## ഉള്ളടക്കം

മുഖവുര

## മർഹൂം കെ. എം. മൗലവി സാഹിബിൻെറ അവതാരിക

മാന്യ സഹോദരങ്ങളെ!

ഏകദേശം നാലു കൊല്ലം മുമ്പ് ഒരു ദിവസം, ജനാബ് കെ. പി. മുഹമ്മദ് സാഹിബിൻെറ ഒരു കത്ത് എനിക്ക് കിട്ടുകയുണ്ടായി. പരിശുദ്ധ ഖുർആൻെറ ഒരു തഫ്സീർ മലയാളത്തിൽ പ്രസിദ്ധീകരിക്കുവാനുള്ള ആഗ്രഹവും, അതിൻെറ സാമ്പത്തികവശമല്ലാത്ത മറ്റു കാര്യങ്ങളിൽ വേണ്ടുന്ന സഹായസഹകരണങ്ങൾ ചെയ്തുതരണമെന്നുള്ള അഭ്യർത്ഥനയുമായിരുന്നു കത്തിൽ അടങ്ങിയിരുന്നത്. അതനുസരിച്ച് ഞാനും മറ്റു ചില സ്നേഹിതൻമാരും കൂടി അദ്ദേഹവുമായിക്കണ്ട് ഈ വിഷയത്തിൽ ആലോചന നടത്തി. പലരിൽനിന്നുമായി, ഖുർആൻെറ ആദ്യത്തെ 15 ജുസ്ഉവരെയുള്ള തഫ്സീർ മലയാളത്തിൽ അതിനു മുമ്പ് പ്രസിദ്ധീകരിക്കപ്പെട്ടിരുന്നതുകൊണ്ട് ബാക്കിയുള്ള ഒടുവിലത്തെ 15 ജുസുഇൻെറ തഫ്സീർ ആദ്യം തയ്യാറാക്കാമെന്നും, ജനാബുമാർ പി.കെ. മൂസ്സാമൗലവി, എ. അലവി മൗലവി, മുഹമ്മദ് അമാനി മൗലവി എന്നീ മൂന്നു സ്നേഹിതൻമാരും കൂടി ആ കൃത്യം നിർവ്വഹിത്താമെന്നും തീരുമാനം ചെയ്തു.

അല്ലാഹുവിൻെറ സഹായം കൊണ്ട് ഒടുവിലത്തെ പതിനഞ്ചു ജുസുഇൻെറ തഫ്സീർ എഴുതി പൂർത്തിയായിരിക്കുന്നു. അതിൻെറ ആദ്യത്തെ വാള്യം ഇപ്പോൾ പ്രസിദ്ധീകരണത്തിന് തയ്യാറായിരിക്കുകയാണ്. ബാക്കിയുള്ള മേലേ പതിനഞ്ചു ജുസുഉം പൂർത്തിയാക്കുവാനും, എല്ലാ ഭാഗങ്ങളും പ്രസിദ്ധീകരിക്കുവാനും അല്ലാഹു തൗഫീഖ് നൽകട്ടെ! ആമീൻ!

ഈ ഗ്രന്ഥം എഴുതി വന്നത് മേൽപറഞ്ഞ മൂന്നു സ്നേഹിതൻമാരാണെങ്കിലും, ഇതിൻെറ പ്രവർത്തനങ്ങളിൽ പല നിലക്കും ഞാനും ബന്ധപ്പെട്ടുകൊണ്ടിരിക്കുന്നതിനാൽ, ഈ പരിഭാഷയും, ഇതിലെ വ്യാഖ്യാനങ്ങളുമെല്ലാം 'സലഫീ'ങ്ങളുടെ മാതൃകയനുസരിച്ചുകൊണ്ടുള്ളതാണെന്ന് എനിക്ക് തീർച്ചയായും പറയുവാൻ കഴിയുന്നതാണ്. പൗരാണിക മഹാൻമാരുടെ മാതൃക പിൻപറ്റുന്നതിലാണ് നമ്മുടെ എല്ലാ നൻമയും സ്ഥിതി ചെയ്യുന്നത്. പിൻകാലക്കാരുടെ പുത്തൻ നിർമ്മാണങ്ങളിലാണ് എല്ലാ തിൻമയും നിലകൊള്ളുന്നത്.

ഇതിൻെറ മുഖവുരയിൽ നിന്നുതന്നെ, ഈ ഗ്രന്ഥത്തിൻെറ സ്വഭാവത്തെപ്പറ്റി വായനക്കാർക്ക് നല്ലപോലെ അറിയുവാൻ കഴിയുന്നതുകൊണ്ട് അതിനെക്കുറിച്ച് ഇവിടെ കൂടുതലൊന്നും പറയുവാൻ ഞാൻ പ്രത്യേകം അപേക്ഷിച്ചുകൊള്ളുന്നു.

ഇതിൻെറ പ്രസാധകൻമാരും, എൻെറ മാന്യ സ്നേഹിതൻമാരുമായ ജനാബ് കെ. പി. മുഹമ്മദ് സാഹിബിൻെറയും, അദ്ദേഹത്തിൻെറ അനുജൻ ജ: കെ. പി. മൊയ്തീൻകുട്ടി സാഹാബിൻെറയും ഈ മഹത്തായ സേവനം അല്ലാഹു സ്വീകരിക്കട്ടെ! ഇതിൻെറ ബാക്കി ഭാഗങ്ങൾ പ്രസിദ്ധീകരിച്ചു പൂർത്തിയാക്കുവാനും, ഇതുപോലെയുള്ള മഹൽസേവനങ്ങൾ എപ്പോഴും ചെയ്തുകൊണ്ടിരിക്കുവാനും അവർക്കു തൗഫീഖ് നൽകുകയും ചെയ്യട്ടെ! ഇതിൻെറ പരിഭാഷകൻമാരായ സ്നേഹിതൻമാർക്കും. നമുക്കെല്ലാവർക്കും അല്ലാഹു സദാ ഹിദായത്തും, തൗഫീഖും നൽകട്ടെ! ആമീൻ.

തിരൂരങ്ങാടി. എന്ന്,

(6-6-1964) കെ. എം. മൗലവി

## നിർദ്ദേശങ്ങൾ

### വായനക്കാർക്ക് ചില സൂചനാ നിർദ്ദേശങ്ങൾ

1. മുഖവുര വായിച്ചു ഗ്രഹിച്ച ശേഷമായിരിക്കണം പരിഭാഷയും വ്യാഖ്യാനവും വായിക്കുവാൻ ആരംഭിക്കുന്നത്. വായന കൂടുതൽ പ്രയോജനകരമായിരിക്കുവാനും, വായനാ വേളയിൽ തോന്നിയേക്കാവുന്ന പല സംശയങ്ങൾക്കും സ്വയം മറുപടി കണ്ടെത്തുവാനും അത് സഹായകരമായിരിക്കും.

2. ആയത്തുകളുടെ പരിഭാഷയിൽ (), [ ] എന്നിങ്ങിനെ രണ്ടു തരം ബ്രാക്കറ്റുകൾ (വളയങ്ങൾ) കൊടുത്തു കാണാം. ആയത്തുകളിൽ അന്തർഭവിച്ചിട്ടുള്ളതോ, വാചകങ്ങളിൽ ലോപിച്ചുപോയതോ, ഉദ്ദേശ്യാർത്ഥം വ്യക്തമാക്കുന്നതോ ആയ വാക്കുകളായിരിക്കും അവയിൽ കാണുന്നത്. എന്നാൽ, അർദ്ധവൃത്തത്തിലുള്ള ആദ്യത്തെ വളയങ്ങളിലെ വാക്കുകൾ വാച്യാർത്ഥം പൂർത്തിയാക്കുന്നവയും, അർദ്ധ ചതുരത്തിലുള്ള രണ്ടാമത്തെ വളയങ്ങളിലെ വാക്കുകൾ ഉദ്ദേശ്യം പൂർത്തിയാക്കുന്നവയുമായിരിക്കും. അതുകൊണ്ടു ആദ്യത്തെ വിഭാഗം വാക്കുകൾ വായിക്കുമ്പോൾ, ബ്രാക്കറ്റുകൾ ഇല്ലാതിരുന്നാൽ എങ്ങിനെ വായിക്കാമോ അതേ രൂപത്തിലും, രണ്ടാമത്തെ വിഭാഗം വാക്കുകൾ വായിക്കുമ്പോൾ ബ്രാക്കറ്റിനു മുമ്പായി 'അതായത്' എന്നോ 'അഥവാ' എന്നോ ചേർത്തും വായിക്കാവുന്നതാണ്. ആയത്തുകളുടെ പരിഭാഷയിൽ മാത്രമാണ് ഈ വ്യത്യാസമുള്ളത്. മറ്റുള്ള സ്ഥലങ്ങളിലെ ബ്രാക്കറ്റുകളെല്ലാം സാധാരണപോലെത്തന്നെ.

3. വ്യാഖ്യാന വിവരണങ്ങളിൽ ഇടക്കിടെ ഉദ്ധരിക്കുന്ന ആയത്തുകളുടെശേഷം അവയുടെ സൂറത്തുകളുടെ പേരും-അല്ലെങ്കിൽ നമ്പറും-ആയത്തിന്റെ നമ്പറും, ഹദീസുകളുടെ അവസാനത്തിൽ അവ ഉദ്ധരിച്ച മഹാൻമാരുടെ പേരുകളും കൊടുത്തിരിക്കും. സ്ഥലച്ചുരുക്കം ഓർത്തു ഈ ആവശ്യാർത്ഥം താഴെ കാണുന്ന സൂചനാക്ഷരങ്ങളായിരിക്കും മിക്കപ്പോഴും ഉപയോഗിച്ചിരിക്കുക:-

സൂ:/സൂറഃ = സൂറത്തു
അ. = അഹ്മദു
ബു. = ബുഖാരീ
മു. = മുസ്‌ലിം
ദാ. = അബൂദാവൂദ്
തി. = തിർമദീ
ജ. = ഇബ്നുമാജഃ
ഹാ. = ഹാകിം
ന. = നസാഈ
ബ. = ബൈഹഖീ

ത്വ. = ത്വബ്റാനീ

ص = الصحفة (പേജ്)

ج = المجلد (വാള്യം)

متفق عليه = ബുഖാരിയും മുസ്ലിമും

4. ഇടക്കിടെ പല അറബിനാമങ്ങളും വാക്കുകളും ഉപയോഗിക്കേണ്ടതുണ്ടായിരിക്കും. അവ അവയുടെ സാക്ഷാൽ രൂപത്തിൽ തന്നെ വായനക്കാർ മനസ്സിലാക്കുന്നത് ആവശ്യവുമായിരിക്കും. പക്ഷേ, അറബി അക്ഷരങ്ങളിൽ പകുതിയോളം മലയാള ലിപിയിൽ എഴുതുവാൻ സാദ്ധ്യമല്ലാത്തതുകൊണ്ടു അത്തരം അക്ഷരങ്ങൾക്കു പകരം ശബ്ദത്തിൽ അവയോടു കൂടുതൽ യോജിപ്പു കാണുന്ന മലയാള അക്ഷരങ്ങൾ കൊടുത്തിരിക്കുകയാണ്. എന്നാലും അങ്ങിനെയുള്ള വാക്കുകൾ വായിക്കുമ്പോൾ മലയാള ലിപിയെ മാത്രം ആസ്പദമാക്കാതെ അവയുടെ സാക്ഷാൽ രൂപത്തിൽ തന്നെ ശരിക്കും ഉച്ചരിക്കുവാൻ ശ്രമിക്കേണ്ടതാകുന്നു. എല്ലാവർക്കും സുപരിചിതമായതും സാക്ഷാൽ ഉച്ചാരണ രൂപം അറിയാവുന്നതുമായ വാക്കുകളിൽ ഈ നിഷ്കർഷ സ്വീകരിച്ചിട്ടില്ല താനും. പ്രസ്തുത അറബി അക്ഷരങ്ങളും പകരം സ്വീകരിച്ച മലയാള അക്ഷരങ്ങളും ഇവയാണ്:-

ث = ഥ

ح = ഹ

خ = ഖ

د = ദ

ز = സ

ص = സ്വ

ض = ള്വ

ط = ത്വ

ظ = ള

ع = അ

غ = ഗ

ف = ഫ

ق = ഖ്വ

(ആകെ 13 അക്ഷരം)

5. നബി (ﷺ) തിരുമേനിയുടെ പേരിനുശേഷം 'സ്വലാത്തി'നെ (الصلوة -അനുഗ്രഹം നേരൽ)യും, പ്രവാചകൻമാരുടെ പേരുകൾക്കും, മലക്കുകളുടെ പേരുകൾക്കും ശേഷം 'തസ്ലീമി'നെ (التسليم രക്ഷനേരൽ)യും, സഹാബികളുടെ പേരുകൾക്കു ശേഷം 'തർളിയത്തി'നെ (الترضية -പൊരുത്തം നേരൽ)യും, മറ്റുള്ള മഹാൻമാരുടെ പേരുകൾക്കു ശേഷം 'തറഹ്-ഹുമി'നെ (الترحم കാരുണ്യം നേരൽ)യും സൂചിപ്പിച്ചുകൊണ്ടു സാധാരണ ഇസ്ലാമിക ഗ്രന്ഥങ്ങളിലെന്നപോലെ, ഇതിലും ഏതാനും സൂചനാക്ഷരങ്ങൾ കൊടുത്തു കാണാം. സാധാരണക്കാരായ വായനക്കാരെ ഉദ്ദേശിച്ച് പ്രസ്തുത അക്ഷരങ്ങളും, അവയുടെ സാക്ഷാൽ രൂപങ്ങളും അർത്ഥങ്ങളും താഴെ കൊടുക്കുന്നു:-

(സൂചനാക്ഷരം -- സാക്ഷാൽ രൂപം = അർത്ഥം)

(1) ص സ. – صلى الله عليه وسلم (സ്വല്ലല്ലാഹു അലൈഹിവസല്ലം) = അല്ലാഹു അദ്ദേഹത്തി

നു അനുഗ്രഹവും സമാധാന ശാന്തിയും നൽകട്ടെ.

(2) ع അ. – عليه السلام (അലൈഹിസ്സലാം) = അദ്ദേഹത്തിന് സമാധാനരക്ഷയുണ്ടാവട്ടെ.

(3) رض റ .-- رضياللهعنه (റളിയല്ലാഹു അൻഹു) = അല്ലാഹു അദ്ദേഹത്തെക്കുറിച്ചു തൃപ്തിപ്പെടട്ടെ.

(4) رح റ. -- رحمه الله (റഹിമഹുല്ലാഹു) = അല്ലാഹു അദ്ദേഹത്തിനു കരുണ ചെയ്യട്ടെ.

പേരുകൾ പുരുഷൻമാരുടേതും ഏകവചന രൂപത്തിലുള്ളതുമാകുമ്പോഴത്തെ രൂപങ്ങളാണിവ. സ്ത്രീകളുടേതാകുമ്പോൾ യഥാക്രമം عليها (അലൈഹ) എന്നും, عنها (അൻഹാ) എന്നും, رحمها (റഹിമഹാ) എന്നും ഉപയോഗിക്കണം. പുരുഷ നാമമായാലും സ്ത്രീ നാമമായാലും രണ്ടുപേർ ഒന്നിച്ചുവരുമ്പോൾ ها (ഹാ)യുടെ സ്ഥാനത്തെല്ലാം هما (ഹുമാ) എന്നുമായിരിക്കണം. രണ്ടിലധികം നാമങ്ങൾ ഒന്നിച്ചുവരുമ്പോൽ (പുരുഷ നാമങ്ങളിൽ) യഥാക്രമം هم (ഹും) എന്നും (സ്ത്രീനാമങ്ങളിൽ) هن (ഹുന്ന) എന്നും ചേർക്കണം.

(6) അച്ചടി സംബന്ധമായ ചില സാങ്കേതിക കാരണങ്ങളാൽ ഒറ്റ വാക്കുകൾക്ക് 'ഹർക്കത്തു' കൊടുക്കാൻ സാധിച്ചിട്ടില്ല. മുകളിൽ ഹർക്കത്തു സഹിതം ആയത്തു കാണാവുന്നതുകൊണ്ട് വായനക്കു പ്രയാസം നേരിടുകയില്ല. ഓരോ വാക്കും ഖുർആനിൽ ഉപയോഗിച്ച അതേ രൂപത്തിൽ വായിച്ചുകൊണ്ടു വാക്കർത്ഥങ്ങൾ മനഃപാഠമാക്കുവാൻ ശ്രമിക്കുന്നവർക്ക് ഖുർആൻ വചനങ്ങളുടെ അർത്ഥവും ആശയവും സ്വയം തന്നെ ഏതാണ്ടൊക്കെ മനസ്സിലാക്കുവാൻ കഴിയുന്നതാണ്. (ഇ.അ.) അതോടുകൂടി അറബിഭാഷയിൽ ഒരു പ്രാഥമികജ്ഞാനവും ലഭിക്കുന്നതാണ്.

# മുഖവുര

### പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

അല്ലാഹുവിന് സർവ്വ സ്തുതിയും. അവൻ മനുഷ്യനെ സൃഷ്ടിച്ചു. അവനെ ഉൽക്കൃഷ്ട സൃഷ്ടിയാക്കുകയും, ഇതര സൃഷ്ടികൾക്കില്ലാത്ത അനേകം സവിശേഷതകൾ നൽകി അവനെ അനുഗ്രഹിക്കുകയും, അവൻെറ ഇരുലോക നൻമകൾക്ക് വേണ്ടുന്ന എല്ലാ മാർഗ്ഗ നിർദ്ദേശങ്ങളും കനിഞ്ഞേകുകയും ചെയ്തിരിക്കുന്നു. അക്കൂട്ടത്തിൽ ഏറ്റവും പ്രധാനപ്പെട്ട ഒരു അനുഗ്രഹമത്രെ വിശുദ്ധ ഖുർആൻ. അല്ലാഹുവിന് സർവ്വസ്തുതിയും. നബി മുഹമ്മദ് മുസ്തഫാ(ﷺ) തിരുമേനിക്ക് അവൻ ഖുർആൻ അവതരിപ്പിച്ചു. അതു മുഖേന സജ്ജനങ്ങൾക്ക് സുവിശേഷവും ദുർജ്ജനങ്ങൾക്ക് താക്കീതും നൽകുവാനായി തിരുമേനിയെ തൻെറ തിരുദൂതനാക്കി നിയോഗിച്ചു. പ്രസ്തുത കർത്തവ്യം അവിടുന്ന് തികച്ചും നിറവേറ്റി. ദൗത്യം വേണ്ടതുപോലെ നിർവ്വഹിച്ചു. സത്യമാർഗ്ഗം ലോകത്തിന് തുറന്നുകാട്ടി. അസത്യമാർഗ്ഗങ്ങൾ ചൂണ്ടിക്കാട്ടിക്കൊടുത്തു.

മനുഷ്യാരംഭം മുതൽ തുടർന്നു കൊണ്ടിരുന്ന പ്രവാചകത്വത്തിൻെറയും, ദിവ്യദൗത്യത്തിൻെറയും ശൃംഖല നബി (ﷺ) തിരുമേനിയോടുകൂടി അല്ലാഹു അവസാനിപ്പിച്ചിരിക്കുന്നു. ഇനി ഒരു പ്രവാചകൻെറ നിയമത്തിനോ ഒരു വേദഗ്രന്ഥത്തിൻെറ അവതരണത്തിനോ ആവശ്യം നേരിടാത്തവണ്ണം വിശുദ്ധ ഖുർആനെ ലോകാവസാനംവരെ നിലനിർത്തുന്നതാണെന്ന് അവൻ പ്രഖ്യാപിച്ചിരിക്കുന്നു. ആ അന്ത്യപ്രവാചകനായ മുഹമ്മദ് നബി (ﷺ) തിരുമേനിക്കും, അദ്ദേഹത്തിലും അദ്ദേഹം കൊണ്ടുവന്ന ആ ദിവ്യ ഗ്രന്ഥത്തിലും സുദൃഢമായി വിശ്വസിക്കുകയും അദ്ദേഹത്തിൻെറ പ്രബോധന മാർഗ്ഗത്തിൽ സർവ്വാത്മനാ അദ്ദേഹത്തെ സഹായിക്കുകയും ചെയ്ത അദ്ദേഹത്തിൻെറ സഖാക്കളായ സഹാബികൾക്കും, വിശുദ്ധ ഖുർആൻെറയും പ്രവാചക ചര്യയുടെയും അടിസ്ഥാനത്തിൽ അവരെ മാതൃകയായി സ്വീകരിച്ചുകൊണ്ട് ജീവിതോദ്ദേശ്യം സഫലമാക്കിയ എല്ലാ സജ്ജനങ്ങൾക്കും അല്ലാഹുവിൻെറ അനുഗ്രഹവും, കാരുണ്യവും, ശാന്തിയും, സമാധാനവും സദാ വർഷിച്ചുകൊണ്ടിരിക്കട്ടെ. ആമീൻ.

ഖുർആനെ സംബന്ധിച്ചിടത്തോളം അതിനൊരു ആമുഖമോ, പീഠികയോ ആവശ്യമില്ല. അത് മനുഷ്യസാദ്ധ്യവുമല്ല. ഖുർആനെയും അതിലെ ഉള്ളടക്കങ്ങളെയും സംബന്ധിച്ചും, അതിൻെറ വ്യാഖ്യാനം, വിവരണം, പരിഭാഷ മുതലായവയെ സംബന്ധിച്ചും, നമ്മുടെ ഈ ഗ്രന്ഥത്തെ സംബന്ധിച്ചും അറിഞ്ഞിരിക്കേണ്ടുന്ന ചില പ്രധാന വിഷയങ്ങൾ വായനക്കാരെ മുൻകൂട്ടി ഓർമ്മപ്പെടുത്തുക മാത്രമാണ് ഈ മുഖവുരകൊണ്ടുദ്ദേശ്യം. വാസ്തവത്തിൽ ഈ മുഖവുരയിലെ വിഷയങ്ങൾ മിക്കവാറും വെവ്വേറെ വിസ്തരിച്ച് പ്രതിപാദിക്കപ്പെടേണ്ടവയാകുന്നു. മിക്കതിലും പല മഹാൻമാരും പ്രത്യേകമായി ഗ്രന്ഥങ്ങൾ രചിച്ചിട്ടുമുണ്ട്. സ്ഥലകാല ദൈർഘ്യത്തെ ഭയന്ന് വിശദീകരണത്തിന് മുതിരാതിരിക്കുകയാണ്.

അല്ലാഹു നമുക്ക് സത്യം ഗ്രഹിക്കുവാനുള്ള തൗഫീഖും മാർഗ്ഗദർശനവും നൽകട്ടെ! ഈ ഗ്രന്ഥത്തിൽ വന്നേക്കാവുന്ന അബദ്ധങ്ങൾ അവൻ മാപ്പ് ചെയ്തുതരികയും, പൊതുജനങ്ങൾക്ക് ഉപകാരപ്രദവും അവൻെറ സൽപ്രീതിക്ക് കാരണവുമായ ഒരു സൽകർമ്മമായി ഇതിനെ അംഗീകരിക്കുകയും ചെയ്യട്ടെ! ആമീൻ!

# വിശുദ്ധ ഖുർആൻ

### വിശുദ്ധ ഖുർആൻ

അന്ത്യപ്രവാചകനായ മുഹമ്മദ് നബി (ﷺ) തിരുമേനിക്ക് 40 വയസ്സിൽ പ്രവാചകത്വം ലഭിച്ചതുമുതൽ 63 വയസ്സിൽ അവിടുത്തെ വിയോഗമുണ്ടായതുവരെയുള്ള കാലഘട്ടത്തിൽ - പല സന്ദർഭങ്ങളിലായി - അല്ലാഹു അവതരിപ്പിച്ചു കൊടുത്തിട്ടുള്ള ഒരു വേദഗ്രന്ഥമത്രെ വിശുദ്ധ ഖുർആൻ. 'മുസ്ഹഫ്' എന്ന പേരിൽ അറിയപ്പെടുന്ന ഈ വിശുദ്ധ ഗ്രന്ഥം ഇന്ന് ലോകത്തിൻെറ ഏത് മൂലയിലും കാണാവുന്നതാണ്. ഏതൊരു മുസ്ലിമിൻെറ വീട്ടിലും അതിൻെറ ഒരു പ്രതിയെങ്കിലും കാണാതിരിക്കുക വിരളമാകുന്നു. ഇത്രയധികം പ്രതികൾ ലോകത്ത് വെളിപ്പെട്ടിട്ടുള്ള മറ്റൊരു മതഗ്രന്ഥവും ഇല്ലെന്ന് പറയാം.

ചെറുതും വലുതുമായി 114 അദ്ധ്യായങ്ങളും (സൂറത്തുകളും), 6000ത്തിൽപരം വചനങ്ങളും (ആയത്തുകളും) 77,000ത്തിൽപരം പദങ്ങളും (കലിമത്തുകളും) 3,20,000ത്തിലധികം അക്ഷരങ്ങളും അതുൾക്കൊള്ളുന്നു. ഏകദേശം സമവലിപ്പത്തിലുള്ള 30 ഭാഗങ്ങളായി (ജുസ്ഉകളായി) അത് ഭാഗിക്കപ്പെട്ടിരിക്കുന്നു. സൂറത്തുകളുടെ ചെറുപ്പവലിപ്പങ്ങൾക്കനുസരിച്ചും, വിഷയങ്ങളെ ആസ്പദമാക്കിയും പല വിഭാഗങ്ങൾ (റുകൂഉകൾ) ആയി വീണ്ടും അവ വിഭജിക്കപ്പെട്ടിരിക്കുന്നു. ഒരു മാസംകൊണ്ട് ഖുർആൻ ഒരാവർത്തി (ഒരു ഖത്തം) പാരായണം ചെയ്തു തീർക്കുന്നവർക്കും, നമസ്കാരത്തിൽ ഓരോ റക്അത്തിലും കുറേശ്ശ ഓതി വരുന്നവർക്കും ഈ വിഭജനങ്ങൾ വളരെ പ്രയോജനകരമാകുന്നു. കൂടാതെ, ജുസുഉകൾ പകുതി (നിസ്ഫു)കളായും, കാലു (റുബ്ഉ്)കളായും മറ്റും ഭാഗിക്കപ്പെട്ടിട്ടുമുണ്ട്. ഇതെല്ലാം സാധാരണ മുസ്ഹഫുകളിൽ അടയാളപ്പെടുത്തിക്കാണാവുന്നതാണ്. ഇതിനെല്ലാം പുറമെ 1/8 കളായും, 1/7കളായും, 1/4കളായും, 1/2കളായും ഭാഗിച്ച് അടയാളപ്പെടുത്തപ്പെട്ടിട്ടുമുണ്ട്. ഖുർആൻ പാരായണം ചെയ്യുന്നവരുടെ സൗകര്യാർത്ഥം മുൻകാലത്തുള്ള ചില മഹാൻമാർ ചെയ്തുവെച്ച സേവനങ്ങളത്രെ ഇതെല്ലാം. പൂർവ്വ മുസ്ലിംകൾ ഖുർആനെ സംബന്ധിച്ച് എത്രമാത്രം ഗൗനിച്ചുവന്നിരുന്നുവെന്നും, ജനങ്ങൾ ആ ഗ്രന്ഥം എത്രത്തോളം ഉപയോഗപ്പെടുത്തി വന്നിരുന്നുവെന്നും ഇതിൽ നിന്നൊക്കെ ഗ്രഹിക്കാവുന്നതാണ്.

### അവതരണം

നബി (ﷺ) തിരുമേനിക്ക് പ്രവാചകത്വം (നുബുവ്വത്ത്) ലഭിക്കുന്നതിന് അല്പം മുമ്പായി അവിടുന്ന് പല സ്വപ്നങ്ങൾ കാണുകയും, അവ പ്രഭാതവെളിച്ചംപോലെ യഥാർത്ഥമായി പുലരുകയും പതിവായിരുന്നു. കുറേ കഴിഞ്ഞപ്പോൾ ജനങ്ങളിൽ നിന്ന് വേറിട്ട് ഏകാന്തവാസം ചെയ്യുവാൻ തിരുമേനിക്ക് ആഗ്രഹം തോന്നുകയുണ്ടായി. അതനുസരിച്ച് അവിടുന്ന് മക്കായുടെ അടുത്തുള്ള ഹിറാ മലയുടെ ഗുഹയിൽ പോയി ആരാധനാ നിമഗ്നനായിക്കൊണ്ടിരിക്കാറുണ്ടായിരുന്നു. കുറേ ദിവസത്തേക്കുള്ള ഭക്ഷണസാധനങ്ങളോടുകൂടിയാണ് തിരുമേനി ഗുഹയിലേക്ക് പോയിരുന്നത്. അത് തീരുമ്പോൾ, സ്വപത്നിയായ ഖദീജ: (رضي الله عنها) യുടെ അടുക്കൽ വന്ന് വീണ്ടും കുറേ ദിവസത്തേക്കുള്ള ഭക്ഷണം ശരിപ്പെടുത്തിക്കൊണ്ടുപോകും.

ഇങ്ങിനെയിരിക്കെ, ഒരിക്കൽ ഗുഹയിൽവെച്ച് അല്ലാഹുവിൻെറ 'വിശ്വസ്തദൂതനാ'യ

മലക്ക് പ്രത്യക്ഷപ്പെട്ടു. 'മുഹമ്മദേ, സന്തോഷിച്ചുകൊള്ളുക! ഞാൻ ജിബ്രീലാണ്. താങ്കൾ ഈ സമുദായത്തിലേക്ക് അല്ലാഹുവിങ്കൽ നിന്നുള്ള ദൂതനാകുന്നു (റസൂലാണ്)' എന്നറിയിച്ചു. അനന്തരം മലക്ക് പറഞ്ഞു: 'ഇഖ്റഅ്' (വായിക്കുക). തിരുമേനി മറുപടി പറഞ്ഞു: "എനിക്ക് വായിക്കുവാൻ അറിഞ്ഞുകൂടാ''. പിന്നീട്, തിരുമേനിക്ക് വിഷമം തോന്നുമാറ് മലക്ക് അദ്ദേഹത്തെ ഒന്നു കൂട്ടിപ്പിടിക്കുകയും, ഉടനെ വിടുകയും ചെയ്തു. രണ്ടാമതും മൂന്നാമതും ഇതേപ്രകാരം ആവർത്തിക്കപ്പെട്ടശേഷം, 'സൂറത്തുൽ അലഖി'ലെ ആദ്യവചനങ്ങൾ * മലക്ക് ഓതിക്കേൾപ്പിച്ചു. ഇതായിരുന്നു ഖുർആൻ അവതരണത്തിൻെറ ആരംഭം.

നബി (ﷺ)ക്ക് വിഷമം ഉണ്ടാകുമാറ് മലക്ക് കൂട്ടിപ്പിടിച്ചതിൻെറ യഥാർത്ഥ രഹസ്യം എന്താണെന്ന് നമുക്കറിഞ്ഞുകൂടാ. എങ്കിലും, ആത്മീയലോകവും ഭൗതികലോകവും തമ്മിലുള്ള ഒരു കൂട്ടി ഇണക്കലായിരുന്നു അതെന്ന് പറയാം. അഥവാ, ദൈവികസന്ദേശങ്ങൾ സ്വീകരിക്കുവാൻ പ്രവാചകഹൃദയത്തിന് പക്വത വരുത്തുവാനായിരിക്കും അത്. ഒന്നാമതായി അവതരിച്ച ആ വചനങ്ങളുടെ സാരം ഇപ്രകാരമാകുന്നു: ''സൃഷ്ടിച്ചവനായ നിൻെറ രക്ഷിതാവിൻെറ നാമത്തിൽ വായിക്കുക! മനുഷ്യനെ അവൻ രക്തപിണ്ഡത്തിൽ നിന്ന് സൃഷ്ടിച്ചു. വായിക്കുക! നിൻെറ രക്ഷിതാവ് അത്യുദാരനാണ്; പേനകൊണ്ട് പഠിപ്പിച്ചവനാണ്. മനുഷ്യന് അറിയാത്തത് അവൻ പഠിപ്പിച്ചിരിക്കുന്നു''. എഴുത്തും വായനയുമാണല്ലോ മനുഷ്യന് അറിവ് ലഭിക്കുവാനുള്ള രണ്ട് പ്രധാന മാർഗ്ഗങ്ങൾ. ഇവ രണ്ടും അവന് അല്ലാഹു നൽകിയ രണ്ട് പ്രത്യേകാനുഗ്രഹങ്ങളാണെന്ന് ഇതിൽ ചൂണ്ടിക്കാണിച്ചിരിക്കുന്നു. മനുഷ്യൻെറ ഉത്ഭവത്തെക്കുറിച്ച് ചിന്തിക്കുന്നപക്ഷം, സ്രഷ്ടാവായ അല്ലാഹുവിലുള്ള വിശ്വാസത്തിലേക്ക് അവനെ അത് നയിക്കുന്നതും, അല്ലാഹുവിൻെറ ആജ്ഞക്കൊത്ത് ജീവിക്കുവാൻ അവനെ പ്രേരിപ്പിക്കുന്നതുമാകുന്നു. ഇതാണ് ഈ വചനങ്ങൾ ഒന്നാമതായി മനുഷ്യനെ ഉണർത്തുന്നത്.

ഹിജ്റ വർഷത്തിന് 13 കൊല്ലം മുമ്പ്-ക്രിസ്താബ്ദം 610ൽ-റമസാൻ മാസത്തിലെ ഒരു പുണ്യദിനത്തിലാണ് ഖുർആൻെറ അവതരണമാരംഭിച്ചത്. ഈ ദിവസം ഏതായിരുന്നുവെന്ന് ഖണ്ഡിതമായി പറയുക സാദ്ധ്യമല്ല. അന്ന് റമസാൻ 17 ആയിരുന്നുവെന്നാണ് ചില മഹാൻമാർ പറയുന്നത്. അത് ജൂലായ് മാസത്തിലാണെന്നും ഫിബ്രവരി മാസത്തിലാണെന്നും രണ്ട് പക്ഷമുണ്ട്. **الله اعلم**

നബി (ﷺ) തിരുമേനി 'ഉമ്മിയ്യ്'-എഴുത്തും വായനയും അറിയാത്ത ആൾ- ആയിരുന്നു. അവിടുത്തെ ജനതയും 'ഉമ്മി'കൾ തന്നെ. വേദഗ്രന്ഥങ്ങളുമായി അവർക്ക് യാതൊരു പരിചയവുമില്ല. എന്നിരിക്കെ, ഖുർആൻ ഒരേ പ്രാവശ്യം ഒന്നായി അവതരിപ്പിക്കപ്പെടുന്ന പക്ഷം, അവർക്ക്-നബി (ﷺ)ക്കു തന്നെയും - അത് പല വിഷമങ്ങൾക്കും കാരണമാകുമല്ലോ. ക്രമേണ ആവശ്യവും സന്ദർഭവും അനുസരിച്ച് അവതരിച്ചുകൊണ്ടിരിക്കുമ്പോൾ, എല്ലാവർക്കും അത് ഗ്രഹിക്കുവാനും പഠിക്കുവാനും കൂടുതൽ സൗകര്യപ്രദമായിരിക്കുന്നതാണ്. പ്രവാചകത്വം സിദ്ധിച്ചതിന് ശേഷം ആദ്യത്തെ 13 കൊല്ലം സ്വദേശമായ മക്കായിലും അനന്തരം 10 കൊല്ലം മദീനായിലുമാണ് നബി (ﷺ) ജീവിച്ചത്. നബി (ﷺ) മക്കയിൽ വസിച്ചിരുന്ന

* (اقرأ بسم ربك ...... مالم يعلم)

കാലത്താണ് മിക്ക സൂറത്തുകളും അവതരിച്ചിട്ടുള്ളത്. മക്കായിൽ അവതരിച്ച സൂറത്തുകൾക്ക് 'മക്കിയ്യ' എന്നും മദീനായിൽ അവതരിച്ച സൂറത്തുകൾക്ക് 'മദനിയ്യ' എന്നും പറയുന്നു. തൗഹീദ് (ഏക ദൈവ വിശ്വാസം), പരലോക വിശ്വാസം, മരണാനന്തര ജീവിതം, പ്രവാചകത്വം, ഖുർആന്റെ സത്യത ആദിയായ മൗലിക സിദ്ധാന്തങ്ങളാണ് മക്കീ സൂറത്തുകളിൽ പ്രധാനമായും പ്രതിപാദിക്കപ്പെട്ടിരിക്കുന്നത്. കർമ്മാനുഷ്ഠാനങ്ങൾ, സാമുദായികവും സാമൂഹ്യവുമായ കടമകൾ മുതലായവയെ സ്പർശിക്കുന്ന മതവിധികൾ മദനീ സൂറത്തുകളിലാണ് മിക്കവാറും പ്രതിപാദിക്കപ്പെടുന്നത്. ഈ രണ്ട് വിഭാഗങ്ങൾക്കിടയിൽ ശൈലിയിലും, സ്വരത്തിലും സാമാന്യം വ്യത്യാസങ്ങൾ കാണാവുന്നതാണ്. വിഷയ വ്യത്യാസങ്ങൾക്ക് പുറമെ മക്കായിലും മദീനായിലുമുള്ള ജനങ്ങളുടെ പരിതഃസ്ഥിതികളും അതിന്ന് കാരണമായിരിക്കും. ഖുർആനിലെ 2, 3, 4, 5, 8, 9, 22, 24, 33, 47, 48, 49, 57, 58, 59, 60, 61, 62, 63, 64, 65, 66, 110 എന്നീ ഇരുപത്തിമൂന്ന് സൂറത്തുകൾ (13, 55, 76, 98, 99 എന്നീ സൂറകളും മദനിയാണെന്ന് അഭിപ്രായമുണ്ട്.) *

'എന്തുകൊണ്ടാണ്, ഇവന്ന് ഖുർആൻ ഒട്ടാകെ ഒന്നായി ഇറക്കപ്പെടാത്തത്?!' എന്ന് മുശ്‌രിക്കുകൾ ആക്ഷേപിച്ചതിന് അല്ലാഹു മറുപടി പറഞ്ഞത് ഇപ്രകാരമാണ്: ''അതെ, അങ്ങിനെ (പല പ്രാവശ്യമായി) ത്തന്നെയാണ് അവതരിക്കുന്നത്. നിന്റെ (നബിയുടെ) ഹൃദയത്തിന് സ്ഥൈര്യം നൽകുവാൻ വേണ്ടിയാണത്. ശരിക്ക് സാവകാശം അനുക്രമം അതിനെ നാം ഓതിത്തരുകയാണ്'' (സൂ: ഫുർഖാൻ: 32) മറ്റൊരു സ്ഥലത്ത് പറഞ്ഞത് ഇങ്ങിനെയാകുന്നു: ''സാവധാനത്തിലായി ജനങ്ങൾക്ക് നീ ഓതിക്കൊടുക്കുവാൻ വേണ്ടി ഖുർആനെ നാം ഭാഗങ്ങളായി വേർതിരിച്ചിരിക്കുകയാണ്'' (ബനൂ: ഇസ്റാഈൽ 106.)

ഒരു വേദഗ്രന്ഥമോ, പ്രവാചകത്വമോ ലഭിച്ചേക്കാമെന്ന പ്രതീക്ഷയാലോ ലഭിക്കുവാനുള്ള ആഗ്രഹത്താലോ, അല്ലെങ്കിൽ അതിനുള്ള പരിശ്രമമായോ ഒന്നും തന്നെയായിരുന്നില്ല നബി (ﷺ) ഹിറാഗുഹയിൽ പോയി ഏകാന്തവാസം അനുഷ്ഠിച്ചുവന്നത്. പരിശ്രമം, പരിശീലനം, ആഗ്രഹം, സൽക്കർമ്മം, ആത്മസംയമനം ആദിയായ ഏതെങ്കിലും ഒന്നിന്റെ ഫലമായി നേടുവാൻ കഴിയുന്ന ഒരു കാര്യമല്ല നുബുവ്വത്തും, രിസാലത്തും (പ്രവാചകത്വവും, ദിവ്യദൗത്യവും). അല്ലാഹു ഉദ്ദേശിക്കുന്നവർക്ക്-അവൻ ഉദ്ദേശിക്കുമ്പോൾ-അവൻ അത് കൊടുക്കുന്നു. അത്രമാത്രം. പക്ഷേ, അവൻ ഉദ്ദേശിക്കുന്നവരെ അവൻ അതിനായി തിരഞ്ഞെടുക്കുകയും, അവരറിയാതെത്തന്നെ അതിന്നവരെ പാകപ്പെടുത്തിക്കൊണ്ട് വരുകയും ചെയ്യുന്നു. അതിനാവശ്യമായ പരിശുദ്ധിയും, പരിശീലനവുമെല്ലാം അവൻ അവരിൽ സംജാതമാക്കുകയും ചെയ്യും. സീനാ താഴ്‌വരയിൽവെച്ച് മൂസാ (അ) നബിക്ക് ദിവ്യദൗത്യം ലഭിച്ച അവസരത്തിൽ അല്ലാഹുവിന്റെ തിരുവചനങ്ങൾ കേൾക്കുവാനുള്ള മഹാഭാഗ്യം അദ്ദേഹത്തിനുണ്ടായല്ലോ. ഈ അവസരത്തിൽ-അദ്ദേഹത്തിന് അല്ലാഹു നൽകിയിട്ടുള്ള ചില അനുഗ്രഹങ്ങളെ എടുത്തു പറഞ്ഞ കൂട്ടത്തിൽ-അല്ലാഹു പറയുന്നത് നോക്കുക: **ثم جئت على قدر يا موسى واصطنعتك لنفسي** അതായത്, മേൽപറഞ്ഞ വിധത്തിലെല്ലാം ഞാൻ നിന്നെ പരീക്ഷണം നടത്തിയ ശേഷം മുൻകൂട്ടിയുള്ള എന്റെ നിശ്ചയമനുസരിച്ച് നീ ഇവിടെ വന്നിരിക്കുകയാണ്. എന്റെ ദൗത്യനിർവ്വഹണത്തിനായി ഞാൻ നിന്നെ തിരഞ്ഞെടുത്ത്

* മദനീ വിഭാഗത്തിൽപെട്ടവയാകുന്നു. ബാക്കിയെല്ലാം മക്കീ സൂറത്തുകളത്രെ.

ശരിപ്പെടുത്തിയിരിക്കയാണ്. (ത്വാഹാ: 40, 41)

ലോകജനത പൊതുവിലും, സ്വജനങ്ങൾ പ്രത്യേകിച്ചും അജ്ഞാനാന്ധകാരത്തിൽ മുഴുകി നട്ടംതിരിഞ്ഞുകൊണ്ടിരിക്കുന്ന കാഴ്ചകണ്ട് സഹിക്കവയ്യാതെ, അവരെ സത്യത്തിൻെറയും, സൻമാർഗ്ഗത്തിൻെറയും പ്രകാശത്തിലേക്ക് കൊണ്ടുവരുവാനുള്ള മാർഗ്ഗം അന്വേഷിച്ചുകൊണ്ടും, അതിന് വേണ്ടുന്ന ദിവ്യപ്രകാശം തേടിക്കൊണ്ടുമായിരുന്നു നബി (ﷺ) ഹിറാ ഗുഹയിൽ ഏകാന്തവാസം നടത്തിയിരുന്നത് എന്ന് ചിലയാളുകൾ ധരിച്ചുവശായിട്ടുണ്ട്. പ്രവാചകത്വത്തിൻെറ പാവനത്വം കളങ്കപ്പെടുത്തുവാൻ ഉദ്ദേശിച്ചുകൊണ്ട് ഇസ്ലാമിൻെറ ശത്രുക്കളായ ചില പാശ്ചാത്യരിൽനിന്നും മറ്റുമാണ് ഈ ജൽപനം ഉടലെടുത്തിട്ടുള്ളത്. പരമാർത്ഥം മനസ്സിലാക്കാതെ ചില മുസ്ലിംകളും അത് ഏറ്റുപാടാറുണ്ട്. സൽക്കർമ്മം, ആത്മശുദ്ധി, സ്വഭാവ സംസ്കരണം, ദൈവഭക്തി ആദിയായ ഗുണങ്ങൾ നിമിത്തം ലഭ്യമാകുന്ന ഒന്നാണ് പ്രവാചകത്വം എന്ന് സ്ഥാപിത താൽപര്യക്കാരായ ചില പിഴച്ച കക്ഷികളും സമർത്ഥിക്കുന്നത് കാണാം. കേൾക്കുന്ന മാത്രയിൽ ആകർഷകമായി തോന്നിപ്പോകുന്ന ഈ രണ്ട് അഭിപ്രായങ്ങളും- നബി (ﷺ) തിരുമേനി പ്രവാചകത്വത്തിനായി ആഗ്രഹിക്കുകയോ പരിശ്രമിക്കുകയോ ചെയ്തിരുന്നുവെന്നും, പ്രവാചകത്വം മനുഷ്യൻെറ പരിശ്രമം കൊണ്ട് സാധിക്കുന്ന ഒന്നാണെന്നുമുള്ള വാദങ്ങൾ-യഥാർത്ഥം അറിയാത്ത ശുദ്ധഗതിക്കാരായ പലരെയും വഞ്ചിതരാക്കുന്നതിൽ അത്ഭുതമില്ല. വാസ്തവമാകട്ടെ, ഈ രണ്ടഭിപ്രായവും തനി അബദ്ധവും അസംബന്ധവുമാകുന്നു. ഖുർആൻ അവയെ വ്യക്തമായി ഖണ്ഡിച്ചിരിക്കുകയാണ്. അല്ലാഹു പറയുന്നത് നോക്കുക:

(١) ما كنت تدرى ما الكتاب ولا الايمان ولكن جعلناه نورانهدى به من نشاء من عبادنا – الشورى
(٢) وما كنت ترجوا ان يلقى اليك الكتاب الا رحمة من ربك فلا تكونن ظهيرا للكافرين – القصص
انك لاتهدى من احببت ولكن الله يهدى به من يشاء – القصص

സാരം: [1] വേദഗ്രന്ഥമെന്താണെന്നോ, സത്യവിശ്വാസമെന്താണെന്നോ നിനക്ക് അറിയുമായിരുന്നില്ല. എങ്കിലും നാം അതിനെ ഒരു പ്രകാശമാക്കിയിരിക്കുകയാണ്. നമ്മുടെ അടിയാന്മാരിൽ നിന്ന് നാം ഉദ്ദേശിക്കുന്നവർക്ക് നാം അതുകൊണ്ട് മാർഗ്ഗദർശനം നൽകുന്നു- ശൂറാ 52. [2] നിനക്ക് വേദഗ്രന്ഥം നൽകപ്പെടുമെന്ന് നീ പ്രതീക്ഷിക്കുന്നുണ്ടായിരുന്നില്ല. പക്ഷേ, നിൻെറ രക്ഷിതാവിങ്കൽ നിന്നുള്ള ഒരു കാരുണ്യമായിട്ടത്രെ [അത് നൽകപ്പെട്ടത്] ആകയാൽ നീ അവിശ്വാസികൾക്ക് പിന്തുണ നൽകുന്നവനായിത്തീരരുത്. - ഖസ്വസ്വ് 86. [3] നിശ്ചയമായും നീ ഇഷ്ടപ്പെട്ടവർക്ക് നീ മാർഗ്ഗദർശനം നൽകുന്നതല്ല. എങ്കിലും അല്ലാഹു ഉദ്ദേശിക്കുന്നവർക്ക് അവൻ മാർഗ്ഗദർശനം നൽകുന്നു - ഖസ്വസ്വ് 56.

നബിമാർക്ക് പ്രവാചകത്വം ലഭിക്കാറുള്ളത് സാധാരണ 40 വയസ്സാകുമ്പോഴാണ്. എന്നാൽ, ഇതൊരു സാർവ്വത്രികമായ നിയമമാണെന്നു പറയാവതല്ല. യഹ്‌യാ നബി (അ) യെപ്പറ്റി واتيناه الحكم صبيا (ശിശുവായിരിക്കെ അദ്ദേഹത്തിന് നാം 'ഹുക്മു' കൊടുത്തു.) എന്ന് സൂറ: മർയമിൽ കാണാം. 'ഹുക്മു' കൊണ്ടുദ്ദേശ്യം പ്രവാചകത്വമാണെന്നും, വിജ്ഞാനമാണെന്നും ഖുർആൻ വ്യാഖ്യാതാക്കൾക്കിടയിൽ രണ്ട് പക്ഷമുണ്ട്. ഇണ്ടായിരുന്നാലും, അദ്ദേഹം ശിശുവായിരിക്കെത്തന്നെ ഒരു ജ്ഞാനിയായിക്കഴിഞ്ഞിട്ടുണ്ട്. ജനനം കഴിഞ്ഞ ഉടനെത്തന്നെ ഈസാ (അ), തൊട്ടിലിലായിരിക്കെ, ജനങ്ങളോട് സംസാരിച്ചതും സൂറ: മർയ

മിൽ കാണാം. അതിൽ **وجعلنى نبيا** (എന്നെ അവൻ-അല്ലാഹു-പ്രവാചകനാക്കുകയും ചെയ്തിരിക്കുന്നു.) എന്നും പറഞ്ഞിട്ടുണ്ട്. അന്ന് അദ്ദേഹം പ്രവാചകനായിക്കഴിഞ്ഞിട്ടുണ്ടായിരുന്നില്ല. ഭാവിയെക്കുറിച്ചുള്ള ഒരു പ്രവചനമായിരുന്നു അത്. പരിശ്രമംകൊണ്ടോ മറ്റോ ലഭിക്കുന്ന ഒന്നായിരുന്നു പ്രവാചകത്വമെങ്കിൽ ഈ വാക്കിന് വിശേഷിച്ച് അർത്ഥമില്ലല്ലോ. ചുരുക്കത്തിൽ, അല്ലാഹു പറഞ്ഞതുപോലെ, ''തൻെറ ദൗത്യം എവിടെയാണ് ഏർപ്പെടുത്തേണ്ടതെന്ന് അല്ലാഹുവിന്ന് നല്ലപോലെ അറിയാം'' (**الله اعلم حيث يجعل رسالته – الا نعام ١٢٤**) അതിൽ മറ്റാർക്കും പങ്കോ അഭിപ്രായമോ ഇല്ല. ''അല്ലാഹു മലക്കുകളിൽ നിന്ന് ദൂതന്മാരെ തിരഞ്ഞെടുക്കുന്നു, മനുഷ്യരിൽ നിന്നും. നിശ്ചയമായും, അല്ലാഹു (എല്ലാം) കേൾക്കുന്നവനും കാണുന്നവനുമാകുന്നു''.

(**الله يصطفى من الملئكة رسلا ومن الناس ان الله سميع بصير – الحج: ٧٥**)

നബി (ﷺ) തിരുമേനിക്ക് ഖുർആൻ മാത്രമല്ല അവതരിപ്പിക്കപ്പെട്ടിട്ടുള്ളത്. മറ്റനേകം വഹ്‌യുകളും (ദൈവിക സന്ദേശങ്ങളും) ലഭിക്കാറുണ്ടായിരുന്നു. ഒരു ഹദീസിൽ തിരുമേനി ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു: **الا وانى او تيت القرأن ومثله معه – ابوداود** (അറിഞ്ഞേക്കുക; എനിക്ക് ഖുർആനും അതോടുകൂടി അത്ര-വേറെ-യും നൽകപ്പെട്ടിരിക്കുന്നു.) മറ്റൊരു ഹദീസിൽ, തിരുമേനി ചെയ്ത വിധിവിലക്കുകളെ ചൂണ്ടിക്കൊണ്ട് അവിടുന്ന് ഇങ്ങിനെ പറയുന്നു: **وانها لمثل القرأن اواكثر – ابوداود** (അവ ഖുർആനോളമോ, അല്ലെങ്കിൽ അതിനേക്കാൾ അധികമോ ഉണ്ടായിരിക്കും.) ആകയാൽ, 'വഹ്‌യ്' എന്നു പറയുന്നതിൽ ഖുർആനും ഖുർആനല്ലാത്തതും ഉൾപ്പെടുന്നു.

നബി വചനങ്ങളിൽ നിന്ന് മാത്രമല്ല, പല ഖുർആൻ വചനങ്ങളിൽ നിന്നും ഈ വാസ്തവം മനസ്സിലാക്കാം. നബി (ﷺ) യോടായി അല്ലാഹു പറയുന്നു:
(**النساء ١١٣**) **وانزل الله عليك الكتاب والحكمة** (അല്ലാഹു നിനക്ക് വേദഗ്രന്ഥവും ഹിക്മത്തും-വിജ്ഞാനവും- ഇറക്കിത്തന്നിരിക്കുന്നു.) സത്യവിശ്വാസികളോട് അല്ലാഹു പറയുന്നു: **واذكروا نعمة الله عليكم وما انزل عليكم من الكتاب والحكمة – البقرة . (٢٣١)** (നിങ്ങൾക്ക് അല്ലാഹു ചെയ്ത അനുഗ്രഹവും, വേദഗ്രന്ഥത്തിൽനിന്നും വിജ്ഞാനത്തിൽ നിന്നുമായി നിങ്ങൾക്ക് അവൻ ഇറക്കിത്തന്നതും നിങ്ങൾ ഓർമ്മിക്കുവിൻ.) പ്രവാചകന്മാരോട് അല്ലാഹു വാങ്ങിയിട്ടുള്ള ഒരു കരാറിനെക്കുറിച്ച് ഇപ്രകാരം പറഞ്ഞിരിക്കുന്നു: **لما اتيتكم من كتاب وحكمة ثم جاءكم رسول .....ال عمران : ٨١** (വേദഗ്രന്ഥമായോ വിജ്ഞാനമായോ ഞാൻ നിങ്ങൾക്ക് വല്ലതും നൽകുകയും, പിന്നീട് നിങ്ങളുടെ വശമുള്ളതിനെ സത്യമാക്കുന്ന ഒരു റസൂൽ നിങ്ങളിൽ വരുകയും ചെയ്താൽ നിശ്ചയമായും നിങ്ങൾ അദ്ദേഹത്തിൽ വിശ്വസിക്കുകയും, അദ്ദേഹത്തെ സഹായിക്കുകയും വേണം) നബി (ﷺ) തിരുമേനിയുടെ ദൗത്യോദ്ദേശ്യം വിവരിക്കുന്ന മദ്ധ്യേ അല്ലാഹു പറയുന്നു: **ويعلمهم الكتاب والحكمة – الجمعة** (അദ്ദേഹം അവർക്ക് വേദഗ്രന്ഥവും വിജ്ഞാനവും പഠിപ്പിക്കും.)

ഖുർആൻ മാത്രമല്ല, അതിനു പുറമെ ഹിക്മത്താകുന്ന വിജ്ഞാനങ്ങളും അല്ലാഹു നബി (ﷺ)ക്കു ഇറക്കിക്കൊടുക്കുകയും, വഹ്‌യു നൽകുകയും ചെയ്തിട്ടുണ്ടെന്ന് ഇതിൽ നിന്നെല്ലാം സ്പഷ്ടമാണല്ലോ. നബിമാർക്കെല്ലാം ദൈവിക സന്ദേശങ്ങളാകുന്ന വഹ്‌യു ലഭി

ക്കുന്നത് മലക്കു മുഖാന്തരവും അല്ലാതെയും ഉണ്ടാകാറുണ്ട് എന്ന് താഴെ പ്രസ്താവിക്കുന്നതിൽ നിന്ന് മനസ്സിലാക്കാം. ഇന്ന തരത്തിൽ പെട്ട വഹ്‌യുകൾ മലക്കു മുഖാന്തരവും, അല്ലാത്തവ മറ്റു പ്രകാരത്തിലുമാണ് ലഭിക്കുക എന്നൊരു വിജ്ഞനമോ, വിശദീകരണമോ ഖുർആനിലും ഹദീസിലും ഇല്ലതാനും. പക്ഷേ, ഖുർആൻ അവതരിച്ചത് ജിബ്‌രീൽ (അ) എന്ന മലക്ക് മുഖാന്തരമാണെന്ന് ഖുർആൻ വ്യക്തമാക്കിയിട്ടുണ്ട്. വഹ്‌യുമായി വരുന്ന മലക്ക് അദ്ദേഹമാണ്. എന്നാൽ, ഖുർആൻ മാത്രമാണ്-അല്ലെങ്കിൽ വേദഗ്രന്ഥങ്ങൾ മാത്രമാണ്-ജിബ്‌രീൽ (അ) മുഖാന്തരം അവതരിച്ചിട്ടുള്ളതെന്നും, വേദഗ്രന്ഥത്തിന് പുറമെയുള്ള വിജ്ഞാനങ്ങളൊന്നും മലക്ക് മുഖാന്തരം ലഭിച്ച വഹ്‌യുകളല്ലെന്നും മറ്റും ചില വക്രതാൽപര്യക്കാർ ജൽപിക്കാറുണ്ട്. ഇത് വാസ്തവ വിരുദ്ധവും, താൽപര്യപൂർവ്വം കെട്ടിച്ചമയ്ക്കപ്പെട്ട ഒരു കള്ളവാദവുമാകുന്നു. വേദഗ്രന്ഥം എത്തിച്ചുകൊടുക്കുകയെന്ന ആവശ്യാർത്ഥമല്ലാതെതന്നെ നബിമാരുടെ അടുക്കൽ മലക്കു വരാറുണ്ടെന്ന് ഖുർആനിൽനിന്നും ഹദീസിൽ നിന്നും ശരിക്കും ഗ്രാഹ്യമാണ്.

സ്വകാര്യമായി വിവരമറിയിക്കുക എന്നാണ് ഭാഷയിൽ 'വഹ്‌യി'ൻെറ അർത്ഥം. അല്ലാഹുവിൽനിന്ന് നബിമാർക്ക് ലഭിക്കുന്ന സന്ദേശങ്ങൾക്കാണ് സാധാരണ 'വഹ്‌യ്' എന്ന് പറയുന്നത്. വഹ്‌യിൻെറ ഇനങ്ങൾ പലതുണ്ട്. നബി (ﷺ) ക്ക് വഹ്‌യു ലഭിക്കുന്നത് എങ്ങിനെയാണെന്ന് ചോദിക്കപ്പെട്ടപ്പോൾ, അവിടുന്ന് നൽകിയ മറുപടി ഇപ്രകാരമായിരുന്നു: "ചില സന്ദർഭങ്ങളിൽ മണിയടിക്കുന്ന ('ചലചല') ശബ്ദം പോലെയാണ് അതെനിക്കു വരിക. അതാണ്, എനിക്ക് കൂടുതൽ ഭാരമായിട്ടുള്ളത്. അങ്ങനെ അത് തീരുമ്പോഴേക്ക് അദ്ദേഹം (മലക്ക്) പറഞ്ഞുതന്നത് ഞാൻ പാഠമാക്കിയിട്ടുണ്ടാകും. ചിലപ്പോൾ, ഒരു മനുഷ്യരൂപത്തിൽ മലക്ക് എനിക്കു പ്രത്യക്ഷപ്പെട്ട് എന്നോട് സംസാരിക്കും. അങ്ങനെ, അദ്ദേഹം പറയുന്നത് ഞാൻ പഠിക്കും''. ആയിശാ (رضي الله عنها) പറയുകയാണ്: "കഠിനമായ തണുപ്പുള്ള ദിവസം തിരുമേനിക്ക് വഹ്‌യു വരുമ്പോൾ, അത് തീരുമ്പോഴേക്കും അവിടുത്തെ നെറ്റി വിയർപ്പു പൊടിയുന്നതായി ഞാൻ കണ്ടിട്ടുണ്ട്.'' (ബുഖാരി, മുസ്‌ലിം) തിരുമേനി വാഹനപ്പുറത്തായിരിക്കെ വഹ്‌യ് വരുമ്പോൾ, അതിൻെറ ഭാരം നിമിത്തം, വാഹനം നിലംപതിക്കാറായിപ്പോകുമെന്നും ഹദീസുകളിൽ വന്നിരിക്കുന്നു.

എന്താണ് ഈ ഭാരം? മണി അടിക്കുന്ന ശബ്ദം എങ്ങിനെ ഉണ്ടാകുന്നു? അതിൽ നിന്ന് എങ്ങിനെയാണ് തിരുമേനിക്ക് കാര്യം മനസ്സിലാവുക? എന്നീ ചോദ്യങ്ങൾക്കൊന്നും മറുപടി പറയുക നമുക്ക് സാദ്ധ്യമല്ല. ആത്മീയ ലോകത്തിനും, ഭൗതികലോകത്തിനുമിടയ്ക്ക്, അഥവാ ദിവ്യലോകത്തിനും, മനുഷ്യലോകത്തിനുമിടയ്ക്ക് നടക്കുന്ന ഒരു വാർത്താബന്ധമാണത്. അതിനെപ്പറ്റി അല്ലാഹുവും, അവൻെറ റസൂലും പറഞ്ഞുതന്നത് മാത്രം മസ്സിലാക്കുവാനേ നമുക്ക് നിവൃത്തിയുള്ളു. അത് നാം വിശ്വസിക്കുകയും വേണം. മേൽകണ്ട രൂപങ്ങൾക്ക് പുറമെ, ചിലപ്പോൾ സ്വപ്നങ്ങൾ വഴിയും, മറ്റു ചിലപ്പോൾ ഹൃദയത്തിൽ തോന്നിപ്പിക്കുക വഴിയും വഹ്‌യു ലഭിക്കാറുള്ളതായി ഹദീസുകളിൽ വന്നിട്ടുണ്ട്. മലക്ക് മുഖേനയുള്ള വഹ്‌യിനെക്കുറിച്ചാണ് മേൽ ഉദ്ധരിച്ച ഹദീസിൽ പ്രസ്താവിച്ചിരിക്കുന്നത്. നബിമാർക്ക് ദിവ്യസന്ദേശങ്ങൾ ലഭിക്കുന്ന മാർഗ്ഗങ്ങളെപ്പറ്റി ഖുർആൻ ഇപ്രകാരം പറയുന്നു:

**وما كان لبشر ان يكلمه الله الا وحيا او من ورائ حجاب او يرسل رسولا فيوحى باذنه ما يشآء –لشورى: ٥١**

(വഹ്‌യായിട്ടോ- ബോധനമായിട്ടോ- അല്ലെങ്കിൽ, ഒരു മറയുടെ അപ്പുറത്ത് നിന്നായിട്ടോ,

അല്ലെങ്കില്‍, ഒരു ദൂതനെ (മലക്കിനെ) അയച്ചു അദ്ദേഹം തന്‍െറ -അല്ലാഹുവിന്‍െറ- അനുവാദപ്രകാരം വഹ്‌യ് നല്‍കുകയായിട്ടോ അല്ലാതെ ഒരു മനുഷ്യനോടും അല്ലാഹു സംസാരിക്കുന്നതല്ല). അല്ലാഹു സഹായിച്ചാല്‍ ശൂഅറാഉ്, ശൂറാ എന്നീ സൂറത്തുകളിലും മറ്റും ഇതിനെപ്പറ്റി കൂടുതല്‍ വിവരിക്കുന്നതാണ്.

മലക്ക് മനുഷ്യരൂപത്തില്‍ പ്രത്യക്ഷപ്പെടാറുണ്ടെന്ന് ഹദീസില്‍ കണ്ടുവല്ലോ. വളരെ സുന്ദരനും, സുമുഖനുമായിരുന്ന ദഹിയ്യത്തുല്‍ കല്‍ബീ (دحية الكلبي –رضـ) എന്ന സഹാബിയുടെ രൂപത്തില്‍ ജിബ്‌രീല്‍ (അ) വന്നിരുന്നതായും, മനുഷ്യരൂപത്തില്‍ പ്രത്യക്ഷപ്പെടുന്ന ചില സന്ദര്‍ഭങ്ങളില്‍ സഹാബികള്‍ ആ 'മനുഷ്യനെ' കണ്ടിട്ടുള്ളതായും, അദ്ദേഹത്തിന്‍െറ സംസാരം കേട്ടതായും ഹദീസുകളില്‍ വന്നിരിക്കുന്നു. പക്ഷേ, പിന്നീട് നബി (ﷺ) അവര്‍ക്ക് പറഞ്ഞുകൊടുത്തതിനു ശേഷമേ അത് മലക്കായിരുന്നുവെന്ന് അവര്‍ അറിഞ്ഞിരുന്നുള്ളു. മേല്‍പറഞ്ഞതെല്ലാം സാങ്കേതികാര്‍ത്ഥത്തിലുള്ള വഹ്‌യിന്‍െറ ഇനങ്ങളെപ്പറ്റിയാകുന്നു. തേനീച്ചക്ക് വഹ്‌യ് നല്‍കി (واوحى ربك الى النحل) എന്നും മറ്റും ഖുര്‍ആനില്‍ വന്നിട്ടുള്ളത് ഭാഷാര്‍ത്ഥത്തിലുള്ള വഹ്‌യിന്‍െറ ഉദാഹരണങ്ങളാണ്. ദൈര്‍ഘ്യഭയം നിമിത്തം കൂടുതല്‍ വിവരിക്കുന്നില്ല.

### എന്തിനു വേണ്ടി അവതരിച്ചു?

ലോകരക്ഷിതാവായ അല്ലാഹു എന്താവശ്യാര്‍ത്ഥമാണ് വിശുദ്ധ ഖുര്‍ആന്‍ അവതരിപ്പിച്ചിട്ടുള്ളതെന്ന് സാമാന്യമായെങ്കിലും അറിയാത്ത ആളുകളുണ്ടായിരിക്കുമെന്ന് തോന്നുന്നില്ല. ഭൂലോകജനതയുടെ വിജയവും, മോക്ഷവുമാണ് അതിന്‍െറ ലക്ഷ്യമെന്ന് ഖുര്‍ആന്‍ അറിയാത്തവര്‍ പോലും സമ്മതിക്കും. ഖുര്‍ആന്‍, അതിന്‍െറ അവതരണോദ്ദേശ്യങ്ങളെക്കുറിച്ച് പല സ്ഥലങ്ങളിലും പ്രസ്താവിച്ചിരിക്കുന്നത് കാണാം. അവയില്‍ ചിലതു ഇവിടെ ഉദ്ധരിക്കുന്നത് സന്ദര്‍ഭോചിതമായിരിക്കും കൂടാതെതന്നെ, ഖുര്‍ആന്‍െറ ലക്ഷ്യങ്ങളെന്തൊക്കെയാണെന്ന് അതില്‍നിന്ന് നമുക്ക് മനസ്സിലാക്കുവാന്‍ കഴിയും. ആയത്തുകളുടെ മൂലങ്ങള്‍ മുസ്ഹഫ് നോക്കി യഥാസ്ഥാനങ്ങളില്‍ നിന്ന് കണ്ടുപിടിക്കാം. അവയുടെ സാരം മാത്രം താഴെ ഉദ്ധരിക്കുന്നു:-

അല്ലാഹു പറയുന്നു:- ''ആ ഗ്രന്ഥം ഭയഭക്തന്‍മാര്‍ക്ക് മാര്‍ഗ്ഗദര്‍ശനം നല്‍കുന്നതാണ്.'' (അല്‍ബഖറ: 2.) നബിയോടായി: ''നീ താക്കീത് നല്‍കുവാനും, സത്യവിശ്വാസികള്‍ക്ക് ഉപദേശമായിക്കൊണ്ടും നിനക്ക് വേദഗ്രന്ഥം ഇറക്കിത്തന്നിരിക്കുന്നു.'' (അഅ്റാഫ് :2) മനുഷ്യരോടായി: ''നിങ്ങള്‍ ബുദ്ധി കൊടുത്ത് ചിന്തിക്കുവാന്‍ വേണ്ടിയാണ് അറബിഭാഷയിലുള്ള ഖുര്‍ആന്‍ നാം ഇറക്കിയിരിക്കുന്നത്'' (യൂസുഫ് 2). നബിയോടായി: ''മനുഷ്യരുടെ രക്ഷിതാവിന്‍െറ അനുവാദപ്രകാരം നീ ജനങ്ങളെ അന്ധകാരങ്ങളില്‍നിന്നു പ്രകാശത്തിലേക്കു, പ്രതാപശാലിയും സ്തുത്യര്‍ഹനുമായ അല്ലാഹുവിന്‍െറ പാതയിലേക്ക്, കൊണ്ടുവരുവാന്‍ വേണ്ടി നിനക്ക് നാം അവതരിപ്പിച്ച വേദഗ്രന്ഥമാണത്.'' (ഇബ്റാഹീം :1). 'നിശ്ചയമായും, ഈ ഖുര്‍ആന്‍, ഏറ്റവും ചൊവ്വായതിലേക്ക് മാര്‍ഗ്ഗദര്‍ശനം നല്‍കുന്നു. സല്‍ക്കര്‍മ്മങ്ങള്‍ പ്രവര്‍ത്തിക്കുന്ന സത്യവിശ്വാസികള്‍ക്ക് വലുതായ പ്രതിഫലമുണ്ടെന്ന്, അതവരെ സന്തോഷവാര്‍ത്തയറിയിക്കുകയും ചെയ്യുന്നു. പരലോകത്തില്‍ വിശ്വസിക്കാത്ത

വർക്ക് വേദനയേറിയ ശിക്ഷ നാം ഒരുക്കിവെച്ചിട്ടുണ്ടെന്നും.'' (ബനൂഇസ്റാഈൽ 9, 10.) നബിയോടായി: ''നീ ഇത് (ഖുർആൻ) മുഖേന ഭയഭക്തന്മാർക്ക് സന്തോഷവാർത്ത അറിയിക്കുവാനും, കുതർക്കികളായ ജനങ്ങളോട് താക്കീത് ചെയ്യുവാനും വേണ്ടിത്തന്നെയാണ് നാമിത് നിന്റെ ഭാഷയിൽ എളുപ്പമാക്കിത്തന്നിരിക്കുന്നത്'' (മർയം: 97). ''ഈ ഖുർആനിൽ മനുഷ്യർക്ക് (ആവശ്യമായ) സകല ഉപമകളും നാം വിവരിച്ചിരിക്കുന്നു'' (റൂം : 58). ''അത് ജീവസ്സുള്ളവരെ താക്കീത് ചെയ്യുവാനും, അവിശ്വാസികളുടെ മേൽ (ശിക്ഷയുടെ) വാക്യം സ്ഥിരപ്പെടുവാനും വേണ്ടിയുള്ള ഉപദേശവും സ്പഷ്ടമായ ഖുർആനും (പാരായണ ഗ്രന്ഥവും) അല്ലാതെ മറ്റൊന്നുമല്ല'' (യാസീൻ: 69, 70). ''നമസ്കാരം നിലനിർത്തുകയും, സക്കാത്ത് കൊടുക്കുകയും, പരലോകത്തിൽ ദൃഢവിശ്വാസം കൊള്ളുകയും ചെയ്യുന്ന സത്യവിശ്വാസികൾക്ക് മാർഗ്ഗദർശനവും, സന്തോഷവാർത്തയുമാണ് ഖുർആനാകുന്ന വേദ ഗ്രന്ഥത്തിലെ സൂക്തങ്ങൾ ചെയ്യുന്നത്'' (നംല് : 1-3) നബിയോടായി: ''അവർ അതിന്റെ ആയത്തുകളെ ഉറ്റാലോചിക്കുവാനും, ബുദ്ധിമാന്മാർ ഓർമ്മവെക്കുവാനും വേണ്ടി നാം നിനക്ക് അവതരിപ്പിച്ചു തന്നിട്ടുള്ള ഒരു അനുഗൃഹീത ഗ്രന്ഥമാണത്.'' (സ്വാദ് : 29). നബിയോട്: ''ഖുർആനിൽനിന്നും നാം അവതരിപ്പിക്കുന്നത് സത്യവിശ്വാസികൾക്ക് ശമനവും കാരുണ്യവുമായിട്ടുള്ളതാകുന്നു. അക്രമികൾക്ക് അത് നഷ്ടമല്ലാതെ വർദ്ധിപ്പിക്കുകയില്ല'' (ബനൂഇസ്റാഈൽ : 82). ഇതുപോലെ ഇനിയും പല ഖുർആൻ വചനങ്ങൾ കാണാം.

സൂറത്തുൽ മാഇദ:യിൽ (46-48) തൗറാത്തിനെക്കുറിച്ച് പ്രസ്താവിച്ചശേഷം, ഈസാ(അ)നെ സംബന്ധിച്ചും ഇഞ്ചീലിനെ സംബന്ധിച്ചും **مصدقا لما بين يديه من التوراة** ഇതിനു മുമ്പുള്ള തൌറാത്തിനെ സത്യമെന്ന് സ്ഥാപിക്കുന്നത് എന്ന് വിശേഷിപ്പിച്ചിരിക്കുന്നത് കാണാം. ഇഞ്ചീലിനെപ്പറ്റി **وهدى وموعظة للمتقين** (ഭയഭക്തന്മാർക്ക് മാർഗ്ഗദർശനവും, സദുപദേശവും) എന്നും പ്രസ്താവിച്ചിരിക്കുന്നു. പിന്നീട് തുടർന്നുകൊണ്ട് ഖുർആനെപ്പറ്റി നബി (ﷺ)യോട് അല്ലാഹു ഇങ്ങിനെ പറയുന്നു:-

**وانزلنا اليك الكتاب بالحق مصدقا لما بين يديه من الكتاب ومهيمنا عليه فاحكم بينهم بما انزل الله ولا تتبع اهواء هم عما من الحق لكل جعلنا منكم شرعة ومنهاجا......– المائدة ٤٦–٤٨**

(ഇതിന് മുമ്പിലുള്ള വേദഗ്രന്ഥങ്ങളെ സത്യമെന്ന് സ്ഥാപിക്കുന്നതായും, അതിൽ മേലന്വേഷണം നടത്തുന്നതായുംകൊണ്ട് നാം നിനക്ക് സത്യസമേതം വേദഗ്രന്ഥം (ഖുർആൻ) ഇറക്കിത്തന്നിരിക്കുന്നു. അതിനാൽ അല്ലാഹു അവതരിപ്പിച്ചതുകൊണ്ട് നീ അവർക്കിടയിൽ വിധി കൽപിക്കണം. നിനക്ക് വന്നിട്ടുള്ള സത്യത്തെവിട്ട് അവരുടെ തന്നിഷ്ടങ്ങളെ നീ പിൻപറ്റിപ്പോകരുത്. നിങ്ങളിൽ ഓരോ കൂട്ടർക്കും ഓരോ നടപടിക്രമവും. പദ്ധതിയും നാം ഏർപ്പെടുത്തിയിട്ടുണ്ട്.) അപ്പോൾ, ഇഞ്ചീലും ഈസാ നബി (അ)യും അതിന് മുമ്പുള്ള വേദഗ്രന്ഥമായ തൗറാത്തിന്റെ സത്യത സ്ഥാപിക്കുകയും സ്ഥിരീകരിക്കുകയും ചെയ്യുന്നു. അതുപോലെ, ഖുർആൻ അതിന് മുമ്പുള്ള എല്ലാ വേദഗ്രന്ഥങ്ങളെയും സത്യപ്പെടുത്തുന്നുണ്ട്. അതേ സമയത്ത് അവയുടെയെല്ലാം ഒരു മേലന്വേഷണം കൂടി ഖുർആൻ നടത്തുന്നുവെന്ന് ഇതിൽനിന്ന് സ്പഷ്ടമാകുന്നു. മുൻവേദക്കാർ അവരുടെ വേദഗ്രന്ഥങ്ങളിൽ കൈകടത്തിയിട്ടുള്ള ഭാഗങ്ങൾ ചൂണ്ടിക്കാട്ടുക, അതതു കാലത്തെ പരിതഃസ്ഥിതിക്കനുസരിച്ചുമാത്രം നടപ്പാക്കപ്പെട്ടിരുന്ന നിയമങ്ങളും, അനുഷ്ഠാനമുറകളും ദുർബ്ബലപ്പെടുത്തി അതിന്ന് പകരം സുസ്ഥിരവും കൂടുതൽ പ്രായോഗികവുമായ നിയമാനുഷ്ഠാനങ്ങൾ നടപ്പിൽ വരുത്തുക മുതലായവയാണ് ഇതുകൊണ്ട് വിവക്ഷിക്കപ്പെട്ടിരിക്കുന്നത്.

മേലുദ്ധരിച്ച ഖുർആൻ വാക്യങ്ങളിൽനിന്ന് ഖുർആൻെറ അവതരണോദ്ദേശ്യം നല്ല പോലെ ഗ്രഹിക്കാം. ഒന്ന് രണ്ട് സംഗതികൾ ഇവിടെ പ്രത്യേകം ശ്രദ്ധാർഹമാകുന്നു. അതായത്: ബുദ്ധിയും, ശ്രദ്ധയും കൊടുത്ത് ചിന്തിക്കുവാനും, മനസ്സമാധാനവും, ബോദ്ധ്യവും വന്നാൽ പഴയതെല്ലാം വിട്ട് ഖുർആൻെറ മാർഗ്ഗദർശനം നിരുപാധികം സ്വീകരിക്കുവാനും തയ്യാറുള്ളവർക്ക് മാത്രമേ ഖുർആൻ ഫലം ചെയ്കയുള്ളു. സത്യം സ്വീകരിക്കുവാനും, നിഷ്പക്ഷമായി ചിന്തിക്കുവാനും തയ്യാറില്ലാത്തവർക്ക് ഖുർആൻ അനുഗ്രഹമായിത്തീരുന്നതല്ല. നേരെമറിച്ച് കൂടുതൽ നാശനഷ്ടത്തിന് അത് വഴിവെക്കുന്നതുമാണ്. ഒരു ഹദീസിൽ നബി(ﷺ) ഈ വസ്തുത ഇങ്ങിനെ ചൂണ്ടിക്കാട്ടുന്നു. ''നിശ്ചയമായും, ഈ വേദഗ്രന്ഥം മുഖേന അല്ലാഹു ചില ജനങ്ങളെ ഉയർത്തിവെക്കുകയും, വേറെ ചില ജനങ്ങളെ താഴ്ത്തി വെക്കുകയും ചെയ്യുന്നു:"

(ان الله يرفع بهذا الكتاب اقواما ويضع به اخرين–مسلم)

### ഗ്രന്ഥരൂപത്തിലാക്കിയതും ക്രമീകരണവും

സന്ദർഭങ്ങൾക്കനുസരിച്ച് കുറേശ്ശയായി 23 കൊല്ലംകൊണ്ടാണ് ഖുർആൻെറ അവതരണം പൂർത്തിയായതെന്ന് പറഞ്ഞുവല്ലോ. ഒരിക്കൽ അവതരിച്ച ഭാഗത്തിൻെറ തുടർന്നുള്ള ഭാഗം തന്നെ അടുത്ത പ്രാവശ്യം അവതരിച്ചു കൊള്ളണമെന്നില്ലെന്നും, ആദ്യം തൊട്ട് അവസാനംവരെ ഒരേ ക്രമത്തിൽ അവതരിക്കാറില്ലെന്നും ഇതിൽ നിന്ന് വ്യക്തമാണ്. അപ്പോൾ മുഴുവൻ ഭാഗവും അവതരിച്ചു തീരുന്നതിനുമുമ്പ് ഒരേ ഏടിൽ അവ ക്രമപ്രകാരം രേഖപ്പെടുത്തിവെക്കുവാൻ സാധിക്കാതെയിരിക്കുന്നതും സ്വാഭാവികമാണ്. അതത് സമയത്ത് അവതരിക്കുന്ന ഭാഗം എഴുതിവെക്കുവാൻ നബി (ﷺ) തിരുമേനി അവിടുത്തെ എഴുത്തുകാരോട് കൽപ്പിക്കും. അവരത് എഴുതി സൂക്ഷിക്കുകയും ചെയ്യും. ഇന്നിന്നഭാഗം, ഇന്നിന്ന സൂറത്തിൻെറ ഇന്നിന്ന ഭാഗത്ത് ചേർക്കണമെന്ന് തിരുമേനി അവർക്ക് പ്രത്യേകം നിർദ്ദേശം കൊടുക്കുക പതിവായിരുന്നു. മക്കായിലായിരുന്നപ്പോഴും, മദീനായിലായിരുന്നപ്പോഴും തിരുമേനിക്ക് പല എഴുത്തുകാരുമുണ്ടായിരുന്നു. അങ്ങിനെ, അപ്പപ്പോൾ ലഭിക്കുന്ന വഹ്‌യുകൾ ഒന്നിലധികം ആളുകൾ എഴുതിവെക്കുമായിരുന്നു. എങ്കിലും, എല്ലാ ഭാഗവും കൂടി-ആദ്യം തൊട്ട് അവസാനംവരെ-ക്രമപ്രകാരം ഒരേ ഏടിൽ രേഖപ്പെടുത്തീട്ടുണ്ടായിരുന്നില്ല.

ഒരേ ഗ്രന്ഥത്തിൽ അത് ക്രോഡീകരിക്കപ്പെടാതിരുന്നതിന് ഇത് മാത്രമല്ല കാരണം. അക്കാലത്ത് എഴുതുവാനും, രേഖപ്പെടുത്തുവാനുമുള്ള ഉപകരണങ്ങളുടെയും, സൗകര്യങ്ങളുടെയും വിരളതയും അതിന് കാരണമാകുന്നു. ആയിരമോ, പതിനായിരമോ പുറങ്ങളുള്ള ഒരു പുസ്തകം തയ്യാറാക്കുവാൻ ഇന്ന് നമുക്ക് പ്രയാസമില്ല. കടലാസ്സിനും, മഷിക്കും, പണം ചിലവാക്കിയാൽ മതി. അക്കാലത്ത് എഴുതുവാനുള്ള ഉപകരണങ്ങൾ, ഈന്തപ്പനയുടെ വീതിയുള്ള മടൽ, മരക്കഷ്ണം, തോൽക്കഷ്ണം, കനം കുറഞ്ഞ കല്ല്, എല്ല് ആദിയായ കണ്ടം തുണ്ടം വസ്തുക്കളായിരുന്നു. അപ്പോൾ, ഖുർആൻെറ മുഴുവൻ ഭാഗമോ,

ഏതാനും ഭാഗമോ എഴുതിവെച്ചിട്ടുളള ഒാളുടെ പക്കൽ കേവലം ഒരു പുസ്തകമല്ല ഉണ്ടായിരിക്കുക. അതതു സമയത്ത് തരപ്പെട്ട് കിട്ടിയ ഇത്തരം ചില വസ്തുക്കളുടെ ശേഖരമായിരിക്കും. അതുകൊണ്ട് അവ ഒരു തലതൊട്ട് മറ്റേ തലവരെ ക്രമപ്പെടുത്തി വെക്കുവാൻ പ്രയാസവുമായിരിക്കും. ഖുർആൻ അല്ലാത്ത മറ്റു വല്ലതും-വഹ്‌യുകളാകട്ടെ, മറ്റു വിജ്ഞാന മൊഴികളാകട്ടെ-അക്കൂട്ടത്തിൽ കലർന്നു പിശകുപറ്റാതിരിക്കുവാനായി നബി (ﷺ) ആദ്യമേ തന്നെ നടപടി എടുത്തിരുന്നു. لاتكتبوا عني شيئا غير القرآن – مسلم (ഖുർആനല്ലാത്തതൊന്നും എന്നിൽനിന്നും നിങ്ങൾ എഴുതിവെക്കരുത് എന്ന് തിരുമേനി അവരോട് ഉപദേശിച്ചിരുന്നു.)

ആവശ്യമായ കാര്യങ്ങൾ പുസ്തകങ്ങളിൽ കുറിച്ചുവെക്കുകയും, സന്ദർഭം നേരിടുമ്പോൾ അതു നോക്കി ഓർമ്മപുതുക്കുകയും ചെയ്യുക നമ്മുടെ സാധാരണ പതിവാണ്. എന്നാൽ, അറബികളുടെ സ്ഥിതി ഇതിൽനിന്ന് വ്യത്യസ്തമായിരുന്നു. എഴുത്തറിയുന്ന വ്യക്തികൾ വളരെ വിരളം. എഴുതുവാനുള്ള ഉപകരണങ്ങളും തൃപ്തികരമല്ല. കേട്ടതെല്ലാം അപ്പടി മനഃപാഠമാക്കുവാനും, വേണ്ടുമ്പോഴെല്ലാം അതു ഓർമ്മയിൽനിന്ന് ഉദ്ധരിക്കുവാനും അല്ലാഹു അവർക്കൊരു പ്രത്യേക കഴിവു തന്നെ കൊടുത്തിരുന്നു. ഇക്കാര്യത്തിൽ അക്കാലത്തു പ്രത്യേകിച്ചും അറബികൾക്കുള്ള വൈഭവം മറ്റേതു ജനതയേയും കവച്ചുവെക്കുമായിരുന്നു. ആയിരക്കണക്കിലുള്ള പദ്യങ്ങളും, നീണ്ടു നീണ്ട വാർത്തകളും അക്ഷരം തെറ്റാതെ പലരും സ്മൃതിപഥത്തിൽ സൂക്ഷിക്കുക പതിവാണ്. ആകയാൽ, ഖുർആൻ എഴുതിസൂക്ഷിച്ചിരുന്ന വ്യക്തികളെക്കാൾ എത്രയോ അധികം ആളുകൾ ഖുർആൻ മുഴുവനും ഹൃദിസ്ഥമാക്കീട്ടുണ്ടായിരുന്നു.

ഹിജ്റ 4-ാം കൊല്ലത്തിൽ, നജ്ദിന്റെ ഭാഗത്തേക്ക് മതോപദേശാർത്ഥം നബി (ﷺ) എഴുപത് പേരെ അയക്കുകയും, ശത്രുക്കളുടെവഞ്ചനാപരമായ അക്രമം നിമിത്തം അവരിൽ ഒന്നോ, രണ്ടോ പേരൊഴിച്ച് ബാക്കിയുള്ളവരെല്ലാം ബീർമഊന: (بئر معونة) യിൽവെച്ച് കൊല്ലപ്പെടുകയുണ്ടായി. ഈ എഴുപത് പേരും ഖുർആൻ 'പാരായണക്കാർ' (القرأء) എന്ന പേരിൽ അറിയപ്പെടുന്നവരായിരുന്നു. ഇവരുടെ നഷ്ടത്തിൽ നബി (ﷺ) അത്യധികം വ്യസനിച്ചതും, ഒരു മാസത്തോളം നമസ്കാരത്തിൽ പ്രത്യേക പ്രാർത്ഥന (ഖുനൂത്ത്) നടത്തിയതും പ്രസിദ്ധമാണ്. അതുവരെ അവതരിച്ച ഖുർആൻ മിക്കവാറും മനഃപാഠമായി ഓതിവന്നിരുന്നതുകൊണ്ടാണ് അവർക്ക് ഖുർറാഅ് എന്ന് പേരുണ്ടായത്. ഈ സംഭവത്തിൽ നിന്നുതന്നെ, ഖുർആൻ മനഃപാഠമാക്കിയിരുന്നവർ സഹാബികളിൽ ധാരാളമുണ്ടായിരുന്നുവെന്ന് വ്യക്തമാണല്ലോ. നബി (ﷺ) നമസ്കാരത്തിൽ വളരെ അധികം ഖുർആൻ ഓതാറുണ്ടായിരുന്നു. ഇതു കേട്ടാണ് പലരും അതു പാഠമിട്ടിരുന്നത്. സമയം കിട്ടുമ്പോഴെല്ലാം ഖുർആൻ പാരായണം നടത്തലും, അതു കേൾക്കലും സഹാബികളുടെ പതിവുമായിരുന്നു. ഇങ്ങനെ, ലിഖിതങ്ങളിലും, ഹൃദയങ്ങളിലും ഖുർആന്റെ പൂർണ്ണഭാഗം പലരുടെയും വശം തയ്യാറുണ്ടായിരിക്കെയാണ് നബി (ﷺ) തിരുമേനിയുടെ വഫാത്തു (വിയോഗം) സംഭവിച്ചത്.

തിരുമേനിയുടെ വഫാത്തോടുകൂടി അറബികളിൽ പല ഗോത്രങ്ങളും ഇസ്‌ലാമിൽ നിന്നു അകന്നുപോയതും ഒന്നാം ഖലീഫ അബൂബക്കർ (رضي الله عنه) അവരുടെ നേരെ വമ്പിച്ച

സൈന്യനടപടികൾ എടുത്തതും അതിനെത്തുടർന്ന് അവരെല്ലാം ഇസ്‌ലാമിലേക്ക് തിരിച്ചു വന്ന് അന്തരീക്ഷം ശാന്തമായതും ചരിത്രപ്രസിദ്ധമാണല്ലോ. അന്നത്തെ സംഭവങ്ങളിൽ പ്രധാനമായ ഒന്നായിരുന്നു, മുസൈലമത്ത് എന്ന കള്ളപ്രവാചകനുമായുണ്ടായ ഏറ്റുമുട്ടൽ. ആ യുദ്ധത്തിൽ ഖുർആൻ മനഃപാഠമാക്കിയിരുന്ന നൂറുക്കണക്കിലുള്ള സഹാബികൾ രക്ത സാക്ഷികളായിത്തീർന്നു. ഇതുപോലെ ഇനിയും വല്ല സംഭവങ്ങളും ഉണ്ടായേക്കുന്നപക്ഷം, ഖുർആൻ പാഴായിപ്പോകുമെന്നും, അതുകൊണ്ട് ഖുർആൻ ആദ്യന്തം ഒരേ ഗ്രന്ഥത്തിൽ എഴുതി സൂക്ഷിക്കണമെന്നും ഉമർ (ﷺ) ഖലീഫ അബൂബക്കർ (ﷺ) നെ ഉണർത്തി. റസൂൽ (ﷺ) ചെയ്തിട്ടില്ലാത്ത ഒരു പ്രവൃത്തി താൻ എങ്ങിനെ ചെയ്യുമെന്ന് കരുതി അദ്ദേഹം ആദ്യം വിസമ്മതിച്ചു. എങ്കിലും ഭവിഷ്യത്തിനെപ്പറ്റി ഉമർ (ﷺ) വിശദീകരിച്ചുകൊടുത്തപ്പോൾ, അദ്ദേഹം അതിന് മുമ്പോട്ടുവരുകതന്നെ ചെയ്തു.

അങ്ങനെ, അദ്ദേഹം സൈദുബ്നുഥാബിത്ത് (زيد بن ثابت – رض) നെ വിളിച്ച് വരുത്തി കാര്യം മനസ്സിലാക്കിക്കൊടുത്തു. അബൂബക്കർ (ﷺ) പറഞ്ഞു: "താങ്കൾ ബുദ്ധിമാനായ ഒരു യുവാവാകുന്നു. ഞങ്ങൾക്ക് താങ്കളെ പറ്റി യാതൊരു തെറ്റിദ്ധാരണയും ഇല്ല. താങ്കൾ റസൂൽ (ﷺ) തിരുമേനിയുടെ വഹ്‌യുകൾ എഴുതിയിരുന്ന ആളാണല്ലൊ. ആകയാൽ, താങ്കൾ ശരിക്ക് അന്വേഷണം നടത്തി ഖുർആനെ ഒന്നായി ശേഖരിക്കണം" സൈദ് (ﷺ) തന്നെ ഒരിക്കൽ പ്രസ്താവിച്ചതുപോലെ, 'ഒരു പർവ്വതം അതിൻെറ സ്ഥാനത്തുനിന്നു നീക്കം ചെയ്യുന്നതിനേക്കാൾ ഭാരിച്ചതായ' ആ കൃത്യം അദ്ദേഹം ഏറ്റെടുത്തു. ആ കൃത്യത്തിന്ന് സൈദ് (ﷺ) നെ തിരഞ്ഞെടുക്കുവാനുള്ള കാരണവും, അതിനുള്ള അദ്ദേഹത്തിൻെറ അർഹതയും അബൂബക്കർ (ﷺ) ൻെറ ഈ ചെറുപ്രസ്താവനയിൽ നിന്ന് തന്നെ മനസ്സിലാക്കാവുന്നതാണ്.

സ്വന്തം; മനഃപാഠത്തെയോ, മറ്റു പലരുടെയും മനഃപാഠങ്ങളെയോ, അല്ലെങ്കിൽ എഴുതി വെച്ചിട്ടുള്ളവരുടെ ഏടുകളെയോ മാത്രം ആസ്പദമാക്കിയായിരുന്നില്ല, സൈദു (ﷺ) തൻെറ കൃത്യം നിർവ്വഹിച്ചത്. ഇതിനെല്ലാം പുറമെ ലിഖിതങ്ങളിലെ ഉള്ളടക്കങ്ങൾ അതേപടി നബി (ﷺ) യിൽ നിന്ന് നേരിട്ട് കേട്ടെഴുതിയതാണെന്ന് രണ്ടു സാക്ഷികളെങ്കിലും സാക്ഷ്യപ്പെടുത്തുകകൂടി ചെയ്തശേഷമേ അദ്ദേഹം അതു സ്വീകരിച്ചിരുന്നുള്ളൂ. "റസൂൽ (ﷺ) തിരുമേനിയിൽനിന്ന് ആരെങ്കിലും ഖുർആൻെറ വല്ല ഭാഗവും കേട്ടു രേഖപ്പെടുത്തിവെച്ചിട്ടുണ്ടെങ്കിൽ, അതെല്ലാം ഹാജരാക്കണം" എന്നു ഉമർ (ﷺ) വിളംബരപ്പെടുത്തുകയും ചെയ്തിരുന്നു. അപ്പോൾ രണ്ടോ, നാലോ പേരുടെ സാക്ഷ്യത്തെ അടിസ്ഥാനമാക്കിയല്ല- നിരവധി സഹാബികളുടെ ഏകകണ്ഠമായ അറിവിനെ അടിസ്ഥാനമാക്കിയാണ്-ആദ്യന്തം ഈ സംഗതി നടന്നതെന്ന് വ്യക്തമാണ്. ഖുആൻെറ ഓരോ വചനവും **متواتر** ('മുതവാതിർ'= സംശയത്തിന് പഴുതില്ലാത്തവിധം നിരവധി ആളുകളാൽ അറിയപ്പെട്ടത്) ആണെന്നു പറയുന്നത് ഇതുകൊണ്ടാണ്. ഇപ്രകാരം സഹാബികളുടെയെല്ലാം അറിവോടുകൂടി, സൈദ് (ﷺ) ൻെറ കയ്യായി ഖുർആൻ മുഴുവൻ ഭാഗവും നാം ഇന്നു കാണുന്ന പ്രകാരം ഒരു ഏടിൽ സമാഹൃതമായി. ഈ ഏടിന് അബൂബക്കർ (ﷺ) 'മുസ്ഹഫ്' (**المصحف** -രണ്ടു ചട്ടക്കിടയിൽ ഏടാക്കി വെക്കപ്പെട്ടത്) എന്നു നാമകരണം ചെയ്യുകയും ചെയ്തു. അദ്ദേഹത്തിൻെറ വിയോഗം വരെ അദ്ദേഹവും, പിന്നീട് ഉമറും (ﷺ) അതു സൂക്ഷിച്ചുപോന്നു. ഉമർ (ﷺ) ൻെറ വിയോഗാനന്തരം അദ്ദേഹത്തിൻെറ മകളും, നബി (ﷺ) യുടെ പത്നിയുമായിരുന്ന

ഹഫ്സ്വ (ﷺ) യുടെ അടുക്കലായിരുന്നു ആ മുസ്ഹഫ്.

ഉസ്മാൻ (ﷺ) ൻെറ ഖിലാഫത്ത് കാലമായപ്പോഴേക്ക് അതിവിദൂര പ്രദേശങ്ങളായ പല നാട്ടിലും ഇസ്ലാമിന് പ്രചാരം സിദ്ധിക്കുകയും, മുസ്ലിംകൾ പെരുകിക്കൊണ്ടിരിക്കുകയും ചെയ്തുവല്ലോ. പല പ്രദേശക്കാരും, ഭാഷക്കാരുമായ ആളുകൾ ഖുർആൻ പാരായണം ചെയ്യുമ്പോൾ, അവർക്കിടയിൽ വായനയിൽ അൽപാൽപ വ്യത്യാസങ്ങൾ, അനുഭവപ്പെട്ടു കൊണ്ടിരിക്കുന്നതായി ഹുദൈഫത്തുബ്നുൽയമാൻ (حذيفة بن اليمان –رض) മനസ്സിലാക്കി. വിദൂരസ്ഥലങ്ങളിൽപോയി യുദ്ധത്തിൽ പങ്കെടുത്തിരുന്ന ഒരു സഹാബിയായിരുന്നു ഹുദൈഫഃ (ﷺ). ഈ നില തുടരുന്നപക്ഷം, ജൂതരും, ക്രിസ്ത്യാനികളും അവരുടെ വേദ ഗ്രന്ഥങ്ങളിൽ ഭിന്നിച്ചതുപോലെ, മുസ്ലിംകളും ഭാവിയിൽ ഭിന്നിച്ചുപോകുവാൻ ഇടയുണ്ടെന്ന് അദ്ദേഹം ഉസ്മാൻ (ﷺ) നെ ധരിപ്പിച്ചു. ഉടനടി ഇതിന് പരിഹാരമുണ്ടാക്കണമെന്നുണർത്തി. അങ്ങിനെ, അദ്ദേഹം, ഹഫ്സ്വഃ (ﷺ) യുടെ പക്കൽനിന്ന് ആ മുസ്ഹഫ് വരുത്തി അതിൻെറ പല പകർപ്പുകളും എടുക്കുവാൻ ഒരു സംഘം സഹാബികളെ ഏൽപിച്ചു. ഈ സംഘത്തിൻെറ തലവനും സൈദുബ്നുഥാബിത്ത് (ﷺ) തന്നെ ആയിരുന്നു.

പകർപ്പുകൾ എടുത്തശേഷം, മുസ്ഹഫ് ഹഫ്സ്വ: (ﷺ) ക്കു തന്നെതിരിച്ചു കൊടുക്കുകയും, പകർത്തെടുത്ത കോപ്പികൾ നാട്ടിൻെറ നാനാഭാഗത്തുളള പ്രധാന കേന്ദ്രങ്ങളിലേക്ക് അയച്ചുകൊടുക്കയും ചെയ്തു.* മേലിൽ, ഖുർആൻ പാരായണം പ്രസ്തുത മുസ്ഹഫുകളിലെ ക്രമമനുസരിച്ചായിരിക്കണമെന്ന് ഖലീഫ വിളംബരപ്പെടുത്തുകയും ചെയ്തു. ഉസ്മാൻ (ﷺ) ൻെറ കാലത്ത് പല രാജ്യങ്ങളിലേക്കും അയച്ച ഈ മുസ്ഹഫുകളിൽ നിന്നുളള നേർപ്പകർപ്പുകളാണ് ലോകത്തിൻെറ എല്ലാ ഭാഗങ്ങളിലുമുളള മുസ്ഹഫുകൾ. ഇക്കാരണം കൊണ്ടാണ്, മുസ്ഹഫുകൾക്ക് 'ഉസ്മാനീമുസ്ഹഫ്' (المصحف العثمانى) എന്ന് പറയപ്പെടുന്നത്.

ഓരോ സന്ദർഭത്തിലും അവതരിച്ചിരുന്ന ഖുർആൻ വചനങ്ങൾ അതിനുമുമ്പ് അവതരിച്ചു കഴിഞ്ഞിട്ടുളള ഭാഗങ്ങളുടെ ഏതേത് സ്ഥാനങ്ങളിൽ ചേർക്കണമെന്ന് നബി (ﷺ)

---

* [പ്രസ്തുത കോപ്പികളിൽ ഒന്ന് ഈജിപ്തിലേക്കായിരുന്നു അയക്കപ്പെട്ടിരുന്നത്. ഈ കോപ്പി ഈയിടെ ഈജിപ്തിൽ കണ്ടുകിട്ടുകയുണ്ടായി. അസ്ഹർ സർവ്വകലാശാലയിലെ പശ്ചിമ നാടുകളുടെ (മൊറോക്കോ, ബർബർ മുതലായ രാജ്യങ്ങളുടെ) പ്രത്യേക വിഭാഗമായ 'റുവാഖുൽ മഗാരിബ്' (رواق المغاربة) യിലെ ഗ്രന്ഥാലയങ്ങളിൽ നടന്ന ഒരു ഗവേഷണ മദ്ധ്യേയാണ് ഈ മുസ്ഹഫ് യാദൃശ്ചികമായി കണ്ടുകിട്ടിയിത്. മുൻകാലത്തു നടപ്പിലുണ്ടായിരുന്ന (الخطا لكوفى) (കൂഫാ ലിപി)യിൽ എഴുതപ്പെട്ടിട്ടുള്ളതും, ഏകദേശം 1000 പേജ് വരുന്നതുമായ ഈ മുസ്ഹഫ് മാൻതോലിലാണത്രെ എഴുതപ്പെട്ടിരിക്കുന്നത്. 800 കൊല്ലത്തെ പഴക്കമുള്ള ഒരു ഗ്രന്ഥാലയത്തിൽ അജ്ഞാതമായി കിടന്നിരുന്ന അനേകം ചരിത്ര നിക്ഷേപങ്ങളുടെ കൂട്ടത്തിൽ ഒന്നാണ് ഈ മുസ്ഹഫും അഹ്മദുബ്നു സർവഖ് (احمد بن زروق) എന്നു പേരായ ഒരു മഹാനാണ് ഈ മുസ്ഹഫ് പ്രസ്തുത ഗ്രന്ഥാലയത്തിൽ നിക്ഷേപിച്ചത്. 500 കൊല്ലം പഴക്കം ചെന്നിട്ടുള്ള അദ്ദേഹത്തിൻെറ ഒരു മാല (المسحة) യും ഇതോടൊപ്പം കണ്ടുകിട്ടിയിരിക്കുന്നു. കൂടാതെ, ഹിജ്റ 492-ൽ തങ്ക ലിപികളിൽ എഴുതപ്പെട്ട മറ്റൊരു മുസ്ഹഫും, വളരെ കാലം മുമ്പ് എഴുതപ്പെട്ടിട്ടുള്ള മറ്റനേകം മുസ്ഹഫുക്കളും, പ്രധാനപ്പെട്ട പല ഗ്രന്ഥങ്ങളും ആ ഗ്രന്ഥാലയത്തിൽനിന്നു കണ്ടുകിട്ടിയിരിക്കുന്നു. 'അൽ അഹ്റാം' (الاهرام) എന്ന പ്രസിദ്ധ ഈജിപ്ഷ്യൻ പത്രമാണ് ഈ വിവരം പ്രസിദ്ധപ്പെടുത്തിയത്. (1383 റബീഉൽ ആഖിർ മാസത്തിലെ-1963 സപ്തംബറിലെ-അൽഅറബ് മാസിക പു: 27, ല: 1 & 2 നോക്കുക)]

എഴുത്തുകാർക്ക് അപ്പപ്പോൾ നിർദ്ദേശം നൽകാറുണ്ടായിരുന്നുവെന്ന് പറഞ്ഞുവല്ലോ. ആകയാൽ, അതതു സൂറത്തുകൾ ഉൾക്കൊളളുന്ന ആയത്തുകളും, ഓരോ സൂറത്തിൻെറയും ആദ്യാവസാനങ്ങളും നബി (ﷺ) പറഞ്ഞുകൊടുത്തിട്ടുളളതാണെന്ന് സ്പഷ്ടമാണ്. മാത്രമല്ല, ഓരോ സൂറത്തും 'ബിസ്മി'കൊണ്ട് വേർതിരിക്കപ്പെടുകയും ചെയ്തിരുന്നു. ഒരു സൂറത്തും മറ്റേ സൂറത്തും തമ്മിൽ നബി (ﷺ) വേർതിരിച്ചറിഞ്ഞിരുന്നത് 'ബിസ്മി' അവതരിക്കുന്നതുകൊണ്ടായിരുന്നുവെന്ന് അബൂദാവൂദ് (رحمه الله) നിവേദനം ചെയ്ത ഒരു ഹദീസിൽ വന്നിട്ടുണ്ട്. എന്നാൽ, ഇന്ന് മുസ്ഹഫുകളിൽ കണ്ടുവരുന്ന ക്രമമനുസരിച്ച് ഓരോ സൂറത്തും അതാതിൻെറ സ്ഥാനങ്ങളിലായി, ഇന്നതിന്നുശേഷം ഇന്നത് എന്ന നിലക്ക്, തിരുമേനിയുടെ കാലത്തു ക്രമീകരിക്കപ്പെട്ടിരുന്നോ എന്നതിനെപറ്റി പണ്ഡിതൻമാർക്കിടയിൽ രണ്ടഭിപ്രായമുണ്ട്. ഇല്ലെന്ന അഭിപ്രായപ്രകാരം ഇന്നു കാണപ്പെടുന്ന രൂപത്തിൽ 114 സൂറത്തുകൾ ക്രമപ്പെടുത്തിയതും, പല കഷ്ണങ്ങളിലായി രേഖപ്പെടുത്തപ്പെട്ടിരുന്ന ഭാഗങ്ങളെല്ലാം ഒന്നിച്ചു ചേർത്തു ഒരു ഗ്രന്ഥത്തിൽ ആക്കിയതുമാണ് സൈദുബ്നുഥാബിത്ത് (رضي الله عنه) മുഖാന്തരം അബൂബക്കർ (رضي الله عنه) ചെയ്തത്. സൈദു (رضي الله عنه) തയ്യാറാക്കിയ കോപ്പിയും, മറ്റു ചില സഹാബികളുടെ കയ്വശം നിലവിലുണ്ടായിരുന്ന കോപ്പികളും തമ്മിൽ, സൂറത്തുകളുടെ ക്രമീകരണത്തിൽ സ്വല്പം വ്യത്യാസം ഉണ്ടായിരുന്നെങ്കിലും, ഓരോ സൂറത്തും ഉൾക്കൊളളുന്ന ആയത്തുകളിലും, അവയുടെ ക്രമത്തിലും വ്യത്യാസമുണ്ടായിരുന്നില്ല. നമസ്കാരത്തിലോ മറ്റോ പാരായണം ചെയ്യുമ്പോൾ, അവരവർ തങ്ങളുടെ പക്കലുളള ക്രമമനുസരിച്ച് സൂറത്തുകൾ ഓതുകയും ചെയ്തിരിക്കാം. സൂറത്തുകളുടെ അവതരണക്രമമനുസരിച്ചായിരിക്കും മിക്കവാറും അവർ അവയ്ക്ക് ക്രമം നൽകിയിരിക്കുക എന്നു കരുതാം. ഉസ്മാൻ (رضي الله عنه)ൻെറ കാലത്ത് മുസ്ഹഫിൻെറ കോപ്പികൾ വിതരണം ചെയ്യപ്പെടുകയും, അതിലെ ക്രമം എല്ലാവരും സ്വീകരിക്കണമെന്ന് കല്പിക്കപ്പെടുകയും ചെയ്തതിനെത്തുടർന്ന് സൂറത്തുകളുടെ ക്രമത്തിലും ഇന്നീ കാണുന്ന ഐക്യരൂപം നിലവിൽ വന്നു.

മുസ്ഹഫിൽ സൂറത്തുകൾ ക്രമപ്പെടുത്തിയത് അവയുടെ അവതരണക്രമം അനുസരിച്ചായിരുന്നില്ല. ഇന്നിന്ന സൂറത്തുകൾക്ക് ശേഷം, അല്ലെങ്കിൽ മുമ്പ്, ഇന്നിന്ന സൂറത്തുകൾ മാത്രമേ പാരായണം ചെയ്യാവൂ എന്ന് ഒരു നിർദ്ദേശവും നബി (ﷺ) യിൽ നിന്ന് ഉണ്ടായിരുന്നുമില്ല. അതുകൊണ്ടാണ് ഉസ്മാൻ (رضي الله عنه) ൻെറ വിളംബരത്തിന് ശേഷവും കുറേകാലം ഇബ്നുമസ്ഊദ് (رضي الله عنه) താൻ എഴുതി സൂക്ഷിച്ചിരുന്ന ക്രമം കൈവിടാതെ പാരായണം ചെയ്തിരുന്നത്. ഉസ്മാൻ (رضي الله عنه) ൻെറ നിർദ്ദേശം എല്ലാ സഹാബികളും സ്വീകരിച്ചുവെന്നു മാത്രമല്ല, ആ കൃത്യം അദ്ദേഹം ചെയ്തിട്ടില്ലായിരുന്നുവെങ്കിൽ നിശ്ചയമായും താനത് ചെയ്യുമായിരുന്നുവെന്ന് അലി (رضي الله عنه) പ്രസ്താവിക്കുക പോലുമുണ്ടായി. ഇബ്നുമസ്ഊദ് (رضي الله عنه) തന്നെയും, പിന്നീട് ആ അഭിപ്രായം ശരിവെച്ചു.

നബി (ﷺ) യുടെ അടുക്കൽ റമസാൻ മാസത്തിൽ ജിബ്രീൽ (അ) വന്ന് ഖുർആൻ പാഠം നോക്കാറുണ്ടായിരുന്നു. തിരുമേനിയുടെ വിയോഗമുണ്ടായ കൊല്ലത്തിൽ മലക്ക് വന്ന് രണ്ട് പ്രാവശ്യം അങ്ങിനെ ഒത്തുനോക്കിയിരുന്നു. ഈ അവസരങ്ങളിൽ, സൂറത്തുകൾക്കിടയിൽ ഏതെങ്കിലും ഒരു ക്രമം സ്വീകരിക്കപ്പെട്ടിരിക്കുമെന്നത് തീർച്ചയാണ്. അതുകൊണ്ട് സൂറത്തുകളുടെ ക്രമീകരണവും-ആയത്തുകളുടെ ക്രമീകരണം പോലെത്തന്നെ-നബി (ﷺ) സഹാബികൾക്ക് കാട്ടിക്കൊടുത്തിരിക്കുമെന്നും, ആ ക്രമീകരണംതന്നെയാണ് സൈദു (رضي الله عنه)

സ്വീകരിച്ചിരിക്കുന്നതെന്നുമാണ് മറ്റു ചില പണ്ഡിതന്മാർ അഭിപ്രായപ്പെട്ടിട്ടുള്ളത്. ഏതായാലും, പാരായണവേളയിലും, പഠിക്കുമ്പോഴും മുസ്ഹഫുകളിൽ കാണുന്ന ഈ ക്രമമനുസരിച്ചുതന്നെ സൂറത്തുകൾ വഴിക്കുവഴിയായി ഓതുന്നതാണ് ഏറ്റവും നല്ലത് എന്നതിൽ സംശയമില്ല. പക്ഷേ, ഇത് ഒഴിച്ചുകൂടാത്ത ഒരു നിർബന്ധ കടമയല്ല. അതേ സമയത്തു ഓരോ സൂറത്തിലേയും ആയത്തുകൾ മുസ്ഹഫിൽ നാം കാണുന്ന വഴിക്കുവഴി ക്രമത്തിൽ തന്നെ സ്വീകരിക്കൽ നിർബന്ധവുമാകുന്നു. ഭൂരിപക്ഷം പണ്ഡിതന്മാരുടെ അഭിപ്രായവും, സൂക്ഷ്മജ്ഞാനികളായ പല മഹാന്മാരും ബലപ്പെടുത്തിയിട്ടുള്ളതും ഇപ്പറഞ്ഞ പ്രകാരമാകുന്നു. നബി (ﷺ) നമസ്കാരങ്ങളിൽ സ്വീകരിച്ചുവന്നിരുന്ന പതിവുകൾ പരിശോധിക്കുമ്പോഴും ഈ അഭിപ്രായമാണ് ശരിയെന്ന് കാണാവുന്നതാണ്. മുസ്ലിംകൾക്കിടയിൽ പൊതുവിൽ അംഗീകരിക്കപ്പെട്ടിട്ടുള്ളതും ഇതുതന്നെ. മാത്രമല്ല, ആ ക്രമം മാറ്റി മറ്റൊരു ക്രമം സ്വീകരിക്കപ്പെടുന്നത് പല അനർത്ഥങ്ങൾക്കും കാരണമായിത്തീരുന്നതുമാകുന്നു.

സൂറത്തുകളുടെ വലിപ്പവും, ഏറെക്കുറെ വിഷയങ്ങളും പരിഗണിച്ചാണ് അവ ക്രമീകരിക്കപ്പെട്ടിരിക്കുന്നത്. വലിപ്പം അനുസരിച്ച് സൂറത്തുകൾ നാല് വിഭാഗങ്ങളായി ഗണിക്കപ്പെടാറുണ്ട്:

1. ആദ്യത്തെ ഏഴ് വലിയ സൂറത്തുകൾ (**السبع الطوال**)
2. നൂറും അതിലധികവും ആയത്തുകൾ ഉൾക്കൊള്ളുന്നവ (**المئون**)
3. നൂറിന് അല്പം താഴെ ആയത്തുകളുള്ളവ (**المثانى**)
4. ചെറിയ ആയത്തുകൾ ഉൾക്കൊള്ളുന്നവ (**المفصل**)

ഇവയിൽ ആദ്യത്തെ വിഭാഗം തൗറാത്തിൻെറ സ്ഥാനത്തും, രണ്ടാം വിഭാഗം ഇഞ്ചീലിൻെറ സ്ഥാനത്തും, മൂന്നാമത്തേത് സബൂറിൻെറ സ്ഥാനത്തും നിലകൊള്ളുന്നുവെന്നും, നാലമത്തെ വിഭാഗം നബി (ﷺ) ക്ക് ലഭിച്ച പ്രത്യേക തരം വിഭാഗമാണെന്നും കാണിക്കുന്ന ചില രിവായത്തുകൾ (നിവേദനങ്ങൾ) മഹാനായ ഇബ്നുജരീർ (رحمه الله) അദ്ദേഹത്തിൻെറ സുപ്രസിദ്ധ തഫ്സീർ ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

114 സൂറത്തുകളിൽ, ഒന്നൊഴിച്ച് ബാക്കിയെല്ലാം 'ബിസ്മി' കൊണ്ട് വേർതിരിക്കപ്പെട്ടു കാണാം. ഒമ്പതാമത്തെ സൂറയായ തൗബയുടെ തുടക്കത്തിൽ മാത്രമാണ് ബിസ്മിയില്ലാത്തത്. അതിന് പല കാരണങ്ങൾ പണ്ഡിതന്മാർ പറഞ്ഞിട്ടുണ്ട്. യഥാസ്ഥാനത്ത് അത് വിശദീകരിക്കുന്നതാണ്. ഏതായാലും അബൂബക്കർ (رضي الله عنه) ൻെറ കാലത്തുണ്ടായ ക്രമീകരണവും, ഉസ്മാൻ (رضي الله عنه) ൻെറ കോപ്പി വിതരണവും മുഖേന വിശുദ്ധ ഖുർആനിൽ ഭിന്നിപ്പുണ്ടായേക്കുവാനുള്ള മാർഗ്ഗങ്ങൾ അടക്കപ്പെട്ടു. **انا نحن نزلنا الذكر وانا له لحافظون – الحجر : ٩** (പ്രമാണത്തെ-ഖുർആനെ-നാമാണ് അവതരിപ്പിച്ചത്. നാം തന്നെ അതിനെ കാത്തു സൂക്ഷിക്കുന്നവരുമാണ്) എന്ന അല്ലാഹുവിൻെറ വാഗ്ദാനം ഇതുമൂലം പൂർത്തിയാകുകയും ചെയ്തു. **الحمد لله**

ഖുർആനിലെ ഏറ്റവും വലിയ അദ്ധ്യായമായ അൽബഖറ:യിൽ 286 ആയത്തുകൾ അടങ്ങുന്നു. അതേ സമയത്ത് ചെറിയ ചില സൂറത്തുകളിൽ മൂന്ന് ആയത്തുകൾ മാത്രമാണ് കാണുക. ആയത്തുകളുടെ വലിപ്പത്തിലും ഇതേ സ്വഭാവം കാണാവുന്നതാണ്. ചില ആയത്തുകൾ ഏറെക്കുറെ ഒരു പേജോളം വലിപ്പം ഉണ്ടെങ്കിൽ, വേറെ ചില ആയത്തുകൾ

ഒന്നോ, രണ്ടോ പദങ്ങൾ മാത്രം അടങ്ങുന്നതായിരിക്കും. ആയത്തുകൾ തമ്മിൽ വിഷയ പരമായ ബന്ധങ്ങൾ മാത്രമല്ല-പലപ്പോഴും-ഘടനാപരവും, വ്യാകരണപരവുമായ ബന്ധ ങ്ങളും ഉണ്ടായിരിക്കും. അഥവാ ചില അവസരങ്ങളിൽ ഒന്നിലധികം ആയത്തുകൾ കൂടിച്ചേ ർന്നായിരിക്കും ഒരു വാക്യം പൂർത്തിയാവുന്നത്. അതേ സമയത്ത് ചില ആയത്തുകൾ, ഒന്നി ലധികം പൂർണ്ണ വാക്യങ്ങൾ അടങ്ങുന്നതുമായിരിക്കും. ഇങ്ങിനെയുള്ള പല കാരണങ്ങ ൾകൊണ്ടാണ് ചില ആയത്തുകളുടെ അവസാനത്തിൽ പൂർത്തിയായ നിറുത്തി വായന (الوقف التام) ചെയ്യാതിരിക്കണമെന്നും, ചില ആയത്തുകൾ അവസാനിക്കും മുമ്പായി അതി ൻെറ വാചകങ്ങൾക്കിടയിൽ ഒന്നിലധികം സ്ഥലത്ത് നിറുത്തി വായിക്കേണ്ടതുണ്ടെന്നും വരുന്നത്. (നിറുത്തി വായനയെ (الوقف) സംബന്ധിച്ച് ചില വിവരങ്ങൾ താഴെ വരുന്നുണ്ട്). ചുരുക്കിപ്പറഞ്ഞാൽ, വിഷയത്തിൻെറയൊ, വാചകഘടനയുടെയോ സ്വഭാവവും വലിപ്പവും മാത്രം ഗൗനിച്ചുകൊണ്ടല്ല ആയത്തുകളുടെ ആദ്യവസാനങ്ങൾ കണക്കാക്കപ്പെട്ടിട്ടുള്ളത്. വായനാപരവും, സാഹിത്യപരവും, ആലങ്കാരികവുമായ ചില കാര്യങ്ങൾകൂടി പരിഗണിക്ക പ്പെട്ടിട്ടുണ്ട്. കൂടുതൽ വിവരിക്കുവാൻ ഇവിടെ സൗകര്യം പോരാ. വിശുദ്ധ ഖുർആനും ഇതര ഗ്രന്ഥങ്ങളും തമ്മിലുള്ള അനേകതരം വ്യത്യാസങ്ങളിൽ ഇങ്ങിനെയുള്ള ചില സവിശേ ഷതകളും ഉൾപ്പെടുന്നുവെന്ന് ചൂണ്ടിക്കാട്ടുക മാത്രമാണ്.

### പഠനവും പാരായണവും

ഖുർആൻ പഠിക്കുക, പഠിപ്പിക്കുക, ഗ്രഹിക്കുക, കേൾക്കുക, മനഃപാഠമാക്കുക, പാരാ യണം ചെയ്യുക എന്നിവയെല്ലാം വലിയ പുണ്യകർമ്മങ്ങളാകുന്നു. ഇതിൽ മുസ്‌ലിംകൾക്ക ാർക്കും സംശയം ഉണ്ടായിരിക്കുകയില്ല, അനുഷ്ഠാനത്തിൽ മിക്കവരും വീഴ്ച വരുത്തു ന്നുണ്ടെങ്കിലും ശരി, ഖുർആൻ വചനങ്ങളും, നബി വചനങ്ങളും ഇതിൻെറ പ്രാധാന്യത്തെ വളരെ ഊന്നിപ്പറഞ്ഞിട്ടുള്ളതാണ്. ചിലത് ചൂണ്ടിക്കാട്ടുക മാത്രമേ നമുക്ക് ഇവിടെ ചെയ്യേ ണ്ടതുള്ളു.

അല്ലാഹു പറയുന്നു:- "നിശ്ചയമായും അല്ലാഹുവിൻെറ കിതാബ് (വേദഗ്രന്ഥം) പാരാ യണം ചെയ്യുകയും, നമസ്കാരം നിലനിർത്തുകയും, നാം നൽകിയിട്ടുള്ളതിൽ നിന്ന് രഹസ്യ മായും പരസ്യമായും ചിലവഴിക്കുകയും ചെയ്യുന്ന ആളുകൾ. തീരേ നഷ്ടപ്പെട്ടുപോകാത്ത ഒരു വ്യാപാരത്തെ ആഗ്രഹിക്കുകയാണ് ചെയ്യുന്നത്......" (സൂ: ഫാത്വിർ: 29). നമസ്കാരം, ദാനധർമ്മം എന്നിവപോലെ സൽകർമ്മങ്ങളുടെ മുൻപന്തിയിൽ നിൽക്കുന്ന ഒരു പ്രധാന കർമ്മമാണ് ഖുർആൻ പാരായണവും എന്നാണല്ലോ ഈ വചനം കാണിക്കുന്നത്. വീണ്ടും പറയുന്നു: ''അല്ലാഹു ഏറ്റവും നല്ല വൃത്താന്തം അവതരിപ്പിച്ചിരിക്കുന്നു. അതായത്: പരസ്പര സാദൃശ്യമുള്ള ആവർത്തിത വചനങ്ങളായ ഒരു ഗ്രന്ഥം! തങ്ങളുടെ രക്ഷിതാവിനെ ഭയപ്പെടുന്നവരുടെ തൊലികൾ അതുനിമിത്തം വിറകൊള്ളുന്നതാണ്. പിന്നീട്, അവരുടെ തൊലികളും, ഹൃദയങ്ങളും അല്ലാഹുവിൻെറ സ്മരണയിലേക്ക് മയമായി വരുകയും ചെയ്യുന്നു'' (സൂ: സുമർ: 23). ''നിശ്ചയമായും സത്യവിശ്വാസികൾ എന്നാൽ, അല്ലാഹുവിനെക്കുറിച്ച് പ്രസ്താവിക്കപ്പെടുമ്പോൾ ഹൃദയങ്ങൾ പേടിച്ച് നടുങ്ങുകയും, അവൻെറ ആയത്തുകൾ ഓതിക്കേൾപ്പിക്കപ്പെടുമ്പോൾ അവ തങ്ങൾക്ക് സത്യവിശ്വാസം വർദ്ധിപ്പിക്കുകയും ചെയ്യുന്നവർ മാത്രമാകുന്നു.'' അവർ തങ്ങളുടെ രക്ഷിതാവിൽ ഭരമേൽ

പിക്കുകയും ചെയ്യുന്നതാകുന്നു......'' (അൻഫാൽ: 2). പ്രഭാതവേളയിൽ ഖുർആൻ പാരായണം ചെയ്ത് നമസ്ക്കരിക്കണം, പ്രഭാതവേളയിലെ ഖുർആൻ പാരായണം പ്രത്യേകം പ്രാധാന്യം അർഹിക്കുന്നതാണ്. രാത്രി ഖുർആൻ ഓതി 'തഹജ്ജുദ്' (ഉറക്കിൽനിന്ന് എഴുന്നേറ്റ് ചെയ്യുന്ന സുന്നത്തു നമസ്ക്കാരം) നടത്തണം എന്നൊക്കെ സുറത്തുബനൂഇസ്റാഈൽ 78-79ലും അല്ലാഹു പറയുന്നത് കാണാം.

ഇങ്ങിനെ-നമസ്ക്കാരത്തിലായും അല്ലാതെയും-ഖുർആൻ പാരായണം ചെയ്വാൻ പ്രോൽസാഹിപ്പിച്ചുകൊണ്ടുള്ള ഖുർആൻ വചനങ്ങൾ പലതുണ്ട്. നമസ്ക്കാരത്തിൽ ഖുർആൻ ധാരാളം ഓതണമെങ്കിൽ, അത് മനഃപാഠമുണ്ടായിരിക്കണമെന്ന് പറയേണ്ടതില്ലല്ലോ. പാരായണം ചെയ്യുന്നത് ഖുർആൻെറ അർത്ഥവും സാരവും ഗ്രഹിച്ചുകൊണ്ടും, ചിന്തിച്ചുകൊണ്ടും ആയിരിക്കണം. താൻ വായകൊണ്ട് പറയുന്നതെന്താണെന്ന് അറിയാതെയും, ഓർമ്മിക്കാതെയും ഉരുവിടുന്നതുകൊണ്ട് വിശേഷിച്ച് ഫലമൊന്നും ഉണ്ടാകുവാനില്ല. സാമാന്യമായെങ്കിലും ഖുർആൻെറ അർത്ഥം ഓരോ മുസ്ലിമും അറിഞ്ഞിരിക്കേണ്ടതാവശ്യമാണ്. അർത്ഥം അറിയുകയില്ലെങ്കിൽ പോലും, ദൈവവാക്യമാണെന്ന ബഹുമാനത്തോടെ അത് പാരായണം ചെയ്യുന്നതും ഒരു നല്ല കാര്യം തന്നെ. പക്ഷേ, അർത്ഥം ഒട്ടും ഗ്രഹിക്കാതെയും , വായിക്കുന്ന വാക്യങ്ങളിൽ തീരെ മനസ്സിരുത്താതെയും പാരായണം ചെയ്യുന്നതുമൂലം ഖുർആന്റെ അവതരണ ലക്ഷ്യം നിറവേറുന്നില്ല എന്ന് വ്യക്തമാണല്ലോ. സൂറത്ത് സ്വാദിലെ 29-ാം വചനംകൊണ്ട് തന്നെ ഈ വസ്തുത ശരിക്കും മനസ്സിലാക്കാം. 'ജനങ്ങൾ (ഖുർആൻെറ) ആയത്തുകൾ ഉറ്റാലോചിക്കുവാനും, ബുദ്ധിമാന്മാർ ഓർമ്മ വെക്കുവാനും വേണ്ടി'യാണ് അല്ലാഹു ആ അനുഗ്രഹീത വേദഗ്രന്ഥം അവതരിപ്പിച്ചിരിക്കുന്നത് എന്ന് അല്ലാഹു അതിൽ വ്യക്തമായി പറഞ്ഞിരിക്കുന്നു. 'ഖുർആനെ ചിന്തിച്ചു പഠിക്കുവാൻ നാം സൗകര്യപ്പെടുത്തിയിട്ടുണ്ട്. ആരെങ്കിലും ഉറ്റാലോചിച്ച് നോക്കുവാൻ തയ്യാറുണ്ടോ?' എന്ന് സൂറത്തുൽ ഖമറിൽ അല്ലാഹു പലവട്ടം ആവർത്തിച്ചാവർത്തിച്ച് ചോദിച്ചിട്ടുള്ളതും ഇവിടെ സ്മരണീയമാകുന്നു.

ഖുർആനിൽ ശ്രദ്ധ പതിക്കാതിരിക്കുകയും, അതേ സമയം പലതരം കഥാനോവലുകൾ മുതലായവയിൽ വ്യാപൃതരാവുകയും ചെയ്യുന്ന ആളുകളെപ്പറ്റി അല്ലാഹു പറയുന്നത് കാണുക: 'മനുഷ്യരിലുണ്ട് ചിലർ: യാതൊരു അറിവുമില്ലാതെ, അല്ലാഹുവിൻെറ മാർഗ്ഗത്തിൽ നിന്ന് (ജനങ്ങളെ) വഴിപിഴപ്പിക്കുവാനും, അതിനെ പരിഹാസ്യമാക്കിത്തീർക്കുവാനും വേണ്ടി വിനോദ വാർത്തകളെ അവർ വാങ്ങുന്നു. അക്കൂട്ടർക്ക് നിന്ദ്യമായ ശിക്ഷയുണ്ട്. അങ്ങിനെയുള്ളവന്ന് നമ്മുടെ ആയത്തുകൾ ഓതികേൾപ്പിക്കപ്പെടുന്നതായാൽ, അവൻ അഹംഭാവം നടിച്ചുകൊണ്ട്-അത് കേട്ടിട്ടില്ലാത്ത ഭാവത്തിൽ-അവൻെറ രണ്ട് കാതിലും ഒരു ഭാരമുള്ളതുപോലെ-തിരിഞ്ഞു കളയും. (നബിയേ), അവന്ന് വേദനയേറിയ ശിക്ഷയെപ്പറ്റി സന്തോഷ വാർത്ത അറിയിക്കുക!'' (ലുഖ്മാൻ 6, 7). മറ്റൊരു സ്ഥലത്ത് അല്ലാഹു പറയുന്നു: ''നീ ഖുർആൻ വായിച്ചാൽ, നിനക്കും പരലോകത്തിൽ വിശ്വസിക്കാത്തവർക്കുമിടയിൽ, ശക്തിമത്തായ ഒരു മറയെ നാം ഏർപ്പെടുത്തുന്നതാണ്. അത് ഗ്രഹിക്കുന്നതിന് (തടസ്സമായി) അവരുടെ ഹൃദയങ്ങളിൽ ഒരുതരം ഭാരവും നാം ഏർപ്പെടുത്തുന്നതാണ്.....'' (ബനു ഇസ്റാഈൽ 45, 46). അർത്ഥോദ്ദേശ്യങ്ങൾ മനസ്സിലാക്കുവാൻ ശ്രമിക്കാതെ, ഉരുവിട്ട് വായിക്കുന്നതുകൊണ്ടുമാത്രം തൃപ്തി അടയുന്നവരും, അർത്ഥം ഗ്രഹിച്ച് കഴിഞ്ഞാൽമതി

ഉരുത്തിരിയുന്നത്.

അല്ലാഹു പറയുന്നു: ومن الناس من يتخذ من دون الله اندادا يحبونهم كحب الله الخ (മനുഷ്യരിലുണ്ട് ചിലർ: അവർ അല്ലാഹുവിനുപുറമെ ചില സമൻമാരെ സ്വീകരിക്കുന്നു. അല്ലാഹുവിനെ സ്നേഹിക്കുന്നതുപോലെ അവർ അവരെ സ്നേഹിക്കുന്നു. വിശ്വസിച്ചവരാകട്ടെ, അല്ലാഹുവിനോടു ഏററവും ശക്തിമത്തായ സ്നേഹമുള്ളവരായിരിക്കും. (അൽബഖറ: 165 .) വീണ്ടും പറയുന്നു: قل ان كنتم تحبون الله فاتبعونى يحببكم الله الخ (പറയുക: നിങ്ങൾ അല്ലാഹുവിനെ സ്നേഹിച്ചു വരുന്നുവെങ്കിൽ നിങ്ങൾ എന്നെ പിൻപററുവിൻ. എന്നാൽ, അല്ലാഹു നിങ്ങളെ സ്നേഹിക്കുകയും നിങ്ങളുടെ പാപങ്ങൾ നിങ്ങൾക്കു പൊറുത്തുതരുകയും ചെയ്യുന്നതാണ്. (ആലുഇംറാൻ, 31.) ബഹുദൈവവിശ്വാസികളെ സംബന്ധിച്ചു മറെറാരിടത്തു പറയുന്നു: ويخوفونك بالذين من دونه (അല്ലാഹുവിനു പുറമെയുള്ളവരെക്കുറിച്ചു അവർ നിന്നെ ഭയപ്പെടുത്തുന്നു (സുമർ, 36.) സത്യവിശ്വാസികളോടായി പറയുന്നു: وخافون ان كنتم مؤمنين (നിങ്ങൾ സത്യവിശ്വാസികളാണെങ്കിൽ എന്നെ ഭയപ്പെടുവീൻ (ആലുഇംറാൻ, 175.)

ഈ അടുത്തകാലംവരെ മുസ്ലിംകൾക്കിടയിലും ഇസ്ലാമിക വിജ്ഞാന സാഹിത്യങ്ങളിലും 'ഇബാദത്തി'ന് പൊതുവെ അംഗീകരിക്കപ്പെട്ടുവന്ന മേൽകണ്ട അർത്ഥ വിവരണങ്ങൾക്ക് വിരുദ്ധമായി ഇപ്പോൾ ചില കക്ഷികൾ അതിന് 'അനുസരണം' എന്നും മററുമൊക്കെ അർത്ഥം കൽപ്പിക്കുകയും, തദടിസ്ഥാനത്തിൽ അവരുടേതായ പല പുതിയ വാദഗതികളും പുറപ്പെടുവിക്കുകയും ചെയ്യുന്നത് പൊതുവെ അറിയാവുന്നതാണല്ലോ. ആ അർത്ഥത്തെപ്പററിയും അതിലടങ്ങിയ വൈകല്യങ്ങളെപ്പററിയും ഇവിടെ ഒരു ചർച്ചക്ക് മുതിരുന്നില്ല. മുതിരുന്നപക്ഷം അത് കുറേ ദീർഘിച്ചുപോകും. പല പണ്ഡിതൻമാരും, ഗ്രന്ഥകർത്താക്കളും അതിനെ ഖണ്ഡിക്കുകയും വിമർശിക്കുകയും ചെയ്തു കഴിഞ്ഞിട്ടുണ്ട്. സത്യാന്വേഷികൾക്ക് കാര്യം ഗ്രഹിക്കുവാൻ മുകളിൽ വിവരിച്ചതുകൊണ്ട് തന്നെ സാധിക്കുകയും ചെയ്യും. ان شاء الله

**عبادة** (ഇബാദത്തി)ന്ന് അർത്ഥം പറയുമ്പോൾ ചില പണ്ഡിതൻമാർ അറബിയിൽ അതിന്ന് **طاعة** (ത്വാഅത്ത്) എന്ന് പറഞ്ഞു കാണും. ഈ വാക്കിന്ന് 'അനുസരണം' എന്നർത്ഥമുണ്ട് താനും. ഇതാണ് ഇക്കൂട്ടർ അതിന് എടുത്തു കാണിക്കാറുള്ള ഒരു പ്രധാന തെളിവ്. വാസ്തവത്തിൽ കൽപന അനുസരിക്കുക എന്ന അർത്ഥത്തിലല്ല അവർ അത് ഉപയോഗിക്കാറുള്ളത്. പുണ്യപ്പെട്ട കാര്യം-അഥവാ സ്വമേധയാ ചെയ്യുന്ന സൽക്കർമ്മം-എന്ന അർത്ഥത്തിലാണ് അവരത് ഉപയോഗിക്കുന്നത്. കൽപന അനുസരിക്കുക-അല്ലെങ്കിൽ നിയമം അനുസരിക്കുക-എന്ന അർത്ഥത്തിലാകുമ്പോൾ അതിൻെറ ക്രിയാരൂപം اطاع (അത്വാഅ) എന്നായിരിക്കും. * പുണ്യം ചെയ്യുകയെന്നും സ്വമേധയാ നല്ല കാര്യം ചെയ്യുകയെന്നും അർത്ഥമാകുമ്പോൾ ക്രിയ تطوع (തത്വവ്വഅ) എന്നായിരിക്കും ഉപയോഗിക്കുക പതിവ്. ഐച്ഛികമായ (സുന്നത്ത്) നമസ്കാരം പോലെയുള്ള നിർബ്ബന്ധമല്ലാത്ത പുണ്യകർമ്മം ചെയ്യുക എന്നാണ് അതിൻെറ സുപരിചിതമായ അർത്ഥമെന്ന് ഇമാം റാഗിബ് (ﷺ) പ്രത്യേകം ചൂണ്ടിക്കാട്ടിയിരിക്കുന്നു. ഏതാണ്ട് അതുപോലെത്തന്നെ ഖാമൂസ് എന്ന പ്രസിദ്ധ നിഘണ്ടുവിൽ അതിൻെറ കർത്താവ് ഫൈറൂസാബാദീ (ﷺ)യും പറഞ്ഞുകാണാം. 2:15ലും, 2: 184ലും കാണാവുന്നതുപോലെ تطوع خيرا എന്നു പറയുമ്പോൾ നിർബന്ധമല്ലാത്ത നല്ല കാര്യം സ്വമേധയാ ചെയ്തു എന്നല്ലാതെ-നല്ലതായ അനുസരണം അനുസരിച്ചു എന്ന്-അർത്ഥം വരുന്നതല്ല. ആരും അങ്ങിനെ പറയാറുമില്ല.

* قال فى المنجد : يقال امره فاطاع بالا لف لا غير وقال اطاعه اطاعة وطاعة انقادله

ഖുർആൻെറ വാക്കർത്ഥങ്ങൾക്ക് വേണ്ടി പ്രത്യേകം തയ്യാറാക്കപ്പെട്ടതും എല്ലാവരും അംഗീകരിച്ചു വരുന്നതുമായ വിലപ്പെട്ട ഒരു നിഘണ്ടുവാണ് ഇമാം റാഗിബ് (ﷺ) ൻെറ 'അൽമുഫ്റദാത്ത്' **المفردات** അതിൽ അദ്ദേഹം പറയുന്നു:

**العبودية اظهار التذلل والعبادةابلغ لا نهاغاية التذلل ولا يستحقهاالا من له غاية الافضال وهو الله تعالى ولهذا قال لا تعبدوا الا اياه**

(ഉബൂദിയ്യത്ത്- അടിമത്വം-എന്നാൽ താഴ്മ പ്രകടിപ്പിക്കലാണ്. 'ഇബാദത്ത്' അതിനേക്കാൾ ശക്തിയേറിയതാണ്. കാരണം, അത് അങ്ങേ അറ്റത്തെ താഴ്മ കാണിക്കലാണ്. അങ്ങേ അറ്റം അനുഗ്രഹം ചെയ്യുവാൻ കഴിവുള്ളവനല്ലാതെ അതിന് അവകാശമില്ല. അത് അല്ലാഹുവാണ് താനും. അതുകൊണ്ടാണ് അവനല്ലാതെ ഇബാദത്ത് ചെയ്യരുതെന്ന് അവൻ പറഞ്ഞിരിക്കുന്നതും.) ഇതിൽനിന്ന് 'ഇബാദത്തും,' 'ഉബൂദിയ്യത്തും' **(العبادة والعبودية)** തമ്മിലുള്ള വ്യത്യാസം വ്യക്തമാക്കുന്നു. അതായത്, ഉബൂദിയ്യത്തിനെക്കാൾ പ്രത്യേകമായതും, ഉബൂദിയ്യത്തിനെക്കാൾ ശക്തമായതും «**اخص منها وابلغ** ആയ ഒന്നാണ് ഇബാദത്ത്. മാത്രമല്ല **عبد** (അബദ) എന്ന ക്രിയക്ക് മാത്രമേ 'ഇബാദത്ത്' എന്ന ധാതുരൂപം വരുകയുള്ളൂ. 'ഉബൂദിയ്യത്ത്' ആകട്ടെ **عبد ,عبد** (മദ്ധ്യത്തിലെ അക്ഷരത്തിന് 'അ' കാരമായും 'ഉ'കാരമായും) എന്നീ രണ്ട് ക്രിയാ രൂപങ്ങളുടെയും ധാതുരൂപമായി വരുകയും ചെയ്യും. **عبد (بالفتح)** യുടെ ധാതുവാകുമ്പോൾ അതിനും 'ഇബാദത്തി'ൻെറ അർത്ഥം തന്നെയായിരിക്കും. അപ്പോൾ അത് സകർമ്മക രൂപത്തിലുള്ളതും **(متعدى)** ആയിരിക്കും. **عبد (بالضم)**യുടേതാകുമ്പോൾ അടിമത്വം എന്നുമായിരിക്കും അർത്ഥം. ഇപ്പോൾ ആ ക്രിയ അകർമ്മക ക്രിയയും **(لازم)** ആയിരിക്കും . ചുരുക്കിപ്പറഞ്ഞാൽ, 'അബദ' എന്ന ക്രിയയും അതിൽനിന്നുള്ള പദങ്ങളും ആരാധിക്കുക എന്ന അർത്ഥത്തിൽ മാത്രം ഉപയോഗിക്കപ്പെടുന്നു. 'അബുദ' എന്ന ക്രിയയും അതിൽനിന്നുള്ള പദങ്ങളും അടിമത്വം-അഥവാ അടിമയായിരിക്കൽ-എന്ന അർത്ഥത്തിൽ മാത്രം ഉപയോഗിക്കപ്പെടുന്നു. 'ഉബൂദിയ്യത്ത്' ആകട്ടെ രണ്ട് ക്രിയാരൂപങ്ങളുടെയും ധാതുവായിവരുന്നതുകൊണ്ട് 'ആരാധന' എന്നും 'അടിമത്വം' എന്നുമുള്ള അർത്ഥങ്ങളിലും വരും. ഈ വ്യത്യാസങ്ങളെ വസ്തുനിഷ്ഠമായി മനസ്സിലാക്കാതിരിക്കുകയോ, ഗൗനിക്കാതിരിക്കുകയോ ചെയ്യുന്നത് കൊണ്ടാണ് **عبادة** എന്നവാക്കിന് ഭാഷാർത്ഥങ്ങൾ പറയുമ്പോൾ, 'അടിമത്വം, അടിമവേല, അടിമവൃത്തി' എന്നുമൊക്കെ അർത്ഥം പറയപ്പെട്ടു വരുന്നത്. വാസ്തവത്തിൽ **عبودية** നല്ലാതെ **عبادة** നു അങ്ങിനെ ഭാഷയിലും അർത്ഥമില്ല.

അങ്ങേഅറ്റത്തെ സ്നേഹബഹുമാനത്തിനും, ഭയഭക്തിക്കും അർഹനായുള്ള ഏക മഹാശക്തി അല്ലാഹു മാത്രമാണെന്ന് മേൽ പ്രസ്താവിച്ച നാല് ഗുണവിശേഷണങ്ങളിൽ നിന്നും സ്പഷ്ടമായല്ലോ. അതിനെത്തുടർന്ന് ആരാധനക്കും സഹായാർത്ഥനക്കും യഥാർത്ഥത്തിൽ അർഹനായുള്ളവൻ നീ ഒരുവനേയുള്ളുവെന്ന് ഏറ്റുപറയലും മറ്റാരുടെ മുമ്പിലും അത് രണ്ടും ഞങ്ങൾ സമർപ്പിക്കുകയില്ലെന്ന പ്രതിജ്ഞയുമാണ് ഈ (4-ാം) വചനത്തിൽ അടങ്ങിയിരിക്കുന്നത്. നമസ്കാരത്തിലും, നമസ്കാരത്തിനു പുറത്തുമായി ഓരോ സത്യവിശ്വാസിയും പല പ്രാവശ്യം ഇതാവർത്തിച്ചു പറയേണ്ടതുണ്ട്. അല്ലാഹുവിൻെറ സുതികീർത്തനമായി ആരംഭിക്കുകയും, അവനോടുള്ള മഹത്തായ ഒരു പ്രാർത്ഥനയായി അവസാനിക്കുകയും ചെയ്യുന്ന (അതെ, സൂറത്തുൽ ഹംദ് എന്നും, സൂറത്തുദ്ദുആ എന്നും കൂടി പറയപ്പെടുന്ന) ഈ അദ്ധ്യായത്തിൽ ആ രണ്ടിനുമിടക്ക്വെച്ച് അവൻെറ അടിയാൻ അവനെ അഭിമുഖീകരിച്ചുകൊണ്ട് സമർപ്പിക്കുന്ന ഈ പ്രതിജ്ഞ എത്രത്തോളം ഗൗരവമേറിയതാണെന്ന് ആലോചിച്ചുനോക്കുക! ഇത് കണക്കിലെടുത്തുകൊണ്ടാണ് 'സ്വകാര്യ സംഭാഷണത്തിൻെറ-അഥവാ കൂടിക്കാഴ്ചയുടെ- അദ്ധ്യായം **(سورة المناجاة)** എന്നു കൂടി ഈ സൂറത്തിന്നു പേർ പറയപ്പെട്ടിരിക്കുന്നത്.

ഇനി, وإياك نستعين (നിന്നോട് മാത്രം ഞങ്ങൾ സഹായം തേടുകയും ചെയ്യുന്നു.) എന്ന വാക്യത്തെകുറിച്ചാണ് ചിലത് മനസ്സിലാക്കുവാനുള്ളത്. ഏതെല്ലാം കാര്യങ്ങളിലുള്ള സഹായത്തിന്നാണീ അർത്ഥിക്കുന്നതെന്ന് ഇതിൽ വ്യക്തമാക്കപ്പെട്ടിട്ടില്ല. ആ സ്ഥിതിക്ക് ഏതെല്ലാം കാര്യത്തിൽ സഹായത്തിന് ആവശ്യമായിരിക്കുമോ അതിലെല്ലാം സഹായമർത്ഥിക്കുന്നു എന്ന് വെക്കുവാനാണ് ന്യായം. സാഹിത്യശാസ്ത്രത്തി علم البلاغة ൽ അംഗീകരിക്കപ്പെട്ട പൊതുതത്വമാണിത്. മിക്കവാറും ഖുർആൻ വ്യാഖ്യാതാക്കളുടെ അഭിപ്രായവും ഇതുതന്നെ. ഇതിൻെറ തൊട്ടുമുമ്പത്തെ വാക്യത്തിൽ ആരാധനയെക്കുറിച്ച് പറഞ്ഞിരിക്കകൊണ്ട് ആരാധനാ കർമ്മങ്ങൾ യഥാവിധി സ്വീകരിക്കുവാനുള്ള സഹായാർത്ഥന ഇതിൽ ഉദ്ദേശിക്കപ്പെട്ടിരിക്കുന്നുവെന്ന് തീർച്ചയായും പറയാം. മനുഷ്യൻെറ കടമകളിൽവെച്ച് പരമപ്രധാനമായ കടമയും അല്ലാഹുവിനെ മാത്രം ആരാധിക്കലാണല്ലോ. അത് വേണ്ടതുപോലെ നിറവേറ്റുവാനുള്ള ശേഷിയും, ഭാഗ്യവും, സാഹചര്യവുമെല്ലാം അല്ലാഹുവിൽനിന്നുതന്നെ ലഭിക്കേണ്ടതുമുണ്ട്. പക്ഷേ, അതുകൊണ്ട്-ചില വ്യാഖ്യാതാക്കൾ പറഞ്ഞുകാണുന്നതുപോലെ-അതിനുവേണ്ടി മാത്രമുള്ള സഹായാർത്ഥനയാണെന്നുവെച്ച് അതിനെ പരിമിതപ്പെടുത്തേണ്ടുന്ന ആവശ്യമില്ല.

ഐഹികം, പാരത്രികം, മതപരം, ലൗകികം എന്നിങ്ങനെയുള്ള തരവ്യത്യാസം കൂടാതെ സകല കാര്യങ്ങൾക്കും അല്ലാഹുവിൻെറ സഹായം അനിവാര്യമാകുന്നു. സാധാരണഗതിയിൽ സ്വന്തം കഴിവിലോ, മനുഷ്യകഴിവിലോ പെട്ടതായി കരുതപ്പെടുന്ന കാര്യങ്ങളും ഇതിൽനിന്നൊഴിവല്ലതന്നെ. ഒരു ഉദാഹരണം കൊണ്ട് ഇത് മനസ്സിലാക്കാം: എഴുത്തും വായനയും അറിയുന്ന ഒരാൾക്ക് ഒരു കത്തെഴുതുവാൻ ഒറ്റ നോട്ടത്തിൽ ഒരു പേന, അൽപം മഷി, ഒരു കടലാസ്സുകഷ്ണം ഇത്രയേ വേണ്ടൂ. അൽപം ആലോചിച്ചുനോക്കൂ. ആ പേന കയ്യിലെടുക്കുവാൻ, അത് പിടിച്ചെഴുതുവാൻ, ഉദ്ദിഷ്ട കാര്യങ്ങൾ മനസ്സിൽ തോന്നുവാൻ, അതിനുള്ള വാക്കുകൾ ഓർമ്മവരുവാൻ, അവ പിഴക്കാതെ രേഖപ്പെടുത്തുവാൻ-അങ്ങിനെ പലതും പലതും-അയാൾക്ക് സാദ്ധ്യമാകേണ്ടതുണ്ട്. ഇവയിൽ ഏതെങ്കിലും ഒന്നിന് തടസ്സം നേരിടുമാറുള്ള കാര്യങ്ങളിൽനിന്ന് അയാൾ രക്ഷപ്പെട്ടിരിക്കേണ്ടതുമുണ്ട്. കൈക്ക് ഒരു വിറയൽ, അല്ലെങ്കിൽ ഒരു വേദന, അല്ലെങ്കിൽ മറ്റെന്തെങ്കിലും ഒരപകടം എന്നിങ്ങനെ ഓർക്കാപ്പുറത്ത് നേരിടാവുന്ന എത്രയെത്ര കാര്യങ്ങളിൽനിന്ന് അയാൾ സുരക്ഷിതനായിരിക്കണം? ആലോചിച്ചുനോക്കുക ! ചുരുക്കിപ്പറഞ്ഞാൽ, ഏതൊരു നിസ്സാര കാര്യത്തിലും അതിനുള്ള എല്ലാ സാഹചര്യവും ചുറ്റുപാടും അല്ലാഹുവിൽ നിന്നുതന്നെ ലഭിക്കേണ്ടതുണ്ട്. അതുകൊണ്ട് സൃഷ്ടികളിൽ നിന്ന് ലഭ്യമല്ലാത്തതും അല്ലാഹുവിങ്കൽ നിന്ന് അദൃശ്യമായി മാത്രം ലഭിക്കുന്നതുമായ സഹായമാണ് ഇവിടെ ഉദ്ദേശ്യമെന്ന് മൊത്തത്തിൽ മനസ്സിലാക്കാം. അതുകൊണ്ടാണ് 'നിന്നോടുമാത്രം ഞങ്ങൾ സഹായം തേടുന്നു' എന്ന് പറയുന്നതും. അദൃശ്യമായ കഴിവ് അല്ലാഹുവിന് മാത്രമാകകൊണ്ട് മറ്റാരോടും അതിനപേക്ഷിക്കുന്നത് വ്യർത്ഥമായിരിക്കുമെന്ന് മാത്രമല്ല, അത് തനി ശിർക്കും കൂടിയാണുതാനും. അല്ലാഹുവിനോടൊപ്പം മറ്റാരെയും വിളിച്ചു പ്രാർത്ഥിക്കരുത് لا تدعوا مع الله احدا എന്ന് അല്ലാഹു പറഞ്ഞതും അതുകൊണ്ടുതന്നെ.

ഈ യാഥാർത്ഥ്യം ഓർമ്മിച്ചുകൊണ്ടും ആ വാക്യത്തെപ്പറ്റി വീണ്ടും ഒന്നാലോചിച്ചു നോക്കുക. വേണ്ടപ്പെട്ടതും നല്ലതുമായ എല്ലാ കാര്യങ്ങൾക്കും വേണ്ടിയുള്ള സഹായാർത്ഥനയാണ് അതെന്ന് പറയുന്നതിൻെറ ഔചിത്യം അപ്പോൾ ബോധ്യമാകുന്നതാണ്. ഇബ്നു അബ്ബാസ് (رضي الله عنه) ൽ നിന്ന് ഉദ്ധരിക്കപ്പെട്ട ഒരു ഹദീസ് ഇവിടെ പ്രസ്താവ്യമാകുന്നു. അദ്ദേഹം പറയുന്നു:- ഒരു ദിവസം ഞാൻ നബി (ﷺ) യുടെ പിന്നാലെയുണ്ടായിരുന്ന അവസരത്തിൽ അവിടുന്ന് എന്നോട് ഇപ്രകാരം പറഞ്ഞു: ''ഹേ, കുട്ടീ, ഞാൻ നിനക്ക് ചില വാക്കുകൾ പഠിപ്പിച്ചു തരാം: നീ അല്ലാഹുവിനെ

കാത്തുകൊള്ളുക. എന്നാലവൻ നിന്നെ കാക്കും. നീ അല്ലാഹുവിനെ കാത്തുകൊള്ളുക. എന്നാലവനെ നിനക്കു മുമ്പിൽ കണ്ടെത്താം. നീ (വല്ലതും) ചോദിക്കുന്നതായാൽ അല്ലാഹുവിനോട് ചോദിക്കുക. നീ (വല്ലതിലും) സഹായമർത്ഥിക്കുന്നതായാൽ അല്ലാഹുവിനോട് സഹായമർത്ഥിക്കുക. നീ അറിഞ്ഞേക്കണം: നിനക്ക് വല്ല ഉപകാരവും ചെയ്‌വാൻ സമുദായം ഒത്തൊരുമിച്ചാലും അല്ലാഹു നിനക്ക് നിശ്ചയിച്ചുവെച്ചതല്ലാതെ ഒരു ഉപകാരവും അവർ നിനക്ക് ചെയ്കയില്ല. നിനക്ക് വല്ല ഉപദ്രവവും ചെയ്യാൻ അവർ ഒത്തൊരുമിച്ചാലും അല്ലാഹു നിൻെറ പേരിൽ നിശ്ചയിച്ചുവെച്ചതല്ലാതെ അവർ നിനക്ക് ഉപദ്രവം ചെയ്കയുമില്ല.........'' (തിർമദീ.)

ഇപ്പറഞ്ഞതിൽ നിന്ന് സൃഷ്ടികളോട് യാതൊരു കാര്യത്തിലും സഹായം അർത്ഥിക്കേണ്ടതില്ലെന്നോ, അർത്ഥിച്ചുകൂടാ എന്നോ ധരിക്കേണ്ടതില്ല. അല്ലാഹു പറയുന്നു: وتعاونوا على البر والتقوى (പുണ്യകരമായതിലും, ഭയഭക്തിയിലും-അഥവാ സൂക്ഷ്മത പാലിക്കുന്നതിലും- നിങ്ങളന്യോന്യം സഹായം നൽകുവിൻ (മാഇദ: 2). മനുഷ്യന് നൽകപ്പെട്ടിട്ടുളള കഴിവിൽ പെട്ടതും നല്ലതുമായ ഏതു കാര്യങ്ങളിലും പരസ്പരം സഹായ സഹകരണം ചെയ്യണമെന്ന് സാരം. ഇത് തെറ്റല്ലെന്നുമാത്രമല്ല, ചിലപ്പോൾ അത്യാവശ്യവും, ചിലപ്പോൾ അനിവാര്യവും കൂടിയായിരിക്കും. ദുൽഖർനൈനി (عليه السلام) പോലും- 'യാജൂജ് മാജൂജി'ൻെറ പ്രവേശനം തടയുവാനുളള അണക്കെട്ട് നിർമ്മാണത്തിൽ-ജനങ്ങളോട് اعينوني بقوة (ശക്തി നൽകി എന്നെ സഹായിക്കണം) എന്ന് ആവശ്യപ്പെട്ടതായും, അവർ ഇരുമ്പ് കട്ടികളും മറ്റും നൽകി സഹായിച്ചതായും സൂറത്തുൽ കഹ്ഫിൽ അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. എന്നാൽ, സൃഷ്ടികളുടെ കഴിവിൽ പെടാത്തതും, അദൃശ്യമാർഗ്ഗത്തിലൂടെ അല്ലാഹുവിൽനിന്ന് മാത്രം ലഭിക്കേണ്ടതുമായ കാര്യങ്ങളിൽ അവനോട് മാത്രമേ സഹായം തേടാവൂ എന്നതിൽ സംശയമില്ല. അത്തരം കാര്യങ്ങളിൽ അല്ലാഹു അല്ലാത്ത ആരോടും സഹായം അർത്ഥിക്കുന്നത് കേവലം നിരർത്ഥമാണെന്ന് മാത്രമല്ല, അത് ശിർക്കും സൃഷ്ടികൾക്ക് ദിവ്യത്വം കൽപിക്കലുമാകുന്നു.

ഈ സൂറത്തിൻെറ പാരായണം നടക്കുന്നത് പലപ്പോഴും ഒന്നിലധികംപേരുളള സംഘത്തിൽവെച്ചാവാമെങ്കിലും ചിലപ്പോഴെല്ലാം ഒരാൾ ഒറ്റയായിക്കൊണ്ടായിരിക്കുമല്ലോ, ഇങ്ങിനെയുളള സന്ദർഭങ്ങളിൽ 'ഞങ്ങൾ ആരാധിക്കുന്നു, ഞങ്ങൾ സഹായം തേടുന്നു, ഞങ്ങളെ വഴിചേർക്കണം' എന്നൊക്കെ ബഹുവചന രൂപത്തിൽ പ്രയോഗിക്കുന്നതിൻെറ രഹസ്യമെന്താണെന്ന് സംശയിക്കപ്പെട്ടേക്കാം. സത്യവിശ്വാസികളെല്ലാം ഒരേ ആദർശത്തിലും ലക്ഷ്യത്തിലും നിലകൊളളുന്നവരും, ഓരോ വ്യക്തിയും സമുദായത്തിൻെറ പൊതുനന്മയിലും വിജയത്തിലും പങ്കും താൽപര്യവും ഉണ്ടായിരിക്കേണ്ടവരുമാണെന്നത്രെ അത് ധ്വനിപ്പിക്കുന്നത്. സത്യവിശ്വാസികൾ സഹോദരൻമാരാണ് انما المؤمنون اخوة എന്നും, നിങ്ങളെല്ലാവരും അല്ലാഹുവിൻെറ പാശത്തെ മുറുകെപിടിക്കണം. നിങ്ങൾ ഭിന്നിക്കരുത് واعتصموا بحبل الله جميعا ولا تفرقوا എന്നും അല്ലാഹു പറയുന്നു. 'പരസ്പരം കരുണയും, സ്നേഹവും, ദയയും കാണിക്കുന്ന വിഷയത്തിൽ മുസ്ലിംകൾ ഒരേ ശരീരം പോലെയാണ്-' അഥവാ ആയിരിക്കണം എന്ന് നബി (ﷺ) തിരുമേനിയും പറയുന്നു. (ബു: മു) ഓരോ വ്യക്തിയും സ്വന്തം കാര്യത്തിൽമാത്രം താൽപര്യം പുലർത്തിയാൽ പോരാ, ഏക മനസ്സോടെ കൂട്ടായ താൽപര്യവും, സംഘടിതമായ ഉത്തരവാദിത്വബോധവും ഉളളവരായിരിക്കണമെന്നാണല്ലോ ഇതിൻെറയൊക്കെ താൽപര്യം.

നിന്നെ മാത്രമേ ഞങ്ങൾ ആരാധിക്കുന്നുളളുവെന്നും, നിന്നോട് മാത്രമേ ഞങ്ങൾ സഹായം തേടുന്നുളളുവെന്നും അല്ലാഹുവിൻെറ മുമ്പിൽ അവൻെറ അടിയാൻമാർ

പ്രതിജ്ഞയെടുക്കുമ്പോൾ, നിങ്ങൾ ലക്ഷ്യംവെക്കുന്ന ഏറ്റവും വലിയ സഹായം എന്താണെന്ന് ഒരു ചോദ്യത്തിന് സ്ഥാനമുണ്ടല്ലോ. ഇതിനുള്ള മറുപടി എന്നോണമാണ് **اهدنا الصراط المستقيم** (നേരെ ചൊവ്വായ പാതയിൽ ഞങ്ങളെ നീ വഴി ചേർക്കണമേ) എന്ന പ്രാർത്ഥന. ഞങ്ങൾ നിന്നിൽ നിന്നും അർത്ഥിക്കുന്ന ഏറ്റവും വലിയ അനുഗ്രഹം ഇതാണ്, ഈ അനുഗ്രഹം നീ ഞങ്ങൾക്ക് കനിഞ്ഞേകുന്നപക്ഷം ഞങ്ങളുടെ മറ്റാവശ്യങ്ങളെല്ലാം സഫലീകൃതമായിത്തീർന്നുകൊള്ളും എന്ന് സാരം.

**هدى** (ഹദാ) എന്ന ക്രിയയുടെ ആജ്ഞാരൂപം (**امر**) ആണ് **اهد** (ഇഹ്ദി). (ആജ്ഞക്കും, അപേക്ഷക്കും, ഉപദേശത്തിനുമൊക്കെ ഒരേ രൂപംതന്നെയാണ് അറബിയിലുള്ളത്.) ഇതിൻെറ ധാതുരൂപങ്ങളാണ് 'ഹിദായത്തും,' 'ഹുദായും (**الهداية, والهدى**) സൗമ്യമായി അറിയിക്കുക, മാർഗ്ഗദർശനം നൽകുക, വഴികാട്ടുക, വഴിയിൽചേർക്കുക, നിർദ്ദേശം നൽകുക
(**الدلالة بلطف، الدلالة، الارشاد، ارالة الطريق، الايصال اليها**) എന്നൊക്കെയാണ് ഈ രണ്ടിനും നിഘണ്ടുക്കളിൽ അർത്ഥം നൽകപ്പെട്ടിരിക്കുന്നത്. 'സൻമാർഗ്ഗം-അഥവാ നേർവഴി' എന്ന അർത്ഥത്തിലും അവ ഉപയോഗിക്കുക പതിവാണ്. നല്ലകാര്യത്തിലേക്ക് മാർഗ്ഗദർശനം നൽകുന്നതിലാണ് ഈ ധാതുവിൽ നിന്നുള്ള പദങ്ങൾ അധികം ഉപയോഗിക്കപ്പെടാറുള്ളത്. ഇവയുടെ വിപരീതാർത്ഥങ്ങളിൽവരുന്ന പദങ്ങളാണ് **ضلالة ،ضلال** (ളലാലും, ളലാലത്തും) അവയിൽ നിന്നുൽഭവിക്കുന്ന ഇതര രൂപങ്ങളും.

മാർഗ്ഗദർശനം നൽകുക അഥവാ വഴികാട്ടുക എന്ന അർത്ഥത്തിലും, സൻമാർഗ്ഗത്തിലാക്കുക അഥവാ നേർവഴിയിൽ ചേർക്കുക എന്ന അർത്ഥത്തിലും ഖുർആനിൽ 'ഹിദായത്ത്' ഉപയോഗിക്കാറുണ്ട്. ഈ രണ്ടർത്ഥവും വേർതിരിച്ചു മനസ്സിലാകാത്തപക്ഷം ചില സന്ദർഭങ്ങളിൽ ചിലപ്പോൾ ആശയക്കുഴപ്പം നേരിട്ടേക്കും, ഒന്നാമത്തെ അർത്ഥത്തിന് ഉദാഹരണമാണ്: **واما ثمود فهديناهم فاستحبوا العمى على الهدى** (എന്നാൽ, ഥമൂദു ഗോത്രമാകട്ടെ, അവർക്കു നാം മാർഗ്ഗദർശനംനൽകി. എന്നിട്ടവർ നേർമാർഗ്ഗത്തേക്കാൾ അന്ധതയോട് ഇഷ്ടം കാണിക്കയാണ് ചെയ്തത് (ഹാമീം സജദ: 17) എന്നവാക്യം. അല്ലാഹു അവരെ സന്മാർഗ്ഗത്തിലാക്കിക്കഴിഞ്ഞശേഷം അവരത് ഉപേക്ഷിച്ചുവെന്നല്ല. പ്രവാചകൻ മുഖേനയും മറ്റും സന്മാർഗ്ഗം ഉപദേശിച്ചുകൊടുത്തിട്ടും അതുവകവെക്കാതെ അന്ധതയിൽ-അഥവാ ദുർമാർഗ്ഗത്തിൽ-മുഴുകുകയാണ് അവർ ചെയ്തതെന്നത്രെ ഉദ്ദേശ്യം. രണ്ടാമത്തെ അർത്ഥത്തിന് ഉദാഹരണം: **انك لا تهدى من احببت ولكن الله يهدى من يشآء** (നിശ്ചയമായും, നീ ഇഷ്ടപ്പെട്ടവരെ നീ നേർമാർഗ്ഗത്തിലാക്കുകയില്ല. എങ്കിലും അല്ലാഹു ഉദ്ദേശിക്കുന്നവരെ അവൻ നേർമാർഗ്ഗത്തിലാക്കുന്നു. (ഖസ്വസ്, 56) എല്ലാവർക്കും നേർമാർഗ്ഗം കാണിച്ചുകൊടുക്കലാണ് നബി (ﷺ) യുടെ കൃത്യം. നേർമാർഗ്ഗത്തിലാക്കൽ നബി (ﷺ) യുടെ കൃത്യമല്ല. അത് അല്ലാഹുവിൻെറ പ്രവൃത്തിയാണ് എന്ന് സാരം.

അല്ലാഹുവിൽ നിന്ന് മനുഷ്യർക്ക് ഹിദായത്ത് (മാർഗ്ഗദർശനം) ലഭിക്കുന്നത് ഏതെല്ലാം പ്രകാരത്തിലാണെന്ന് തിട്ടപ്പെടുത്തിപ്പറയുവാൻ നമുക്ക് സാദ്ധ്യമല്ല. **وان تعدو نعمة الله لا تحصوها** (അല്ലാഹുവിൻെറ അനുഗ്രഹത്തെ നിങ്ങൾ എണ്ണുന്നപക്ഷം അത് നിങ്ങൾക്ക് കണക്കാക്കാവതല്ല.) എങ്കിലും-ഇമാം ബൈളാവി, ഇമാം റാഗിബ് (رحمه الله) മുതലായവർ ചൂണ്ടിക്കാട്ടിയത് പോലെ- അതിങ്ങിനെ ഭാഗിക്കാം: (1) ജീവിതാവശ്യങ്ങൾ നിറവേറ്റത്തക്കവണ്ണം വിശേഷബുദ്ധി, ബാഹ്യേന്ദ്രിയങ്ങൾ, ആന്തരേന്ദ്രിയങ്ങൾ മുതലായവ നൽകി അനുഗ്രഹിക്കുക വഴി ലഭിക്കുന്നത് **ربنا الذى اعطى كل شيئ خلقه ثم هدى– طه** (എല്ലാ വസ്തുവിനും അതതിൻെറ സൃഷ്ടി നൽകുകയും, പിന്നീട് മാർഗ്ഗദർശനം നൽകുകയും ചെയ്തവനത്രെ നമ്മുടെ റബ്ബ്.) എന്ന വചനം ഇതിലേക്കാണ് ചൂണ്ടുന്നത്. (2) സത്യാസത്യങ്ങളും, നൻമതിൻമകളും തിരിച്ചറിയുവാനുള്ള തെളിവുകളും

ദൃഷ്ടാന്തങ്ങളും നൽകുകവഴി ലഭിക്കുന്നത് وهديناهالنجدين – البلد (അവന്-മനുഷ്യന്-പൊന്തി നിൽക്കുന്ന രണ്ട് മാർഗ്ഗങ്ങളെ നാം കാട്ടിക്കൊടുത്തു) എന്ന വചനം ഈ ഇനത്തെ സൂചിപ്പിക്കുന്നു. (3) പ്രവാചകൻമാരും വേദഗ്രന്ഥങ്ങളും മുഖേന ലഭിക്കുന്നത് وجعلناهم ائمة يهدون بامرنا –الأنبياء (അവരെ-മുമ്പ് പ്രസ്താവിച്ച പ്രവാചകൻമാരെ-നാം നമ്മുടെ കൽപന പ്രകാരം മാർഗ്ഗദർശനം നൽകുന്ന നേതാക്കളാക്കുകയും ചെയ്തിരിക്കുന്നു) എന്ന വചനം ഇത് ചൂണ്ടിക്കാട്ടുന്നു. (4) സൻമാർഗ്ഗ ചാരികളായ ആളുകൾക്ക് അല്ലാഹുവിൽനിന്നും ലഭിക്കുന്ന പ്രതേക സഹായമാകുന്ന 'തൗഫീഖ്' മൂലം ലഭിക്കുന്നത് والذين اهتدوا زادهم هدى (സൻമാർഗ്ഗം പ്രാപിച്ചവർക്ക് അവൻ സൻമാർഗ്ഗം വർദ്ധിപ്പിച്ചു കൊടുക്കും,) എന്നും, والذين جاهدوا فينا لنهدينهم سبلنا – العنكبوت (നമ്മുടെ വിഷയത്തിൽ സമരം നടത്തുന്നവരെ നാം നമ്മുടെ മാർഗ്ഗങ്ങളിൽ ചേർക്കുകതന്നെചെയ്യും) എന്നും പറഞ്ഞത് ഈ ഇനത്തിൽപെട്ട ഹിദായത്താകുന്നു. (5) പരലോകത്ത് വെച്ച് സ്വർഗ്ഗീയ ജീവിതം തുടങ്ങിയ മഹാ ഭാഗ്യങ്ങൾ നൽകുന്നത് മുഖേനയുള്ളത്. അല്ലാഹുവിൻെറ മാർഗ്ഗത്തിൽ രക്തസാക്ഷികളായി മരണപ്പെട്ടവരെപ്പറ്റി سيهديهم ويصلح بالهم الخ – محمد (വഴിയെ അവൻ -അല്ലാഹു-അവരെ വഴിചേർക്കുകയും, അവരുടെ സ്ഥിതി നന്നാക്കുകയും, അവരെ സ്വർഗ്ഗത്തിൽ പ്രവേശിപ്പിക്കുകയും ചെയ്യും) എന്ന് പറഞ്ഞത് ഈ ഇനത്തിനും ഉദാഹരണമാകുന്നു.

അവിശ്വാസികൾക്കും, ദുർമാർഗ്ഗികൾക്കും ഹിദായത്ത് ലഭിക്കുകയില്ലെന്ന് അല്ലാഹു പ്രസ്താവിക്കാറുള്ളത് ഇവയിൽ നാലാമത്തേതും, അഞ്ചാമത്തേതുമായ ഹിദായത്തുകളെ ഉദ്ദേശിച്ചാകുന്നു. നബി (ﷺ) തിരുമേനിയോ മറ്റോ ഹിദായത്ത് നൽകുന്നതല്ല എന്ന് പറയുമ്പോൾ അതിൽ ഒന്നാമത്തെയും, നാലാമത്തെയും, അഞ്ചാമത്തെയും ഹിദായത്തുകൾ ഉൾപെടുന്നു. ഈ മൂന്നും അല്ലാഹുവിൽ നിന്ന് മാത്രം സിദ്ധിക്കുന്നവയാകുന്നു. ഒന്നാമത്തെയും, രണ്ടാമത്തെയും, മൂന്നാമത്തെയും ഹിദായത്തുകൾ സത്യവിശ്വാസികൾക്കും അല്ലാത്തവർക്കും നൽകപ്പെടുന്നവയാണ്. ഇവിടെ 'ഹിദായത്ത്' കൊണ്ടുള്ള ഉദ്ദേശ്യം മേൽ വിവരിച്ച എല്ലാ ഇനങ്ങളും ആയിരിക്കാമെങ്കിലും നാലും അഞ്ചും ഇനങ്ങളാണ് പ്രധാനമായും ഉദ്ദേശിക്കപ്പെടുന്നത്. ഭാഷാപരമായി നോക്കുമ്പോൾ 'ഹുദാ'യും 'ഹിദായത്തും' الهدى والهداية ഒരുപോലെയാണെങ്കിലും, രണ്ടും തമ്മിൽ അല്പം വ്യത്യാസമുണ്ടെന്നും, അല്ലാഹുവിൽ നിന്ന് മാത്രം ലഭിക്കുന്ന ഹിദായത്തിനെ ഉദ്ദേശിച്ചാണ് ഖുർആനിൽ 'ഹുദാ' എന്നു പറയാറുള്ളതെന്നും ഇമാം റാഗിബ് (رحمه الله) ചൂണ്ടിക്കാട്ടിയിട്ടുണ്ട്. قل ان الهدى هدىالله –ال عمران (പറയുക: നിശ്ചയമായും 'ഹുദാ' അല്ലാഹുവിൻെറ 'ഹുദാ'യാകുന്നു. (3: 73) قل ان هدى الله هو الهدى – البقرة (പറയുക: നിശ്ചയമായും അല്ലാഹുവിൻെറ 'ഹുദാ'യാണ് 'ഹുദാ'. (2: 120) പോലെയുള്ള വചനങ്ങൾ അദ്ദേഹം തെളിവായി ചൂണ്ടിക്കാട്ടുകയും ചെയ്തിരിക്കുന്നു.

'ഹിദായത്തി'ൻെറ വിവരണത്തിൽ പണ്ഡിതൻമാരുടെ വ്യത്യസ്തങ്ങളായ പ്രസ്താവനകൾ കാണാം. പലതും തത്വത്തിൽ യോജിക്കുമെങ്കിലും ചിലത് വിമർശന വിധേയങ്ങളോ ആശയക്കുഴപ്പങ്ങൾക്ക് വഴിവെക്കുന്നതോ ആയിരിക്കും. ആധുനികഖുർആൻ വ്യഖ്യാതാക്കളുടെ പ്രസ്താവനകളിലാണ് ഈ ദോഷം കൂടുതൽ പ്രകടമാകുന്നത്. ഈ ഖുർആൻ വചനത്തിന് ചിലർ നൽകുന്ന വ്യഖ്യാനം കാണുമ്പോൾ, ഹിദായത്തിൻെറ അതിപ്രധാനമായ പല വശങ്ങളും അവർക്ക് ചിന്താവിഷയമേ അല്ലെന്ന് തോന്നിപ്പോകും. ഇങ്ങിനെയുള്ള ചില വസ്തുതകളെ പരിഗണിച്ചാണ് ഈ വിഷയം ഇവിടെ കുറച്ചൊന്ന് വിശദീകരിക്കേണ്ടിവന്നത്. ഖുർആനിൽ ഹിദായത്തിനെക്കുറിച്ച് പരാമർശിക്കുന്ന പല സന്ദർഭങ്ങളിലും ഈ വിശദീകരണം ഓർമ്മയിലുണ്ടായിരിക്കുന്നത് പ്രയോജനകരമായിരിക്കുന്നതുമാണ്. ان شاء الله വിഷയത്തിൻെറ പ്രധാന്യത്തെ

മുൻനിറുത്തിത്തന്നെയാണ് ഇമാം റാഗിബ് (ﷺ) തന്റെ ഖുർആൻ നിഘണ്ടുവിൽ 'ഹിദായത്തി'ന്റെ വിവരണത്തിനായി കുറെ പേജുകൾ വിനിയോഗിച്ചിരിക്കുന്നതും, അറബി അറിയാവുന്നവരും താൽപര്യമുള്ളവരും ആ പേജുകളൊന്ന് ശ്രദ്ധിക്കുന്നത് നന്നായിരക്കും.

والله ولي التوفيق

ചൊവ്വായ പാത അഥവാ വളവും വക്രതയുമില്ലാത്തവഴി الصراط المستقيم കൊണ്ടു വിവക്ഷിക്കപ്പെട്ടതെന്തെന്ന് തുടർന്നുള്ള വാക്യങ്ങളിൽ നിന്നുതന്നെ സാമാന്യം മനസ്സിലാക്കാവുന്നതാണ്. എന്നാലും വിശദീകരണത്തിൽ വ്യാഖ്യാതാക്കൾ പലരും വ്യത്യസ്തമായ നിലപാട് സ്വീകരിച്ചുകാണാം. ഇമാം ഇബ്നുകഥീർ (ﷺ) ചൂണ്ടിക്കാട്ടിയതുപോലെ, ബാഹ്യത്തിൽ അവ വ്യത്യസ്തങ്ങളായി തോന്നുമെങ്കിലും വാസ്തവത്തിൽ അവയെല്ലാം ഒരേ ആശയത്തിൽ ചെന്ന് കലാശിക്കുന്നവയാകുന്നു. അതായത്, അല്ലാഹുവും, അവന്റെ റസൂലും നിർദ്ദേശിച്ചുതന്ന മാർഗ്ഗം എന്നതിൽ ആ പ്രസ്താവനകളെല്ലാം എത്തിച്ചേരുന്നു. ഈ വസ്തുത ഇമാം ഇബ്നു ജരീറും (ﷺ) ചൂണ്ടിക്കാട്ടിയിരിക്കുന്നു. പലരുടെയും വ്യാഖ്യാനങ്ങൾ ഉദ്ധരിച്ചശേഷം എല്ലാ വ്യാഖ്യാനത്തിലും വെച്ച് നല്ല വ്യാഖ്യാനം ഇതാണെന്ന് ചൂണ്ടിക്കാട്ടിക്കൊണ്ട് അദ്ദേഹം (ﷺ) പറയുന്നു: ''(അല്ലാഹുവേ!) നീ തൃപ്തിപ്പെട്ടവരും, നിന്റെ അടിയാൻമാരിൽ നീ അനുഗ്രഹിച്ചിട്ടുള്ളവരുമായ ആളുകൾക്ക് നീ തൗഫീഖ് ചെയ്തു (സാധിപ്പിച്ചു) കൊടുത്ത വാക്കുകളിലും പ്രവൃത്തികളിലും ഉറച്ചുനിൽക്കുവാൻ ഞങ്ങൾക്ക് നീ തൗഫീഖ് നൽകേണമേ എന്നാണ് ഉദ്ദേശ്യം. ഇപ്പറഞ്ഞതാണ് 'ചൊവ്വായ പാത' കാരണം (സൂറ: നിസാഉ് 69ൽ പറഞ്ഞതുപോലെ അല്ലാഹു) അനുഗ്രഹം ചെയ്തുകൊടുത്തിട്ടുള്ള നബിമാർ, സ്വിദ്ദീഖുകൾ, ശുഹദാക്കൾ, സ്വാലിഹുകൾ (സജ്ജനങ്ങൾ) എന്നിവർക്ക് തൗഫീഖ് ലഭിച്ച അക്കാര്യങ്ങൾ അനുഷ്ഠിക്കുവാൻ ആർക്ക് തൗഫീഖ് ലഭിക്കുന്നുവോ അവർക്ക് ഇസ്ലാമിനെ ആചരിക്കുവാനും, റസൂലുകളുടെ സത്യത അംഗീകരിക്കുവാനും, വേദഗ്രന്ഥങ്ങളെ മുറുകെ പിടിക്കുവാനും, അല്ലാഹു കൽപിച്ചതിനെ അനുസരിക്കുവാനും, വിരോധിച്ചതിനെ വർജ്ജിക്കുവാനും, നബി (ﷺ) യുടെയും ഖലീഫമാരുടെയും സജ്ജനങ്ങളുടെയും മാർഗ്ഗം പിൻപറ്റുവാനും തീർച്ചയായും തൗഫീഖ് ലഭിച്ചിരിക്കുന്നു. ഇതൊക്കെത്തന്നെയാണ് ചൊവ്വായ പാത'. ചൊവ്വായപാതകൊണ്ടുള്ള ഉദ്ദേശ്യം വിവരിക്കുന്നതിൽ വന്നിട്ടുള്ള വ്യത്യസ്തങ്ങളായ അഭിപ്രായങ്ങളെ ഇബ്നുജരീർ (ﷺ) ഈ വിവരണത്തിൽ കൂട്ടിയിണക്കി സംയോജിപ്പിച്ചിരിക്കുന്നു.

ചൊവ്വായ മാർഗ്ഗം സ്വീകരിച്ചവരാണല്ലോ സത്യവിശ്വാസികൾ. എന്നിരിക്കെ, തങ്ങൾക്ക് സിദ്ധിച്ചു കഴിഞ്ഞ ആ കാര്യത്തിന് വേണ്ടി നമസ്കാരങ്ങളിലും മറ്റും ഈ പ്രാർത്ഥന പിന്നെയും അവർ ആവർത്തിക്കുന്നത് എന്തിനാണ് ? എന്ന് സംശയിക്കാമല്ലോ. ഇതുപോലെയുള്ള ചില സംശയങ്ങൾ വേറെ ചില സന്ദർഭങ്ങളിലും ചിലർക്ക് തോന്നുവാൻ അവകാശമുണ്ട്. ഇത്തരം സന്ദർഭങ്ങളിലെല്ലാം ഉപകരിക്കുന്ന ഒരു മറുപടി ഈ സംശയത്തിന്ന് ഇബ്നു കഥീർ (ﷺ) ഇവിടെ നൽകിയിരിക്കുന്നു. അതിന്റെ സാരം ഇപ്രകാരമാണ്: 'സിദ്ധിച്ചു കഴിഞ്ഞ അതേ കാര്യം പിന്നെയും സിദ്ധിക്കുവാനല്ല ഈ പ്രാർത്ഥന. അല്ലാഹുവിൽ നിന്നുള്ള ഹിദായത്ത് മനുഷ്യന് സദാ സമയത്തും ലഭിച്ചുകൊണ്ടിരിക്കേണ്ടതുണ്ട്. അതുകൊണ്ടാണ് ഇങ്ങിനെ പ്രാർത്ഥിക്കുവാൻ കൽപിച്ചിരിക്കുന്നത്. അവന്റെ മാർഗ്ഗത്തിൽ നിന്ന് വഴിപിഴച്ചുപോകാതെ, സ്ഥിരചിത്തതയോടെ അതിൽ ഉറച്ചു നിൽക്കുവാനും, അതിൽ അഭിവൃദ്ധിയും വളർച്ചയും ലഭിച്ചുകൊണ്ടിരിക്കുവാനും അല്ലാഹുവിന്റെ സഹായവും തൗഫീഖും സിദ്ധിച്ചുകൊണ്ടിരിക്കേണ്ടിയിരിക്കുന്നു. അല്ലാഹു ഉദ്ദേശിച്ചാലല്ലാതെ സ്വന്തം ദേഹത്തിനുപോലും ഉപകാരമോ, ഉപദ്രവമോ ചെയ്യാൻ മനുഷ്യന് കഴിവില്ല. ആകയാൽ,

അല്ലാഹുവിൻെറ സഹായഹസ്തം എല്ലാ സമയത്തും തൻെറ നേരെ നീട്ടിക്കൊണ്ടിരിക്കുവാൻ അവൻ അവനോട് അപേക്ഷിച്ചുകൊണ്ടിരിക്കേണ്ടതാണെന്ന് ഇത് മൂലം ഉണർത്തുന്നു. ഇക്കാരണത്താൽ തന്നെയാണ് ഇങ്ങിനെ പ്രാർത്ഥിക്കുവാനും സത്യവിശ്വാസികളോട് അല്ലാഹു ഉപദേശിച്ചത്.

ربنا لا تزع قلوبنا بعد اذ هديتنا وهب لنا من لدنك رحمة انك انت الوهاب

(ഞങ്ങളുടെ റബ്ബേ! നീ ഞങ്ങളെ നേർമാർഗ്ഗത്തിലാക്കിയ ശേഷം, ഞങ്ങളുടെ ഹൃദയങ്ങളെ നീ തെറ്റിക്കരുതേ! ഞങ്ങൾക്ക് നിൻെറ പക്കൽ നിന്ന് നീ കാരുണ്യം പ്രദാനം ചെയ്യുകയും വേണമേ! നിശ്ചയമായും നീ തന്നെയാണ് വലിയ ദാനക്കാരൻ. (ആലുഇംറാൻ: 8)'

**الصراط المستقيم** (ചൊവ്വായ പാത) കൊണ്ടുള്ള വിവക്ഷ എന്താണെന്നും, അതിൻെറ ക്രിയാത്മകവും, നിഷേധാത്മകവുമായ വശങ്ങൾ ഏതാണെന്നും ചുരുങ്ങിയ വാക്കുകളിൽ അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നു. **صراطالذين انعمت عليهم** ( നീ അനുഗ്രഹം ചെയ്തുകൊടുത്തിട്ടുള്ളവരുടെ പാത) ഇതാണതിൻെറ ക്രിയാത്മക വശം. ഈ അനുഗൃഹീതർ ആരാണെന്നും, അവർ ചരിച്ച പാതയിലൂടെ ചരിക്കുവാൻ നാം എന്ത് ചെയ്യേണ്ടതുണ്ടെന്നും മറ്റൊരു വചനത്തിൽനിന്ന് മനസ്സിലാക്കാം. അല്ലാഹു പറയുന്നു:-

**من يطع الله والرسول فاولئك مع الذين انعم الله عليهم من النبيين والصديقين والشهداء والصالحين وحسن أولئك رفيقا النساء ٦٩**

(സാരം: അല്ലാഹുവിനെയും റസൂലിനെയും ആർ അനുസരിക്കുന്നുവോ അക്കൂട്ടർ, അല്ലാഹു അനുഗ്രഹം ചെയ്തുകൊടുത്തിട്ടുള്ള നബിമാർ, സ്വിദ്ദീഖുകൾ, ശുഹദാക്കൾ, സ്വാലിഹുകൾ എന്നിവരോട് കൂടെയായിരിക്കും. അവർ വളരെ നല്ല സുഹൃത്തുക്കളാകുന്നു. (4: 69) ഇതിൻെറ ഒരു വിശദീകരണം തന്നെയാണ് അൽപം മുമ്പ് ഇബ്നുജരീർ (ﷺ) ൻെറ ഉദ്ധരണിയിലൂടെ നാം വായിച്ചതും.

ഈ വാക്യത്തിൻെറ വ്യഖ്യാനത്തിൽ ബൈളാവീ (ﷺ) പ്രസ്താവിച്ച ചില പ്രസ്താവനകളുടെ രത്നച്ചുരുക്കം അറിയുന്നതും സന്ദർഭോചിതമായിരിക്കുമെന്ന് തോന്നുന്നു. അതിങ്ങിനെ ഉദ്ധരിക്കാം: ''അല്ലാഹുവിൻെറ അനുഗ്രഹം കണക്കറ്റതാണെങ്കിലും അവയെ ഐഹികമെന്നും പാരത്രികമെന്നും രണ്ടായി ഭാഗിക്കാം. ഒന്നാമത്തേത് രണ്ടു വിധത്തിലുണ്ട്: ദൈവികമായി സിദ്ധിക്കുന്നതും, പരിശ്രമം വഴി സിദ്ധിക്കുന്നതും. ദൈവീകമായതിലും രണ്ടു വകയുണ്ട്: ആത്മീയവും ശാരീരികവും. ആത്മാവ് വിശേഷബുദ്ധി, കാര്യഗ്രഹണശക്തി, ചിന്താശക്തി ആദിയായവ ആത്മീയങ്ങളത്രെ. ശരീരഘടന, ആകൃതി, ആരോഗ്യം, സൗന്ദര്യം ആദിയായവ ശാരീരികങ്ങളുമാകുന്നു. സൽസ്വഭാവം, യോഗ്യത, പാണ്ഡിത്യം, നേതൃത്വം, സംസ്കാരം, സമ്പത്ത്, സ്വാധീനം ആദിയായവയും, ദുർഗുണങ്ങളിൽനിന്ന് സംശുദ്ധമായിരിക്കലുമെല്ലാം അദ്ധ്വാനം വഴി സിദ്ധിക്കുന്ന അനുഗ്രഹങ്ങളാണ്. രണ്ടാമത്തേത്-അഥവാ പാരത്രികമായത്-പാപം പൊറുക്കപ്പെടൽ, അല്ലാഹുവിൻെറ പ്രീതിയും പൊരുത്തവും ലഭിക്കൽ, പുണ്യവാളൻമാരുടെ കൂട്ടത്തിൽ ശാശ്വത വിജയവും സ്വർഗ്ഗീയ ജീവിതവും സിദ്ധിക്കൽപോലെയുള്ള അനുഗ്രഹങ്ങളാകുന്നു. ഈ ഒടുവിൽ പറഞ്ഞ വിഭാഗത്തിൽപെട്ട അനുഗ്രഹങ്ങളും, അവ ലഭിക്കുവാൻ സഹായകമായിത്തീരുന്ന മറ്റു വിഭാഗത്തിൽ പെട്ട കാര്യങ്ങളുമാണ് ഇവിടെ 'അനുഗ്രഹം' കൊണ്ട് ഉദ്ദേശിക്കപ്പെടുന്നത്.''

ആ പാതയുടെ നിഷേധാത്മകവശം ഇതാണ്: **غير المغضوب عليهم ولاالضالين** അതായത്, കോപവിധേയരും, വഴിപിഴച്ചവരുമായ ആളുകൾ സ്വീകരിച്ചതല്ലാത്ത മാർഗ്ഗം എന്ന് സാരം. എന്നാൽ, കോപബാധിതരും, വഴിപിഴച്ചവരും എന്ന് പറഞ്ഞത് ആരെ

ഉദ്ദേശിച്ചാണെന്നാണ് ഇനി ആലോചിക്കുവാനുള്ളത്. അഹ്മദ്, തിർമദീ, ഇബ്നുജരീർ, ഇബ്നു അബീഹാതിം, ഇബ്നുഹിബ്ബാൻ (ﷺ) മുതലായവർ ഉദ്ധരിച്ച ചില ഹദീസുകളിൽ 'കോപബാധിതർ' കൊണ്ടുദ്ദേശ്യം യഹൂദികളാണെന്നും, 'വഴിപിഴച്ചവർ' കൊണ്ടുദ്ദേശ്യം നസ്രാനി (ക്രിസ്ത്യാനി) കളാണെന്നും നബി (ﷺ) പ്രസ്താവിച്ചതായി വന്നിരിക്കുന്നു. സഹാബികളിൽനിന്നും അപ്രകാരം രിവായത്തുകൾ കാണാം ഈ രണ്ടു വാക്കുകളുടെയും വ്യാഖ്യാനത്തിൽ ഇതല്ലാതെ മറ്റൊരു വ്യാഖ്യാനവും ഉള്ളതായി എനിക്കറിഞ്ഞുകൂടാ എന്നുപോലും ഇബ്നു അബീഹാതിം (ﷺ) പ്രസ്താവിച്ചതായി കാണുന്നു. റസൂൽ (ﷺ) തിരുമേനിയുടെ ഈ വ്യഖ്യാനം നിലവിലിരിക്കെ മറ്റു വ്യ ഖ്യാനങ്ങൾ ആരായേണ്ടതില്ലെന്ന് വ്യക്തമാണ്. എന്നാൽ, കോപവിധേയർ യഹൂദികളും, വഴിപിഴച്ചവർ ക്രിസ്ത്യാനികളുമാണെന്ന് വരുവാൻ കാരണമെന്താണെന്നും, അല്ലാഹുവിൻെറ കോപത്തിനും, വഴിപിഴവിനും കാരണമാക്കുന്ന ആ കാര്യങ്ങളിൽ നിന്ന് രക്ഷപ്പെടുവാൻ മാർഗ്ഗമെന്താണെന്നും നിശ്ചയമായും ആലോചിക്കേണ്ടതുണ്ട്.

ചുരുക്കി വിവരിക്കുകയാണെങ്കിൽ--ഇബ്നുകഥീർ (ﷺ) സൂചിപ്പിച്ചതുപോലെ- ഇങ്ങിനെ പറയാം: സത്യം അന്വേഷിച്ചറിയുകയും, അത് പ്രാവർത്തികമാക്കുകയും ചെയ്യുകയാണ് അനുഗൃഹീതരുടെ മാർഗ്ഗം. സത്യം അറിഞ്ഞിട്ടും അത് അനുഷ്ഠാനത്തിൽ വരുത്താതെ പുറം തള്ളിക്കളയുകയാണ് കോപവിധേയരുടെ മാർഗ്ഗം. സത്യം മനസ്സിലാ ക്കാതെ സത്യമാർഗ്ഗം തെറ്റിപ്പോകുന്നതാണ് വഴി പിഴച്ചവരുടെ മാർഗ്ഗം. യഹൂദികളെ ഉദ്ദേശിച്ച് കോപവിധേയരായവർ എന്ന് പറഞ്ഞത് അവർ അറിവുണ്ടായിട്ടും അതിന് എതിര് പ്രവർത്തിച്ചതുകൊണ്ടാണെന്നും, ക്രിസ്ത്യാനികളെപ്പറ്റി വഴിപിഴച്ചവർ എന്ന് പറഞ്ഞത് അവർ സത്യം അറിയാതെ പിഴച്ചതുകൊണ്ടാണെന്നും ഇമാം ഇബ്നു തൈമിയ്യ (ﷺ) യും ചൂണ്ടിക്കാട്ടിയിരിക്കുന്നു.
(اقتضاء الصراط المستقيم കാണുക)

മൊത്തത്തിൽ പറഞ്ഞാൽ, കോപവിധേയർ യഹൂദരും, വഴിപിഴച്ചവർ ക്രിസ്ത്യാനികളും തന്നെ. എങ്കിലും ഇവരല്ലാത്തവരിലും, കോപത്തിന് വിധേയരായവരും, വഴിപിഴച്ചവരുമുണ്ട് എന്ന് അല്ലാഹുവിൻെറ വചനങ്ങളിൽ നിന്ന് തന്നെ വ്യക്തമാണ്. സത്യവിശ്വാസം സ്വീകരിച്ചശേഷം മനപൂർവ്വം അതിനെ പരിത്യജിക്കുന്നവരെപ്പറ്റി فعليهم غضب من الله (അവരുടെമേൽ അല്ലാഹുവിങ്കൽനിന്നുള്ള കോപമുണ്ടായിരിക്കും..........(നഹ്ൽ 106) എന്നും അല്ലാഹുവിൻെറ മാർഗ്ഗത്തിൽ നിന്ന് ജനങ്ങളെ തടയുന്ന അവിശ്വാസികളെപ്പറ്റി قد ضلوا ضلالا بعيدا (അവർ വിദൂരമായ വഴിപിഴവ് പിഴച്ചുപോയി (നിസാഉ് 167) എന്നും പറയുന്നു. കപട വിശ്വാസികളെയും, മുശ്രിക്കുകളെയും സംബന്ധിച്ച് وغضب الله عليهم ولعنهم (അല്ലാഹു അവരുടെമേൽ കോപിക്കുകയും, അവരെ ശപിക്കുകയും ചെയ്തിരിക്കുന്നു. (ഫത്ഹ് 6) എന്നും പറഞ്ഞിരിക്കുന്നു. ഒരു സമുദായമെന്ന നിലക്ക് കോപശാപങ്ങളിൽ യഹൂദ സമുദായവും, വഴിപിഴവിൽ ക്രിസ്തീയ സമുദായവും മുന്നിട്ടു നിൽക്കുന്നുവെന്നായിരിക്കും മേൽ സൂചിപ്പിച്ച ഹദീസുകളുടെ താൽപര്യം. الله اعلم. യഹൂദികളെപ്പറ്റി من لعن الله وغضب عليه(അല്ലാഹു ശപിക്കുകയും കോപിക്കുകയും ചെയ്തവർ (മാഇദ: 60) എന്നും بل لعنهم الله بكفرهم (അവരുടെ അവിശ്വാസം നിമിത്തം അല്ലാഹു അവരെ ശപിച്ചിരി ക്കുന്നു (അൽബഖറ : 88) എന്നും അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. ക്രിസ്ത്യാ നികളെപ്പറ്റി قد ضلوا من قبل واضلوا كثيرا وضلوا من سواء السبيل അവർ മുമ്പേ വഴിപിഴച്ചിട്ടുണ്ട്. വളരെ ആളുകളെ പിഴപ്പിക്കുകയും. ചൊവ്വായ മാർഗ്ഗംവിട്ട് പിഴക്കുകയും ചെയ്തിരിക്കുന്നു, (മാഇദ : 77) എന്നും പ്രസ്താവിച്ചിരിക്കുന്നു. അല്ലാഹുവിൻെറ ശാപകോപങ്ങൾക്ക് വിധേയരാകാതെ, സത്യ മാർഗ്ഗത്തിൽ നിന്ന് വഴിപിഴച്ചുപോകാതെ അവൻെറ അനുഗ്രഹങ്ങൾക്ക് പാത്രങ്ങളായിത്തീരുന്ന സജ്ജനങ്ങളിൽ അവൻ

നമ്മെയെല്ലാം ഉൾപ്പെടുത്തട്ടെ. ആമീൻ.

ഇമാം മുസ്‌ലിം, നസാഈ (رحمهما الله) മുതലായവർ അഹൂഹുറൈറ (رضي الله عنه) യിൽനിന്ന് ഉദ്ധരിച്ച ഒരു ഹദീസിൽ നബി (ﷺ) ഇപ്രകാരം പറഞ്ഞിരിക്കുന്നു: ''നമസ്കാരം എനിക്കും എൻെറ അടിയാനുമിടയിൽ രണ്ട് പകുതിയായി ഭാഗിക്കപ്പെട്ടിരിക്കുന്നു. എൻെറ അടിയാൻ ചോദിക്കുന്നത് അവന് ലഭിക്കുന്നതാണെന്ന് അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. അടിയാൻ الحمد الله رب العالمين എന്നു പറഞ്ഞാൽ അല്ലാഹു പറയും: എൻെറ അടിയാൻ എന്നെ സ്തുതിച്ചു. അവൻ الرحمن الرحيم എന്നു പറഞ്ഞാൽ അല്ലാഹു പറയും: എൻെറ അടിയാൻ എന്നെപ്പറ്റി പുകഴ്ത്തിപ്പറഞ്ഞു. അവൻ مالك يوم الدين എന്നുപറഞ്ഞാൽ അല്ലാഹു പറയും: എൻെറ അടിയാൻ എന്നെ മഹത്വപ്പെടുത്തി. അവൻ اياك نعبد واياك نستعين എന്ന് പറഞ്ഞാൽ അല്ലാഹു പറയും: ഇത് എനിക്കും എൻെറ അടിയാനുമിടയിലുള്ള കാര്യമാണ്. എൻെറ അടിയാൻ ചോദിക്കുന്നത് അവന് ലഭിക്കുന്നതാണ്. അങ്ങനെ اهدناالصراط المستقيم – الي ولا الضآلين എന്ന് അവൻ പറഞ്ഞാൽ അല്ലാഹു പറയും: ഇത് എൻെറ അടിയാനുളളതാണ്. അവൻ ചോദിക്കുന്നത് അവന് ലഭിക്കും.''

ഈ സൂറത്ത് ഓതിക്കഴിയുമ്പോൾ അതോടുചേർന്ന് 'ആമീൻ' (آمين ) ചൊല്ലേണ്ടതുണ്ടെന്നും, ഈ പ്രാർത്ഥന സ്വീകരിക്കേണമേ എന്നാണ് അതിൻെറ അർത്ഥമെന്നും നാം മുമ്പ് പറഞ്ഞുവല്ലോ. നബി (ﷺ) അങ്ങിനെ ചൊല്ലിയിരുന്നതായി അഹ്മദ്, അബൂദാവൂദ്, തിർമദീ (رحمهم الله) മുതലായവർ രേഖപ്പെടുത്തിയ ഹദീസുകളിൽ വന്നിട്ടുണ്ട്. ചില രിവായത്തുകളിൽ തിരുമേനി അത് നീട്ടിച്ചൊല്ലിയിരുന്നതായും, മറ്റു ചിലതിൽ ഉറക്കെ ചൊല്ലിയിരുന്നതായും വന്നിരിക്കുന്നു. നമസ്കാരത്തിൽ ഇതൊരു ബലപ്പെട്ട സുന്നത്തുമത്രെ. നബി (ﷺ) പറയുന്നു: ''ഇമാം ആമീൻ പറയുമ്പോൾ നിങ്ങൾ ആമീൻ പറഞ്ഞുകൊളളണം. കാരണം, ഒരാളുടെ ആമീൻ പറയൽ മലക്കുകൾ ആമീൻ പറയുന്നതുമായി യോജിച്ചുവന്നാൽ അവന് അവൻെറ മുൻകഴിഞ്ഞ പാപം പൊറുത്തുകൊടുക്കപ്പെടുന്നതാണ്.'' (ബു: മു.) വേറെയും ഹദീസുകൾ 'ആമീനെ'പ്പറ്റി ഉദ്ധരിക്കുവാനുണ്ട്.

اللهم لك الحمد والمنة والفضل وانت الموفق والمعين تحب وترضى

# 2 സൂറത്തുൽ ബഖറഃ سورة البقرة

മദീനയിൽ അവതരിച്ചത്– വചനങ്ങൾ 286 – വിഭാഗം (റുകൂഉ്) 40

വിശുദ്ധഖുർആനിലെ ഏറ്റവുംവലിയ സൂറത്താണിത്. ഇതിൻെറ മിക്കഭാഗവും നബി (ﷺ) തിരുമേനിയുടെ മദീനാ ജീവിതത്തിൻെറ ആദ്യകാലങ്ങളിൽ അവതരിച്ചതാകുന്നു. ചുരുക്കം ചില ആയത്തുകൾ അവസാനകാലങ്ങളിൽ അവതരിച്ചവയുമാണ്. ഖുർആൻെറ അവതരണം ആദ്യം തൊട്ടവസാനംവരെ ക്രമരൂപത്തിലോ, ഓരോ സൂറത്തുകളായോ ആയിരുന്നില്ലെന്നും, സന്ദർഭവും ആവശ്യവും അനുസരിച്ചു പലപ്പോഴായി അവതരിക്കുകയായിരുന്നു പതിവെന്നും, അപ്പപ്പോൾ അവതരിക്കുന്ന ഭാഗങ്ങൾ ഇന്നിന്ന സൂറത്തുകളിൽ ഇന്നിന്ന ഭാഗത്തു ചേർക്കണമെന്നു നബി (ﷺ) എഴുത്തുകാരോടു കൽപിക്കുകയായിരുന്നു ചെയ്തിരുന്നതെന്നും മറ്റും മുഖവുരയിൽ വിവരിച്ചത് ഓർമ്മിക്കുമല്ലോ.

മൗലികതത്വങ്ങൾ, വിശ്വാസ സിദ്ധാന്തങ്ങൾ, കർമ്മപരമായ വിധിവിലക്കുകൾ, നിയമ നിർദ്ദേശങ്ങൾ, സാരോപദേശങ്ങൾ, ഉപമകൾ, ദൃഷ്ടാന്തങ്ങൾ, ചരിത്രസംഭവങ്ങൾ, സദാചാര മൂല്യങ്ങൾ, സന്തോഷ വാർത്തകൾ, താക്കീതുകൾ എന്നിങ്ങിനെയുള്ള തുറകളിൽ മറ്റു സൂറത്തുകളെ അപേക്ഷിച്ച് ഈ സൂറത്തിൽ കൂടുതൽ കാണാവുന്നതാണ്. അതുകൊണ്ടുതന്നെ യായിരിക്കാം ചില നബിവചനങ്ങളിൽ ഈ സൂറത്തിനെപ്പറ്റി سنام القرأن وذروته (ഖുർആൻെറ പൂഞ്ഞും അതിൻെറ കൊടുമുടിയും) എന്നു പറഞ്ഞിരിക്കുന്നതും. (അ,ത്വ.) ഒട്ടകം, കാള മു തലായവയുടെ പുറത്ത് ഏറ്റവും പൊന്തിക്കാണുന്ന മുഴയാണല്ലോ പൂഞ്ഞ്. അതുപോലെ, പർവ്വതത്തിൻെറ ഭാഗങ്ങളിൽ ഏറ്റവും ഉയരത്തായി കാഴ്ചയിൽപെടുന്നത് അതിൻെറ കൊട മുടിയായിരിക്കും. അതുപോലെ, ഖുർആനിലെ പ്രതിപാദ്യവിഷയങ്ങളിൽ സൂറത്തുൽ ബഖറ കൂടുതൽ മുഴച്ചുനിൽക്കുന്നുവെന്ന് സാരം. الله اعلم

നബി (ﷺ) യുടെ മക്കാജീവിതകാലത്ത് അവിടെ മുശ്രിക്കുകളുടെ ആധിപത്യവും സ്വാധീന വുമാണല്ലോ നടമാടിയിരുന്നത്. അതുകൊണ്ട് മക്കീ കാലഘട്ടത്തിൽ അവതരിച്ച സൂറത്തു കളിലെ പ്രധാന പരാമർശങ്ങൾ തൗഹീദിനെയും ശിർക്കിനെയും സംബന്ധിച്ചായിരുന്നു. തിരു മേനിയും സഹാബികളും മദീനായിൽ ചെല്ലുമ്പോഴാകട്ടെ-അവർ അവിടെ എത്തും മുമ്പുത ന്നെ-അവിടെയുള്ള അറബികളിൽ വലിയൊരു വിഭാഗം സത്യവിശ്വാസം സ്വീകരിച്ചു കഴി ഞ്ഞിട്ടുണ്ട്. ഇസ്ലാമിന് ഒരു തെളിഞ്ഞ അന്തരീക്ഷം അവിടെ സംജാതമായിട്ടുണ്ടായിരുന്നു. ആകയാൽ, മനുഷ്യൻെറ വ്യക്തിപരവും, സാമൂഹ്യവുമായ മണ്ഡലങ്ങളിൽ ക്രിയാത്മകമായും, നിഷേധാത്മകമായും സ്വീകരിക്കപ്പെടേണ്ടുന്ന വിധിവിലക്കുകളും, ഉപദേശ നിർദ്ദേശങ്ങളും ആ സന്ദർഭത്തിൻെറ ആവശ്യമായിരുന്നു. മദീനാ ജീവിതത്തിൻെറ ആരംഭഘട്ടങ്ങളിൽ അവതരിച്ച ഈ സൂറത്തിൽ ഈ കാര്യം പ്രത്യേകം പരിഗണിക്കപ്പെട്ടുകാണാം.

അതേസമയത്ത് ഇസ്ലാമിനും മുസ്ലിംകൾക്കും ഏറ്റവും കടുത്ത ഒരു പുത്തൻ ശത്രു സമൂഹത്തെ അവിടെ നേരിടേണ്ടി വന്നിരുന്നു. അതെ, യഹൂദികളെ. ദൈവീക മതത്തിന്റെയും, പ്രവാചക പാരമ്പര്യത്തിൻെറയും കുത്തകാവകാശം വാദിച്ചിരുന്ന അവർ, വാസ്തവത്തിൽ ആ രണ്ടിനോടും നാമമാത്ര ബന്ധം പോലുമില്ലാത്തവണ്ണം ദുഷിച്ചുപോയിട്ടുണ്ടായിരുന്നു. ഇസ്ലാ മിനെതിരിൽ യഹൂദികൾ സ്വീകരിച്ചുവന്ന വിദ്വേഷവും, വൈരാഗ്യവും, പകയും അസൂയയു മെല്ലാം പ്രസിദ്ധമാണ്. ഈ സൂറത്തിൽ നല്ലൊരു ഭാഗം അവരെ സംബന്ധിക്കുന്നതാകുവാൻ കാരണം അതാണ്. കിട്ടുന്ന പഴുതെല്ലാം ഉപയോഗപ്പെടുത്തിക്കൊണ്ട് ഇസ്ലാമിനെതിരെ ഗൂഢാ ലോചനകൾ നടത്തുവാൻ ഒരുമ്പെട്ടിരുന്ന മറ്റൊരു ശത്രുവിഭാഗവും അവിടെ രംഗത്തുണ്ടാ യിരുന്നു, മുനാഫിഖുകൾ (കപടവിശ്വാസികൾ) . സ്വാർത്ഥങ്ങളും, താൽക്കാലിക കാര്യലാ

ഭങ്ങളും ഓർത്ത് പ്രത്യക്ഷത്തിൽ ഇസ്‌ലാമിൻെറ വേഷം അണിഞ്ഞിരുന്ന ഇവർ യഥാർത്ഥത്തിൽ മുസ്‌ലിംകളല്ലായിരുന്നു. ഇവരെക്കുറിച്ചും ഈ സൂറത്തിൽ പലതും പ്രസാതാവിക്കപ്പെട്ടിരിക്കുന്നു. കൂടാതെ, മറ്റു സൂറത്തുകളിൽ കാണപ്പെടാത്ത ചില പരാമർശങ്ങളും ഉപമകളും, സംഭവകഥകളും മറ്റും ഇതിൽ അടങ്ങിയിട്ടുണ്ട്.

സൂറത്തുൽ ബഖറ (പശുവിൻെറ അദ്ധ്യായം) എന്ന് ഇതിന് പേര് വരുവാൻ കാരണം, ഇസ്രാഈല്യരിൽ കഴിഞ്ഞുപോയ ഒരു പശുവിൻെറ സംഭവം ഇതിൽ വിവരിക്കപ്പെട്ടിട്ടുള്ളതാണ്. ഓരോ സൂറത്തിലും വിവരിക്കപ്പെട്ടിട്ടുള്ള ഏതെങ്കിലും പ്രത്യേക വിഷയത്തെ സൂചിപ്പിക്കുന്നതോ, അതിൽ പ്രത്യേകം വന്നിട്ടുള്ള ഏതെങ്കിലും വാക്കുകളെ സൂചിപ്പിക്കുന്നതോ ആയ പേരുകളിലായിരിക്കും മിക്ക സൂറത്തുകളും അറിയപ്പെടുന്നത്. ചുരുക്കം ചിലതിന് പ്രതിപാദ്യ വിഷയത്തെ സൂചിപ്പിക്കുന്ന പേരുകളുമായിരിക്കും. മൊത്തത്തിൽ പറഞ്ഞാൽ സൂറത്തുകൾ തിരിച്ചറിയാനുള്ള ഒരു എളുപ്പ മാർഗ്ഗമെന്ന നിലക്ക് മാത്രമാണ് അവയുടെ പേരുകൾ. അതുകൊണ്ട് ഒരേ സൂറത്തിന് തന്നെ ചിലപ്പോൾ ഒന്നിലധികം പേരുണ്ടായെന്നും വരും. വിഷയങ്ങൾ കൈകാര്യം ചെയ്യുന്നതിലും, അവയുടെ ക്രമീകരണത്തിലുമെല്ലാം ഖുർആന് അതിമേതായ പ്രത്യേക രീതികളാണുള്ളത്. ഇതിനെപ്പറ്റിയെല്ലാം മുഖവുരയിൽ വിശദീകരിച്ചിട്ടുള്ളത് കൊണ്ട് കൂടുതലൊന്നും പ്രസ്താവിക്കേണ്ടുന്ന ആവശ്യമല്ല.

നബി (ﷺ) പറഞ്ഞതായി അബൂഹുറൈറ (رضي الله عنه) ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു: 'നിങ്ങളുടെ വീടുകളെ നിങ്ങൾ ഖബർ സ്ഥാനങ്ങളാക്കരുത്. സൂറത്തുൽ ബഖറ ഓതപ്പെടുന്ന വീടുകളിൽ നിശ്ചയമായും പിശാചു പ്രവേശിക്കുകയില്ല.' (അ;മു;തി;ന.) ഖുർആൻ പാരായണം പോലെയുള്ള കാര്യങ്ങളൊന്നും നടത്താതെ വീടുകൾ മൂകവും ശൂന്യവുമാക്കരുതെന്നാണ് ഖബറുസ്ഥാനമാക്കരുതെന്ന് പറഞ്ഞതിൻെറ സാരം. ഇതുപോലെയുള്ള വേറെയും ഹദീസുകൾ കാണാം ഒരിക്കൽ, ഒരു കൂട്ടം ആളുകളെ ഒരു ഭാഗത്തേക്ക് നിയോഗിച്ചയച്ചപ്പോൾ, അവരിൽ ഓരോരുത്തർക്കും ഖുർആൻ പാരായണം ചെയ്യുവാനുള്ള കഴിവ് നബി (ﷺ) പരിശോധിക്കുകയുണ്ടായി. അവരിൽവെച്ച് ഇളം പ്രായക്കാരനായ ഒരാൾ തനിക്ക് ഖുർആൻെറ ഇന്നിന്ന ഭാഗവും സൂറത്തുൽ ബഖറയും അറിയാമെന്നു പറഞ്ഞു. അപ്പോൾ തിരുമേനി പറഞ്ഞു: 'തൻെറ കൂടെ സൂറത്തുൽ ബഖറയുണ്ടോ? എന്നാൽ പോയിക്കൊള്ളുക . താൻ ഇവരുടെ അമീർ (നായകൻ) ആകുന്നു.' (തി;ന;ജ;ഹാ.) നവ്വാസുബ്നുസംആൻ (رضي الله عنه) ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു. 'ഖുർആനും, അതനുസരിച്ച് പ്രവർത്തിച്ചിരുന്ന അതിൻെറ ആൾക്കാരും (ഖിയാമത്തുനാളിൽ) കൊണ്ടുവരപ്പെടും സൂറത്തുൽ ബഖറയും ആലുഇംറാനും അവയുടെ ആൾക്കാർക്ക് വേണ്ടി (അവരെ ന്യായീകരിച്ചു) തർക്കം നടത്തിക്കൊണ്ട് അവരുടെ മുമ്പിൽ വരുന്നതാണ്.' എന്ന് നബി (ﷺ) പറയുന്നത് ഞാൻ കേട്ടിരിക്കുന്നു. തിരുമേനി അവക്ക് മൂന്ന് ഉപമകളും വിവരിച്ചിരുന്നു. ഞാനത് ഇതവുരെയും മറന്നിട്ടില്ല അതായത്, അവ രണ്ടും രണ്ട് മേഘങ്ങളെന്നോണം, അല്ലെങ്കിൽ കറുത്ത രണ്ടു തണലുകളെന്നോണം, അല്ലെങ്കിൽ അണിനിരന്ന രണ്ടു പക്ഷിക്കൂട്ടമെന്നോണം എന്നായിരുന്നു അത്. (അ; മു; തി; ബു- താരീഖിൽ.)

ഇതുപോലെ, സൂറത്തുൽ ബഖറയുടെയും, ആയത്തുൽ കുർസീ മുതലായ അതിലെ പ്രത്യേകം ചില ആയത്തുകളുടെയും ശ്രേഷ്ഠതകൾ വിവരിക്കുന്ന പല ഹദീസുകളും രിവായത്തുകളും ഉദ്ധരിക്കുവാനുണ്ട് ചിലതൊക്കെ സന്ദർഭംപോലെ അതത് സ്ഥാനങ്ങളിൽ നമുക്ക് പരിചയപ്പെടാം ان شاء الله ഈ സൂറത്തിലും പ്രസ്തുത ആയത്തുകളിലും അടങ്ങിയ വിഷയങ്ങളുടെ പ്രാധാന്യവും മഹത്വവുമാണ് അതെല്ലാം ചൂണ്ടിക്കാട്ടുന്നത്.

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

പരമ കാരുണ്യകനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ

| | |
|---|---|
| 1 അലിഫ്-ലാം-മീം | الٓمٓ ﴿١﴾ |
| 2 ആ ഗ്രന്ഥം! അതിൽ സന്ദേഹമേ ഇല്ല;- (അത്) മാർഗ്ഗദർശനമത്രെ, സൂക്ഷ്മത പാലിക്കുന്നവർക്ക്. | ذَٰلِكَ ٱلْكِتَٰبُ لَا رَيْبَ ۛ فِيهِ ۛ هُدًى لِّلْمُتَّقِينَ ﴿٢﴾ |
| 3 (അതായത്) അദൃശ്യത്തിൽ വിശ്വസിക്കുകയും, നമസ്കാരം നിലനിർത്തുകയും ചെയ്യുന്നവർ; നാം തങ്ങൾക്കു നൽകീട്ടുള്ളതിൽ നിന്ന് അവർ ചിലവഴിക്കുകയും ചെയ്യും;- | ٱلَّذِينَ يُؤْمِنُونَ بِٱلْغَيْبِ وَيُقِيمُونَ ٱلصَّلَوٰةَ وَمِمَّا رَزَقْنَٰهُمْ يُنفِقُونَ ﴿٣﴾ |
| 4 (നബിയേ,) നിന്നിലേക്ക് ഇറക്കപ്പെട്ടതിലും, നിൻെറ മുമ്പായി ഇറക്കപ്പെട്ടതിലും വിശ്വസിക്കുന്നവരും; പരലോകത്തിലാകട്ടെ, അവർ ദൃഢമായി വിശ്വസിക്കുകയും ചെയ്യും. [ഇവരാണ് സൂക്ഷ്മത പാലിക്കുന്നവർ.] | وَٱلَّذِينَ يُؤْمِنُونَ بِمَآ أُنزِلَ إِلَيْكَ وَمَآ أُنزِلَ مِن قَبْلِكَ وَبِٱلْءَاخِرَةِ هُمْ يُوقِنُونَ ﴿٤﴾ |
| 5 അക്കൂട്ടർ, തങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ള സന്മാർഗ്ഗത്തിലാകുന്നു. അക്കൂട്ടർ തന്നെയാണ് വിജയികളും! | أُو۟لَٰٓئِكَ عَلَىٰ هُدًى مِّن رَّبِّهِمْ ۖ وَأُو۟لَٰٓئِكَ هُمُ ٱلْمُفْلِحُونَ ﴿٥﴾ |

വാക്കർത്ഥങ്ങൾ

**1.** الم അലഫ് -ലാം-മിം. **2** ذَلِكَ ആ, അത്. الْكِتَابُ ഗ്രന്ഥം, ഗ്രന്ഥമാണ്. لاَ رَيْبَ സന്ദേഹമേ ഇല്ല فِيهِ അതിൽ. هُدًى മാർഗ്ഗദർശനമാണ്, لِّلْمُتَّقِينَ സൂക്ഷ്മത പാലിക്കുന്നവർക്ക്, ഭയഭക്തന്മാർക്ക്. 3 الَّذِينَയാതൊരു കൂട്ടർ يُؤْمِنُونَ അവർ വിശ്വസിക്കും, بِالْغَيْبِ അദൃശ്യത്തിൽ, وَيُقِيمُونَ അവർ നിലനിറുത്തുകയും ചെയ്യും, الصَّلاَةَനമസ്ക്കാരം, وَمِمَّا യാതൊന്നിൽ നിന്ന് رَزَقْنَا നാം നൽകിയിരിക്കുന്നു, هُمْ അവർക്ക്, يُنْفِقُونَ അവർ ചിലവഴിക്കും. 4. وَالَّذِينَ യാതൊരു കൂട്ടരും, يُؤْمِنُونَ അവർ വിശ്വസിക്കും, بِمَا أُنْزِلَ ഇറക്കപ്പെട്ടതിൽ, إِلَيْكَനിന്നിലേക്ക് , وَمَا أُنْزِلَ ഇറക്കപ്പെട്ടതിലും, مِنْ قَبْلِكَ നിൻെറമുമ്പ്, وَبِالآخِرَةِ പരലോകത്തിലാകട്ടെ, هُمْ അവർ, يُوقِنُونَ ദൃഢമായി വിശ്വസിക്കുന്നു. 5 أُولَئِكَ അക്കൂട്ടർ, عَلَى هُدًى സന്മാർഗ്ഗത്തിലാണ് مِنْ رَّبِّهِمْതങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ള, وَأُولَئِكَ അക്കൂട്ടർ هُمُ അവർ( തന്നെ) , الْمُفْلِحُونَ വിജയികൾ.

ഖുർ ആനിലെ 29 സൂറത്തുകളുടെ ആരംഭത്തിൽ ഇതു പോലെയുള്ള ഏതാനും കേവലാക്ഷരങ്ങൾ കാണാവുന്നതാണ്, തുടർന്നുള്ള വാക്യങ്ങളുമായി ഘടനാപരമോ, അർത്ഥപരമോ ആയ ബന്ധമില്ലാത്തവയായതുകൊണ്ട് ഇവയ്ക്ക് الحروف المقطعة (വേറിട്ടുനിൽക്കുന്ന അക്ഷരങ്ങൾ) എന്നു പറയപ്പെടുന്നു. ചില സൂറത്തുകളുടെ ആരംഭത്തിൽ (ص,ن) പോലെ) ഒരക്ഷരം മാത്രമായും, ചിലതിൽ (حم ,طه പോലെ) രണ്ടക്ഷരമായുംചിലതിൽ (الم , الر പോലെ) മൂന്നക്ഷരമായും, ചിലതിൽ (المر ,المص പോലെ) നാലക്ഷരമായും, ചിലതിൽ (حم عسق ,كهيعص പോലെ) അഞ്ചക്ഷരമായും ഇങ്ങിനെ അഞ്ചുതരത്തിൽ-ഇവ വന്നിട്ടുണ്ട്. ഇവയിൽ തന്നെ ഒന്നിലധികം സൂറത്തിൽ ആവർത്തിക്കപ്പെട്ടവയും, തീരെ ആവർത്തിക്കപ്പെടാത്തവയും കാണാം.

ഇത്തരം അക്ഷരങ്ങളെപ്പറ്റി പ്രധാനമായി രണ്ട് അഭിപ്രായങ്ങളാണ് നിലവിലുള്ളത്. (1) അല്ലാഹു അവൻെറ ഗ്രന്ഥത്തിൽ നിക്ഷേപിച്ചു വെച്ചിട്ടുള്ള ഒരു രഹസ്യമാണത്. അവയിൽ

നാം വിശ്വസിക്കുന്നു. അവയുടെ അർത്ഥമോ, വ്യാഖ്യാനമോ നമുക്കറിഞ്ഞുകൂടാ. ഇതാണൊരഭിപ്രായം. അബൂബക്കർ, ഉമർ, ഉസ്മാൻ, അലി, ഇബ്നു മസ്ഊദ് (ﷺ) മുതലായ സഹാബീവര്യൻമാരും, ശഅബീ, സുഫ്യാനുഥൗരീ (ﷺ) പോലെയുള്ള താബിഉകളായ ഹദീസ് പണ്ഡിതൻമാരും ഖുർആൻ വ്യാഖ്യാതാക്കളിൽ ഒരു വിഭാഗവും ഈ നിലപാടാണ് സ്വീകരിച്ചിരിക്കുന്നത്. (2) അവയിൽ ചില സാരങ്ങളും സൂചനകളും അടങ്ങിയിട്ടുണ്ട് . അത് നാം ചിന്തിച്ചും പരിശോധിച്ചും മനസ്സിലാക്കേണ്ടതാണ്. ഇതാണ് മറ്റൊരു വിഭാഗത്തിൻെറ നിലപാട്. എന്നാൽ, അവയുടെ വ്യാഖ്യാനത്തിലോ, അവയിലടങ്ങിയ സൂചനാരഹസ്യങ്ങൾ ചൂണ്ടിക്കാട്ടുന്നതിലോ ഇവർക്ക് യോജിച്ച അഭിപ്രായം കാണുകയില്ല. വ്യത്യസ്തമായ സമീപനങ്ങളാണുള്ളത്. അവയിൽ കൂടുതൽ പ്രസ്കതമായതിൻെറ ചുരുക്കം ഇതാകുന്നു:-

എല്ലാവർക്കും സുപരിചിതമായ ഇത്തരം അറബി അക്ഷരങ്ങളാൽ കൂട്ടിച്ചേർക്കപ്പെട്ടിട്ടുള്ള ഒരു ഗ്രന്ഥം തന്നെയാണ് ഖുർആനും. എന്നാൽ, ഇതുപോലെയുള്ള ഒരു ഗ്രന്ഥമോ ഇതിലെ ഒരദ്ധ്യായം പോലെയുള്ള ഒരു ഭാഗമോ നിങ്ങളൊന്ന് കൊണ്ടുവരുവീൻ എന്നിങ്ങിനെ നിഷേധികളായ ശത്രുക്കളോടുള്ള ഒരു വെല്ലുവിളിയാണ് ഈ അക്ഷരങ്ങൾ. സമഖ്ശരീ, ബൈളാവീ (ﷺ) മുതലായ പല ഖുർആൻ വ്യാഖ്യാതാക്കളും ഈ അഭിപ്രായമാണ് ന്യായീകരിച്ചും വിശദീകരിച്ചും കാണുന്നത്. ഇമാം മുബർറദും (ﷺ) മറ്റു സൂക്ഷ്മാന്വേഷികളായ പലരും ഈ അഭിപ്രായക്കാരായും ഇമാം റാസി (ﷺ) പ്രസ്താവിച്ചിരിക്കുന്നു. ‘‘അശ് ശൈഖുൽ ഇമാം ഇബ്നു തൈമിയ്യയും നമ്മുടെ ഗുരുവര്യൻ അർഹാഫിള് അബുൽ ഹജ്ജാജിൽ മുസ്സീ الحافظ المزى) യും ഈ അഭിപ്രായക്കാരാണെന്ന് ഇബ്നു കഥീറും (ﷺ) പറഞ്ഞിരിക്കുന്നു. അറബി അക്ഷരമാലയിൽ 28 അക്ഷരങ്ങളാണുള്ളത്. അതിൻെറ പകുതിഭാഗമായ ق ,ن , ح ,س ,ط ,ع ,ي ,ه ,ك ر ,ص ,م ,ل ,ا എന്നീ 14 അക്ഷരങ്ങളാണ് സൂറത്തുകളുടെ ആരംഭത്തിലുള്ള ഈ കേവലാക്ഷരങ്ങളിലുള്ളത്. ഉച്ചാരണവും സ്വരവ്യത്യാസവും കണക്കിലെടുത്തുകൊണ്ട് അറബി അക്ഷരങ്ങൾ പലതരമായി ഭാഗിക്കപ്പെടുന്നു. ഓരോ തരത്തിലും പകുതി വീതം ഈ 14ൽ കാണാവുന്നതാണ്. * ബാക്കി പകുതികൾ ഇവയിൽ നിന്ന് അനുമാനിക്കാമല്ലോ അതുപോലെത്തന്നെ, അറബിയിലെ പദങ്ങൾ പരിശോധിച്ചാൽ ഒന്നു മുതൽ അഞ്ചുവരെ അക്ഷരങ്ങൾ ഉൾക്കൊള്ളുന്നവയായിരിക്കും അവ. കൂടുതൽ കാണപ്പെടുന്ന പക്ഷം അവ അതതിൻെറ മൂലധാതുവിലുള്ള സാക്ഷാൽ അക്ഷരങ്ങൾക്ക് പുറമെ ഏതെങ്കിലും കാരണത്താൽ വർദ്ധിപ്പിക്കപ്പെട്ടവയായിരിക്കും. ഈ കേവലാക്ഷരങ്ങളിലും തന്നെ ഒന്നുമുതൽ അഞ്ചുവരെ അക്ഷരങ്ങളാണുള്ളത്. കൂടാതെ, നാമം, ക്രിയ, അവ്യയം എന്നിവയുടെ ഏതാനും തരവ്യത്യാസങ്ങളും രൂപവൈവിധ്യങ്ങളും ഇവയിൽ അന്തർഭവിച്ചിരിക്കുന്നു.

ഇതെല്ലാം ഇവിടെ വിസ്തരിച്ച് പറയുന്ന പക്ഷം, അത് വളരെ ദീർഘിച്ചു പോകുന്നതുകൊണ്ട് ഒരുഏകദേശ വിവരണം കൊണ്ട് മതിയാക്കുകയാണ്. ചുരുക്കത്തിൽ ഇങ്ങിനെ എല്ലാവർക്കും സുപരിചിതമായ അറബി അക്ഷരങ്ങളും, അവയാൽ സംഘടിപ്പിക്കപ്പെടുന്ന വാക്കുകളും ഉപയോഗിച്ചുകൊണ്ടാണല്ലോ എല്ലാ അറബി ഗദ്യ-പദ്യ സാഹിത്യങ്ങളും രൂപം കൊള്ളുന്നത്. ഇതേ അക്ഷരങ്ങളുടെയും വാക്കുകളുടെയും സമൂഹം തന്നെയാണ് ഖുർആനും, എന്നിരിക്കെ, ഇതിൻെറ മുഴുവൻ ഭാഗത്തോടോ, ഏതാനും ഭാഗത്തോടോ, കിടപിടിക്കത്തക്ക ഒരു കൃതി ആർക്കും സമർപ്പിക്കുവാൻ കഴിയാത്തത് അതിൻെറ അമാനുഷികതക്ക് സ്പഷ്ടമായ ഒരു തെളിവാകുന്നു.

* മലയാളത്തിൽ ഖരം, അതിഖരം, മൃദു, ഘോഷം എന്നിങ്ങിനെ അക്ഷരങ്ങൾ ഭാഗിക്കപ്പെടാറുള്ളതു-[ رخوة ، شدة ، همس ، جهر ، اطباق ، فتح نظ كطء ÷ لء مًّ എന്നും മറ്റും പലതായി തരം തിരിക്കപ്പെട്ടിരിക്കുന്നു. ഖുർആൻെറ പാരായണ ശാസ്ത്രമായ ‘ഇൽമുത്തജ്വീദി’ (علم التجويد) ൻെറ ഗ്രന്ഥങ്ങളിൽ ഇവയെപ്പറ്റി വിശദവിവരം കാണാം.

എന്നിങ്ങനെയാണ് ഈ സമീപനത്തിന്‍െറ സാരം. *

ഈ അഭിപ്രായത്തിന് പിന്‍ബലം നല്‍കുന്ന ഒരു വസ്തുത ഇവിടെ ചൂണ്ടിക്കാണിക്കപ്പെടുന്നു. 29 സൂറത്തുകളുടെ ആരംഭത്തിലാണ് ഇത്തരം അക്ഷരങ്ങളുള്ളത്. ആ സൂറത്തുകള്‍ പരിശോധിക്കുമ്പോള്‍, ഖുര്‍ആന്‍െറ സത്യതയും, മഹത്വവും, അമാനുഷികതയും ചൂണ്ടിക്കാട്ടുന്ന ചില വാക്യങ്ങള്‍ അതോടെപ്പം തുടര്‍ന്നുകാണാവുന്നതാണ്. ഉദാഹരണമായി: ഇവിടെ الم എന്ന അക്ഷരങ്ങളെത്തുടര്‍ന്ന് ആ ഗ്രന്ഥത്തില്‍ ഒട്ടും സന്ദേഹമില്ല (ذلك الكتاب لا ريب فيه) എന്നും, അടുത്ത സൂറത്തില്‍ അതിനെത്തുടര്‍ന്ന് അല്ലാഹു അല്ലാതെ ആരാധ്യനില്ല., അവന്‍ജീവത്തായുള്ളവനും നിയന്താവുമാണ്. അവന്‍ നിനക്ക് യഥാര്‍ത്ഥപ്രകാരം ഗ്രന്ഥം ഇറക്കിത്തന്നിരിക്കുന്നു. الله لا اله الاهو الحي القيوم نزل عليك الكتاب بالحق എന്നും പറയുന്നു. ഇത് പോലെയുള്ള പ്രസ്താവനകള്‍ മറ്റു സൂറത്തുകളിലും കാണാവുന്നതാണ്. വേറെയും പല അഭിപ്രായങ്ങള്‍ ഈ അക്ഷരങ്ങളെ സംബന്ധിച്ച് ഉദ്ധരിക്കുവാനുണ്ടെങ്കിലും എല്ലാം ചില അഭിപ്രായങ്ങള്‍ എന്നല്ലാതെ അവക്ക് തെളിവുകളുടെ പിന്‍ബലം കാണുന്നില്ല.

ഒരു മഹാന്‍ പ്രസ്താവിച്ചതായി ഇബ്നുനു കഥീര്‍ (ﷺ) ഇങ്ങിനെ ഉദ്ധരിച്ചിരിക്കുന്നു: ''ഈ അക്ഷരങ്ങളെ വൃഥാപ്രയോജനമില്ലാതെ അല്ലാഹു അവതരിപ്പിച്ചിട്ടില്ല എന്ന കാര്യം നിസ്സംശയമത്രെ. തീരെ അര്‍ത്ഥമില്ലാതെ തനി ആരാധനാപരമായത് تعبدى വല്ലതും ഖുര്‍ആനില്‍ ഉണ്ടെന്ന് ആരെങ്കിലും പറയുന്ന പക്ഷം അത് വമ്പിച്ച ഒരബദ്ധമാണ്. അപ്പോള്‍, ആ അക്ഷരങ്ങള്‍ക്ക് എന്തോ അര്‍ത്ഥമുണ്ടെന്ന് തീര്‍ച്ചയാണ്. എന്നാല്‍, പാപ വിമുക്തനായ ആളില്‍ (റസൂലില്‍) നിന്ന് വല്ലതും നമുക്ക് ശരിയായി വന്നുകിട്ടിയാല്‍ നാം അതുപ്രകാരം പറയും. ഇല്ലാത്ത പക്ഷം നാം നില്‍ക്കുന്നേടത്ത് നാം നില്‍ക്കുകയും ചെയ്യും. امنا به كل من عند ربنا (നാം അതില്‍ വിശ്വസിച്ചിരിക്കുന്നു; എല്ലാം നമ്മുടെ റബ്ബിങ്കല്‍നിന്നുള്ളതാണ്) എന്ന് നാം പറയുകയും ചെയ്യും. ഒരു നിശ്ചിതമായ അഭിപ്രായത്തില്‍ പണ്ഡിതന്‍മാര്‍ ഏകോപിച്ചിട്ടുമില്ല. അവര്‍ ഭിന്നിക്കുകയാണ് ചെയ്തിരിക്കുന്നത്. അപ്പോള്‍, രേഖാമൂലം വല്ലവര്‍ക്കും വല്ല അഭിപ്രായവും വ്യക്തമായിക്കിട്ടിയാല്‍ അയാളത് പിന്‍പറ്റേണ്ടതാണ്. ഇല്ലെങ്കില്‍ കാര്യം വ്യക്തമാകുന്നതുവരെ മൗനമായി നിലകൊള്ളുകയാണ് വേണ്ടത്.''

ചില വസ്തുതകള്‍ ഇവിടെ ഓര്‍മ്മിക്കുന്നത് പ്രയോജനകരമായിരിക്കും. യാതൊരു അര്‍ത്ഥവും ഉദ്ദേശ്യവുമില്ലാത്തതൊന്നും ഖുര്‍ആനില്‍ ഇല്ലെന്നും ഉണ്ടാകാവതല്ലെന്നും തീര്‍ച്ചതന്നെ. പക്ഷേ, എല്ലാവര്‍ക്കും പൊതുവില്‍ മനസ്സിലാക്കുവാന്‍ കഴിയാത്ത ചില ഭാഗം അതിലുണ്ടായിരിക്കാമെന്ന് സൂ: ആലുഇംറാന്‍ 7-ാം വചനത്തില്‍വെച്ചു കാണാവുന്നതാണ്. متشا به (പരസ്പരസാദൃശ്യമായത്- അഥവാ തിരിച്ചറിയുവാന്‍ കഴിയാത്തത്) എന്നാണ് അതിന് അവിടെ ഉപയോഗിച്ചിരിക്കുന്നവാക്ക്. ഇതിനെപ്പറ്റി മുഖവുരയില്‍ നാം വിവരിച്ചു കഴിഞ്ഞിട്ടുണ്ട്. അല്ലാഹു സഹായിച്ചാല്‍ ആലുഇംറാനില്‍വെച്ചും ചില വിവരങ്ങള്‍ കാണാവുന്നതാണ്.
ان شاء الله

ഈ അക്ഷരങ്ങളെ സംബന്ധിച്ചു വന്നിട്ടുള്ള സ്വീകാര്യമായ ഒരു ഹദീസ് ഇതാണ്: ''അല്ലാഹുവിന്‍െറ കിത്താബില്‍ നിന്ന് ആരെങ്കിലും ഒരു അക്ഷരം ഓതിയാല്‍ അവന് അതിനൊരു നന്മയുണ്ട്. നന്മയാകട്ടെ, പത്തിരട്ടി പ്രതിഫലമുള്ളതാണ് . 'അലിഫ്-ലാം-മീം' എന്നത് ഒരക്ഷരമാണെന്ന് ഞാന്‍ പറയുന്നില്ല. 'അലിഫ്'ഒരക്ഷരം 'ലാം' ഒരക്ഷരം. 'മീം' ഒരക്ഷരം. ഹാകിം, തിര്‍മദീ, ബസ്സാര്‍, ദാരിമീ (ﷺ) എന്നിവരും ബുഖാരി (ﷺ) അദ്ദേഹത്തിന്‍െറ 'താരീഖി'ലും ഇബ്നുമസ്ഊദ് (ﷺ) യില്‍ നിന്ന് ഉദ്ധരിച്ചതാണ് ഈ ഹദീസ്. ഇതിലും പ്രസ്തുത

* കൂടുതല്‍ വിശദീകരണം അറിയുവാന്‍ ആഗ്രഹിക്കുന്നവര്‍, സമഖ്ശരീ, ബൈളാവി ﷺ)മുതലായ മഹാന്മാരുടെ തഫ്സീര്‍ ഗ്രന്ഥങ്ങള്‍ നോക്കുക.

അക്ഷരങ്ങളുടെ താൽപര്യം എന്താണെന്ന് പ്രസ്താവിക്കപ്പെട്ടിട്ടില്ല. എങ്കിലും ഖുർആൻ അർത്ഥം അറിയാതെ പാരായണം ചെയ്യുന്നതിലും നന്മയുണ്ടെന്ന് ഇതിൽനിന്ന് വ്യക്തമാകുന്നു. വിശദ വിവരത്തിന് മുഖവുര നോക്കുക.

**ذلك الكتاب** (ആ ഗ്രന്ഥം ) എന്നു പറഞ്ഞത് ഖുർആനെ ഉദ്ദേശിച്ചു തന്നെ. ഒരു വസ്തു സമീപത്തു സ്ഥിതി ചെയ്യുമ്പോൾ അതിലേക്ക് ചൂണ്ടിക്കാണിക്കുവാൻ സാധാരണ നിലയിൽ **هذا** (ഇത്, ഈ) എന്നും മറ്റുമാണ് അറബിയിൽ ഉപയോഗിക്കപ്പെടാറുള്ളത്. ചിലപ്പോൾ, ചൂണ്ടിക്കാണിക്കുന്ന വസ്തുവിൻെറ മഹത്വമോ, ഉന്നത പദവിയോ സൂചിപ്പിച്ചുകൊണ്ട് തൽസ്ഥാനത്ത് **ذلك** (അത്, ആ) എന്നും ഉപയോഗിക്കപ്പെടാറുണ്ട്. ഇതനുസരിച്ചാണ് ഇവിടെയും ആ സൂചനാനാമം ഉപയോഗിച്ചിരിക്കുന്നത് ആ മഹത്തായ ഗ്രന്ഥം എന്നുദ്ദേശ്യം. ഖുർആനെ ചൂണ്ടിക്കാട്ടിക്കൊണ്ട് രണ്ടു കാര്യങ്ങളാണ് അല്ലാഹു പ്രസ്താവിക്കുന്നത്. (1) അതിൽ സന്ദേഹമേ ഇല്ല. (2) അത് സൂക്ഷ്മത പാലിക്കുന്നവർക്ക് മാർഗ്ഗദർശനമാണ്. സൂക്ഷ്മത പാലിക്കുന്നവരുടെ ഗുണങ്ങൾ തുടർന്നു വിവരിക്കുകയും ആ ഗുണങ്ങളോട് കൂടിയവരാണ് സന്മാർഗ്ഗികളും വിജയികളുമെന്ന് ഉൽബോധിപ്പിക്കുകയും ചെയ്തിരിക്കുന്നു.

**ريب** (റയ്ബ്) എന്ന വാക്കിന് സന്ദേഹം, തെറ്റിദ്ധാരണ എന്നും മറ്റും അർത്ഥം വരും. ആദ്യത്തെ അർത്ഥമാണ് ഇവിടെ ഖുർആൻെറ പ്രതിപാദ്യ വിഷയങ്ങളിലോ, സന്ദേശങ്ങളിലോ, ലക്ഷ്യദൃഷ്ടാന്തങ്ങളിലോ ഒന്നും തന്നെ സംശയത്തിന് പഴുതില്ല. എല്ലാം സുവ്യക്തമായ യാഥാർത്ഥ്യങ്ങളാകുന്നു എന്നത്രെ **لا ريب فيه** (അതിൽ സന്ദേഹമേ ഇല്ല) എന്നു പറഞ്ഞതിൻെറ താൽപര്യം. പക്ഷെ, അത് സത്യസമ്പൂർണ്ണവും സുവ്യക്തവുമായ ഒരു ഗ്രന്ഥമാണെന്നതുകൊണ്ട് എല്ലാ മനുഷ്യർക്കും അതിൻെറ മാർഗ്ഗദർശ്ശനം പ്രയോജനപ്പെടുകയില്ല; അതിൻെറ മാർഗ്ഗദർശനം സ്വീകരിക്കുവാൻ തയ്യാറുള്ളവർക്കേ അതുകൊണ്ട് പ്രയോജനമുള്ളുവെന്നാണ് **هدى للمتقين** (സൂക്ഷ്മത പാലിക്കുന്നവർക്കു മാർഗ്ഗദർശനമാകുന്നു) എന്ന വാക്യം ചൂണ്ടിക്കാട്ടുന്നത്.

**هدى، هداية** (ഹുദാ, ഹിദായത്ത്) എന്നീ പദങ്ങളുടെ അർത്ഥത്തെക്കുറിച്ചു സൂ: ഫാതിഹഃ യിൽ വിവരിച്ചുവല്ലോ. **متقين** (മുത്തഖീൻ) എന്ന വാക്കിനാണ് 'സൂക്ഷ്മത പാലിക്കുന്നവർ' എന്ന് അർത്ഥം കൽപിച്ചത്. അല്ലാഹുവിൻെറ വിധിവിലക്കുകൾ അനുസരിച്ചുകൊണ്ട് അവൻെറ ശിക്ഷക്കും അപ്രീതിക്കും കാരണമാകുന്ന കാര്യങ്ങളെ സൂക്ഷിച്ചു ജീവിക്കുന്ന ഭയഭക്തൻമാർ എന്നാണ് ആ വാക്കുകൊണ്ടു വിവക്ഷ. ഈ സൂക്ഷ്.മതയാകുന്ന ഭയഭക്തിക്കാണ് **تقوى** (തഖ്വാ) എന്ന് പറയുന്നത്. ഈ വാക്കിനോ ഉദ്ദേശ്യം വിവരിക്കുന്നതിൽ ഖുർആൻ വ്യാഖ്യാതാക്കളുടെ വാചകങ്ങൾ വ്യത്യസ്തങ്ങളായി കണ്ടേക്കുമെങ്കിലും ഈ ആശയത്തിൽ അവരെല്ലാം യോജിക്കുന്നതായി കാണാവുന്നതാണ്. സൂക്ഷ്മത പാലിക്കുന്നവർക്കേ ഖുർആൻെറ മാർഗ്ഗ ദർശനം പ്രയോജനപ്പെടുകയുള്ളുവെന്നുള്ളതിൻെറ കാരണം മറ്റൊരു സ്ഥലത്ത് അല്ലാഹു ചൂണ്ടിക്കാട്ടുന്നു:-

**قل هو الذين امنو هدى وشفاء والذين لا يؤمنون في وقر وهو عليهم عمى – حم السجدة**

(സാരം:പറയുക: അത്-ഖുർആൻ- വിശ്വസിച്ചവർക്ക് മാർഗ്ഗദർശനവും ശമനവും -ആശ്വാസപ്രദവും-ആകുന്നു. വിശ്വസിക്കാത്തവർക്കാകട്ടെ, അവരുടെ കാതുകളിൽ ഒരുതരം കട്ടിയുണ്ടായിരിക്കും. അത് അവർക്ക് ഒരു അന്ധതയുമായിരിക്കും (41:44) വിശ്വസിക്കുവാൻ തയ്യാറില്ലാത്തവർ ഖുർആൻ കേൾക്കുമ്പോഴൊക്കെ അവരുടെ നിഷേധം വർദ്ധിക്കുകയാണ് ഉണ്ടാകുക. അങ്ങിനെ, അതവർക്ക് കൂടുതൽ ദോഷകരമായി കലാശിക്കുകയും ചെയ്യും. അല്ലാഹു പറയുന്നു: **وننزل من القرأن ما هو شفاء ورحمة للمؤمنين ولا يزيد الظالمين الا خسارا** (സാരം: സത്യ വിശ്വാസികൾക്ക് ശമനവും കാരുണ്യവുമായുള്ളതിനെ ഖുർആനിലൂടെ നാം അവതരി പ്പിച്ചുകൊണ്ടിരിക്കുന്നു. അക്രമികൾക്ക് അത് നഷ്ടത്തെയല്ലാതെ വർദ്ധിപ്പിക്കുകയില്ല. (17: 82) സൂക്ഷ്മത പാലിക്കുന്നവരുടെ പ്രധാന ലക്ഷണങ്ങളായി അഞ്ചു കാര്യങ്ങൾ അല്ലാഹു ഇവിടെ എടുത്തുപറഞ്ഞിരിക്കുന്നു. ഇവയാണത്:-

(1) يؤمنون بالغيب (അവർ അദൃശ്യകാര്യത്തിൽ വിശ്വസിക്കുന്നതാണ്) ഒരുകാര്യം സത്യമെന്ന് സമ്മതിക്കുന്നതിന് ഭാഷയിൽ ايمان(ഈമാൻ) എന്ന് പറയുന്നു. الذين امنو وعملو الصالحات (വിശ്യസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവർ) എന്നിങ്ങനെ വിശ്വാസവും പ്രവർത്തിയും കൂട്ടിച്ചേർത്തുകൊണ്ടുള്ള പ്രസ്താവനകളിൽ ഈ അർത്ഥത്തിലുള്ള ഈമാനാണുദ്ദേശ്യം. എന്നാൽ, സത്യം സമ്മതിക്കുകയും അതിന് വഴങ്ങുകയും ചെയ്യുക എന്ന അർത്ഥത്തിലാണ് ഖുർആനിലും, ഇസ്ലാമിക സാഹിത്യങ്ങളിലും 'ഈമാനും' അതിൽനിന്നുൽഭവിക്കുന്ന പദങ്ങളും നിരുപാധികം ഉപയോഗിക്കപ്പെടാറുള്ളത്. ഈ അർത്ഥപ്രകാരം മനസ്സുകൊണ്ട് വിശ്വസിക്കുകയും ആ വിശ്വാസം വാക്കുകൊണ്ടും പ്രവർത്തികൊണ്ടും സാക്ഷാൽകൃതമാക്കുകയും ചെയ്യുക എന്നായിരിക്കും അതുകൊണ്ട് വിവക്ഷ. അതുകൊണ്ടാണ് സൽകർമ്മങ്ങൾവഴി ഈമാൻ വർദ്ധിക്കുകയും, ദുഷ്കർമ്മങ്ങൾവഴി ഈമാൻ കുറയകയും ചെയ്യുമെന്ന് ഇമാം ശാഫിഈ, അഹ്മദ്, ബുഖാരീ (ﷺ) തുടങ്ങിയ മുൻഗാമികളായ എത്രയോ മഹാൻമാർ പറയുന്നതും. പല ഖുർആൻ വാക്യങ്ങളും നബിവചനങ്ങളും ഇതിന് തെളിവായി ഇമാ ബുഖാരീ (ﷺ) അദ്ദേഹത്തിൻെറ 'സഹീഹിൽ' ഉദ്ധരിച്ചിട്ടുമുണ്ട്.

غيب (ഗയ്ബ്) എന്ന വാക്കിന് 'അദൃശ്യം അഥവാ മറഞ്ഞകാര്യം' എന്നാണ് വാക്കർത്ഥം. ബാഹ്യേന്ദ്രിയങ്ങളുടെ ദൃഷ്ടിയിൽനിന്ന് മറഞ്ഞതൊക്കെ ഭാഷാർത്ഥപ്രകാരം 'ഗയ്ബാ'കുന്നു. ഭർത്താക്കളുടെ അഭാവത്തിൽ അനിഷ്ടങ്ങളൊന്നും പ്രവർത്തിക്കാതെ സൂക്ഷിക്കുന്ന ഭാര്യമാരെപ്പറ്റി حافظات للغيب എന്ന് (4:34ൽ) പറഞ്ഞത് ഈ അർത്ഥത്തിലാണ്. 'ഗയ്ബി'ൽ വിശ്വസിക്കുക എന്നതുകൊണ്ടുദ്ദേശ്യം, അല്ലാഹുവിൻെറ സത്ത, മലക്കുകൾ, പരലോകം, വിചാരണ, സ്വർഗ്ഗം, നരകം, ഖബ്റിലെ അനുഭവങ്ങൾ ആദിയായി ബാഹ്യേന്ദ്രിയങ്ങൾ വഴിയോ ആന്തരേന്ദ്രിയങ്ങൾവഴിയോ, അല്ലെങ്കിൽ ബുദ്ധികൊണ്ടോ സ്വയം കണ്ടെത്താൻ കഴിയാത്തതും, വേദഗ്രന്ഥങ്ങളുടെയും പ്രവാചകൻമാരുടെയും പ്രസ്താവനകൾ കൊണ്ടുമാത്രം അറിയുവാൻ കഴിയുന്നതുമായ കാര്യങ്ങളാകുന്നു.

മുത്തഖീങ്ങളുടെ (സൂക്ഷ്മത പാലിക്കുന്നവരുടെ) ഒന്നാമത്തെ ലക്ഷണം 'ഗയ്ബി'ൽ വിശ്വസിക്കലാണെന്ന് അല്ലാഹു പറഞ്ഞത് വളരെ ശ്രദ്ധേയമാകുന്നു. നേരിൽകണ്ടതും കേട്ടതും മാത്രമേ വിശ്വസിക്കൂ എന്നോ, ബുദ്ധികൊണ്ടു ചിന്തിച്ചും ഗവേഷണം നടത്തിയും കണ്ടുപിടി ക്കുന്നതിനപ്പുറം മറ്റൊന്നും ഉണ്ടാകുവാനില്ലെന്നോ ഉറപ്പിച്ചുവെക്കുന്നവർക്ക് ഖുർആൻ മുഖേന യോ, വേദഗ്രന്ഥങ്ങൾ മുഖേനയോ മാർഗ്ഗദർശനം ലഭിക്കുവാൻ പോകുന്നില്ല. ഇങ്ങിനെയുള്ള വരെക്കുറിച്ചാണ് മതനിഷേധികൾ, നിർമ്മതവാദികൾ എന്നും മറ്റും പറയുന്നത്. എല്ലാം തങ്ങൾക്കറിയാമെന്ന അഹംഭാവവും, മർക്കടമുഷ്ടിയും ഇവരുടെ സ്വഭാവമായിരിക്കും. തങ്ങൾ പുരോഗമനാശയക്കാരാണ്, അദൃശ്യത്തിൽ വിശ്വസിക്കുന്നത് കേവലം പഴഞ്ചനും അപരിഷ്കൃത വുമാണ് എന്നൊക്കെയായിരിക്കും ഇവരുടെ ജൽപനം. എന്നിരിക്കെ, ഇവരോട് പരലോകം, പുനരുത്ഥാനം, സ്വർഗ്ഗനരകം മുതലായ മറഞ്ഞ കാര്യങ്ങളെക്കുറിച്ചൊന്നും ഉപദേശിച്ചിട്ട് ഫലമില്ലല്ലോ. അതാണ് ഖുർആൻെറ മാർഗ്ഗദർശനം ഇവർക്ക് പ്രയോജനപ്പെടാതിരിക്കുവാൻകാ രണം.

'ഗയ്ബി'നെ (അദൃശ്യകാര്യത്തെ) സാക്ഷാൽ 'ഗയ്ബ്' എന്നും, ആപേക്ഷികമായ 'ഗയ്ബ് 'എന്നും രണ്ടായി ഭാഗിക്കാവുന്നതാണ്. അല്ലാഹുവിനല്ലാതെ മറ്റാർക്കും അറിയുവാൻ കഴിയാ ത്തതെല്ലാം സാക്ഷാൽ 'ഗയ്ബാ'കുന്നു. ചിലർക്ക് അറിയുവാൻ കഴിയുന്നതും, മറ്റു ചിലർക്ക് അറിയുവാൻ കഴിയാത്തതുമായ കാര്യങ്ങൾ ആപേക്ഷികമായ 'ഗയ്ബി'ലും പെടുന്നു. മലക്കുകൾക്ക് അവർ നിവസിക്കുന്ന ഉന്നത ലോകങ്ങളിലെ കാര്യങ്ങൾ പലതും അറിയുവാൻ കഴിയുമെങ്കിലും മനുഷ്യർക്ക് അതിന് കഴിവില്ലല്ലോ. മനുഷ്യരെ സംബന്ധിച്ച് ഇത് രണ്ടാമത്തെ

നബിമാരും അവരിൽ എങ്ങിനെയാണ് തങ്ങളുടെ റസൂൽ എന്ന നിലക്കുള്ള കൃത്യങ്ങൾ നടത്തുക? 'ജിന്നു' നും ' ഇൻസി' നും റസൂൽ വന്നിട്ടുണ്ടെന്നു ഖുർആൻ (സൂ: അൻആം 130ൽ) പറയുന്നു. അതേ സമയത്തു മനുഷ്യരിൽ നിന്നല്ലാതെ റസൂൽ വന്നിട്ടുണ്ടെന്നുള്ളതിനു തെളിവില്ലാതാനും. പക്ഷേ, ഇല്ലെന്നുള്ളതിനാണ് തെളിവു കാണുന്നത്. അപ്പോൾ ജിന്നും ഇൻസും ഒന്നായിരിക്കണമല്ലോ. (2) അല്ലാഹു ഒരു മനുഷ്യനെ റസൂലായി അയച്ചിരിക്കുകയാണോ എന്നു ചോദിച്ച മുശ്രിക്കുകൾക്കുള്ള മറുപടിയൽ 'സമാധാനചിത്തരായിക്കൊണ്ട് നടക്കുന്ന മലക്കുകളാണ് ഭൂമിയിൽ ജീവിക്കുന്നതെങ്കിൽ ആകാശത്തുനിന്നു ദൈവദൂതനായി ഒരു മലക്കിനെത്തന്നെ അവരുടെ അടുക്കലേക്കു നാം അയക്കുമായിരുന്നു' എന്നാണ് അല്ലാഹു (സൂ: ഇസ്രാഉ്95ൽ ) പറഞ്ഞത്. റസൂലും അദ്ദേഹത്തിൻെറ ജനതയും തമ്മിൽ സമ്പർക്കം പുലർത്താൻ കഴിയണമെന്നാണിതിൻെറ സാരം. ജിന്നു ഒരു പ്രത്യേക വർഗ്ഗമാണെങ്കിൽ അതു സാധ്യമാകുമോ? (3) വിശേഷ ബുദ്ധിയും മറ്റും ഉള്ളതുകൊണ്ടാണ് മറ്റു സൃഷ്ടികൾക്കില്ലാത്ത ഉത്തരവാദിത്തം മനുഷ്യനു മാത്രം നൽകിയിരിക്കുന്നതെന്ന് (സൂ : അഹ്സാബ്: 72ൽ) ചൂണ്ടിക്കാട്ടിയിട്ടുണ്ട്. ജിന്നുകൾക്കും ഇൻസുകൾക്കും ഹൃദയവും, കണ്ണും, കാതും ഉണ്ടെന്നും (സൂ :അഅ്റാഫ്: 179ലും മറ്റും) പ്രസ്താവിച്ചിരിക്കുന്നു. അപ്പോൾ രണ്ടുകൂട്ടരും ഒരേ വർഗ്ഗക്കാരാണെന്നു വരുന്നില്ലേ? (4) ജിന്നുകൾ വേറെ ഒരു വർഗ്ഗമാണെന്നു വെക്കുമ്പോൾ, 'പ്രപഞ്ചത്തിലെ ഏറ്റവും ഉൽകൃഷ്ട സൃഷ്ടി എന്ന സ്ഥാനം മനുഷ്യനു നഷ്ടപ്പെടുന്നതാണ്. (5) സൂറത്തുൽ ജിന്നിൽ رجال من الجن എന്നു പറഞ്ഞിരിക്കുന്നു. ഇതിലെ رجال (രിജാല് = പുരുഷൻമാർ) എന്ന വാക്കു മനുഷ്യരിലുള്ള പുരുഷൻമാർക്കേ ഉപയോഗിക്കാറുള്ളൂ. ഇതും ജിന്നുകൾ മനുഷ്യവർഗ്ഗത്തിൽപെട്ട ഒരു വിഭാഗക്കാരാണെന്നു കാണിക്കുന്നു. അതുകൊണ്ട് പരസ്പരം ഇണക്കവും സമ്പർക്കവുമില്ലാത്ത കാടൻമാർ-അഥവാ അപരിഷ്കൃതർ-എന്ന അർത്ഥത്തിലാണ് ജിന്നുകളെന്നു പറയുന്നതെന്നു മനസ്സിലാക്കാം', ഇവക്കുള്ള മറുപടികൾ താഴെ വിവരിക്കുന്നതിൽ നിന്നു മനസ്സിലാക്കാം:-

### 'റസൂൽ' എന്ന് ആർക്കെല്ലാം പറയാം?

'റസൂൽ' (رسول) എന്ന വാക്കിനു ദൂതൻ എന്നാണ് വാക്കർത്ഥം. ഏതെങ്കിലും ഒരു ദൗത്യവുമായി അയക്കപ്പെടുന്ന എല്ലാവർക്കും ഭാഷയിൽ ' റസൂൽ' എന്നു പറയാം. 'മലക്കുകളിൽ നിന്നും മനുഷ്യരിൽ നിന്നും അല്ലാഹു റസൂലുകളെ-ദൂതൻമാരെ-തിരഞ്ഞെടുക്കുന്നു' (الله يصطفى من الملئكة رسلا ومن الناس – الحج ٧٥) എന്നും, 'മലക്കുകളെ റസൂലു കളാക്കി യവൻ' (جاعل الملئكة رسلا ... فاطر) എന്നും അല്ലാഹു പറയുന്നു: മർയം (അ) ൻെറ അടുക്കൽ ഒരു മകനെപ്പറ്റി സന്തോഷവാർത്ത അറിയിക്കുവാൻ വന്ന മലക്ക് അവരോട്: 'ഞാൻ നിൻെറ റബ്ബിൻെറ റസൂൽ മാത്രമാണ്' (انما أنا رسول ربك – مريم) എന്നു പറയുകയുണ്ടായി. ഇബ്രാഹീ (عليه السلام) നബിക്കു ഒരു മകനെക്കുറിച്ചു സന്തോഷവാർത്ത അറിയിക്കുവാനും, ലൂത്ത് (عليه السلام) നബിയുടെ രാജ്യത്തെ നശിപ്പിക്കുവാനും അയക്കപ്പെട്ട മലക്കുകളെക്കുറിച്ചും റസൂലുകൾ എന്നു (സൂ: ഹൂദ്: 69, 77) പറഞ്ഞിരിക്കുന്നു. മനുഷ്യരിൽ നിന്നുള്ള റസൂലും, മലക്കുകളിൽ നിന്നുള്ള റസൂലും ഒരേ അർത്ഥത്തിലുള്ള റസൂലുകളല്ലെന്നു തീർച്ചയാണല്ലോ. പ്രവാചകൻമാരായതോടുകൂടി ദിവ്യദൗത്യവും നൽകപ്പെട്ടവർക്കാണ് മനുഷ്യരിൽ നിന്നു റസൂലുകൾ എന്നു പറയുന്നത്. മലക്കുകളിലെ റസൂലുകളിലാകട്ടെ, പ്രവാചകൻമാരില്ല. ഇരുകൂട്ടരുടെയും ദൗത്യത്തിലും ദൗത്യത്തിൻെറ നിർവ്വഹണരൂപത്തിലും വ്യത്യാസമുണ്ടായിരിക്കും. അഥവാ, അയക്കപ്പെടുന്ന ആളുടെയും, ഏൽപിക്കപ്പെടുന്ന ദൗത്യത്തിൻെറയും, ആരിലേക്കു അയക്കപ്പെടുന്നുവോ അവരുടെയും സ്വഭാവമനുസരിച്ച് റസൂലിൻെറ കൃത്യത്തിലും സ്വഭാവത്തിലും മാറ്റമുണ്ടായിരിക്കും.

അപ്പോൾ, മുഹമ്മദ് (ﷺ) തിരുമേനിയോ, മറ്റു പ്രവാചകൻമാരോ ജിന്നുവർഗ്ഗത്തിലേക്കുകൂടി റസൂലായി അയക്കപ്പെടുന്നതിൽ അസാംഗത്യമൊന്നുമില്ല. കാരണം, മനുഷ്യരിൽ

നിർവ്വഹിക്കപ്പെടേണ്ടുന്ന അതേ രൂപത്തിൽ തന്നെയായിരിക്കും-എല്ലാ നിലക്കും- ജിന്നുകളിൽ നിർവ്വഹിക്കപ്പെടേണ്ടുന്ന ദൗത്യത്തിൻെറ സ്വഭാവവും എന്നു അനുമാനിച്ചുകൂടാ. നബി (ﷺ) ജിന്നുകളെ നേരിൽ കണ്ടിട്ടുണ്ടോ എന്നതിൽ അഭിപ്രായ വ്യത്യാസമുണ്ടെങ്കിലും, നബി (ﷺ) യിൽ നിന്നു ജിന്നുകൾ ഖുർആൻ ശ്രദ്ധിച്ചുകേട്ടതായും, കേട്ടവർ തങ്ങളുടെ ജനതയിൽ ചെന്നു അവരെ ഉപദേശിച്ചതായും (സൂ: അഹ്ഖാഫിലും, സൂ:ജിന്നിലും) അല്ലാഹു പ്രസ്താവിച്ചിട്ടുണ്ട്, ജിന്നും മനുഷ്യനും രണ്ടു പ്രത്യേക സ്വഭാവത്തോടുകൂടിയ വ്യത്യസ്ത വർഗ്ഗങ്ങളാണെന്നു നാം സ്ഥാപിച്ചുവല്ലോ. എന്നിരിക്കെ മനുഷ്യരുമായുള്ള അതേ സമ്പർക്കം തന്നെ ജിന്നുകളുമായും ആവശ്യമാണെന്നു വരികയില്ല. എന്നാൽ, നബി (ﷺ) തിരുമേനിയല്ലാത്ത മറ്റു പ്രവാചകൻമാരാരും ജിന്നുകളിലേക്കു റസൂലായി നിയോഗിക്കപ്പെട്ടിട്ടില്ലെന്നും, നബി (ﷺ) തിരുമേനി മനുഷ്യരിലേക്കും, ജിന്നുകളിലേക്കും റസൂലായിരുന്നുവെന്നുമാണു ഭൂരിപക്ഷം പണ്ഡിതൻമാരുടെയും അഭിപ്രായം. ഇമാം അസ്ഖലാനീ (رحمه الله) യുടെ ചില വാക്യങ്ങളിൽനിന്നു കൂടുതൽ വിവരം മനസ്സിലാക്കാം:

'ജിന്നുകളിൽ നബിമാരുണ്ടോ എന്നതിൽഭിന്നാപ്രായമുണ്ട്. ഉണ്ടെന്നാണ് ളഹ്-ഹാക്കി (رح) الضحاك ൽ നിന്നു നിവേദനം ചെയ്യപ്പെട്ടിരിക്കുന്നത്. ജിന്നിലും മനുഷ്യരിലും റസൂലുകളുണ്ടെന്നു അല്ലാഹു (സൂ: അൻആം: 130ൽ) പ്രസ്താവിച്ചിരിക്കുന്നു. ഇതാണതിനു തെളിവ്. ഇതിനു ഭൂരിപക്ഷം പണ്ഡിതൻമാരുടെ മറുപടി ഇപ്രകാരമാകുന്നു; ഇവിടെ മനുഷ്യരിലുള്ള റസൂലുകളെന്നു പറഞ്ഞതു അല്ലാഹുവിനാൽ അവരിലേക്കയക്കപ്പെട്ട (പ്രവാചകൻമാരായ) റസൂലുകളാണ്. ജിന്നുകളിൽനിന്നുള്ള റസൂലുകളെയാകട്ടെ, അല്ലാഹു ഭൂമിയിൽ വ്യാപിച്ചിരിക്കുകയാണ്. അവർ മനുഷ്യരായ റസൂലുകളുടെ വാക്കുകൾ കേൾക്കുകയും, അതവരുടെ സമുദായത്തിനു എത്തിച്ചുകൊടുക്കുകയും ചെയ്യുന്നു. നബി (ﷺ)യിൽ നിന്ന് ഖുർആൻ കേട്ടശേഷം ഇവരിൽപെട്ട ചിലർ തങ്ങളുടെ ജനതയുടെ അടുക്കൽ ചെന്നു. അവരെ ഉപദേശിച്ചത് അതുകൊണ്ടാണ്. ഇബ്നു ഹസ്മു (رحمه الله) ഇതിന്നു തെളിവു പറയുന്നതു ഇപ്രകാരമാകുന്നു: 'മുൻകാലത്തു പ്രവാചകൻമാർ അവരവരുടെ ജനങ്ങളിലേക്കു മാത്രമായിരുന്നു നിയോഗിക്കപ്പെട്ടിരുന്നത്' എന്നു നബി (ﷺ) അരുളിച്ചെയ്തിട്ടുണ്ട്.(*) ആ ജനങ്ങളിൽ ജിന്നുകൾ ഉൾപ്പെടുന്നില്ല. അതിനാൽ, (ആ കാലങ്ങളിൽ) ജിന്നുകളിൽ തന്നെ അവരിലേക്കുള്ള പ്രവാചകൻമാർ ഉണ്ടായിരിക്കുമെന്നു വരുന്നു. നമ്മുടെ നബിയല്ലാതെ മനുഷ്യരിൽ നിന്നു ജിന്നുകളിലേക്ക് റസൂലായി നിയോഗിക്കപ്പെട്ടിട്ടില്ല. തിരുമേനിയുടെ നിയോഗം മനുഷ്യരിലേക്കും ജിന്നുകളിലേക്കും പൊതുവായുള്ളതാണെന്ന കാര്യം പണ്ഡിതൻമാരുടെ യോജിച്ച അഭിപ്രായമാണല്ലോ.' (فتح البارى ج ٦ ص ٢٦٥)

തുടർന്നുകൊണ്ട് നബി (ﷺ) ജിന്നുകളിലേക്കുംകൂടി റസൂലായിരുന്നുവെന്നു പലരും പ്രസ്താവിച്ചിട്ടുള്ളതിനെ അസ്ഖലാനീ (رحمه الله) ഉദ്ധരിച്ചിരിക്കുന്നു. സഹാബികളിലും താബിഉകളിലും, മതനേതാക്കളിലുംപെട്ട പണ്ഡിതൻമാരെല്ലാം ഇതിൽ യോജിച്ചിരിക്കുന്നുവെന്ന് ഇബ്നു തൈമിയ്യഃ (رحمه الله) പറഞ്ഞതായി അദ്ദേഹം ചൂണ്ടിക്കാട്ടുകയും ചെയ്തിരിക്കുന്നു. നബി (ﷺ)ക്കു പ്രവാചകത്വം സിദ്ധിച്ചതു മുതൽ വിയോഗം വരെയുള്ള 23 കൊല്ലക്കാലത്തു എത്രയോ പ്രവാശ്യം ജിബ്രീൽ (عليه السلام) തിരുമേനിയുടെ അടുക്കൽ വന്നുപോയിട്ടുണ്ട്. നബി (ﷺ) അറിയുക്കുമ്പോഴല്ലാതെ, സഹാബികൾക്കു അതറിയുവാൻ കഴിഞ്ഞിരുന്നില്ല. അതുപോലെ, നബി (ﷺ) യും ജിന്നുകളും തമ്മിൽ ബന്ധപ്പെടുന്നതു മറ്റാരും അറിയാതിരുന്നാൽ അതിൽ ഒട്ടും അത്ഭുതത്തിനവകാശമില്ലല്ലോ.

---

* ബുഖാരിയും മുസ്ലിമും ഉദ്ധരിച്ചിട്ടുള്ള ഒരു ഹദീസിൻെറ ആദ്യമാണിതു. ബാക്കി ഭാഗം ഇങ്ങിനെയാകുന്നു: 'ഞാൻ മനുഷ്യരിലേക്കു മുഴുവനും നിയോഗിക്കപ്പെട്ടിരിക്കുന്നു.

### മലക്കുകളെ റസൂലുകളാക്കാതിരുന്നതു എന്തുകൊണ്ട് ?

മനുഷ്യനെ റസൂലായി അയച്ചിയിരിക്കയാണോ എന്നു ചോദിച്ച മുശ്രിക്കുകളോട് 'സമാധാനചിത്തരായി നടക്കുന്ന മലക്കുകളാണ് ഭൂമിയിൽ ജീവിക്കുന്നതെങ്കിൽ ആകാശത്തു നിന്നു ഒരു മലക്കിനെത്തന്നെ റസൂലായി അയക്കുമായിരുന്നു' എന്നു അല്ലാഹു മറുപടി കൊടുത്തതിൻെറ താൽപര്യം, റസൂലും തൻെറ ജനതയും തമ്മിൽ സമ്പർക്കം പുലർത്തുവാൻ കഴിയണമെന്നാണെന്നും, ജിന്നുകൾ ഒരു പ്രത്യേക വർഗ്ഗമാണെങ്കിൽ അതു സാധ്യമാകുന്നതല്ലെന്നുമാണല്ലോ ഇവർ പറയുന്നത്. ഇവിടെ, അല്ലാഹു കൊടുത്ത മറുപടിയുടെ മർമ്മം എന്താണെന്നും, ആയത്തിലെ വാചകത്തിൻെറ ശരിയായ അർത്ഥം എന്താണെന്നും ആദ്യം പരിശോധിക്കാം:

അല്ലാഹു നൽകിയ മറുപടിയുടെ വാചകം ഇതാണ്: **قل لو كان فى الارض ملئكة  يمشون مطمئنين لنزلنا عليهم من السماء ملكا رسولا**–بنواسرائيل: **٩٥** (പറയുക: ഭൂമിയിൽ സമാധാനചിത്തരായി നടക്കുന്ന മലക്കുകൾ ഉണ്ടായിരുന്നുവെങ്കിൽ ആകാശത്തുനിന്നു ഒരു മലക്കിനെ അവരിൽ നാം റസൂലായി ഇറക്കുമായിരുന്നു. ' ഇതിൽ **لو كان فى الارض ملئكة** എന്ന വാക്കിനു 'ഭൂമിയിൽ മലക്കുകളുണ്ടായിരുന്നുവെങ്കിൽ ' എന്നാണർത്ഥം. ഇക്കൂട്ടർ പറയുംപോലെ 'ഭൂമിയിൽ മലക്കുകളാണ് ജീവിക്കുന്നതെങ്കിൽ' എന്നല്ല. (*) അതുപോലെത്തന്നെ, 'ആകാശത്തുനിന്നു നാം മലക്കിനെ ഇറക്കുമായിരുന്നു-അഥവാ അയക്കുമായിരുന്നു (**لنزلنا عليهم من السماء ملكا**) എന്നുമാത്രമെ അല്ലാഹു പറഞ്ഞിട്ടുള്ളു. ഇവർ പറയുംപോലെ 'ഒരു മലക്കിനെത്തന്നെ അയക്കുമായിരുന്നു' എന്നും അതിലില്ല. ഈ രണ്ടു വ്യാത്യാസങ്ങളും പ്രത്യക്ഷത്തിൽ നിസ്സാരമായിത്തോന്നാമെങ്കിലും, ആയത്തിലെ വാചകഘടനക്കു എതിരാണെന്നു മാത്രമല്ല, തങ്ങലുടെ വാദത്തിന് തെളിവുണ്ടാക്കുവാൻവേണ്ടി താൽപര്യപൂർവ്വം സൂത്രത്തിൽ നടത്തുന്ന ഒരു ഉപായം കൂടിയാണത്. അറബിഭാഷയിലും വ്യാകരണത്തിലും അൽപം പരിചയമുള്ള ആർക്കും ഇതു വേഗം മനസ്സിലാക്കാം.

ഭൂമിയിൽ മനുഷ്യരല്ലാതെ വേറെ വല്ല ബുദ്ധിവർഗ്ഗവും ഉണ്ടോ ഇല്ലേ എന്നതിനെ ആസ്പദമാക്കിയല്ല ഈ മറുപടി. ഭൂമിയിൽ സമാധാനചിത്തരായി നടക്കുന്ന മലക്കുകൾ ഉണ്ടോ ഇല്ലേ എന്നതിനെ ആസ്പദമാക്കിയാണ്. വേറെ വല്ല വർഗ്ഗവും ഉണ്ടായിരുന്നാലും ഇല്ലെങ്കിലും ശരി, മലക്കുകൾ ഭൂമിയിൽ നിവസിക്കുന്നുണ്ടെങ്കിൽ ഒരു മലക്കിനെ അയക്കാമായിരുന്നുവെന്നു സാരം. മനുഷ്യനുപുറമെ ജിന്നു എന്നൊരു വർഗ്ഗം ഭൂമിയിലുണ്ടോ ഇല്ലേ എന്ന വിഷയത്തിലേക്കുകള്ള യാതൊരു സൂചനയും ചോദ്യത്തിലില്ല. ചോദ്യകർത്താക്കളായ മുശ്രിക്കുകളാകട്ടെ, ജിന്നുവർഗ്ഗത്തിൽ വിശ്വസിക്കുന്നവരുമാണ്. മറുപടിയിലും അതില്ല. ചോദ്യത്തിനാണല്ലോ മറുപടി. ഏതായാലും, മനുഷ്യരിലേക്കു നിയോഗിക്കപ്പെടുന്ന റസൂൽ മനുഷ്യരുമായി സമ്പർക്കം പുലർത്തുവാൻ പററിയവരായിരിക്കണമെന്ന തത്വം ഈ മറുപടിയിൽ അടങ്ങിയിരിക്കുന്നുവെന്നു നാമും സമ്മതിക്കുന്നു. സ്ഥൂലജീവികളായ മനുഷ്യരിലേക്കുള്ള ദൗത്യം നിർവ്വഹിക്കുവാനും അവരുമായി സമ്പർക്കം പുലർത്തുവാനും മനുഷ്യൻ തന്നെയാണ് റസൂലായിരിക്കേണ്ടതെന്നുള്ളതിലും സംശയമില്ല. പക്ഷേ, മററുചില സംഗതികൾ ആലോചിക്കേണ്ടതുണ്ട്:-

ജിന്നുവർഗ്ഗത്തിനു അവരുടെ പ്രകൃതിക്കനുസരിച്ചുള്ള ദൈവിക സന്ദേശങ്ങൾ എത്തിച്ചേരേണ്ടതിനു അവരിൽ നിന്നുള്ള പ്രവാചകൻമാരായ റസൂലുകൾ തന്നെ അനിവാര്യമാണോ? പ്രകാശത്താൽ സൃഷ്ടിക്കപ്പെട്ട ആത്മീയ ജീവികളായ മലക്കുകളാകുന്ന

---

* يغنى ان كان تامة وملئكة فاعلها ولو كان المضى كما يزعمون فلا بد أن تكون كان ناقصة وملئكة  منصوبا والاسم مقدرا محذوفافليتأمل لنصف

റസൂലുകലും, മണ്ണിൻെറ മക്കളായ മനുഷ്യരിൽ നിന്നുള്ള പ്രവാചകൻമാരായ റസൂലുകളും തമ്മിൽ ബന്ധപ്പെട്ടിട്ടാണല്ലോ മനുഷ്യർക്കു ദൈവിക സന്ദേശങ്ങൾ മിക്കപ്പോഴും ലഭിക്കുന്നത്. അതു പോലെയുള്ള ഏതെങ്കിലും ക്രമത്തിൽ, പ്രവാചകൻ ജിന്നുകളുമായോ, അതല്ലെങ്കിൽ ജിന്നുകളിലെ ചില പ്രത്യേക ദൂതൻമാരുമായോ ബന്ധപ്പെട്ടുകൊണ്ടു അവർക്കു ദൈവിക സന്ദേശങ്ങൾ എത്തിക്കുന്നതിനു വല്ല വിരോധമുണ്ടോ? പ്രവാചകൻമാർക്കു മനുഷ്യരിലും, ജിന്നുകളിലും നടത്തുവാനുള്ള കൃത്യങ്ങളെല്ലാം ഒരേ തരത്തിൽ പെട്ടതാണോ ? ഇതിലൊന്നും ഖണ്ഡിതമായ ഒരു തീരുമാനം പറയുവാൻ നമുക്കു സാധ്യമല്ല. ഇങ്ങിനെ പല സാധ്യതയും കാണുന്നുവെന്നുമാത്രം. ഏതായാലും, ജിന്നുകളിലേക്കു മനുഷ്യനു റസൂലായി നിയോഗിക്കപ്പെട്ടുകൂടാ എന്നു വാദിക്കുവാൻ ന്യായമില്ല. നാം മുകളിൽ വായിച്ചുകഴിഞ്ഞതും, ജിന്നുകളിലുള്ള റസൂലകളെപ്പറ്റി താഴെ പ്രസ്താവിക്കുന്ന ചില സംഗതികളും ആലോചിക്കുമ്പോൾ ജിന്നുകളും പ്രവാചകൻമാരും തമ്മിൽ ആവശ്യമായ സമ്പർക്കത്തിൻെറ കാര്യം ഇവിടെ ഒരു പ്രശ്നമാകുന്നില്ലതാനും. ഏതായാലും ജിന്നുവർഗ്ഗത്തിൻെറ അസ്തിത്വം മതിയായ ലക്ഷ്യങ്ങളാൽ സംശയാതീതമായി സ്ഥാപിതമായിരിക്കെ, ഈ സമ്പർക്ക പ്രശ്നം അതിനു അൽപമെങ്കിലും ഇളക്കം വരുത്തുവാൻ പര്യാപ്തമല്ലെന്നാണ് ചുരുക്കത്തിൽ നമുക്ക് ഇവിടെ പറയുവാനുള്ളത്.

## ജിന്നിലും മനുഷ്യരിലും വെവ്വേറെ റസൂലുണ്ടോ?

'ജിന്നിലും ഇൻസിലും റസൂലുകൾ വന്നിട്ടുണ്ടെന്നു ഖുർആനിൽ പറയുന്നു: പക്ഷേ, മനുഷ്യരിൽ നിന്നല്ലാതെ റസൂലുകൾ വന്നിട്ടുള്ളതിന്നു തെളിവില്ല; അതുകൊണ്ട് ജിന്നും ഇൻസും ഒരേ വർഗ്ഗമാണെന്നു വരുന്നു' എന്നാണ് ഇവരുടെ മറ്റൊരു വാദം. മഹ്ശറിൽ വെച്ചു ജിന്നുകളെയും മനുഷ്യരെയും അഭിമുഖീകരിച്ചുകൊണ്ടു അല്ലാഹു ചോദിക്കുന്ന ഒരു ചോദ്യമാണ്ഖുർആൻവചനംകൊണ്ടുദ്ദേശ്യം:

يا معشر الجن والانس ألم يأتكم رسل منكم يقصون عليكم آيائى وينذ رونكم لقاء يومكم هذا – الانعام: ١٣٠

ജിന്നിൻെറയും ഇൻസിൻെറയും സമൂഹമേ, എൻെറ ആയത്തുകൾ നിങ്ങൾക്കു വിവരിച്ചു തരുകയും, നിങ്ങളുടെ ഈ ദിവസത്തെ നിങ്ങൾ കാണുന്നതിനെക്കുറിച്ചു നിങ്ങൾക്കു മുന്നറിയിപ്പു നൽകുകയും ചെയ്തുകൊണ്ട് നിങ്ങളിൽ നിന്നു നിങ്ങൾക്കു റസൂലുകൾ വന്നില്ലേ?!)

കാട്ടിലോ മറ്റോ ഒറ്റപ്പെട്ടു ജീവിക്കുന്ന അപരിഷ്കൃത മനുഷ്യരാണ് ജിന്നുകളെന്നും, പരസ്പരം സമ്പർക്കത്തിലും ഇണക്കത്തിലും ജീവിക്കുന്ന നാടൻമാരാണ് ഇൻസുകളെന്നുമാണല്ലോ ഇവരുടെ വാദം. അതനുസരിച്ച് ഈ ഖുർആൻ വചനത്തിൻെറ സാരം, 'നാടൻമാരും പരിഷ്കൃതരുമായ ഇൻസുവിഭാഗത്തിന് അവരിൽനിന്നുള്ള നാടന്മാരും, അപരിഷ്കൃതകും കാടൻമാരുമായ ജിന്നുവിഭാഗത്തിന് അവരിൽ നിന്നുള്ള കാടൻമാരും റസൂലുകളായി വന്നിട്ടുണ്ടെന്നായിരിക്കണമല്ലോ. അപ്പോൾ, റസൂലുകളിൽ കാടൻവിഭാഗവും നാടൻവിഭാഗവും വേണ്ടിവരും. ഇങ്ങിനെ ഇവർക്കു വാദമുണ്ടാകുമെന്നു തോന്നുന്നില്ല. അല്ലെങ്കിൽ ഇൻസുവിഭാഗമായ നാടൻമാരിൽമാത്രമാണ് റസൂലുള്ളതെന്നും അവർ തന്നെയാണ് കാടൻമാരായ ജിന്നുവിഭാഗത്തിനും റസൂലുകളെന്നും പറയേണ്ടിവരും. അപ്പോഴും സമ്പർക്കത്തിൻെറയും മറ്റും പ്രശ്നം നേരിടും. ഇന്നത്തെപ്പോലെ ഗതാഗത സൗകര്യങ്ങളും സമ്പർക്കസാധ്യതയും ഇല്ലാതിരുന്ന മുൻകാലത്തു വിശേഷിച്ചും.

എന്നിരിക്കെ, ആയത്തിൻെറ താല്പര്യം എന്തായിരിക്കുമെന്നാണ് നാം നോക്കേണ്ടത്. രണ്ടിൽ ഒരുവിധത്തിലാവാം : ഒന്ന്, രണ്ടുകൂട്ടരെയും-ജിന്നിനെയും ഇൻസിനെയും-ഒന്നിച്ചുവിളിച്ചു കൊണ്ടുള്ള ഒരു പൊതു ചോദ്യമാണല്ലോ ഇത്. അതുകൊണ്ടു ഇരുകൂട്ടരും അടങ്ങുന്ന ആ സമൂഹത്തിൽ നിന്ന് അവർക്കു റസൂലുകൾ വന്നിരുന്നില്ലേ എന്നായിരിക്കാം ചോദ്യത്തിൻെറ താല്പര്യം. ഇങ്ങിനെയാണെങ്കിൽ, റസൂലുകൾ വന്നിട്ടുള്ളഥു

യഥാർത്ഥത്തിൽ മനുഷ്യരിൽ നിന്നു മാത്രമോ, ജിന്നുകളിൽനിന്നു മാത്രമോ ആയിരുന്നാലും പ്രസ്തുത ചോദ്യം ചോദിക്കാവുന്നതാണ്. അഥാവ, രണ്ടുകൂട്ടരിൽ നിന്നും വെവ്വേറെ റസൂലുകൾ വന്നിരിക്കണമെന്നില്ല. അറ്റൊന്ന്, രണ്ടുകൂട്ടരിൽനിന്നും വെവ്വേറെ റസൂലുകൾ വന്നിട്ടില്ലേ എന്നും ആവാം ഉദ്ദേശ്യം. ഇങ്ങിനെയാണെങ്കിൽ, ജിന്നുകളുടെ റസൂലും, മനുഷ്യരുടെ റസൂലും ശരിക്കും ഒരേ അർത്ഥത്തിലുള്ള റസൂലായിരിക്കയില്ല. നാം മുമ്പ് ചൂണ്ടിക്കാട്ടിയതുപോലെ, വ്യത്യാസ്തസ്വഭാവത്തിലുള്ള റസൂലുകളായിരിക്കും. മറ്റൊരു പ്രകാരത്തിൽ പറഞ്ഞാൽ, മനുഷ്യരിൽ നിന്നുള്ള റസൂൽ കൊണ്ടുദ്ദേശ്യം പ്രവാചകൻ മാരായ ദൂതൻമാരും, ജിന്നുകളിൽ നിന്നുള്ള റസൂലുകൊണ്ടുദ്ദേശ്യം ജിന്നുകളെ ഉപദേശിക്കുകയും താക്കീതു ചെയ്കയും ചെയ്യുന്ന ചില വ്യക്തികളും ആയിരിക്കാം (والله أعلم) സൂ:അഹ്-ഖാഫ് 29ൽ അല്ലാഹു പറയുന്നു:

واذصرفنا اليك نفرا من الجن يستمعون القرأن فلما حضروه قالواانصتوافلما قضى ولوا الى قومهم منذرين

(ജിന്നുകളിൽ നിന്നു ഒരു കൂട്ടരെ ഖുർആൻ ശ്രദ്ധിച്ചുകേൾക്കുവാനായി നാം നിൻെറ അടുക്കലേക്കു തിരിച്ചുവിട്ട സന്ദർഭം ഓർക്കുക. അങ്ങനെ, അവർ അതിനടുക്കൽ ഹാജറാ യപ്പോൾ അവർ-തമ്മിൽ-മൗനമായിരിക്കുവിൻ എന്നുപറഞ്ഞു. എന്നിട്ട് അതു തീർന്നപ്പോൾ അവർ താക്കീതു നൽകുന്നവരായുംകൊണ്ട് തങ്ങളുടെ ജനതയിലേക്കു തിരിച്ചുപോയി.) താക്കീതുകാരൻ, മുന്നറിയിപ്പു നൽകുന്നവൻ (نذير، منذر) എന്നീ പേരുകൾ റസൂലുകളെ ഉദ്ദേശിച്ചുപറയൽ ഖുർആനിൽ സാധാരണമാണുതാനും. ഖുർആൻ കേട്ടശേഷം സ്വജനതയെ താക്കീതുചെയ്യാൻപോയ ജിന്നുകൾ സാധാരണ നിലയിലുള്ള ഉപദേഷ്ടാക്കൾ മാത്രമായിരുന്നില്ലെന്നാണ് ഈ പ്രയോഗത്തിൽ നിന്നു വരുന്നത്.

### ദൈവശാസനകൾ മനുഷ്യനു മാത്രം ബാധകമാണോ?

വിശേഷബുദ്ധിയും മറ്റും ഉള്ളതുകൊണ്ടാണ് ഇതരസൃഷ്ടികൾക്കിലാത്ത ഉത്തര വാദിത്വം മനുഷ്യനു നല്കിയിരിക്കുന്നതെന്നു സൂ: അഹ്സാബ് ; 72ൽ അല്ലാഹു ചൂണ്ടി ക്കാട്ടിയിരിക്കക്കൊണ്ടും, ജിന്നിനും ഇൻസിനും ഹൃദയവും, കണ്ണും, കാതും ഉണ്ടെന്നു സൂ; അഅ്റാഫ്: 179ൽ പ്രസ്താവിച്ചിരിക്കകൊണ്ടും ഇൻസും ജിന്നും ഒരേ വർഗ്ഗമാണ് എന്നു വരുന്നുവെന്നാണ് പിന്നെ വേറൊരു വാദമുള്ളത്. വിശേഷബുദ്ധിയും മററും ഉള്ളതു കൊണ്ടാണ് ദൈവശാസനകൾക്കും, മതനിയമങ്ങൾക്കും മനുഷ്യൻ വിധേയനായതെന്നു ആ ആയത്തിൽ അല്ലാഹു വ്യക്തമായിപ്പറഞ്ഞിട്ടില്ല. എങ്കിലും, അതിൽനിന്നു അതു മനസ്സിലാക്കാമെന്നുള്ളതിൽ സംശയമില്ല. പക്ഷേ, മനുഷ്യനല്ലാത്ത മറ്റാർക്കും യാതൊരു തരത്തിലുള്ള നിയമങ്ങലും ശാസനകളും ബാധകമല്ലെന്ന ഒരു സൂചനയും അതിൽ ഇല്ല. മനുഷ്യൻെറ അതേ രീതിയിലും, അതേ സ്വഭാവത്തിലുമുള്ള ഉത്തരവാദിത്വം മറ്റാർക്കുമി ല്ലെന്നേ അതിൽനിന്നു വരുന്നുള്ളു. ഇതുസംബന്ധിച്ചു കൂടുതൽ വിവരം യഥാസ്ഥാന ത്തുവെച്ച നാം ഉദാഹരണസഹിതം ചൂണ്ടിക്കാട്ടിയിരിക്കുന്നു. അവിടെ നോക്കുക. ചുരുക്കത്തിൽ, മനുഷ്യൻ ഏറ്റെടുക്കേണ്ടിവന്ന ഉത്തരവാദിത്വം, തികച്ചും അതേ രൂപത്തിൽ ജിന്നുകൾക്കോ മലക്കുകൾക്കോ മറ്റോ ഇല്ലെന്നുമാത്രം. അല്ലാഹുവിനു ആരാധന ചെയ് വാൻ ജിന്നും, ഇൻസും കടപ്പെട്ടവരാണ് (51:56) . മലക്കുകളും അല്ലാഹുവിനു ആരാധന നടത്തുന്ന (7:206) . എല്ലാവരുടെയും ആരാധനാക്രമം ഒന്നായിരിക്കയില്ലെന്നു വ്യക്തമാണല്ലോ.

കണ്ണ്, കാതു മുതലായ ചില അവയവങ്ങളുണ്ടെന്നു പറഞ്ഞതുകൊണ്ടും ജിന്നുകൾ മനുഷ്യവർഗ്ഗമാണെന്നു വിധി കല്പിച്ചുകൂടാ. മനുഷ്യവർഗ്ഗത്തിൽപെടാത്ത പക്ഷിമൃഗാ ദികൾക്കും അങ്ങിനെയുള്ള അവയവങ്ങളുള്ളതുകൊണ്ട് അവയൊന്നും മനുഷ്യനാകു ന്നില്ലല്ലോ. മലക്കുകൾക്കു ചിറകുകളുണ്ടെന്നു (സൂ:ഫാത്ത്വിറിൽ) അല്ലാഹു പറയുന്നു. അതുകൊണ്ട് അവർ പക്ഷികളുമാകുന്നില്ല. കസേലക്കു കയ്യുംകാലും ഉള്ളതുകൊണ്ട് അത് ജീവിയാണെന്നും വരുന്നില്ല. ഓരോന്നിൻെറയും അവയവങ്ങൾ അതിൻെറ പ്രകൃതി

സ്വഭാവമനുസരിച്ചായിരിക്കും. അവയെപ്പറ്റി പ്രസ്താവിക്കുവമ്പോൾ, മനുഷ്യർക്കു പരിചയമുള്ള വാക്കുകളിലും പേരുകളിലുമായിരിക്കും അവയെപ്പറ്റി സംസാരിക്കുക എന്നുമാത്രം. ജിന്നുകളുടെ ഹൃദയവും, കണ്ണും, കാതും, എപ്രകാരമായിരിക്കുമെന്നു നിർണ്ണയിക്കുവാൻ നമുക്കു കഴിവില്ല എന്നല്ലാതെ ഇതുകൊണ്ട് ജിന്നും ഇൻസും ഒരു വർഗ്ഗമാണെന്നു വിധി കല്പിച്ചുകൂടാത്തതാണ്.

## പ്രപഞ്ചത്തിലെ ഏറ്റവും ഉൽകൃഷ്ട സൃഷ്ടി

ജിന്നുകൾ ഒരു പ്രത്യേക വർഗ്ഗമാണെങ്കിൽ 'പ്രപഞ്ചത്തിലെ ഏറ്റവും ഉൽകൃഷ്ട സൃഷ്ടി' എന്ന മനുഷ്യൻെറ സ്ഥാനം നഷ്ടപ്പെടുമെന്നുള്ള ഇവരുടെ ഭയമാണ് ഇനി ആലോചിക്കുവാനുള്ളത്. മനുഷ്യൻ വളരെ ഉൽകൃഷ്ട സൃഷ്ടി തന്നെ. പക്ഷേ, പ്രപഞ്ചത്തിലെ ഏറ്റവും ഉൽകൃഷ്ട സൃഷ്ടിയെന്നു തീർത്തുപറയാമോ? ഇതിനു വ്യക്തമായ യാതൊരു തെളിവുമില്ല. മനുഷ്യവർഗ്ഗത്തിൻെറ ഉന്നതസ്ഥാനം ചൂണ്ടിക്കാട്ടുന്ന ഏറ്റവും വ്യക്തമായ ഖുർ ആൻ വചനം ഇതാണ്:

قد كرمنا بنى آدم وحملناهم فى البر والبحر ورزقناهم من الطيبات وفضلناهم على كثير ممن خلقنا تفضيلا –الاسراء : ٧٠ (ആദമിൻെറ സന്താനങ്ങളെ നാം ആദരിച്ചിട്ടുണ്ട്. കരയിലും, കടലിലും നാം അവരെ വഹിച്ചുകൊണ്ടുപോകുകയും, അവർക്കു നല്ല വസ്തുക്കളിൽ നിന്നും ആഹാരം കൊടുക്കുകയും ചെയ്തു. നാം സൃഷ്ടിച്ചിട്ടുള്ളവരിൽ വളരെ എണ്ണത്തെക്കാളും അവരെ നാം ശ്രേഷ്ഠരാക്കുകയും ചെയ്തിരിക്കുന്നു.) എല്ലാവരെക്കാളും ശ്രേഷ്ഠരാക്കി എന്നു അല്ലാഹു പറയുന്നില്ല. വളരെ എണ്ണത്തെക്കാളും ശ്രേഷ്ഠത നൽകി (فضلناهم على كثير) എന്നു മാത്രമേ പറഞ്ഞിട്ടുള്ളു. മറ്റേതെങ്കിലും വാക്യങ്ങളിൽനിന്നു മനുഷ്യൻ പ്രപഞ്ചത്തിലെ ഏറ്റവും ഉൽകൃഷ്ട സൃഷ്ടിയാണെന്നു വല്ലവർക്കും തോന്നിയാൽതന്നെയും ഈ സ്പഷ്ടമായ വചനത്തിന്നെതരിൽ അതു സ്വീകാര്യമായിരിക്കുകയില്ല. അപ്പോൾ, ചില സൃഷ്ടികളെങ്കിലും ചുരുങ്ങിയതു മനുഷ്യരെപ്പോലെ ശ്രേഷ്ഠതയുള്ളവർ വേറെ ഉണ്ടായിരിക്കണമല്ലോ. ഈ സൃഷ്ടികൾ ആരായിരിക്കുമെന്നു നമുക്കറിഞ്ഞുകൂടാ. അല്ലാഹുവിനു മാത്രമേ അറിയൂ. മനുഷ്യർക്കറിയാത്ത എത്രയോ സൃഷ്ടികൾ ഈ പ്രപഞ്ചത്തിൽ വേറെയുണ്ടായിരിക്കാവുന്നതാണ്. ويخلق مالا تعلمون (നിങ്ങളറിയാത്തതു അവൻ സൃഷ്ടിക്കുന്നു.)

എന്നാൽ, മനുഷ്യൻ ജിന്നുകളെക്കാൾ ഉൽകൃഷ്ടനാണെന്നതിൽ മുസ്‌ലിംകൾക്കിടയിൽ തർക്കമില്ല. അവർ ബുദ്ധിജീവികളും, മതാവലംബികളും ആണെന്നുള്ളതുകൊണ്ട് മനുഷ്യൻെറ ഉൽകൃഷ്ടതക്കോ, ഔന്നത്യത്തിനോ യാതൊരു വിഘ്നവും നേരിടുവാനുമില്ല. അങ്ങിനെ ഇവർക്കു ഒരു ഭയം തോന്നാനുള്ള കാരണം എന്താണാവോ?! ബുദ്ധിജീവികളായ മനുഷ്യൻെറ അറിവിൽ പെട്ടിടത്തോളം, മനുഷ്യനും ജിന്നിനും പുറമെയുള്ളതു മലക്കുകളാണ്. അലക്കുകളും, മനുഷ്യരും തമ്മിൽ നോക്കുമ്പോൾ കൂടുതൽ ശ്രേഷ്ഠത ആർക്കാണെന്നതിൽ മുസ്‌ലിംകളിൽ ഭിന്നാഭിപ്രായമാണുള്ളത്. ഖണ്ഡിതമായ തെളിവ് ഇല്ലാത്തതാണിതിനു കാരണം. മലക്കുകൾക്കാണ് കൂടുതൽ ശ്രേഷ്ഠത എന്നാണ് മുഅ്തസിലഃ (المعتزلة) വിഭാഗവും, ചില തത്വശാസ്ത്രജ്ഞൻമാരും, അഹ്‌ലുസ്സുന്നഃ വിഭാഗക്കാരായ ചുരുക്കം പണ്ഡിതൻമാരും പറയുന്നത്. ഇമാം സമഖ്ശരീ (*) ഈ വിഷയത്തിൽ വലിയ ഒരു പ്രസ്താവന തന്നെ ചെയ്തിട്ടുണ്ട്. മലക്കുകൾക്കു ശ്രേഷ്ഠത നൽകുവാൻ അദ്ദേഹം പറഞ്ഞ ന്യായങ്ങളിൽ, നബിമാരെപ്പറ്റി മര്യാദക്കേടു പറഞ്ഞുപോയിട്ടുണ്ടെന്നുപോലും ചിലർ ആക്ഷേപിച്ചിരിക്കുന്നു. പക്ഷേ, അഹ്‌ലുസ്സുന്നത്തിൽപെട്ട ബഹുഭൂരിഭാഗവും അഭിപ്രായപ്പെടുന്നതും, പൊതുവിൽ മുസ്‌ലിംകൾ അംഗീകരിച്ചു വരുന്നതും

* കശ്-ശാഫ് (الكشاف) എന്ന പ്രസിദ്ധ തഫ്സീറിൻെറ കർത്താവും മുഅ്തസിലഃ വിഭാഗത്തിലെ ഒരു നേതാവുമാണ് ഇമാം സമഖ്ശരീ (جار الله الزمخشرى – رح)

മനുഷ്യവർഗ്ഗത്തിലെ സജ്ജനങ്ങൾ മറ്റേതു വർഗ്ഗത്തേക്കാളും ശ്രേഷ്ഠന്മാരാ കുന്നു-വെന്നത്രെ. വിശദീകരണവേളയിൽ അഭിപ്രായവ്യത്യാസങ്ങൾ പലതും കാണാം. (كما فى فتح البارى وغيره)

വാസ്തവത്തിൽ-ശൈഖ് അബ്ദുൽവഹാബ് നജ്ജാർ മുതലായവർ പറഞ്ഞതു പോലെ-മലക്കുകളോ മനുഷ്യരോ ആരാണ് കൂടുതൽ ശ്രേഷ്ഠതയുള്ളവർ എന്നതിനെപ്പറ്റി ഒരു തീരുമാനമോ വിശദീകരണമോ പറയാതിരിക്കുന്നതാണ് കൂടുതൽ നല്ലത്. ഒന്നിനും വേണ്ടത്ര തെളിവുകളില്ല. മനുഷ്യൻ നന്നായിത്തീർന്നാൽ അങ്ങേഅറ്റം ശ്രേഷ്ഠനാകുവാനും, ദുഷിച്ചാൽ ഇങ്ങേ അറ്റം നികൃഷ്ടനാകുവാനും സാധ്യമാണ് എന്നുവെച്ച് നമുക്കു സമാ ധാനിക്കുക. ഈ ഭൗമിക ജീവികളിൽ ഉൽകൃഷ്ടൻ താൻതന്നെ എന്നു മനുഷ്യന്നു തീർച്ചയായും അഭിമാനിക്കാവുന്നതുമാകുന്നു.

### രിജാൽ (رجال) എന്ന വാക്ക്

رجال من الجن(ജിന്നിൽ നിന്നുള്ള പുരുഷൻമാർ) എന്നു ഖുർആനിൽ (സൂ: ജിന്നിൽ) പറഞ്ഞിരിക്കുന്നു. ഇതിലെ 'രിജാൽ' എന്ന വാക്കു മനുഷ്യരിലുള്ള പുരുഷൻമാർക്കേ പറ യാവൂ എന്നും,. അതുകൊണ്ടു ജിന്നുകൾ മനുഷ്യരാണ് എന്നുമുള്ള വാദമാണ് ഇനി ബാക്കിയുള്ളത്. മനുഷ്യരിലുള്ള പുരുഷൻമാർക്കാണ് സാധാരണമായി 'രിജാൽ' എന്നു പറയാറുള്ളതു എന്നല്ലാതെ, ജിന്നുവർഗ്ഗത്തിൽപെട്ടവർക്കു ഈ വാക്കു ഉപയോഗിച്ചു കൂടാ എന്നതിനു യാതൊരു രേഖയുമില്ല. ഇമാംറാസി (رحمه الله) ഇതു പ്രത്യേകം എടുത്തുപറഞ്ഞിട്ടുണ്ട്. (الرازى ج ٨ ص ٦٢٢) ഇനി, 'രിജാലി' ന്റെ അർത്ഥം ഭാഷയിൽ അങ്ങിനെത്തന്നെയാണെന്നു സമ്മതിക്കുക: എന്നാലും, ജിന്നുകളെക്കുറിച്ചും അതു ഉപയോഗിക്കുന്നതിനു യാതൊരു വിരോധവുമില്ല. മനുഷ്യരിലെന്ന പോലെ, ജിന്നുകളിലെ ഓരോ തരക്കാരെപ്പറ്റിയും ഉപയോഗിക്കുവാനുള്ള പ്രത്യേക വാക്കുകൾ മനുഷ്യർക്കു അപരിചിതമാണ്. അതുകൊണ്ട് സാദൃശ്യ (تشبيه ) രൂപത്തിലോ ഉപമാ (تمثيل) രൂപത്തിലോ അങ്ങിനെ ഉപയോഗിച്ചതായിരിക്കുവാൻ സാധ്യതയുണ്ട്. സൂറത്തുൽ ജിന്നിലെ ആയത്തിൽ ആദ്യം മനുഷ്യരിലുള്ള പുരുഷൻമാരെക്കുറിച്ചു (رجال من الانسഎന്നു) പറഞ്ഞതിനെത്തുടർ ന്നാണ് ജിന്നുകളിലുള്ള പുരുഷൻമാർ (رجال من الجن) എന്നു പറഞ്ഞിരിക്കുന്നത്. ആദ്യത്തേ തിനോട് കിടയൊപ്പിച്ച് രണ്ടാമത്തേതിലും അതേ വാക്കു ഉപയോഗിച്ചതും ആവാം. ഇതിനു അറബി സാഹിത്യശാസ്ത്രത്തിൽ المشاكلة എന്നാണ് പേർ. അറബിഭാഷയിൽ മാത്രമല്ല, മറ്റു ഭാഷകളിലും പതിവുള്ളതാണീ പ്രയോഗം.

### ബൈബിളിലെ പ്രസ്താവനകൾ

ജിന്നുകൾ മനുഷ്യവർഗ്ഗം തന്നെയാണെന്ന വാദത്തിന് വേറൊരു തെളിവു ഇവർ ചൂണ്ടിക്കാട്ടാറുണ്ട്. സുലൈമാൻ (عليه السلام) നബിക്കു ജിന്നുകളെ അല്ലാഹു കീഴ്പ്പെടുത്തിയിരു ന്നുവെന്നും, വമ്പിച്ച കെട്ടിടങ്ങൾ നിർമ്മിക്കുക മുതലായ ഭാരിച്ച പല ജോലികളും അവർ അദ്ദേഹത്തിനു വേണ്ടി ചെയ്തിരിന്നുവെന്നും ഖുർആനിൽ പറഞ്ഞിരിക്കുന്നുവല്ലോ. ബൈബിളിൽ ഈ ജോലികളെക്കുറിച്ചു പറയുമ്പോൾ ജിന്നുകളെപ്പറ്റി ഒന്നും പ്രസ്താവിച്ചു കാണുന്നില്ല. മാത്രമല്ല, ഇസ്രഈല്യരല്ലാത്ത അന്യൻമാരെ ദാവൂദ് (عليه السلام) നബി എണ്ണം നോക്കിയതുപോലെ അദ്ദേഹം എണ്ണം നോക്കിയെന്നും, ആയിരക്കണക്കിൽ ആളുകളെ കല്ലുവെട്ടുകാരും, ചുമട്ടുകാരും മറ്റുമായി നിശ്ചയിച്ചുവെന്നും ബൈബിൾ (2. ദിനവൃത്താന്തം 2: 17, 18ൽ) പ്രസ്താവിച്ചിരിക്കുന്നു. ഇസ്രാഈല്യരിൽ ഉൾപ്പെടാത്തവരെ ഊഴിയവേലക്കാരാക്കുകയും, ഇസ്രാഈല്യരെ ആരെയും ദാസൻമാരാക്കാതിരിക്കുകയും ചെയ്തുവെന്നും അതിൽ (2: ദിനവൃത്താന്തം 8: 7-10ൽ പ്രസ്താവിച്ചിരിക്കുന്നു. ഇസ്രാഈ ല്യരെ കണക്കെടുത്ത് അവരെ പ്രമാണിമാരായും, ന്യായധിപൻമാരായും, സ്തോത്ര കീർത്തനങ്ങൾ നടത്തുന്നവരായും മറ്റും നിയമിക്കുകയും ചെയ്തു. (1. ദിനവൃത്താന്തം 23

:2-5ൽ.) അപ്പോൾ, ഇസ്രാഈല്യാരല്ലാത്തവരും, അപരിഷ്കൃതരുമായ ആ അന്യജനവിഭാഗമാണ് സുലൈമാൻ (عليه السلام) നബിക്കു കീഴ്പ്പെടുത്തിക്കൊടുക്കപ്പെട്ട ജിന്നുകൾ എന്നും, ആ അപരിഷ്കൃത വിഭാഗത്തിലുള്ള കടുത്ത പോക്കിരികളാണ് അദ്ദേഹത്തിനു കീഴ്പ്പെടുത്തപ്പെട്ടിരുന്നുതായി ഖുർആനിൽ പറഞ്ഞ ശൈത്താൻ എന്നുമാണ് ഇവർ സമർത്ഥിക്കുന്നത്.

മേപ്പടി സംഭവങ്ങൾ വിവരിച്ചതിൽ മനുഷ്യരല്ലാത്ത മറ്റൊരു വർഗ്ഗത്തെക്കുറിച്ചു ബൈബിളിൽ പ്രസ്താവിച്ചിട്ടില്ല എന്നുള്ളതു ശരിയാണ്. ഒരു കാര്യം പ്രസ്താവിക്കാത്തതുകൊണ്ടു അങ്ങിനെ ഒരു കാര്യം തന്നെ ഇല്ലെന്നു വരുകയില്ല. ഖുർആനിൽ പറഞ്ഞിട്ടുള്ളവരും, അല്ലാത്തവരുമായ പല നബിമാരെക്കുറിച്ചും പല സംഭവങ്ങൾ വിശദീകരിച്ചു പറയാറുള്ള ബൈബ്ളിൻെറ (തൗറാത്തു വിഭാഗത്തിലെ) പുസ്തങ്ങളിൽ എവിടെയും സ്പർശിക്കുകപോലും ചെയ്യാത്ത ചില സംഭവങ്ങൾ ഖുർആനിൽ കാണാവന്നതാണ്. അവയിൽ പ്രസ്താവിച്ച സംഭവങ്ങളുടെ വിവരണത്തിൽ, ഖുർആനും അവയും തമ്മിൽ പലപ്പോഴും വ്യത്യാസമോ വൈരുദ്ധ്യമോ കാണാറും ഉണ്ട്. അക്കാരണത്താൽ, ഖുർആൻെറ പ്രസ്താവനകളെ ബൈബ്ളിൻെറ പ്രസ്താവനക്കനുസരിച്ചു വ്യാഖ്യാനിക്കുന്നതു ഒരിക്കലും ശരിയല്ല. ആദം (عليه السلام) നബിക്കു മലക്കുകൾ സുജൂദു ചെയ്തതും, ഇബ്ലീസു ചെയ്യാതിരുന്നതും ബൈബിളിൽ പറയുന്നില്ല. അങ്ങിനെ പല ഉദാഹരണങ്ങളും.

സുലൈമാൻ നബി (عليه السلام) ജനങ്ങളുടെ കണക്കെടുക്കുന്നതിനുമുമ്പ് പിതാവ് ദാവൂദ് നബി (عليه السلام) അവരുടെ കണക്കെടുക്കുകയുണ്ടായെന്നു പറഞ്ഞുവല്ലോ. എന്നാൽ, ദാവൂദ് നബി (عليه السلام) അവരുടെ കണക്കെടുക്കാവാൻ കാരണം തന്നെ, 'സാത്താനാ'യിരുന്നു (ശൈത്താനായിരുന്നു) വെന്നാണ് ബൈബിളിൻെറ അതേ പുസ്തകം പറയുന്നത്. 'അനന്തരം സാത്താൻ യിസ്രായിലിനു വിരോധമായി എഴുന്നേറ്റു യിസ്രായേലിനെ എണ്ണുവാൻ ദാവീദിന്നു തോന്നിച്ചു.' (1. ദി. വൃ. 21 :1) ഇതാണതിലെ വാചകം. പിശാചിൻെറ പ്രേരണക്കു ദാവൂദ് (عليه السلام) വഴിപ്പെട്ടുന്നുവെന്നു നാം കരുതുന്നില്ല. എങ്കിലും, മനുഷ്യനല്ലാത്ത ഒരു' സാത്താൻ' ഉണ്ടെന്നു ബൈബ്ളും പറയുന്നുണ്ടെന്നു ഇതിൽ നിന്നറിയാമല്ലോ. ഈ സ്ഥലത്തു മാത്രമല്ല, പല സ്ഥലങ്ങളിലും ബൈബ്ൾ ജിന്നിനെയും ശൈത്താനേയും കുറിച്ചു പറഞ്ഞിട്ടുള്ളതുകാണാം. 'ഭൂതം, സാത്താൻ, പിശാച്, ദുഷ്ടൻ, ദേവൻ, ഭൂർഭൂതം' എന്നിങ്ങിനെയുള്ള പേരുകളിലാണ് അതു ബൈബ്ളിൻെറ മലയാളപതിപ്പിൽ ചേർത്തിട്ടുള്ളത്. (*)

ബെബിളിൻെറ നിഘണ്ടുവായ 'വേദപുസ്തക നിഘണ്ടു' വിൽ 'ഭൂത'ങ്ങളെക്കുറിച്ചു പറയുന്ന കൂട്ടത്തിൽ ഇങ്ങിനെ പറയുന്നു: ' വിദ്യാഭ്യാസവും, പരിഷ്ക്കാരവുമുള്ളവർ, അപരിഷ്കൃതൻമാരെപ്പോലെ ഇപ്രകാരം വിശ്വസിക്കുന്നില്ലെങ്കിലും അദൃശ്യമായി ജീവിക്കുന്ന അനേകം ആത്മാക്കൾ ഉണ്ടെന്നുള്ളതിന്നു ലക്ഷ്യങ്ങൾ കാണാവുന്നതാണെന്നു സമ്മതിക്കും. ഈ ആത്മാക്കളിൽ ചിലതു നല്ലതും, ചിലതു ചീത്തയുമാണ്. (വേ. പു. നി. ഭാഗം 307) 'സാത്താനെ'ക്കുറിച്ചു വിവരിക്കുന്ന മദ്ധ്യെ അതിൽ പറയുന്നു: 'ചില വാക്യങ്ങളിൽ (ബൈബിളിൽ) 'സാത്താൻ' എന്നു പേരുള്ള പിശാചുക്കൾ പലതുണ്ടെന്നും, മറ്റു ചില വാക്യങ്ങളിൽ പിശാചുക്കളുടെ തലവനായി 'സാത്താൻ' എന്നു ഒരു വൻ ഉണ്ടെന്നും പറഞ്ഞിരിക്കുന്നു. ഈ സാത്താൻമാർ മനുഷ്യരെ ദോഷം പ്രവർത്തിക്കുന്നതിന്നു പ്രേരിപ്പിക്കുമെന്നും, മനുഷ്യരുടെ മേൽ കുറ്റം ആരോപിക്കുമെന്നും......ഹാ നോക്കിൻെറ പുസ്തകത്തിൽ പറഞ്ഞിരിക്കുന്നു.....ഇവന്ന് ദുഷ്ടൻ എന്നും

* ഇയ്യോബ്, 2: 1; സെഖര്യാവു, 3: 1, 2; മത്തായി, 12:24, 26; മത്തായി. 13: 19: സങ്കീർത്തനങ്ങൾ, 106: 37; ആവർത്തനം, 32: 17 മുതലായവ നോക്കുക.

പേരുണ്ട്... ഇവൻ പിശാചുക്കളുടെ തലവനാകുന്നു... ഇവൻ മനുഷ്യരെ വഞ്ചിക്കുന്നു.' (വേ.പു.നി. ഭാഗം 535)

'മല്ലൻമാർ, വീരൻമാർ' എന്നിങ്ങിനെ ചിലരെപ്പറ്റിയും ബൈബിൾ പറയുന്നുണ്ട്. (ഉൽപത്തി, 6: 4; സങ്കീർത്തനങ്ങൾ, 45; 3 മുതലായവ) വേദപുസ്തക നിഘണ്ടുവിൽ ഇവരെപ്പറ്റി ഇപ്രകാരം കാണാം. 'നെഫിലീം' എന്ന എബ്രായ (അബ്രാനീ) പദം മലയാളത്തിൽ മല്ലൻമാർ എന്നു ഭാഷാന്തരം ചെയ്യപ്പെട്ടിരിക്കുന്നു. നമ്മുടെ ദേശക്കാർ അസുരൻമാരെക്കുറിച്ചു ഭയപ്പെടുന്നതു പോലെ, എബ്രാർ ഇവരെക്കുറിച്ചു ഭയപ്പെടുന്നു. 'നെഫിലീം' എന്നതു ആ ദേശത്തിലെ ആദിവാസികളെക്കുറിക്കുന്നുവെന്നു തോന്നുന്നു. പഴയ നിയമത്തിൽ ഓഗ്, ഗോല്യത്ത് (عوج، جالوت) മുതലായ ചില അസാധാരണ ദൈർഘ്യമുള്ള മനുഷ്യരെക്കുറിച്ച് നാം വായിക്കുന്നു. ഇവരെയും മല്ലൻമാരെന്നു പറഞ്ഞിരിക്കുന്നു. (വേ. പു. നി. ഭാ:325)

'ജിന്നു'കൾ എന്നു പറയപ്പെടുന്നതു കാടൻമാരും അപരിഷ്കൃതരുമായ ആളുകളാണെന്നും, 'ശൈത്താൻമാർ' എന്നു പറയപ്പെടുന്നതു പോക്കിരികളും അതികായൻമാരുമാണെന്നു വാദിക്കുന്നവർ പ്രസ്തുത 'മല്ല'ൻമാരെ തെറ്റിദ്ധരിച്ചതോ, അല്ലെങ്കിൽ കൽപിച്ചുകൂട്ടി 'ഭൂത'ങ്ങളെയും, 'പിശാചു' ക്കളെയും 'മല്ല' ൻമാരാക്കി ചിത്രീകരിച്ചതോ ആയിരിക്കുമെന്നാണ് തോന്നുന്നത്.

മേൽ പ്രസ്താവച്ചിതിൽനിന്നു ഖുർആനിലും ഇസ്ലാംമത പ്രമാണങ്ങലിലും പറയപ്പെടുന്ന ജിന്നു ശൈത്താനും മനുഷ്യരിൽനിന്ന് വ്യത്യസ്തമായ ഒരു പ്രത്യേക വർഗ്ഗമാണെന്നും, മനുഷ്യ വർഗ്ഗത്തിലെ ഏതെങ്കിലും തരത്തിലുള്ള ഒരു വിഭാഗമല്ലെന്നും നിഷ്പക്ഷ ഹൃദയൻമാർക്കും, സത്യാന്വേഷികൾക്കും ബോധ്യപ്പെട്ടിരിക്കുമെന്നു വിശ്വസിക്കുന്നു. ജിന്നു വർഗ്ഗത്തെയും, പിശാചുക്കളെയും നിഷേധിക്കുന്നതു ഖുർആൻെറയും, ഹദീസിൻെറയും നിഷേധമായതു കൊണ്ടും, ഈ നിഷേധം അനേകം ദുർവ്യാഖ്യാനങ്ങൽക്കും, പല മതതത്വങ്ങളുടെയും നിരാകരണത്തിന്നും, പരിഹാസത്തിനു ഇടവരുത്തുന്നതാകകൊണ്ടും ഇത്രയും വിവരിക്കേണ്ടി വന്നതാണ്. അല്ലാഹു നമുക്കു സത്യം ഗ്രഹിക്കുവാനും, അതനുസരിക്കുവാനും തൗഫീഖ് നൽകട്ടെ. ആമീൻ.

اللهم الهمنا السداد والصواب وأرنا الاشياء كما هي

## ആകാശത്തുനിന്ന് പിശാചുക്കളുടെ കട്ടുകേൾക്കൽ
## استراق الشياطين من السمآء

നബി (ﷺ) തിരുമേനിയുടെ 'രിസാലത്തിനു' (ദിവ്യദൗത്തിനു) മുമ്പ് ആകാശത്തു വെച്ച് മലക്കുകളിൽ നിന്നു ജിന്നുകൾ ചില വാർത്തകൾ കട്ടുകേൾക്കാറുണ്ടായിരുന്നുവെന്നു, പിന്നീട് അതു തടയപ്പെട്ടിരിക്കുകയാണെന്നുമുള്ള വിഷയത്തിൽ, ഖുർആനും ഹദീസും സ്വീകരിക്കുന്ന മുസ്ലിംകളിൽ തർക്കത്തിനവകാശമില്ല. മുസ്ലിംകൾ പൊതുവിൽ ഇതിൽ ഏകാഭിപ്രായക്കാരാണുതാനും, 'മുഅ്ജിസത്തു' (നബിമാരുടെ കൈക്കു വെളിപ്പെടാറുള്ള അമാനുഷിക സംഭവം) കളെ നിഷേധിക്കുന്നവർക്കും, ബാഹ്യേന്ദ്രിയങ്ങൾക്കു കണ്ടെത്തുവാൻ കഴിയാത്ത ജിന്ന്. ശൈത്താൻ മുതലായവയെ നിഷേധിക്കുന്നവർക്കും ഇതു വിശ്വസിക്കുവാൻ നിവൃത്തിയില്ലെന്നു പറയേണ്ടതില്ല. ഭൗതിക ശാസ്ത്രങ്ങൾക്കും, സ്വന്തം യുക്തിന്യായങ്ങൾക്കും യോജിക്കുന്നതു മാത്രമേ അവർക്കു വിശ്വസിക്കുവാൻ സാധിക്കുകയുള്ളു. ഇങ്ങിനെയുള്ള ചില ആളുകൾ എല്ലാ കാലത്തും മുസ്ലിം സമുദായത്തിൽ ഉണ്ടായിട്ടുണ്ട്. അടുത്തകാലം മുതൽ നമ്മുടെ നാട്ടിൽ ഇങ്ങിനെയുള്ളവരുടെ പ്രചാരവേല വർദ്ധിച്ചുവരികയാണ്. ആത്മീയ മൂല്യങ്ങളെ 'പഴഞ്ച' ൻ

വിശ്വാസങ്ങളാക്കി തള്ളുകയും, ഭൗതിക വീക്ഷണങ്ങളെ മാത്രം 'പുരോഗമന' മായി ഗണിച്ചു വരുകയും ചെയ്യുന്ന കാലമാണല്ലോ ഇത്. അതുകൊണ്ട് ഈ വിഷയത്തിലുള്ള യാഥാർത്ഥ്യം എന്താണെന്നു ഖുർആൻെറയും ഹദീസിൻെറയും അടിസ്ഥാനത്തിൽ ചുരുക്കി വിവരിക്കുകയും, സാധാരണക്കാരും, മതപ്രമാണങ്ങളെപ്പറ്റി വേണ്ടത്ര അറിവി ല്ലാത്തവരുമായ ആളുകളെ ആശയക്കുഴപ്പത്തിലാക്കുവാൻ നിഷേധികൾ കൊണ്ടു വരാറുള്ള ന്യായവാദങ്ങളെക്കുറിച്ചു മൊത്തത്തിൽ ഒരി പരിശോധന നടത്തുകയുമാണ് ഈ കുറിപ്പിൻെറ ലക്ഷ്യം. والله الموافق

പിശാചുക്കളുടെ കട്ടുകേൾവിയെക്കുറിച്ച ഖുർആൻ പല സ്ഥലത്തും പ്രസ്താവിച്ചിട്ടുണ്ടെ ങ്കിലും മൂന്നു സൂറത്തുകളിലാണ് കൂടുതൽ സ്പഷ്ടവും വിശദവുമായി പ്രസ്താവി ച്ചിരിക്കുന്നത്. യാതൊരു വ്യാഖ്യാനവും കൂടാതെത്തന്നെ ആ പ്രസ്താവനകളുടെ സാരം ആർക്കും ഗ്രഹിക്കാവുന്നതാണ്. അല്ലാഹുവിൻെറ ആദ്യത്തെ പ്രസ്താവന ഇതാണ്:-

ولقد جعلنا فى السماء بر وجا ...فاتبعه شهابب مبين - الحجر : ١٦-١٨.

(തീർച്ചയായും ആകാശത്തചന്റ നാം ഗ്രഹമണ്ഡലങ്ങളെ ഏർപ്പെടുത്തുകയും, നോക്കുന്ന വർക്കു അതിനെ അലങ്കരിക്കുകയും ചെയ്തിരിക്കുന്നു. എല്ലാ ആട്ടപ്പെട്ട പിശാചിൽനിന്നും അതിനെ നാം കാക്കുകയും ചെയ്തിരിക്കുന്നു. പക്ഷെ, ആരെങ്കിലും കട്ടുകേൾക്കുവാൻ ശ്രമിച്ചാൽ പ്രത്യക്ഷമായ ഒരു തീജ്വാല അവന് പിന്നാലെ ചെല്ലുന്നതാണ്. (ഹിജർ : 16-18)

انا زينا السماء الدنيا .... فاتبعه شهاب ثاق – الصافات : ٦ - ١٠

(നിശ്ചയമായു-ഭൂമിയോടു-ഏറ്റം അടുത്ത ആകാശത്തെ നക്ഷത്രങ്ങളാകുന്ന അല ങ്കാരം കൊണ്ടു നാം അലങ്കരിച്ചിരിക്കുന്നു. മുരട്ടുശീലക്കാരനായ എല്ലാ പിശാചിൽ നിന്നും കാവലായും (ആക്കിയിരിക്കുന്നു. ആകയാൽ) 'മലഉൽ അഅ്ലാ'യിലേക്കു അവർ ചെവികൊടുത്തു കേൾക്കുകയില്ല. എല്ലാ ഭാഗത്തുനിന്നും അവർ ഏറിയപ്പെടുകയും ചെ യ്യും - തുരത്തി വിടുവാനായിട്ട്. നിരന്തരമായ ഒരു ശിക്ഷയും അവർക്കുണ്ടായിരിക്കും. പക്ഷേ, ആരെങ്കിലും (ഒരു) തട്ടിയെടുക്കൽ തട്ടിയെടുത്താൽ, തുളച്ചുചെല്ലുന്ന ഒരു തീജ്വാല അവന്നു പിന്നാലെ ചെല്ലുന്നതാണ്. (സ്വാഫ്-ഫാത്ത്, 6-10) നബി (ﷺ) ഖുർആൻ പാരായണം ചെയ്യുന്നതുകേട്ട ജിന്നുകളുടെ ഒരു സംഘം അതിനെത്തുടർന്നു ചെയ്ത ഒരു ദീർഘമായ പ്രസ്താവന സൂ;ജിന്നിൽ അല്ലാഹു ഉദ്ധരിച്ചിരിക്കുന്നു, അതിലെ ചില വാക്യങ്ങളാണ് മൂന്നാമത്തേത്. അല്ലാഹു പറയുന്നു:-

وانا لمسنا السماء .... يجد له شهابا رصدا – الجن

(നാം ആകാശത്തെ സ്പർശിച്ചുനോക്കി അപ്പോൾ അത് ശക്തിമത്തായ പാറാവുകാ രാവും, തീജ്വാലകളാലും നിറക്കപ്പെട്ടിരിക്കുന്നതായി നാം കണ്ടെത്തി. നാം അതിൽനിന്ന് ചില ഇരിപ്പിടങ്ങളിൽ കേൾക്കുവാൻവേണ്ടി ഇരിക്കാറുണ്ടായിരുന്നു. എന്നാൽ, ഇപ്പോൾ ആരെങ്കിലും ചെവികൊടുക്കുന്നതായാൽ-കേൾക്കാൻ ശ്രമിച്ചാൽ-അവനെ വീക്ഷിച്ചു കൊണ്ടിരിക്കുന്ന ഒരു തീജ്വാല അവൻ കണ്ടെത്തുന്നതാണ്. (സൂ:ജിന്ന്.)

അല്ലാഹുവിൻെറ ഈ മൂന്ന് പ്രസ്താവനകളും തുറന്ന ഹൃദയത്തോടെ ഒരാവർത്തി വായിക്കുന്ന ആർക്കും അതിൽ നിന്ന് താഴെ പറയുന്ന സംഗതികൾ മനസ്സിലാകുമെന്നു നിസ്സംശയം പറയാം:-

നക്ഷത്രങ്ങളെ അല്ലാഹു ആകാശത്തിന് അലങ്കാരമാക്കി വെച്ചിട്ടുള്ളതുപോലെ, മുരട്ടു ശീലക്കാരായ പിശാചുക്കളിൽ നിന്ന് അതിനെ സുരക്ഷിതമാക്കുവാനും അവയെ ഉപയോഗപ്പെടുത്തിയിരിക്കുന്നു. അതുകൊണ്ട് അവർക്ക് 'മലഉൽ അഅ്ലാ' (*) യിലേക്കു

* 'മലഉൽ അഅ്ലാ'യെപ്പറ്റി താഴെ വിവരിക്കുന്നുണ്ട്.

കയറിച്ചെന്നു അവരില്‍ നിന്ന് വല്ലതും കട്ടുകേള്‍ക്കുവാന്‍ സാധ്യമല്ല. അവിടെ അല്ലാഹു ഒരുതരം പാറാവ് ഏര്‍പ്പെടുത്തിയിരിക്കുന്നു. അതിനാല്‍, നാനാഭാഗത്തുനിന്നും അവര്‍ ആട്ടിഓടിക്കപ്പെടും. വല്ല മുരട്ടുശീരലക്കാരനും എന്തെങ്കിലും ഒരു വാര്‍ത്ത തട്ടിയെടുത്താല്‍തന്നെ, ശക്തിയേറിയ ഒരു തീജ്വാല അവന്‍റെ പിന്നാലെ ചെന്ന് അവനു നാശം വരുത്തും. ആകാശത്തുനിന്നു പിശാചുക്കള്‍ വാര്‍ത്തകള്‍ കട്ടുകേള്‍ക്കുന്ന സമ്പ്രദായം മുമ്പ് ഉണ്ടായിരുന്നു. അതിനായി അവര്‍ ആകാശത്തില്‍ ചില പതിസ്ഥലങ്ങളെ ഉപയോഗപ്പെടുത്തുകയും ചെയ്തിരുന്നു. പക്ഷേ, ഇപ്പോള്‍-ഖുര്‍ആന്‍റെ അവതരണം-മുതല്‍-അതു നിശ്ശേഷം തടയപ്പെട്ടിരിക്കുകയാണ്. ഇങ്ങിനെ കട്ടുകേട്ടിരുന്നവര്‍ മനുഷ്യരായിരുന്നില്ല, ജിന്നുവര്‍ഗ്ഗത്തില്‍പെട്ട പിശാചുക്കളായിരുന്നു. (ആദ്യത്തെ രണ്ടു സൂറത്തുക്കളിലും 'പിശാചുക്കള്‍' എന്നാണ് പറഞ്ഞിട്ടുള്ളത്. മൂന്നാമത്തേതില്‍ നിന്ന് ആ പിശാചുക്കള്‍ ജിന്നുകളാണെന്നും മനസ്സിലാക്കാം.) ഹദീസുകളിലാകട്ടെ, കൂടുതല്‍ വിവരവും കാണാവുന്നതാണ്.

ഈ ഖുര്‍ആന്‍വചനങ്ങളില്‍ പ്രസ്താവിക്കപ്പെട്ട കട്ടുകേള്‍വിയെ നിഷേധിക്കുന്നവര്‍ ഈ ആയത്തുകള്‍ക്കു നല്‍കുന്ന അര്‍ത്ഥവ്യാഖ്യാനത്തിന്‍റെ സ്വഭാവം ഇതാണ്;-'പാമര ജനങ്ങളെ ചൂഷണം ചെയ്യാറുള്ള ജോല്‍സ്യന്മാര്‍ . പ്രശ്നക്കാര്‍ മുതലായവരാണ് ഈ വചനങ്ങളില്‍ പിശാചു (ശൈത്താന്‍) കൊണ്ടുദ്ദേശ്യം. ദിവ്യലോകത്തു നടക്കുന്ന വര്‍ത്തമാനങ്ങളും, പരിപാടികളും, ഭാവികാര്യങ്ങലും തങ്ങള്‍ അറിയുമെന്നും, അതിനു പല മാര്‍ഗ്ഗങ്ങളുണ്ടെന്നുംമറ്റും അവര്‍ ജനങ്ങലെ തെറ്റിദ്ധരിപ്പിക്കും. ചിലര്‍ നക്ഷത്രങ്ങളുടെ ഗതി നോക്കി ഭാവികാര്യങ്ങള്‍ ഗണിച്ചുപറയും. 67:5ല്‍ 'നക്ഷത്രങ്ങളെ പിശാചുക്കളുടെ ഊഹാപോഹങ്ങള്‍ക്കു നാം പാത്രമാക്കിയിരിക്കുന്നു' എന്നു പറയുന്നു. 52:38ല്‍ 'അവര്‍ക്കു (ദിവ്യലോകത്തിലെ വാര്‍ത്തകള്‍) കേള്‍ക്കുവാന്‍. (അങ്ങോട്ടു കയറിച്ചെല്ലേണ്ടതിന്നു) വല്ല കോണിയും ഉണ്ടോ.....' എന്നും പറയുന്നു. ഇതെല്ലാം ഇങ്ങിനെയുള്ളവരെക്കുറിച്ചു പറയുന്നതാണ്. ഇത്തരക്കാര്‍ക്ക് ഭാവിയില്‍ ലോകത്തു ജീവിക്കുവാന്‍ കഴിയുകയില്ല, എല്ലാ ദേശത്തുനിന്നും അവര്‍ ആട്ടിഓടിക്കപ്പെടും എന്നു അല്ലാഹു ഈ വാക്യങ്ങളില്‍ മുന്നറിയിപ്പു നല്‍കുയാണ് ചെയ്യുന്നത്. 'മലഉല്‍അഅ്ലാ'യിലേക്കു ചെവികൊടുക്കുകയില്ല എന്നു പറഞ്ഞതിന്‍റെ അര്‍ത്ഥം, ആ പിശാചുക്കള്‍ ഉല്‍കൃഷ്ടന്‍മാരായ ആളുകളുടെ വാക്കുകള്‍ കേള്‍ക്കുകയില്ല, അഥവാ അധമമാര്‍ഗ്ഗത്തിലാണവര്‍ ജീവിക്കുക എന്നാണ്. 'അഗ്നിജ്വാല' (شهاب) കൊണ്ടു എറിയപ്പെടുമെന്നു പറഞ്ഞതു നീചമായ കുറ്റം ചെയ്തവരെ 'തീക്കൊള്ളികൊണ്ടെറിഞ്ഞു' എന്നു പറയുന്നതു പോലെയുള്ള ഒരു പ്രയോഗം മാത്രമാകുന്നു. നക്ഷ്ത്രങ്ങളില്‍ നിന്നു പുറത്തുവരാറുള്ള ജ്വാലകള്‍ പ്രകൃതിപരമായ കാരണങ്ങള്‍ കൊണ്ടുണ്ടാകുന്നതാണ്. അല്ലാതെ, പിശാചുക്കളെ എറിയുന്നതുകൊണ്ടൊന്നുമല്ല. സൂ:ശുഅറാഉ് 210-212ലും പിശാചുക്കള്‍ക്കു ദിവ്യലോകത്തെ വര്‍ത്തമാനം കേട്ടറിയുവാന്‍ കഴിയുന്നതെല്ലന്നു പ്രസ്താവിച്ചിട്ടുണ്ട്. സൂറത്തുല്‍ ജിന്നില്‍ അവര്‍ കട്ടുകേട്ടരിന്നുവെന്നു പറഞ്ഞിരിക്കുന്നതു ഖുര്‍ആന്‍റെ പ്രസ്താവനയല്ല. ജിന്നുകള്‍ പറഞ്ഞിതിനെ ഖുര്‍ആന്‍ ഉദ്ധരിച്ചതാണ്. (അതുകൊണ്ട് അതു ഗൗനിക്കേണ്ടതില്ല.) ഇതാണ് നിഷേധികളുടെ വ്യാക്യാനത്തിന്‍റെ രൂപം.

ഖുര്‍ആന്‍ വചനങ്ങള്‍ പരസ്പരം വ്യാഖ്യാനം നല്‍കുന്നുവെന്നതില്‍ ആര്‍ക്കും തര്‍ക്കമില്ല. എന്നാല്‍, വ്യാഖ്യാനമായ ആയത്തു വ്യാഖ്യാനിക്കപ്പെടുന്ന ആയത്തിനെക്കാള്‍-ചുരുങ്ങിയപക്ഷം സമനിലയിലെങ്കിലും-വ്യക്തതയുള്ളതായിരിക്കണമെന്നു സ്പഷ്ടമാണ്. ഇവിടെയാണെങ്കില്‍, സൂ:ഹിജ്റിലെ ആയത്തുക്കളെക്കാള്‍, സൂ സ്വാഫ്-ഫാത്തിലെ ആയത്തുകളും, അവയെക്കാള്‍ സൂ:ജിന്നിലെ ആയത്തുകളും ഈ വിഷയം വ്യക്തമായി വിവരിച്ചിരിക്കുന്നു. ഖുര്‍ആനെ വ്യാഖ്യാനിക്കുന്നതില്‍ രണ്ടാമത്തെ സ്ഥാനം ഹദീസു

കൾക്കാണുള്ളത്. ഹദീസുകളാണെങ്കിൽ, ആയത്തുകളിലെ ആശയം ഒന്നുകൂടി വിശദീകരിച്ചും തരുന്നുണ്ട്. ഈ അടിസ്ഥാനത്തിലാണ് മുസ്‌ലിംകൾ കട്ടുകേൾവിയെപ്പറ്റി വിശ്വസിക്കുന്നതും. ഇതുസംബന്ധിച്ച് ഹദീസുകൾ പലതും ഉദ്ധരിക്കുവാനുണ്ടെങ്കിലും ചുരുക്കും ചിലതുമാത്രം ഇവിടെ ഉദ്ധരിക്കാം:-

ബുഖാരിയും, മുസ്‌ലിമും (ﷺ) ഇബ്നു അബ്ബാസ് (ﷺ) ൽ നിന്നു ഉദ്ധരിച്ച ഒരു ഹദീസിൽ ഇപ്രകാരം കാണാം: 'നബി (ﷺ) ചില സഹാബികളൊന്നിച്ച് സൂഖു ഉക്കാളി (**سوق عكاظ**) ലേക്കു പുറപ്പെട്ടു. പിശാചുക്കൾക്കും ആകാശത്തെ വർത്തമാനങ്ങൾക്കുമിടയിൽ തടസ്സം ചെയ്യപ്പെടുകയും, അവരിൽ തീജ്വാല അയക്കപ്പെടുകയും ചെയ്തിട്ടുണ്ടായിരുന്നു. അതിനാൽ പിശാചുക്കൾ മടങ്ങിപ്പോരേണ്ടതായി വന്നിരുന്നു. എന്തെങ്കിലും ഒരു പുതിയ സംഭവമല്ലാതെ ഇതിനു കാരണമില്ലെന്നു കരുതി അവർ നാനാഭാഗങ്ങളിലും പോയി അന്വേഷിക്കുകയുണ്ടായി. അങ്ങിനെ, തിഹാമയുടെ നേരെ പോയവർ, നബി (ﷺ) നഖ്‌ലഃ (**نخلة**) യിലെത്തിയപ്പോൾ തിരുമേനിയുടെ അടുക്കൽ എത്തി. തിരുമേനി പ്രഭാതനമസ്കാരം (*) നിർവ്വഹിക്കുകയിരുന്നു. അവർ ഖുർആൻ പാരായണം കേട്ടപ്പോൾ അതിലേക്കു ശ്രദ്ധകൊടുത്തു. ഇതുതന്നെയാണ് ആകാശവാർത്ത തടയപ്പെടുവാൻ കാരണം എന്നു അവർ പറഞ്ഞു. അനന്തരം അവർ തങ്ങളുടെ ജനതയിലേക്കു മടങ്ങിച്ചെന്ന് 'ഞങ്ങൾ ആശ്ചര്യകരമായ ഒരു ഖുർആൻ കേട്ടു' (**انا سمعنا قرأنا عجبا**) എന്നും മറ്റും പറഞ്ഞു. നബി (ﷺ) ക്കു........ **قل أوحى الى** എന്ന് (സൂറ ത്തു ൽജിന്ന്) അവതരിക്കുകയും ചെയതു.' (**متفق**)

ഇമാം ബുഖാരിയും മുസ്‌ലിമും (റ) ആയിശാ (ﷺ) പ്രസ്താവിച്ചതായി ഉദ്ധരിക്കുന്നു: 'ജോൽസ്യന്മാരെപ്പറ്റി നബി (സ) യോടു ചോദിക്കപ്പെട്ടു. തിരുമേനി പറഞ്ഞു; 'അതു ഒന്നും തന്നെയല്ല' (നിരർത്ഥമാണ്.) സഹാബികൾ പറഞ്ഞു: 'ചിലപ്പോൾ അവർ പറയുന്നകാര്യം യഥാർത്ഥമാവുണ്ടന്നുണ്ടല്ലോ? തിരുമേനി പറഞ്ഞു; 'യഥാർത്ഥമായിരിക്കുന്ന ആവാക്ക് ജിന്ന് (ആകാത്തു നിന്നു) തട്ടിയെടുക്കുന്നതാണ്. എന്നിട്ട് അവൻ അവൻെറ ബന്ധുവിൻെറ (ഗണിതക്കാർ മുതലായവരുടെ) ചെവിയിൽ പിടക്കോഴി 'കറ കറ' ശബ്ദിക്കുന്നതുപോലെ ശബ്ദിക്കും. അവർ അതിൽകൂടി ഒരു നൂറുകളവും കലർത്തും'. (**متفق**) ആയിശാ (ﷺ) യിൽനിന്നു ബുഖാരീ ഉദ്ധരിക്കുന്ന മറ്റൊരു ഹദീസു ഇപ്രകാരമാണ് 'മലക്കുകൾ അന്തരീക്ഷത്തിൽ ഇറങ്ങിവരും. അവർ ആകാശത്തുവെച്ച് തീരുമാനിക്കപ്പെട്ട ചില കാര്യത്തെക്കുറിച്ചു (തമ്മിൽ) പറയും. അപ്പോൾ പിശാചുക്കൾ അതു കട്ടുകേട്ട് അതിൽകൂടി അവരുടെ വകയായി നൂറുകളവും ചേർത്തു ജോൽസ്യൻമാർക്കും എത്തിക്കും.' (**البخارى**)

ഇബ്നു അബ്ബാസ് (ﷺ) പറഞ്ഞതായി ഇമാം മുസ്‌ലിം (ﷺ) ഉദ്ധരിച്ച ഒരു ഹദീസിൽ ഇപ്രകാരം കാണാം. 'ഒരു രാത്രി സഹാബികൾ നബി (ﷺ) യൊന്നിച്ച് ഇരിക്കുമ്പോൾ ഒരു നക്ഷത്രത്തിൻെറ ഏറുംവെളിച്ചവും (കൊള്ളിമീൻ) ഉണ്ടായി. നിങ്ങൾ 'ജാഹിലിയ്യത്തിൽ ഇതിനെപ്പറ്റി എന്തു പറഞ്ഞിരുന്നു? എന്നു നബി (ﷺ) ചോദിച്ചു: മഹാനായ ഒരാൾ മരിച്ചിട്ടുണ്ട്. അല്ലെങ്കിൽ ജിവിച്ചിട്ടുണ്ടു എന്നു ഞങ്ങൾ പറഞ്ഞിരുന്നുവെന്നു അവർ മറുപടി പറഞ്ഞു, തിരുമേനി പറഞ്ഞു: അതൊന്നുമല്ല. പക്ഷെ, നമ്മുടെ റബ്ബ് ഒരു കാര്യം തീരുമാനിച്ചാൽ ആകാശത്തുള്ളഴർ അന്യോന്യം വിവരം പറയും,

* നബി (സ) രാവിലെയും വൈകുന്നേരവും നടത്താറുണ്ടായിരുന്ന നമസ്കാരമാണിവിടെ ഉദ്ദേശ്യം. അന്നു അഞ്ചുനേരത്തെ നമസ്കാരം നടപ്പിലായിട്ടുണ്ടായിരുന്നില്ല. (كما فى فتح البارى)

അങ്ങനെ ആ വർത്തമാനം ഏറ്റംഅടുത്ത ആകാശത്തുള്ളവരിലെത്തും. ജിന്നുകൾ (അവരിൽനിന്നു) അതു കേട്ടുതട്ടിയെടുക്കും. എന്നിട്ട് അവർ തങ്ങളുടെ ബന്ധുക്കളിലേക്കു എറിഞ്ഞുകൊടുക്കും. (അപ്പോൾ ഇതു സംഭവിക്കുന്നു.) (مسلم)

ഭൂമിയിൽ നടപ്പിലാക്കാൻ പോകുന്ന ചില കാര്യങ്ങളെക്കുറിച്ച് മലക്കുകൾ തമ്മിൽ സംസാരിക്കാറുള്ളതിൽ നിന്നു ഏതോ ചിലതായിരുന്നു പിശാചുക്കൾ ഉപായത്തിൽ കേട്ടിരുന്നതെന്നും, അല്ലാതെ അല്ലാഹുവിൻെറ ഭരണരഹസ്യങ്ങളൊന്നുമല്ലെന്നും, അവർ കേട്ട വാർത്തയിൽ കൂടി ധാരാളം കള്ളവാർത്തയും കൂട്ടിച്ചേർത്തുകൊണ്ടാണ് ജോത്സ്യൻമാർ മുതലായ തങ്ങളുടെ ബന്ധുക്കൾക്കു അവർ ദുർബോധനം ചെയ്യാറെന്നും ഈ ഹദീസുകളിൽ നിന്നു മനസ്സിലാക്കാം. കൂടുതൽ ഹദീസുകൾ ഉദ്ധരിച്ചു ദീർഘിപ്പിക്കേണ്ടുന്ന ആവശ്യമില്ല. അല്ലാഹുവിൻെറ ഭരണ രഹസ്യങ്ങൾ പിശാചുക്കൾ അറിയുന്നതുപോകട്ടെ, മലക്കുകളും, നബിമാരു പോലും-അല്ലാഹു അറിയിച്ചുകൊടുത്താലല്ലാതെ-അറിയുന്നതല്ല.

قل لا يعلم من فى السموات والارض الغيب الا الله—النمل ٦٥

(പറയുക: അല്ലാഹു അല്ലാതെ, അദൃശ്യവാർത്തയെ ആകാശങ്ങളിലും ഭൂമിയിലും ഉള്ളവർ അറിയുകയില്ല. (സൂ: നംലു 65)

عالم الغيفلا يظهر على غيبه احد الا من ارتضى من رسول فانهيسلك من بين يديه ومن خلفه رصدا ـ الجن

(അദൃശ്യത്തെ അറിയുന്നവനാണവൻ-അല്ലാഹു. താൻ തൃപ്തിപ്പെട്ടിട്ടുള്ള വല്ല ദൂതന്നും അല്ലാതെ, തൻെറ അദൃശ്യകാര്യത്തെക്കുറിച്ച് അവൻ ഒരാൾക്കും വെളിപ്പെടുത്തിക്കൊടുക്കുന്നതല്ല. എന്നാൽ അതിൻെറ-ദൂതൻമാർക്കും വെളിപ്പെടുത്തിക്കൊടുക്കുന്നതിൻെറ-മുമ്പിലൂടെയും, പിമ്പിലൂടെയും അവൻ പാറാവും ഏർപ്പെടുത്തുന്നതുമാണ്. (സൂ:ജിന്ന് 26, 27) അപ്പോൾ, മലക്കുകൾ ആകാശത്തു വെച്ച് തമ്മതമ്മിൽ സംസാരിക്കുകയും പിശാചിനു തട്ടിയെടുക്കുവാൻ സാധ്യമാകുകയും ചെയ്യുന്ന വാർത്തകൾ അല്ലാഹുവിൻെറ ഇങ്ങിനെയുള്ള രഹസ്യകാര്യങ്ങളല്ലെന്നു സ്പഷ്ടമാണ്.

പിശാചുക്കളുടെ കട്ടുകേൾവിയെക്കുറിച്ചു ഖുർആൻെറയും നബിവചനങ്ങളുടെയും വ്യക്തമായ പ്രസ്താവനകളിൽ നിന്നു മനസ്സിലാക്കേണ്ടതു എന്താണെന്നു നാം കണ്ടു. മുൻഗാമികളും, പിൻഗാമികളുമായ എല്ലാ ഖുർ ആൻ വ്യാഖ്യാതക്കളും-ഏതെങ്കിലും ചില്ലറ വിശദീകരണങ്ങളിൽ പരസ്പരം അല്പസ്വല്പവ്യത്യാസം കണ്ടേക്കാമെങ്കിലും ഈ വിഷയത്തിൽ ഏകാഭിപ്രായക്കാരുമാണ്. വേണ്ടാ, പുരോഗമനത്തിൻെറയും, ശാസ്ത്രത്തിൻെറയും നൂറ്റാണ്ടായ ഈ ഇരുപതാം നൂറ്റാണ്ടിൽ വിരചിതമായ എല്ലാ പ്രധാന ഖുർആൻ വ്യാഖ്യാന ഗ്രന്ഥങ്ങളുടെ കർത്താക്കളും, പ്രഗത്ഭരായ മതപണ്ഡിതൻമാരും ഇതിൽനിന്നു ഒഴിവല്ല ഉദാഹരണമായി, അല്ലാമാ അഹ്മദു മുസ്തഫൽ മറാഗീയുടെ തഫ്സീർ, മുഹമ്മദ് ഫരീദ് വജ്ദിയുടെ സ്വഫ്വത്തുൽ ഇർഫാൻ, സയ്യിദ് റശീദ് റിളായുടെ തഫ് സീറുൽ മനാർ, മൗലാനാ, അബുൽകലാം ആസാദിൻെറ തുർജമാനുൽ ഖുർആൻ (ഉർദു), സയ്യിദ് ഖുത്ത്ബിൻെറ 'ഫീളിലാലിൽ ഖുർആൻ,' ശൈഖ് അലീ ത്വൻത്വാവിയുടെ തഫ്സീരുൽ ജവാഹീർ, അല്ലാമായൂസഫ് അലിയുടെ പരിഭാഷ (ഇംഗ്ളീഷ്) മുതലായ പലതും പരിശോധിച്ചാൽ ഈ വാസ്തവം മനസ്സിലാകും. ഇവരാരും പഴഞ്ചന്മാരായതുകൊണ്ടോ, ചിന്താശൂന്യരായതുകൊണ്ടോ, അനുകരണശീലരായതു കൊണ്ടോ ആണതെന്ന് ഇവരെപ്പറ്റി അല്പമെങ്കിലും അറിയുന്നവരാരും സംശയിക്കുകയില്ല. ഓരോരുത്തരുടെയും പ്രസ്താവനകളും വാചകങ്ങളും ഉദ്ധരിച്ചു ഈ കുറിപ്പു ദീർഘിപ്പിക്കുന്നില്ല. വിഷയം കൂടുതൽ സ്പഷ്ടമാകുന്നതിനും, തൽപരകക്ഷികൾ കുത്തിപ്പൊക്കാറുള്ള ചില സംശയങ്ങൾക്കു മറുപടി മനസ്സിലാക്കുന്നതിനും ഉതകുന്ന ചില വരികൾമാത്രം അവയിൽനിന്നു ഇവിടെ ഉദ്ധരിക്കുന്നു:

അല്ലാമാ മറാഗീ പറയുന്നു: 'മലക്കുകളിൽ നിന്നു ചില അദൃശ്യവാർത്തകളെ കേൾ

ക്കുവാൻ പിശാചുക്കൾ ഉദ്ദേശിക്കുമെന്നും, അവരുടെമേൽ തീജ്വാലകളും, കത്തുന്ന നക്ഷത്രങ്ങളും നിയോഗക്കപ്പെടുമെന്നും വിശുദ്ധ ഖുർആൻ നമുക്കു പറഞ്ഞുതരുന്നു. അതിൻെറ യാഥാർത്ഥ്യം എന്താണെന്നു കണ്ടുപിടിക്കുവാൻ നാം കിണയേണ്ടതില്ല. കാരണം, മതിയായ ലക്ഷ്യങ്ങളോടു കൂടി അതിൻെറ ശരിയായ വിവരം ലഭിക്കുമാറുള്ള ഉപാധികളും, മാർഗ്ഗങ്ങളും നമ്മുടെ പക്കലില്ല. ഖുർആനിൽ വന്നതും, നബി (ﷺ) ക്കു വഹ്യു ലഭിച്ചതുമെല്ലാം വിശ്വസിക്കാതിരിക്കുവാൻ നമുക്കു നിവൃത്തിയില്ല അതിനപ്പുറം ഗവേഷണം നടത്തുന്നതു കേവലം ഊഹവും അനുമാനവും മാത്രമേ നേടിത്തരികയുള്ളു. ഒരു മുസ്ലിമിനു അവൻെറ മതത്തിൽ മനസ്സമാധാനം കൈവരേണ്ടതിനു അതൊന്നും ആവശ്യമില്ല.' (تفسير المراغى ص ١٤ ج ١٤) അല്ലാമാ മറാഗിയുടെ ഈ പ്രസ്താവനയിലടങ്ങിയ അതേ ആശയം മൗലാനാ ആസാദിൻെറ തുർജമാനിലും കാണാം. (ترجمان للقرأن ص ٢٩٩ ج ٢)

ശൈഖ് ത്വൻത്വാവീ (*) യുടെ ചില വാക്യങ്ങൾകൂടി ചുരുക്കി ഉദ്ധരിക്കാം. അദ്ദേഹം സൂ: സ്വാഫ്-ഫാത്തിലെ മേലുദ്ധരിച്ച ആയത്തുകളെ ആധാരമാക്കിക്കൊണ്ട് അതിലദ്ദേഹം കാണുന്ന പല സൂചനകളും വിവരിച്ച ശേഷം പറയുന്നു:' ഇങ്ങിനെയെല്ലാം പറഞ്ഞുവെങ്കിലും, (ഖുർആൻ) വാചകങ്ങളുടെ വ്യക്തമായ സാരം, പിശാചുക്കൾ കട്ടുകേൾക്കുമെന്നും, തീജ്വാലകൊണ്ടു അവർ കരിയുമെന്നും, ചിലപ്പോൾ അതു ഏൽക്കാതെ അവർ രക്ഷപ്പെടുകയും, വീണ്ടും കള്ളൻമാരെപ്പോലെ മടങ്ങിവരുമെന്നുമൊക്കെത്തന്നെയാണ്... ജിന്നുകളിലുള്ള പിശാചുക്കൾ മനുഷ്യപിശാചുക്കളെപ്പോലെത്തന്നെയാണ്. (ദുഷിച്ചവരാണ്) . കാര്യമായ വ്യത്യാസമുള്ളതു, അവർ മാനുഷശരീരികളല്ല. ഇവർ മാനുഷരീരികളാണ് എന്നുള്ളതത്രെ. മനുഷ്യരുടെ ഉൽകൃഷ്ടവികാരങ്ങൾ 'മലഉൽ അഅ്ലാ' (الملاء الاعلى) യിൽ നിന്നുള്ള ശകലങ്ങളാകുന്നു....ആ ലോകവും നമ്മുടെ ബുദ്ധിയും തമ്മിലുള്ള ബന്ധം, സൂര്യനും നമ്മുടെ കണ്ണും തമ്മിലുള്ള ബന്ധംപോലെയാണ്....'

'അറിയുക: തീജ്വലാ (شهاب) യുടെ കാര്യം മുൻകാലത്തു ശാസ്ത്രജ്ഞൻമാരുടെ അടുക്കൽ ഒരു തീരാപ്രശ്നമായിരുന്നു. കാരണം, പിളരാനും കൂടാനും പാടില്ലാത്ത ഒരു ഘനപദാർത്ഥമായിരുന്നു അവരുടെ അഭിപ്രായത്തിൽ ആകാശം. അപ്പോൾ എങ്ങിനെയാണ് തീജ്വാലകൾകൊണ്ടു എറിയാലും മറ്റും ഉണ്ടാവുക? ഇന്നാകട്ടെ, നമുക്ക് എന്തൊരു ആശ്വാസമാണ്?! ആധുനിക ശാസ്ത്രീയ തത്വങ്ങളനുസരിച്ച് ആകാശനക്ഷത്രങ്ങളിൽനിന്നു തന്നെയുള്ള ചെറുക്ഷ്ണങ്ങളാണ് ഈ ജ്വാലകൾ (ഉൽക്കകൾ) എന്നായിരിക്കുന്നു. അപ്പോൾ നമുക്കിന്നു യാതൊരു സംശയത്തിനും അവകാശമില്ല. ഇതു ഖുർആൻെറ ഒരു അമാനുഷിക ദൃഷ്ടാന്തം തന്നെ! ആ കാലപ്പഴക്കം ചെന്ന ശാസ്ത്രത്തിനു ഖുർആൻ എതിരും, നിലവിലുള്ള ആധുനിക ശാസ്ത്രത്തിനു അതു അനുകൂലവുമാകുന്നു.....' (ملخصا من تفسير الجواهر من ص ١٠، ١١ ج ١٧)

ഇനി, കട്ടുകേൾവിയെ നിഷേധിക്കുന്നവർ, തങ്ങളുടെ വാദത്തോടു യോജിപ്പിക്കുവാ

* حكيم الاسلام (ഇസ്ലാമിലെ തത്വശാസ്ത്രനിപുണൻ) എന്നു കീർത്തിയാർജ്ജിച്ച ഒരു പണ്ഡിതനാണ് ഈജിപ്തുകാരനായ ത്വൻതാവി (الطنطاوى) അദ്ദേഹത്തിൻെറ 'തഫ്സീറുൽ ജവാഹിറി'നെപ്പറ്റി അധികമാരെയും പറഞ്ഞറിയിക്കേണ്ടതില്ല. ഖുർആൻ വ്യാഖ്യാന ഗ്രന്ഥമെന്നതിനെക്കാൾ, സർവ്വശാസ്ത്ര വിജ്ഞാനഗ്രന്ഥം എന്നാണതിനെപ്പറ്റി പറയേണ്ടത്. വിവധ ആധുനിക തത്വശാസ്ത്ര സിദ്ധാന്തങ്ങൾ ഇത്രയധികം വരച്ചുകാട്ടിയ ഗ്രന്ഥങ്ങൾ തുലോം കുറവാണ്. അതേസമയത്ത് അദ്ദേഹത്തിൻെറ 'പുരോഗമനാശയങ്ങൾ'ക്കുവേണ്ടി ഖുർആനെ അദ്ദേഹം വളച്ചുതിരിച്ചു വ്യാഖ്യാനക്കാറുമില്ല. മിക്ക ആയത്തുകൾക്കുശേഷവും അവയോട് നാമമാത്രമെങ്കിലും ബന്ധപ്പെടുത്താവുന്ന പല ശാസ്ത്രീയ വിജ്ഞാനങ്ങളും, തത്വങ്ങളും അദ്ദേഹം വിവിരിക്കുമെന്നുമാത്രം.

നായി ഖുർആൻ വചനങ്ങളിലെ ചില വാക്കുകൾക്കു കൽപിക്കുന്ന അർത്ഥങ്ങളെയും, തങ്ങൾക്കു തെളിവായി ചൂണ്ടിക്കാട്ടുന്ന ചില ഖുർആൻ വാക്യങ്ങളെയും മറ്റു സംബന്ധിച്ചാണ് ആലോചിക്കുവാനുള്ളത്. വാസ്തവത്തിൽ ജിന്നുവർഗ്ഗത്തിൻെറയും, അവരിലുള്ള പിശാചു വിഭാഗത്തിൻെറയും നിഷേധത്തിൽ അധിഷ്ഠിതമാണ് ഈ നിഷേധവും. അതിനെപ്പറ്റി കഴിഞ്ഞ വ്യാഖ്യാനക്കുറിപ്പിൽ നാം വിവരിച്ചതാണ്.

സൂറത്തു-സാഫ്-ഫാത്തിലെ ആയത്തിൽ ഇവരുടെ വക ഒരു പുതിയ അർത്ഥം നൽകപ്പെട്ടിട്ടുള്ള വാക്യമാണ് لا يسمعون الى الملاء الاعلى('മലഉൽ അഅ്ലാ'യിലേക്കു അവർ-പിശാചുക്കൾ-ചെവികൊടുത്തു കേൾക്കുകയില്ല) എന്ന വാക്യം. ഇവരുടെ അടുക്കൽ പിശാചുക്കൾ മനുഷ്യൻമാരായ സ്ഥിതിക്ക് മലക്കുകളാകുന്നു 'മലഉൽ അഅ്ലാ'യും മനുഷ്യർ തന്നെയാണെന്നു പറയുവാൻ ഇവർ നിർബ്ബന്ധിതരായിരിക്കുകയാണ്. ആകയാൽ, ആ വാക്കിനു 'ഉന്നത നേതാക്കൻമാർ, ഉൽകൃഷ്ടരായ ആളുകൾ' എന്നൊക്കെയാണ് ഇവർ അർത്ഥമാതക്കുന്നത്. الملاء എന്നാൽ 'സംഘം, പ്രധാനികൾ, പ്രമുഖർ, കാര്യലോചനയിലോ അഭിപ്രായത്തിലോ യോജിക്കുന്ന ആളുകൾ' എന്നിങ്ങിനെയും الاعلى എന്നാൽ' മേലേകിടയിലുള്ള, ഉന്നതമായ' എന്നുമാണ് ഭാഷാർത്ഥം, ഭാഷാർത്ഥം നോക്കുമ്പോൾ ഇവർ കൽപിച്ച അർത്ഥത്തിൽ വലിയൊരു അബദ്ധമുണ്ടെന്നു പറഞ്ഞുകൂടാ. പക്ഷേ, രണ്ടു പദങ്ങളും ചേർന്ന് الملاء الاعلى എന്നു പറയുമ്പോൾ അതിൻെറ ഉദ്ദേശ്യം എന്താണെന്നാണ് നോക്കേണ്ടത്. നിഘണ്ടുക്കളിൽ അതിന്നു കാണുന്ന അർത്ഥങ്ങൾ, ' ആകാശലോകം, സ്വർഗ്ഗീയനഗരം, ആത്മീയ ജീവികളുടെ ലോകം' എന്നിങ്ങനെയാണ്. (*) 'ഉൽകൃഷ്ടൻമാർ എന്നോ, 'ഉന്നതനേതാക്കൾ, എന്നോ പോലെയുള്ള അർത്ഥങ്ങൾ കാണപ്പെടുന്നില്ല. ഖുർആൻ വ്യാഖ്യാതാക്കളാകട്ടെ, മലക്കുകൾ, മലക്കുകളിൽ പ്രധാനികൾ, ആകാശലോകവും അതിലെ മലക്കുകളും, മലക്കുകളുടെ ഉന്നതസമൂഹം' എന്നിത്യാദി അർത്ഥങ്ങൾ മാത്രമാണതിന്നു നൽകുന്നത്. (†) അല്ലാമാ ഫരീദ്വജ്ദീ ഇങ്ങിനെയുംകൂടി പറഞ്ഞു കാണുന്നു: 'മലക്കുകളായിരിക്കും അവർ. ഒരപക്ഷേ, ആ ഉന്നതലോക (നക്ഷത്ര) ങ്ങളിലെ നിവാസികളാണെന്നും, അല്ലെങ്കിൽ അവിടെയുള്ള മലക്കുകളാണെന്നുവരാം. (‡)

الملاء الاعلى യുടെ അർത്ഥം നിർണ്ണയിക്കുവാൻ ഖുർആനിൽനിന്നും, ഹദീസിൽനിന്നും നമുക്കു വല്ലതും ലഭിക്കുവാനുണ്ടോ എന്നുകൂടി നോക്കാം. സൂ:സ്വാദ് 60-63 ആയത്തുകളിൽ നരകവാസികൾ തമ്മിൽ ഉണ്ടാകുന്ന ചില വിവാദങ്ങളെപ്പറ്റി പ്രസ്താവിക്കുന്നുണ്ട്. അതിനുശേഷം അതിനെ ചൂണ്ടിക്കാട്ടിക്കൊണ്ട് 64-ാം ആയത്തിൽ 'അതു യഥാർത്ഥം തന്നെയാണ്, നരകക്കാർ പരസ്പരം നടത്തുന്ന വിവാദമാണ് (ان ذلك لحق تخاصم اهل النار) എന്നു പറഞ്ഞ് ആ വിഷയം അവസാനിപ്പിക്കുന്നു. പിന്നീട് നബി (ﷺ) ജനങ്ങളോട് പറയണം (قل) എന്നു കൽപിച്ചുകൊണ്ട് 65 മുതൽ 70 കൂടിയ വചനങ്ങളിൽ പല കാര്യങ്ങലും അല്ലാഹു പ്രസ്താവിക്കുന്നു. അതിന്നിടയിലുള്ള 69-ാം വചനം ഇപ്രകാരമാണ്: ماكان لى من علم بالملأ الاعلى اذ يخصمون (മലാഉൽ അഅ്ലയെക്കുറിച്ച് അവർ തർക്കം നടത്തിക്കൊണ്ടിരുന്ന അവസരത്തിൽ എനിക്കു ഒരു അറിവും ഉണ്ടായിരുന്നില്ല.) 70ൽ ان يوحى الى الا انام انا نذير مبين (ഒരു സ്പഷ്ടമായ താക്കീതുകാരനാണെ

---

* عالم الارواح المجردة, الملائكة Heaven, Celestial City മുതലായവ

† السموات ومن فيها من الملئكة, اشراف الملئكة, الملائكة The Exalted Assembly of Angels.

‡ هم الملئكة وربما كانوا هم سكان تلك العوالم العالية او الملئكة الذين لديهم

ന്നതിനാലല്ലാതെ എനിക്കു 'വഹ്‌യു' നൽകപ്പെടുന്നില്ല) എന്നും പറയുന്നു. അടുത്ത 71-ാം വചനം ഇപ്രകാരമാണ്. اذ قال ربك للملئكة أني خالق بشرا من طين (അതായതു, ഞാൻ കളിമണ്ണിൽനിന്ന് ഒരു മനുഷ്യനെ സൃഷ്ടിക്കുവാൻ പോകുന്നുവെന്നു നിൻെറ റബ്ബ് മലക്കുകളോടു പറഞ്ഞ സന്ദർഭം.) തുടർന്നുകൊണ്ട് ആദം (عليه السلام) ൻെറ സൃഷ്ടിയെക്കുറിച്ചും അനന്തര സംഭവങ്ങളെക്കുറിച്ചും പ്രസ്താവിച്ചിരിക്കുന്നു. അപ്പോൾ, 69-ാം വചനത്തിൽ പറഞ്ഞ 'മലഉൽ അഅ്ലാ'കൊണ്ട് ഉദ്ദേശ്യം മലക്കുകളാണെന്നും, അവരുടെ തർക്കംകൊണ്ടുദ്ദേശ്യം, ആദം (അ) നെ സൃഷ്ടിക്കുവാൻ ഉദ്ദേശിക്കുന്ന വിവരം അല്ലാഹു മലക്കുകളെ അറിയിച്ചപ്പോൾ അവർ പറഞ്ഞിരുന്ന (സൂ: അൽബഖറഃ 30ൽ പ്രസ്താവിക്കപ്പെട്ട) മറുപടിയാണെന്നും വ്യക്തമാണ്.

എന്നാൽ, ഈ വാസ്തവം സമ്മതിച്ചാൽ, കട്ടുകേൽവിയുടെ നിഷേധവും, ജിന്നു വർഗ്ഗത്തിൻെറ നിഷേധവും പിൻവലിക്കേണ്ടിവരുമല്ലോ. അതിനു ഇവർ ഉപയോഗിച്ച സൂത്രം കാണുമ്പോൾ നാം അമ്പരന്നുപോകും! കുറേ മുമ്പ് (64-ാം വചനത്തിൽ) പറഞ്ഞവസാനിപ്പിക്കുകയും, പിന്നീട് വേറെ കുറെ കാര്യങ്ങൾ പുതുതായി പറയുകയും ചെയ്തിട്ടുള്ള നരകക്കാരുടെ ആ വിവാദമാണുപോൽ 69-ാം ആയത്തിൽ ചൂണ്ടിക്കാട്ടുന്ന തർക്കവും! ആ നരകവാസികളിൽ മേലേക്കിടയിലുള്ള നേതാക്കൻമാരാണുപോൽ 'മലഉൽ അഅ്ലാ. (سبحان الله) സ്വന്തം ആശയങ്ങളുടെ സംരക്ഷണത്തിനുവേണ്ടി ഖുർആൻ വാക്യങ്ങൾക്കു ഇമ്മാതിരി വ്യാഖ്യാനം നൽകുവാൻ അതിൻെറ അനുയായികൾക്കു ധൈര്യം തോന്നുന്നതു അത്യാശ്ചര്യം തന്നെ! അല്ലാഹു നമുക്കും അവർക്കും പൊറുത്തുതരട്ടെ. ആമീൻ (കൂടുതൽ വിവരം തൽസ്ഥാനത്തു വെച്ചു കാണാം. (ن شاء الله) സൂറത്തുൽ ജിന്നിൽ, ഞങ്ങൾ ആകാശം സ്പർശിച്ചുനോക്കുമ്പോൾ അതു പാറാവുകാരാൽ നിറക്കപ്പെട്ടിരിക്കുന്നു. (وانا لمسنا السماء الخ) എന്നു പറഞ്ഞുവല്ലോ. മലഉൽ അഅ്ലാ സ്ഥിതിചെയ്യുന്നത് ആകാശത്താണെന്നും, അതു മലക്കുകളാവാനേ സാധ്യതയുള്ളുവെന്നും അതിൽനിന്നും വ്യക്തമായി മനസ്സിലാക്കാം.

'മലഉൽ അഅ്ലാ' കൊണ്ടുദ്ദേശ്യം മനുഷ്യനേതാക്കളല്ല, മലക്കുകൾ തന്നെയാണെന്നു ഹദീസിൽ നിന്നും മനസ്സിലാക്കുവാൻ കഴിയും, ഇബ്നു അബ്ബാസ് (رضي الله عنه), മുആദ് (رضي الله عنه), അബ്ദുറഹ്മാനുബ്നു ആയിശ് (رضي الله عنه) (*) എന്നീ സഹാബികളിൽ നിന്നായി ഇമാം അഹ്മദും, തിർമദീയും (رحمه الله) മറ്റും ഉദ്ധരിച്ചിട്ടുള്ള ഒരു ഹദീസിൻെറ ചുരുക്കം ഇതാണ്: നബി (صلى الله عليه وسلم) പറഞ്ഞു: 'ഞാൻ എൻെറ റബ്ബിനെ സ്വപ്നത്തിൽ കണ്ടു. മലഉൽ അഅ്ലാ എന്തു കാര്യത്തിലാണ് തർക്കിക്കുന്നതു (فيم يختصم الملا الاعلى) എന്നറിയാമോ എന്നു റബ്ബ് എന്നോടു ചോദിച്ചു. നിനക്കാണല്ലോ നല്ലപോലെ അറിയുക (انت اعلم) എന്നു ഞാൻ മറുപടി പറഞ്ഞു. എനിക്കു കാര്യം മനസ്സിലായി. ഞാൻ പറഞ്ഞു: അതെ, പാപങ്ങൾ പൊറുപ്പിക്കുന്ന (പുണ്യമായ) കാര്യങ്ങളെക്കുറിച്ചാണ്.' (തുടർന്നു കൊണ്ട് പല പുണ്യകർമ്മങ്ങളെയും അതിൽ പ്രസ്താവിച്ചിട്ടുണ്ട്.) ചുരുക്കത്തിൽ-ഇവർ പറഞ്ഞതുപോലെ-'മലഉൽ അഅ്ലാ' എന്നതു മലക്കുകളാണെന്ന് ഒരിക്കൽ ആരോ അങ്ങ് പറയുകയും, ബാക്കിയുള്ളവർ അതപ്പടി ഏറ്റുപാടുകയും ചെയ്തതല്ലെന്നും, ഖുർആനിൽ നിന്നും ഹദീസിൽ നിന്നും മനസ്സിലാക്കിയതാണെന്നും വ്യക്തമായല്ലോ.

ഇനി, ഇവർ തെളിവിനു കൊണ്ടുവന്ന ചില ഖുർആൻ വചനങ്ങൾ പരിശോധിക്കാം. 1-ാമത്തേതു 67: 5ലാണല്ലോ. ആ ആയത്തു ഇതാണ് :

ولقد زينا السماء الدنيابمصابيح وجعلناها رجوما للشياطين واعتدنا لهمعذاب السعير – الملك

ഏറ്റവും അടുത്ത ആകാശത്തെ നാം ചില വിളക്കുകൾ കൊണ്ടു അലങ്കരിച്ചിരിക്കുന്നു.

* عبد الرحمن ابن عائش

അവയെ പിശാചുക്കളെ എറിയുന്നതും ആക്കിയിരിക്കുന്നു. അവർക്കു നാം കത്തി ജ്വലിക്കുന്ന അഗ്നിയുടെ ശിക്ഷ ഒരുക്കി വെക്കുകയും ചെയ്തിരിക്കുന്നു.' ഇതാണ് ഈ ആയത്തിൻെറ ശരിയായ അർത്ഥം. ഖുർആൻ വ്യാഖ്യാതാക്കളെല്ലാം സ്വീകരിച്ചിട്ടുള്ള അർത്ഥവും ഇതുതന്നെ. മാത്രമല്ല, നക്ഷത്രങ്ങളാകുന്ന അലങ്കാരംകൊണ്ടു ആകാശത്തെ അലങ്കരിച്ചിട്ടുണ്ടെന്നു പ്രസ്താവിക്കുന്ന മിക്ക ആയത്തുകളും പരിശോധിച്ചാൽ ഈ അർത്ഥമാണ് ഇവിടെയും യോജിച്ചതെന്നു കാണാം:-

മുകളിൽ ഉദ്ധരിച്ച മൂന്നു സൂറത്തുകളിലെ ആയത്തുകളും നോക്കുക. ഒന്നാമത്തേതിൽ 'എല്ലാ ആട്ടപ്പെട്ട പിശാചിൽ നിന്നും അവയെ നാം കാക്കുകയും ചെയ്തിട്ടുണ്ട്' (وحفظناها من كل شيطان رجيم) എന്നും, രണ്ടാമത്തേതിൽ, 'എല്ലാ മുരട്ടുശീലക്കാരനായ പിശാചിൽ നിന്നും കാവലും ആക്കിയിരിക്കുന്നു' (وحفظناها من كل شيطان مارد) എന്നും, 'തുരത്തിവിടുവാനായി എല്ലാ ഭാഗത്തുനിന്നും അവർ എറിയപ്പെടും' (يقذفون من كل جانـ دحورا) എന്നും പറയുന്നു. 'ശക്തിമത്തായ പാറാവുകാരാൽ ആകാശം നിറക്കപ്പെട്ടിരിക്കുന്നു' (ملئت حرسا شديدا) എന്നു മൂന്നാമത്തേതിലും കാണാം, സൂ: ഹാമീം സജദഃ 12ൽ, 'ഏറ്റം അടുത്ത ആകാശത്തെ നാം ചില വിളക്കുകൾ കൊണ്ടു അലങ്കരിച്ചിരിക്കുന്നു; കാവലും ആക്കിയിരിക്കുന്നു'. (وزينا السماء الدنيا بمصابيح وحفظا) എന്നും പറയുന്നു. ചുരുക്കിപ്പറഞ്ഞാൽ, നക്ഷത്രങ്ങളെ അല്ലാഹു ആകാശത്തിനു ഒരു അലങ്കാരവും, അതിനു ഒരു കാവലുമാക്കിവെച്ചിരിക്കുകയാണെന്ന തത്വം ഖുർആൻ ആവർത്തിച്ചു പറയാറുള്ളതാണ്. പിശാചുക്കളെ അവമൂലം എറിഞ്ഞോട്ടുന്നുവെന്ന നിലക്കാണ് അവ ആകാശത്തിന്ന് കാവലായിത്തീരുന്നതെന്നും അവയിൽ നിന്നു വ്യക്തമായി മനസ്സിലാക്കാം.

ഇതെല്ലാം കണക്കിലെടുത്തുകൊണ്ടു സൂ: മുൽകിലെ ആ ആയത്തിൽ وجعلناها رجوما لـلشيطان എന്ന വാക്കിനു 'അവയെ നാം പിശാചുക്കളെ എറിയുന്നതാക്കി' എന്നാണോ അർത്ഥം കൊടുക്കേണ്ടതു, അതല്ല, 'പിശാചുക്കളുടെ ഊഹങ്ങൾക്കു പാത്രമാക്കി' എന്നാണോ അർത്ഥം കൊടുക്കേണ്ടത്? നിഷ്പക്ഷബുദ്ധിയോടെ ഒന്നു ആലോചിച്ചു നോക്കുക! (رجم) (റജ്മു) എന്നതിൻെറ ബഹുവചനമാണ് (رجوم) (റുജൂമു) എന്നറിയപ്പെടുന്ന വസ്തു (ما يرجم به) എന്നും, (ظن) ഊഹം'എന്നും ഭാഷയിൽ അതിന്നർത്ഥമുണ്ട്. പക്ഷേ, മേൽ ചൂണ്ടിക്കാട്ടിയതു പോലുള്ള വസ്തുതകൾ മുമ്പിലുള്ളതുകൊണ്ടു മാത്രമാണ് 'എറിയപ്പെടുന്നതു' എല്ലാവരും അതിന്നർത്തം സ്വീകരിച്ചത് ഒന്നിലധികം അർത്ഥം വരാവുന്നതോ, വേണ്ടത്ര വ്യക്തമല്ലെന്നു തോന്നുന്നതോ ആയ ആയത്തുകൾക്കു അവയെക്കാൾ വ്യക്തവും വിശദവുമായ മറ്റു ആയത്തുകളോടു യോജിക്കുന്ന അർത്ഥവ്യാഖ്യാനമാണ് നൽകേണ്ടതെന്നുള്ള തർക്കമറ്റ ഒരു നിയമമത്രെ. എന്നിരിക്കെ, ഏതെങ്കിലും അറിയപ്പെടാത്ത ചിലർ ആ വാക്കിനു 'ഊഹങ്ങൾ' എന്നു അർത്ഥം കൊടുത്തിട്ടുണ്ടെങ്കിൽ തന്നെ, അതു സ്വീകാര്യമല്ല. അതുകൊണ്ടാണ് ഇങ്ങിനെയും ഒരു അഭിപ്രായമുണ്ടെന്നു തൻെറ തഫ്സീറിൽ രേഖപ്പെടുത്തിയ ഇമാം ബൈളാവീ (റ) -ദുർബ്ബലമോ തള്ളപ്പെട്ടതോ ആയ അഭിപ്രായങ്ങൾ ഉദ്ധരിക്കുമ്പോൾ അദ്ദേഹവും മറ്റുള്ളവരും ചെയ്യാറുള്ളതുപോലെ-അതു ഉദ്ധരിച്ചപ്പോൾ, 'ആരോ പറഞ്ഞിട്ടുണ്ട്' (قيل) എന്നു പറഞ്ഞ് അതിൻെറ കൊള്ളാരുതായ്മ ചൂണ്ടിക്കാട്ടിയതും. ഇമാം ബൈളാവീ (ﷺ) ആ അഭിപ്രായം സ്വീകരിച്ച ആളല്ല. ആണെന്നു സങ്കൽപിച്ചാൽ തന്നെ, അദ്ദേഹം ജിന്നുവർഗ്ഗത്തെയോ, പിശാചുക്കളുടെ കട്ടുകേൾവിയെയോ നിഷേധിക്കുന്ന ആളുമല്ലസ്ഥാപിക്കുന്ന ആളാണ്-എന്നുകൂടി ഓർക്കേണ്ടതുണ്ട്.

'കട്ടുകേൾക്കൽ വാദത്തെ അടിയോടെ തുടച്ചുനീക്കുന്നതാണെന്നുള്ള നിഗമനത്തോടെ ഇവർ എടുത്തുകാട്ടുന്ന 2-മത്തെ തെളിവാണ് 52:38ലെ ഖുർആൻവചനം. 'ആകാശത്തെ വാർത്തകൾ ഞങ്ങൾക്കു അറിയുവാൻ കഴിയുമെന്നു പറഞ്ഞു ജനങ്ങളെ

ത്തെ നിയമപ്രകാരം പല രാഷ്ട്രങ്ങളിലും ശിക്ഷാർഹമായിട്ടുള്ളതെന്ന് പറയാം. നിയമപരമായി നോക്കുമ്പോൾ വ്യഭിചാരത്തിന് പ്രോൽസാഹനമോ, നിർബ്ബന്ധമോ എവിടെയും നിലവിലില്ല എന്നത് ശരിയാണ്. എങ്കിലും, പല കലാവിനോദങ്ങളും, പുതുതായി നടപ്പിൽ വന്നുകൊണ്ടിരിക്കുന്ന ഏതാനും സർക്കാർ നിയമങ്ങളും ഇക്കാലത്ത് വ്യഭിചാരവൃത്തിക്ക് തികച്ചും പ്രോൽസാഹനം നൽകുന്നുവെന്നത് ഒരു വാസ്തവം മാത്രമാണ്. മനുഷ്യത്വത്തെയും, ധാർമ്മികത്വത്തെയും നിലനിറുത്തേണമെങ്കിൽ, മനുഷ്യസ്രഷ്ടാവിനാൽ നിയമിക്കപ്പെട്ട ധാർമ്മിക നടപടികൾ സ്വീകരിച്ചേ തീരൂ.

ഖുർആൻ വ്യാഖ്യാതാക്കളും, ഇസ്‌ലാമിക കർമ്മശാസ്ത്ര الفقه الاسلامى പണ്ഡിതൻമാരും വളരെയധികം വിസ്തരിച്ച് വിവരിച്ചിട്ടുള്ള ഒരു ആയത്താണ് നാം വായിച്ചത്. ഈ ആയത്തിൽ നിന്നും, അതിനോട് ബന്ധപ്പെട്ട ഹദീസുകളിൽ നിന്നുമായി അനവധി സംഗതികൾ ഇവിടെ അവർ വിവരിച്ച് കാണാം. അവയിൽ മുഖ്യമായ ഒന്ന് രണ്ട് സംഗതികൾ ഇവിടെ ചുരുക്കി പ്രസ്താവിക്കുന്നത് ആവശ്യമാകുന്നു. അതിനുമുമ്പായി, ഇസ്‌ലാമിൻെറ ഒരു അടിസ്ഥാനതത്വം ഇവിടെ ഓർക്കേണ്ടതുണ്ട്. ഇസ്‌ലാമിൻെറ മൂലപ്രമാണങ്ങൾ ഖുർആനും ഹദീസുമാകുന്നു. വേദഗ്രന്ഥവും, സാക്ഷാൽ അടിസ്ഥാനവും ഖുർആൻ തന്നെ. നബി (ﷺ) തിരുമേനിയുടെ വചനങ്ങളും, മാതൃകാപ്രവർത്തനങ്ങളുമാകുന്ന സുന്നത്ത്-അല്ലെങ്കിൽ ഹദീസ്--അതിൻെറ വ്യാഖ്യാനവുമാണ്. മറ്റൊരുവിധത്തിൽ പറയുകയാണെങ്കിൽ, ഖുർആൻെറ വ്യാഖ്യാതാവാണ് നബി (ﷺ) തിരുമേനി. അവിടുത്തെ വ്യാഖ്യാനത്തിന് നിരക്കാത്ത ഏത് വ്യാഖ്യാനവും സ്വീകാര്യമല്ല തന്നെ. ഇതിന് തെളിവായി പലതും ഉദ്ധരിക്കുവാനുണ്ടെങ്കിലും, അൽപം ചില ഖുർആൻ വചനങ്ങൾകൊണ്ട് നമുക്ക് ഇവിടെ മതിയാക്കാം:-

(١) وانزلنا اليك الذكر لتبين للناس ما نزل اليهم –النحل
(٢) وما ينطق عن الهوى ان هوالا وحي يوحى – النجم
(٣)وما اتاكم الرسلول فخذوه وما نهكم عنه فانتهوا واتقوا الله ان الله شديد العقاب – الحشر

സാരങ്ങൾ: 1. ജനങ്ങൾക്ക് ഇറക്കപ്പെട്ടിട്ടുള്ളതിനെ അവർക്ക് നീ വിവരിച്ച് കൊടുക്കുവാനാണ് നിനക്ക് നാം 'ദിക്റി'നെ ഇറക്കിയിട്ടുള്ളത്. 16:44 (ഇവിടെ 'ദിക്ർ' (ذكر) എന്ന പദത്തിന് 'ബോധനം, സ്മരണ, ഉപദേശം' എന്നിങ്ങനെയുള്ള ഏത് വാക്കർത്ഥം കൊടുത്താലും ശരി, ഖുർആൻ മാത്രമോ, അല്ലെങ്കിൽ ഖുർആൻ അടക്കമുള്ള ദിവ്യബോധനങ്ങളോ ആണ് അതുകൊണ്ട് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതെന്ന കാര്യത്തിലും, നബി (ﷺ)യെ അഭിമുഖീകരിച്ചുകൊണ്ടാണിത് പറഞ്ഞിട്ടുള്ളതെന്ന കാര്യത്തിലും സംശയമില്ല.) 2. അദ്ദേഹം-നബി-തന്നിഷ്ടപ്രകാരം മിണ്ടുകയില്ല. (സംസാരിക്കുകയില്ല) അത് അദ്ദേഹത്തിന് നൽകപ്പെടുന്ന 'വഹ്‌യ' ല്ലാതെ മറ്റൊന്നുമല്ല. 53:3, 4. 3. റസൂൽ നിങ്ങൾക്ക് കൊണ്ടുവന്നതെന്തോ അത് നിങ്ങൾ സ്വീകരിക്കുവിൻ; അദ്ദേഹം നിങ്ങളോട് ഏതൊന്നിനെപ്പറ്റി വിരോധിച്ചുവോ അത് നിങ്ങൾ വർജ്ജിക്കുകയും ചെയ്യുവിൻ! 59:7 (സ്വീകരിക്കുവാൻ പറയുന്നിടത്ത് അദ്ദേഹം 'കൽപിച്ചത്' എന്ന് പറയാതെ, അദ്ദേഹം കൊണ്ടുവന്നത് (ما آتاكم) എന്ന് പറഞ്ഞ ഭാഗം പ്രത്യേകം ഗൗനിക്കേണ്ടതാകുന്നു. അദ്ദേഹത്തിൻെറ വാക്കിൽ മാത്രമല്ല പ്രവൃത്തിയിലും മാതൃകയുണ്ടെന്നാണത് കാണിക്കുന്നത്)''

ഉദ്ദേശ്യം വിവരിക്കുക, സാമാന്യമായിപ്പറഞ്ഞതിനെ വിസ്തരിച്ചു കാണിക്കുക, സൂചനകൾ വെളിപ്പെടുത്തുക, പരിധികളും ഉപാധികളും നിർണ്ണയിക്കുക, മൊത്തമായിപ്പറഞ്ഞതിനെ വിശദീകരിക്കുക മുതലായതിനാണല്ലോ വ്യാഖ്യാനമെന്ന് പറയുന്നത്. (*)

الزانية والزانى (വ്യഭിചാരം ചെയ്തവളും വ്യഭിചാരം ചെയ്തവനും) എന്ന വാക്കുകൾ

* മുഖവുര നാലാം ഖണ്ഡികയിൽ ഖുർആൻ വ്യാഖ്യാനത്തെ സംബന്ധിച്ച് നാം വിവരിച്ചിട്ടുള്ള പലതും ഇവിടെ സ്മരിക്കാം. കർമ്മശാസ്ത്രനിദാനഗ്രന്ഥങ്ങളിലും (اصول فقه) ഖുർആൻ വ്യാഖ്യാനശാസ്ത്രഗ്രന്ഥങ്ങളിലും (علوم التفسير) ഈ വിഷയം സവിസ്തരം പ്രതിപാദിക്കപ്പെട്ടിരിക്കുന്നു.

വിവാഹം കഴിഞ്ഞവർക്കും, വിവാഹം കഴിയാത്തവർക്കും ഉപയോഗിക്കാവുന്നതാണ്. പക്ഷേ, ഹദീസിൽ, വ്യഭിചാരം ചെയ്യുന്നവരെ 'മുഹ്സ്വൻ' (المحصن) എന്നും, 'മുഹ്സ്വൻ' അല്ലാത്തവൻ (غيرالمحصن) എന്നും വിഭജിച്ചിരിക്കുന്നു. 'മുഹ്സ്വൻ' എന്ന വാക്ക് ഒന്നിലധികം അർത്ഥത്തിൽ ഉപ യോഗിക്കപ്പെടാറുണ്ട്. അതിനെപ്പറ്റി 4-ാം വചനത്തിൻെറ വിവരണത്തിൽ കാണാം. അംഗീ കരിക്കപ്പെട്ട വിവാഹം വഴി, ഭാര്യാഭർത്തൃസഹവാസം നടന്നിട്ടുള്ള സ്വതന്ത്രനായ-അടിമയല്ലാ ത്ത-ആൾ എന്നാണ് ഇവിടെ ഈ വാക്കുകൊണ്ട് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളത്. ഭാര്യാഭർത്തൃ സഹവാ സം നടന്നിട്ടില്ലാത്തവരും, അംഗീകൃത വിവാഹം കഴിയാത്തവരും, അടിമകളും 'മുഹ്സ്വന'ല്ലാ ത്തവരിൽ ഉൾപ്പെടുന്നു.

ആയത്തിൽ പ്രസ്താവിച്ച അടിശിക്ഷ 'മുഹ്സ്വന'ല്ലാത്തവനുള്ളതാണെന്നും, 'മുഹ്സ്വ ൻെറ' ശിക്ഷ എറിഞ്ഞുകൊല്ലലാണെന്നും നബി (ﷺ) തിരുമേനി വാക്ക് മുഖേനയും, പ്രവൃത്തി മുഖേനയും വ്യക്തമാക്കിയിരിക്കുകയാണ്. നിഷ്പക്ഷഹൃദയനായ ഏതൊരു മുസ്ലിമിനും നിഷേധിക്കാൻ കഴിയാത്തവണ്ണം ബലവത്തായ അനേകം ഹദീസുകൾവഴി ഇത് സ്ഥാപിതമായി ട്ടുണ്ട്. അബൂബക്കർ, ഉമർ, അലി, ജാബിർ, അബൂസുഈദിൽ ഖുദ്രീ, അബൂഹുറൈറ, സൈദുബ്നു ഖാലിദ്, ബുറൈദത്തുൽ അസ്ലമീ (رضي الله عنهم) തുടങ്ങിയ പല സഹാബികളിൽ നിന്നും നിവേദനം ചെയ്യപ്പെട്ടിട്ടുള്ളതും, ബുഖാരീ, മുസ്ലിം (ﷺ)തുടങ്ങിയ എല്ലാ പ്രധാന ഹദീ സു പണ്ഡിതൻമാരും രേഖപ്പെടുത്തിയിട്ടുള്ളതുമാണ് അവ. ഒരൊറ്റ സഹാബിയോ, താബിഈ (സഹാബികളുടെ പിൻഗാമി) യോ, ഇമാമോ ഇതിൽ എതിരഭിപ്രായക്കാരുമില്ല. നബി (ﷺ) തിരുമേനി തന്നെ, എറിഞ്ഞുകൊല്ലുവാൻ വിധി നടത്തിയ സംഭവങ്ങൾ മൂന്നെണ്ണം രേഖപ്പെടു ത്തപ്പെട്ടിട്ടുമുണ്ട്. ഖുലഫാഉറാശിദിൻെറ കാലത്തും അത് നടന്നിരിക്കുന്നു. അവ മുഴുവനുമോ, ഏതാനുമോ ഇവിടെ വിവരിക്കുന്നപക്ഷം ഈ വിവരണം വളരെ ദീർഘിച്ചുപോകുന്നതുകൊ ണ്ടും, ആർക്കും അന്വേഷിച്ചറിയാവുന്നവിധം അവ ശ്രുതിപ്പെട്ടതാകകൊണ്ടും ഇവിടെ അവ ഉദ്ധരിക്കുന്നില്ല.

ചുരുക്കിപ്പറഞ്ഞാൽ, മേൽകാണിച്ചതുപോലയുള്ള ഖുർആൻ വാക്യങ്ങളിൽ വിശ്വസിക്കു ന്ന ഏതൊരാൾക്കും, നബി (ﷺ) യുടെ സുന്നത്ത് (വാക്കും പ്രവൃത്തിയും) ഖുർആൻെറ വിവര ണമായി അംഗീകരിക്കുന്ന ആർക്കും ഈ വിഷയത്തിൽ ഭിന്നാഭിപ്രായം-അഥവാ, എല്ലാതരം വ്യഭിചാരികൾക്കുമുള്ള ശിക്ഷ നൂറ് അടി മാത്രമാണ് എന്നുള്ള വാദം-ഉണ്ടായിരിക്കുവാൻ നിവൃ ത്തിയില്ല, ഇതേവരെ അങ്ങിനെ ഉണ്ടായിട്ടുമില്ല. മുൻകാലത്ത് ഈ വിഷയത്തിൽ എതിരഭിപ്രായം ഉണ്ടായിട്ടുള്ളത്. 'ഖവാരിജ്'' എന്ന പേരിൽ അറിയപ്പെടുന്ന കക്ഷി (*)ക്കുമാത്രമാണ്. അടിസ്ഥാ നപരമായിത്തന്നെ മുസ്ലിംകളുമായി ഭിന്നിച്ചു നിന്ന ഒരു കക്ഷിയാണത്. ഈ അഭിപ്രായത്തിൽ അവരെ അനുകരിക്കുന്ന ചില വ്യക്തികൾ പിന്നീടും ചുരുക്കത്തിൽ ഇല്ലാതില്ല. ഒന്നുകിൽ അവർ, ആദർശപരമായി 'ഖവാരിജി'നോട് യോജിക്കുന്നവരായിരിക്കും. അല്ലെങ്കിൽ ഖുർആൻ മാത്രമേ ഇസ്ലാമിൻെറ ലക്ഷ്യപ്രമാണമായുള്ളൂവെന്ന് പ്രത്യക്ഷമായോ പരോക്ഷമായോ വാദിച്ചുകൊണ്ട് സുന്നത്തിനെ നിഷേധിച്ചുകളയുന്ന 'അഹ്ലുൽ ഖുർആൻ' വിഭാഗത്തിൽപെട്ട വരായിരിക്കും. അതുമല്ലെങ്കിൽ, ആധുനിക ലഹരിനിമിത്തം ഇസ്ലാമിക വിധികളെ ജനഹിത ത്തിനൊത്തും, കാലത്തിനൊത്തും ചിത്രീകരിക്കുവാൻ മുതിരുന്നവരായിരിക്കും. മറ്റാർക്കും അതിനുള്ള ആവശ്യമോ ധൈര്യമോ ഉണ്ടാകുന്നതല്ല.

നബി (ﷺ) തിരുമേനിയും, ഉമർ (رضي الله عنه)മുതലായ ചില മഹാൻമാരും ഇങ്ങനെയുള്ളവ രെപ്പറ്റി മുമ്പേ ചെയ്തിട്ടുള്ള പ്രവചനങ്ങൾ കാണുമ്പോൾ, ചിന്തിക്കുന്ന സത്യവിശ്വാസികൾക്ക് വിശ്വാസവർദ്ധനവുണ്ടാകുകയാണ് ചെയ്യുക. നബി (ﷺ) പറയുന്നു:-

* ഖവാരിജ് (الخوارج) ഖിലാഫത്തിനെതിരായി വമ്പിച്ച വിപ്ളവമുണ്ടാക്കിയ ഒരു കക്ഷിയാണ് ഇത്. അലി (@@) യുടെ കാലത്താണ് ഇവരുടെ ഉൽഭവം. ഇവർക്ക് സ്വന്തമായ പല അഭിപ്രായങ്ങളും ആദർശങ്ങളുമുണ്ടായിരുന്നു. ഇന്ന് ഈ കക്ഷി നിലവിലില്ല. ഇവരുടെ ചരിത്രം പ്രസിദ്ധമാണ്.

**لا الفين احدكم متكأ على اريكته يأتيه الامر من امرى مما امرت او نهيت عنه فيقول لا ادرى ما وجدنا فى كتاب الله اتبعناه– احمد وابوداود الترمذى**

സാരം: നിങ്ങളൊരാൾ അവൻെറ സോഫായിൽ-അഥവാ അലംകൃതമായ കട്ടിലിൽ-ചാരിയിരുന്ന് (സുഖിച്ച്) കൊണ്ടിരിക്കെ, ഞാൻ കല്പിച്ചതോ, ഞാൻ വിരോധിച്ചതോ ആയ എൻെറ നിർദ്ദേശത്തിൽപ്പെട്ട ഒരു കാര്യം അവൻെറയടുക്കൽ എത്തുമ്പോൾ അവൻ ഇങ്ങിനെ പറയുന്നത് ഞാൻ കാണാതിരിക്കട്ടെ: ''എനിക്ക് അതറിഞ്ഞുകൂടാ, അല്ലാഹുവിൻെറ കിതാബിൽ കണ്ടതേതോ അത് നമുക്ക് പിൻപറ്റാം.'') ഖുർആനും, സുന്നത്തും വേണ്ടതുപോലെ ഗ്രഹിക്കുകയും സ്വീകരിക്കുകയും ചെയ്യാത്ത സുഖിയൻമാരെയും, മടിയൻമാരെയും സൂചിപ്പിച്ചുകൊണ്ടാണ് തിരുമേനി ഇത് അരുളിച്ചെയ്യുന്നതെന്നത്രെ, 'സോഫായിൽ ചാരിയിരുന്നുകൊണ്ട്' **متكأ على اريكته**

എന്ന വാക്ക് മനസ്സിലാക്കിത്തരുന്നത്. ഈ വിഷയകമായി വേറെയും ഹദീസുകൾ വന്നിട്ടുണ്ട്. വ്യഭിചാരിയെ എറിഞ്ഞുകൊല്ലുന്നതിനെ നിഷേധിക്കുന്നവരെപ്പറ്റി ഉമർ (ﷺ)പറയുന്നത് നോക്കുക:--

**خشيت ان يطول بالناس زمان حتى يقول قائل لا تجد الرجم فى كتاب الله تعالى فيضلوا بترك فريضة انزلها الله الا وان الرجمحقعلى من زنى وقد احصن اذا قامت البينة او كان الحبل او الاعتراف– البخارى ومسلم وغيرهما**

സാരം: ജനങ്ങളിൽ കുറേകാലം ദീർഘിക്കുമ്പോൾ വല്ലവരും: ''അല്ലാഹുവിൻെറ കിതാബിൽ 'റജ്മു' (എറിഞ്ഞുകൊല്ലൽ) നാം കാണുന്നില്ലല്ലോ'' എന്ന് പറഞ്ഞേക്കുമെന്ന് ഞാൻ ഭയപ്പെടുന്നു. അങ്ങനെ, അതുമൂലം, അല്ലാഹു അവതരിപ്പിച്ചിട്ടുള്ള ഒരു നിർബ്ബന്ധനിയമം ഉപേക്ഷിച്ചുകൊണ്ട് അവർ പിഴച്ചുപോയേക്കും. അല്ലാ! (അറിയുക:) എറിഞ്ഞുകൊല്ലുക (**الرجم**) എന്നത് 'മുഹ്സ്വനാ'യ നിലയിൽ വ്യഭിചാരം ചെയ്തവൻെറ പേരിൽ നടത്തൽ കടമയാകുന്നു-തെളിവ് സ്ഥാപിതമാകുകയോ, അല്ലെങ്കിൽ ഗർഭമോ കുറ്റം സമ്മതിക്കലോ ഉണ്ടാവുകയോ ചെയ്താൽ. (ബു; മു; മുതലായ പലരും) ഉമർ (ﷺ)ൻെറ ദീർഘദൃഷ്ടി നോക്കുക! അദ്ദേഹത്തിൻെറ കാലത്ത് 'റജ്മി'നെ നിഷേധിക്കുന്നവർ ആരുംതന്നെ ഉണ്ടായിരുന്നില്ല. എന്നിട്ടുപോലും, കാലാന്തരത്തിൽ അങ്ങനെ ഒരു കൂട്ടർ ഉടലെടുക്കുമെന്ന് അദ്ദേഹത്തിൻെറ ദീർഘദൃഷ്ടി കൊണ്ട് അദ്ദേഹം മനസ്സിലാക്കി. അവരെ താൻ മുൻകൂട്ടി താക്കീതും ചെയ്തു. നബി(ﷺ) ക്കു ശേഷം പ്രവാചകൻമാരുണ്ടാകുമായിരുന്നുവെങ്കിൽ 'ഉമർ പ്രവാചകനാകുമായിരുന്നു' വെന്ന് കാണിക്കുന്ന നബിവചനങ്ങൾ ഇവിടെ സ്മരണീയമാകുന്നു.

ഉമർ (ﷺ)ൻെറ പ്രസ്താവനയിൽനിന്ന് ചില സംഗതികൾ മനസ്സിലാക്കുവാനുണ്ട്: (1) 'മുഹ്സ്വാനാ'യ വ്യഭിചാരിയെ എറിഞ്ഞുകൊല്ലണമെന്ന വിധി നബി (ﷺ) യുടെയോ മറ്റോ അഭിപ്രായമല്ല-അല്ലാഹുവിൽനിന്ന് വഹ്‌യുമൂലം അവതരിച്ചുതന്നെയാണ്. അതാണ് 'അല്ലാഹു അവതരിപ്പിച്ചിട്ടുള്ള നിർബ്ബന്ധനിയമം' (**فريضة انزلها الله**) എന്ന പ്രയോഗം കാണിക്കുന്നത്. ഈ വാസ്തവവും, ആ അവതരിച്ച വഹ്‌യിൻെറ വാക്യങ്ങളും വേറെ ഹദീസുകളിൽ വ്യക്തമായി പ്രസ്താവിച്ചിട്ടുമുണ്ട്. (2) കുറ്റവാളിയുടെ മേൽ ശിക്ഷ നടത്തണമെങ്കിൽ മൂന്നിലൊരു കാര്യം കൂടാതെ കഴിയുകയില്ല; ഒന്നുകിൽ സാക്ഷിമൂലം തെളിയുക, അല്ലെങ്കിൽ കുറ്റവാളി കുറ്റം സമ്മതിക്കുക, അല്ലെങ്കിൽ സ്ത്രീക്ക് ഗർഭം പ്രത്യക്ഷത്തിൽ കാണുക. ഒന്നാമത്തേതിനെക്കുറിച്ച് നാലാം വചനത്തിൽ കാണാം. രണ്ടാമത്തേതിൻെറ അടിസ്ഥാനത്തിലാണ് നബി (ﷺ) യുടെ കാലത്ത് നടന്ന ശിക്ഷകൾ നടത്തപ്പെട്ടത്. ശിക്ഷാർഹമായ മാർഗ്ഗേണ ഗർഭം ധരിച്ച സ്ത്രീകൾക്ക് മാത്രം ബാധകമായതാണ് മൂന്നാമത്തേത്. ഉമർ (ﷺ)ഇപ്രകാരം കൂടി പറഞ്ഞതായി ചില ഹദീസ് ഗ്രന്ഥങ്ങളിൽ വന്നിട്ടുണ്ട്. **لولا ان يقال زاد عمر فى الكتاب لكتبتها على حاشيةالمصحف– ابو داود وغيره**
(അല്ലാഹുവിൻെറ വേദഗ്രന്ഥങ്ങളിൽ ഉമർ കൂട്ടിച്ചേർത്തു എന്ന് പറയപ്പെട്ടേക്കുമായിരുന്നില്ലെങ്കിൽ ഞാൻ ഇത്-എറിഞ്ഞുകൊല്ലലിനെ സംബന്ധിച്ച വാക്യങ്ങൾ-'മുസ്ഹഫി'ൻെറ ഓരത്തിൽ എഴുതിച്ചേർക്കുമായിരുന്നു.)

ചില ഹദീസുകളിൽ വന്നിട്ടുള്ളതുപ്രകാരം, 'മുഹ്സ്വന'ല്ലാത്തവനു 100 അടിക്ക് പുറമെ ഒരു കൊല്ലം നാടുകടത്തൽ കൂടി ശിക്ഷ നൽകേണ്ടതുണ്ടോ എന്നതിലും, 'മുഹ്സ്വനാ'യവനെ എറിയുന്നതിനുമുമ്പ് അടിശിക്ഷകൂടി നടത്തേണ്ടതുണ്ടോ എന്നതിലും പണ്ഡിതൻമാർക്കിടയിൽ ഭിന്നാഭിപ്രായമുണ്ട്. ഒന്നാമത്തേതിൽ, അത് വേണ്ടതില്ലെന്നും, ഭരണകർത്താവിൻെറ യുക്തം പോലെ ചെയ്യാമെന്നുമാണ് ഒരഭിപ്രായം. രണ്ടാമത്തേതിൽ, എറിഞ്ഞുകൊല്ലപ്പെടേണ്ടവന് അടി ശിക്ഷ ഇല്ല എന്നാണ് ഭൂരിപക്ഷാഭിപ്രായം. ഓരോ അഭിപ്രായങ്ങൾ ഉടലെടുക്കുവാനുള്ള കാരണവും ന്യായവും വിസ്തരിക്കുന്നപക്ഷം അത് വളരെ ദീർഘിച്ചുപോയേക്കും.

''നിങ്ങൾ അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുന്നുണ്ടെങ്കിൽ, അല്ലാഹുവിൻെറ മതനടപടി നിർവ്വഹിക്കുന്നതിൽ അവരെക്കുറിച്ച് യാതൊരു ദയയും നിങ്ങളെ പിടികൂടരുത്'' എന്ന് അല്ലാഹു ചെയ്ത താക്കീത് വളരെ ഗൗരവമുള്ളതാകുന്നു രക്തബന്ധമോ, സ്നേഹബന്ധമോ നിമിത്തം, പ്രകൃത്യാ തോന്നിയേക്കുന്ന അനുകമ്പയെക്കുറിച്ചല്ല ഇവിടെ വിലക്കുന്നത്, ശിക്ഷ ഇല്ലാതാക്കുകയോ, ഇളവുചെയ്തുകൊടുക്കുകയോ ചെയ്വാൻ പാടില്ല എന്നത്രെ താല്പര്യം. ഒരു കൂട്ടം സത്യവിശ്വാസികളുടെ മുമ്പാകെ വെച്ചായിരിക്കണം ശിക്ഷ നടത്തുന്നത് എന്ന കല്പനയും, ഈ കുറ്റത്തിൻെറ ഗൗരവത്തെ ചൂണ്ടിക്കാട്ടുന്നു. മേലിൽ ഇത്തരം വമ്പിച്ച നീചകൃത്യത്തിൽ അകപ്പെട്ടുപോകാതിരിക്കുവാൻ ജനങ്ങൾക്ക് അത് പാഠം നൽകണമെന്ന് അതുമൂലം ഉദ്ദേശിക്കപ്പെട്ടിരിക്കുന്നു. വ്യഭിചാരം എത്രമാത്രം കടുത്ത പാപമായിട്ടാണ് ഇസ്ലാം കണക്കാക്കുന്നതെന്ന് ഇതിൽനിന്നൊക്കെ ഗ്രഹിക്കാവുന്നതാണ്. എങ്കിലും, അല്ലാഹു പരമകാരുണികനും കരുണാനിധിയുമാണ്. ഓരോ കുറ്റത്തിനും അവൻ പശ്ചാത്താപം നിശ്ചയിച്ചിട്ടുണ്ട്. അതനുസരിച്ച് ഖേദിച്ചുമടങ്ങുന്നവർന്ന് അവൻ പൊറുത്തുകൊടുക്കുമെന്ന് അവൻ വാഗ്ദാനവും ചെയ്തിരിക്കുന്നു. (സൂ: ഫുർഖാൻ 70 മുതലായ സൂക്തങ്ങളിൽ ഇതിനെപ്പറ്റി പ്രസ്താവിക്കുന്നത് കാണാം.) നബി (ﷺ) യുടെ കാലത്ത് എറിഞ്ഞുകൊല്ലപ്പെട്ട ഒരുവനെപ്പറ്റി തിരുമേനി ഇങ്ങിനെ പറയുകയുണ്ടായി: ''അവൻ ഒരു പശ്ചാത്താപം പശ്ചാത്തപിച്ചിട്ടുണ്ട്: മദീനാനിവാസികൾ (മുഴുവനുംകൂടി) അത്ര പശ്ചാത്തപിക്കുന്നപക്ഷം അവരിൽനിന്നും അത് സ്വീകരിക്കപ്പെടുന്നതാണ്.''

**لقد تاب توبة لوتابها اهل المدينة لقبل منهم– الترمذى وابوداود**

ٱلزَّانِي لَا يَنكِحُ إِلَّا زَانِيَةً أَوۡ مُشۡرِكَةً وَٱلزَّانِيَةُ لَا يَنكِحُهَآ إِلَّا زَانٍ أَوۡ مُشۡرِكٞۚ وَحُرِّمَ ذَٰلِكَ عَلَى ٱلۡمُؤۡمِنِينَ ﴿٣﴾

3 വ്യഭിചാരി, വ്യഭിചാരം ചെയ്യുന്നവളെയോ, അല്ലെങ്കിൽ ബഹുദൈവവിശ്വാസക്കാരിയെയോ അല്ലാതെ വിവാഹം ചെയ്യാറില്ല. വ്യഭിചാരിണിയാകട്ടെ, വ്യഭിചാരിയോ, ബഹുദൈവവിശ്വാസിയോ അല്ലാതെ അവളെ വിവാഹം ചെയ്യാറുമില്ല. അത് സത്യവിശ്വാസികളുടെമേൽ വിരോധിക്കപ്പെട്ടിരിക്കുകയാണ്.

---

3 الزَّانِي വ്യഭിചാരി. لاَ يَنكِحُ അവൻ വിവാഹം ചെയ്യുകയില്ല. إِلاَّ زَانِيَةً വ്യഭിചാരം ചെയ്യുന്നവളെയല്ലാതെ. أَوْ مُشْرِكَةً അല്ലെങ്കിൽ ബഹുദൈവവിശ്വാസക്കാരിയെ. وَالزَّانِيَةُ വ്യഭിചാരിണി. لاَ يَنكِحُهَا അവളെ വിവാഹം ചെയ്യുകയില്ല. إِلاَّ زَانٍ വ്യഭിചാരി ഒഴികെ. أَوْ مُشْرِكٌ അല്ലെങ്കിൽ ബഹുദൈവവിശ്വാസി. وَحُرِّمَ വിരോധിക്കപ്പെട്ടിരിക്കുന്നു. ذَٰلِكَ അത്. عَلَى الْمُؤْمِنِينَ സത്യവിശ്വാസികളുടെമേൽ.

---

നീചപ്രവൃത്തികളും തോന്നിയവാസങ്ങളും പതിവാക്കിയ ആളുകളും, സദ്വൃത്തരായ ആളുകളും തമ്മിൽ യോജിപ്പും ഇണക്കവും ഉണ്ടാവുകയില്ലല്ലോ. നേരെമറിച്ച് ദുർവൃത്തൻമാർ

തമ്മതമ്മിലും, സദ്‌വൃത്തൻമാർ തമ്മതമ്മിലും ഇണക്കത്തോടും യോജിപ്പോടുംകൂടി വർത്തിക്കുക സ്വാഭാവികമാണ്. ചീത്ത പുരുഷൻമാർ നല്ല സ്ത്രീകളെയും, നല്ല പുരുഷൻമാർ ചീത്ത സ്ത്രീകളെയും വിവാഹം കഴിക്കുന്നതിൽ താൽപര്യം പ്രകടിപ്പിക്കാറില്ല. സ്ത്രീകളുടെ നിലയും ഇതുപോലെത്തന്നെ. 'ഇണ ഇണയോട് ചേരു' മല്ലോ. സാധാരണക്കെതിരായി എപ്പോഴെങ്കിലും ഇതിന് വിപരീതമായ ഉദാഹരണങ്ങൾ ഉണ്ടായിക്കൂടാ എന്ന് ഇതിന്നർഥമില്ല. ഏതായാലും ദുർജ്ജനങ്ങളുമായുള്ള കൂട്ടുകെട്ട് പലനിലക്കും മനുഷ്യനെ ദുഷിപ്പിക്കുന്നതാകകൊണ്ട് തോന്നിയവാസികളുമായും അവിശ്വാസികളുമായുമുള്ള വൈവാഹികകൂട്ടുകെട്ടിൽനിന്ന് അകന്ന് നിൽക്കുവാൻ സത്യവിശ്വാസികളോട് അല്ലാഹു നിർദ്ദേശിക്കുകയാണ്. മേൽപറഞ്ഞ തത്വം 26-ാം വചനത്തിലും പ്രതിപാദിക്കപ്പെട്ടുകാണാം. സജ്ജനങ്ങളുമായുള്ള വൈവാഹിക കൂട്ടുകെട്ടിനെ 32-ാം വചനത്തിൽ പ്രോൽസാഹിപ്പിക്കുന്നതും കാണാം.

സ്വദേശം വിട്ടുപോന്ന 'മുഹാജിറു' കളായ ചില സഹാബികൾ, ദാരിദ്ര്യം മൂലം വിവാഹം കഴിപ്പാൻ നിവൃത്തിയില്ലാതെവന്നപ്പോൾ തോന്നിയവാസികളായി അറിയപ്പെട്ടിരുന്ന ചില സ്ത്രീകളെ വിവാഹം ചെയ്‌വാൻ മുതിർന്നതിനെത്തുടർന്നാണ് ഈ ആയത്ത് അവതരിച്ചതെന്ന് പറയപ്പെടുന്നു.**الله اعلم**

وَٱلَّذِينَ يَرۡمُونَ ٱلۡمُحۡصَنَٰتِ ثُمَّ لَمۡ يَأۡتُواْ بِأَرۡبَعَةِ شُهَدَآءَ فَٱجۡلِدُوهُمۡ ثَمَٰنِينَ جَلۡدَةٗ وَلَا تَقۡبَلُواْ لَهُمۡ شَهَٰدَةً أَبَدٗاۚ وَأُوْلَٰٓئِكَ هُمُ ٱلۡفَٰسِقُونَ ﴿٤﴾

4 ചാരിത്ര്യം സിദ്ധിച്ച സ്ത്രീകളെ(വ്യഭിചാര) ആരോപണം ചെയ്യുകയും, പിന്നീട് (അതിന്) നാലു സാക്ഷികളെ കൊണ്ടുവരാതിരിക്കുകയും ചെയ്യുന്നവരാകട്ടെ, അവരെ നിങ്ങൾ എൺപത് അടി (വീതം) അടിക്കുവിൻ. ഒരിക്കലും അവരുടേതായ സാക്ഷ്യം നിങ്ങൾ സ്വീകരിക്കുകയും ചെയ്യരുത്. അവർ തന്നെയാണ് തോന്നിയവാസികൾ;-

إِلَّا ٱلَّذِينَ تَابُواْ مِنۢ بَعۡدِ ذَٰلِكَ وَأَصۡلَحُواْ فَإِنَّ ٱللَّهَ غَفُورٞ رَّحِيمٞ ﴿٥﴾

5 അതിനുശേഷം പശ്ചാത്തപിക്കുകയും (സ്ഥിതി) നന്നാക്കുകയും ചെയ്തവരൊഴികെ. കാരണം, അല്ലാഹു പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

---

4 وَالَّذِينَ يَرْمُونَ ആരോപണം ചെയ്യുന്നവർ, അപവാദം പയുന്നവർ. الْمُحْصَنَاتِ ചാരിത്ര്യം സിദ്ധിച്ച സ്ത്രീകളെ, ചാരിത്ര്യം സംരക്ഷിക്കപ്പെട്ടവരെ. ثُمَّ لَمْ يَأْتُوا പിന്നെ അവർ കൊണ്ടുവന്നതുമില്ല. بِأَرْبَعَةِ شُهَدَاءَ നാല് സാക്ഷികളെ. فَاجْلِدُوهُمْ അവരെ നിങ്ങൾ അടിക്കുക. ثَمَانِينَ جَلْدَةً എൺപതു അടി. وَلَا تَقْبَلُوا നിങ്ങൾ സ്വീകരിക്കുകയും അരുത്. لَهُمْ അവരുടെ. شَهَادَةً സാക്ഷ്യം. أَبَدًا ഒരിക്കലും, എന്നും. وَأُولَئِكَ هُمُ അക്കൂട്ടർതന്നെ. الْفَاسِقُونَ തോന്നിയവാസികൾ, ദുർന്നടപ്പുകാർ. 5 إِلَّا الَّذِينَ യാതൊരുകൂട്ടരൊഴികെ. تَابُوا അവർ പശ്ചാത്തപിച്ചു, മടങ്ങി. مِن بَعْدِ ذَلِكَ അതിനുശേഷം. وَأَصْلَحُوا അവർ നന്നാക്കുകയും ചെയ്തു, നന്നായിത്തീരുകയും ചെയ്തു. فَإِنَّ اللهَ കാരണം നിശ്ചയമായും അല്ലാഹു. غَفُورٌ പൊറുക്കുന്നവനാണ്. رَّحِيمٌ കരുണാനിധിയാണ്.

---

**محصنة** ('മുഹ്സനത്ത്') എന്ന വാക്ക് 'വിവാഹം കഴിഞ്ഞവൾ, പതിവ്രത, ചാരിത്ര ശുദ്ധിയുള്ളവൾ, ചാരിത്ര്യം സംരക്ഷിക്കപ്പെട്ടവൾ' എന്നിങ്ങിനെയുള്ള അർഥങ്ങളിൽ സന്ദർഭോചിതം ഉപയോഗിക്കപ്പെടുന്നതാണ്. സ്വതന്ത്രകളും പ്രായപൂർത്തി എത്തിയവരുമായ പതിവ്രതകൾക്കാണ് മിക്കപ്പോഴും ഈ വാക്ക് ഉപയോഗിക്കാറുള്ളത്, ചാരിത്ര ശുദ്ധിയുള്ള മാന്യസ്ത്രീകളെ

വ്യഭിചാരാരോപണം നടത്തുന്നവരുടെ ശിക്ഷയാണ് മേൽകണ്ടത്. പുരുഷൻമാരെ ആരോപണം ചെയ്യുന്നവരും ഈ ശിക്ഷക്ക് വിധേയർ തന്നെ. എങ്കിലും വ്യഭിചാരാരോപണം നിമിത്തമുണ്ടാകുന്ന ദുഷ്കീർത്തിയും അതിൻെറ പ്രത്യാഘാതവും കൂടുതൽ ബാധിക്കുന്നത് സ്ത്രീകൾക്കാണെന്ന് പറയേണ്ടതില്ല. അതുകൊണ്ടാണ്, സ്ത്രീകളെ ആരോപിക്കുന്നവരെക്കുറിച്ച് പ്രത്യേകം എടുത്തുപറയുന്നത്. മുമ്പ് നാം സൂചിപ്പിച്ചതുപോലെ, ഇസ്‌ലാം വ്യഭിചാരത്തിന് കൽപിക്കുന്ന വെറുപ്പിൻെറയും, അറപ്പിൻെറയും കാഠിന്യമാണ് ഈ ശിക്ഷാനിയമവും കാണിക്കുന്നത്. ഉത്തരവാദപ്പെട്ടവരുടെ മുമ്പിൽ നാല് സാക്ഷികൾ മുഖേന തെളിയിക്കപ്പെടാത്തപക്ഷം, അന്യനെപ്പറ്റി വ്യഭിചാരാരോപണവാക്കുകൾ പറയുന്നവരെ-അവർ എത്രപേരുണ്ടായാലും ശരി-ഓരോരുത്തനെയും 80 അടി വീതം അടിക്കണമെന്ന് പറയുമ്പോൾ, ഈ ആരോപണം എത്രമേൽ ഭയങ്കരമായിരിക്കണം?! പിന്നീട് ഒരു കാലത്തും ഒരു കേസ്സിലും അവരെ സാക്ഷികളായി സ്വീകരിപ്പാൻ പാടില്ലെന്നും അല്ലാഹു കൽപിക്കുന്നു! سبحان الله വ്യഭിചാരത്തിന് ധാരാളം അനുകൂലവും പ്രചാരവും സിദ്ധിക്കുന്ന ഇക്കാലത്ത് മാന്യന്മാരായ ആളുകളെപ്പറ്റി തക്ക തെളിവൊന്നും കൂടാതെ ആരോപണങ്ങൾ പുറപ്പെടുവിക്കാനും, അത് കേട്ടമാത്രയിൽ പരസ്യമായി ഏറ്റുപറയുവാനും ആളുകൾ മുതിരുന്നതിൽ അത്ഭുതപ്പെടുവാനില്ല. എന്നാൽ, അല്ലാഹുവിൻെറ കഠിനമായ ശിക്ഷയെ അവർ ഭയപ്പെടേണ്ടിയിരിക്കുന്നു.

'അവർതന്നെയാണ് തോന്നിയവാസികൾ' എന്ന വാക്യം വളരെ ശ്രദ്ധേയമാണ്. തോന്നിയവാസികളായതുകൊണ്ടാണ് സജ്ജനങ്ങളുടെ ചാരിത്രശുദ്ധിയെ കളങ്കം വരുത്തുവാൻ അവർ മുതിരുന്നതെന്നും, അവരുടെ ഈ പ്രവൃത്തി അവർ തോന്നിയവാസികളാണെന്നതിൻെറ ലക്ഷണമാണെന്നും അത് കാണിക്കുന്നു. സംഭവം തെളിയിക്കുവാൻ കഴിഞ്ഞില്ലെങ്കിലും, ഒരു പക്ഷേ ആരോപിക്കപ്പെട്ട സംഗതി വാസ്തവത്തിൽ ശരിയായിരുന്നുകൂടേ, എന്ന് ചോദിക്കപ്പെട്ടേക്കാം. അതെ, ശരിയാവാം. എന്നാലും, മാന്യവനിതകളായി കരുതപ്പെട്ടുവരുന്നവർക്ക് മാനഭംഗം വരുത്തുവാനും, ഒളിഞ്ഞുകിടക്കുന്ന അവരുടെ രഹസ്യം പുറത്ത് ചോർത്തി സമുദായമദ്ധ്യേ ദുഷ്പ്രചാരമുണ്ടാക്കുവാനും ധൈര്യപ്പെട്ടതുതന്നെ അതിന് തെളിവാണല്ലോ. മറ്റുള്ളവരുടെ കുറ്റവും കുറവും വെളിപ്പെടുത്തുന്നത് മാന്യൻമാർക്ക് യോജിച്ചതല്ലെന്നും, ശിക്ഷാർഹമാണെന്നും ആയത്ത്-ഹദീസുകളിൽ നിന്ന് പരക്കെ അറിയപ്പെടുന്നതും, ആലോചിച്ചറിയാവുന്നതാണ്.

ഏത് പാപം ചെയ്താലും, അതിനെപ്പറ്റി ഖേദിച്ച് മടങ്ങുന്നവന് അല്ലാഹു പൊറുക്കുന്നതാണ്. ഈ ഭയങ്കര കുറ്റം ചെയ്തവർക്കും ഈ നിയമം ബാധകം തന്നെ. പക്ഷേ, ഖേദിച്ചുമടങ്ങിയെന്ന് പറഞ്ഞതുകൊണ്ടാവില്ല, അവൻെറ സ്ഥിതിഗതികളിൽനിന്ന് അവൻ നന്നായിത്തീർന്നിട്ടുണ്ടെന്ന് മനസ്സിലാവുകകൂടി വേണ്ടതുണ്ട്. എന്നാൽ മാത്രമേ പിന്നീട് അവൻെറ സാക്ഷ്യം സ്വീകരിക്കുവാൻ പാടുള്ളു. 'അവർ തങ്ങളുടെ സ്ഥിതി നന്നാക്കുകയും' എന്ന വാക്ക് ഇതാണ് കാണിക്കുന്നത്. വ്യഭിചാരാരോപണത്തിൽ ശിക്ഷക്ക് വിധേയനായവൻെറ സാക്ഷ്യം ഒരു കാരണത്താലും സ്വീകരിക്കപ്പെടുകയില്ലെന്നും, പൊറുത്തുകൊടുക്കുമെന്ന വാഗ്ദാനം പരലോക ശിക്ഷയെ സംബന്ധിച്ച് മാത്രമാണെന്നും ചില മഹാൻമാർ അഭിപ്രായപ്പെട്ടിട്ടുള്ളതും ഇവിടെ പ്രസ്താവ്യമാണ്. ابدا (ഒരിക്കലും) എന്നും മറ്റും ഊന്നിപ്പറഞ്ഞിട്ടുള്ളതിൻെറ ഗൗരവം അതാണ് മനസിലാക്കുന്നത് എന്നത്രെ അവർ പറയുന്നത്.

ഭാര്യഭർത്താക്കൾ തമ്മിൽ വ്യഭിചാരാരോപണം ചെയ്താലുള്ള ശിക്ഷയും മേൽപറഞ്ഞത് തന്നെ. എന്നാൽ, ഒരാൾ തൻെറ ഭാര്യ ദുർന്നടപ്പുകാരിയാണെന്ന് കണ്ടുകഴിഞ്ഞാൽ, അതിന് നാല് ദൃക്സാക്ഷികളെ സമ്പാദിക്കുക മിക്കപ്പോഴും പ്രയാസകരമായിരിക്കുമെന്ന് പറയേണ്ടതില്ലല്ലോ. സംഭവം വെളിക്ക് വരുത്തിയാൽ 80 അടിയും, വമ്പിച്ച വഷളത്തവുമാണ് ലഭിക്കുക. മൗനമവലംബിക്കുകയാണെങ്കിലോ, അതെത്രമാത്രം ദുഷ്കരമായിരിക്കുമെന്ന് പറയേണ്ടതുമില്ല. ദുർന്നടപ്പുകാരിയായ ഭാര്യയെ വെച്ചുകൊണ്ടിരിക്കുന്നതിലുള്ള വിഷമങ്ങൾ ഇരിക്കട്ടെ, അവനിൽനിന്നല്ലാതെ ജനിക്കുന്ന അവളുടെ കുട്ടിയെ അവൻ ഏറ്റെടുക്കുക തുടങ്ങിയ പലതും അതി

നാൽ നേരിടുകയും ചെയ്യുമല്ലോ. അസഹനീയമായ ഈ ധർമ്മസങ്കടത്തിൽപെട്ട് ഗതിമുട്ടുന്ന ഭാര്യാഭർത്താക്കളിൽ കൈക്കൊള്ളേണ്ടുന്ന ഇസ്‌ലാമിക നിയമമാണ് അടുത്ത വചനങ്ങളിൽ വിവരിക്കുന്നത്:-

وَٱلَّذِينَ يَرۡمُونَ أَزۡوَٰجَهُمۡ وَلَمۡ يَكُن لَّهُمۡ شُهَدَآءُ إِلَّآ أَنفُسُهُمۡ فَشَهَٰدَةُ أَحَدِهِمۡ أَرۡبَعُ شَهَٰدَٰتِۭ بِٱللَّهِ إِنَّهُۥ لَمِنَ ٱلصَّٰدِقِينَ ﴿٦﴾

6 തങ്ങളുടെ ഭാര്യമാരെ (വ്യഭിചാര) ആരോപണം ചെയ്യുകയും, തങ്ങൾക്ക് തങ്ങൾ തന്നെയല്ലാതെ (മറ്റു) സാക്ഷികൾ ഇല്ലാതിരിക്കുകയും ചെയ്യുന്നവരാകട്ടെ, – അവരിൽ ഓരോരുത്തൻെറ സാക്ഷ്യം : ''നിശ്ചയമായും, താൻ സത്യം പറയുന്നവരിൽപെട്ടവൻ തന്നെയാണ്'' എന്ന് അല്ലാഹുവിൻെറ പേരിൽ നാല് (വട്ടം സത്യ) സാക്ഷ്യം നിർവ്വഹിക്കലാകുന്നു.

وَٱلۡخَٰمِسَةُ أَنَّ لَعۡنَتَ ٱللَّهِ عَلَيۡهِ إِن كَانَ مِنَ ٱلۡكَٰذِبِينَ ﴿٧﴾

7 അഞ്ചാമത്തേത് ''താൻ കളവ് പറയുന്നവരിൽപെട്ടവനാണെങ്കിൽ, തൻെറ മേൽ അല്ലാഹുവിൻെറ ശാപം ഭവിക്കട്ടെ!'' എന്നാകുന്നു (പറയേണ്ടത്).

---

6 وَالَّذِينَ യാതൊരു കൂട്ടർ. يَرْمُونَ അവർ ആരോപണം ചെയ്യുന്നു. أَزْوَاجَهُمْ തങ്ങളുടെ ഭാര്യമാരെ. وَلَمْ يَكُن لَّهُمْ അവർക്ക് ഇല്ലതാനും. شُهَدَاءُ സാക്ഷികൾ. إِلاَّ أَنفُسُهُمْ തങ്ങൾ തന്നെയല്ലാതെ. فَشَهَادَةُ എന്നാൽ സാക്ഷ്യം. أَحَدِهِمْ അവരിൽ ഒരാളുടെ. أَرْبَعُ شَهَادَاتٍ നാല് സാക്ഷ്യങ്ങളാണ് (സത്യസാക്ഷ്യം പറയലാണ്). بِاللهِ അല്ലാഹുവിൻെറ പേരിൽ (സത്യം ചെയ്തുകൊണ്ട്). إِنَّهُ നിശ്ചയമായും താൻ. لَمِنَ الصَّادِقِينَ സത്യം പറയുന്നവരിൽപെട്ടവൻ തന്നെ (സത്യം പറയുന്നവനാണ്). 7 وَالْخَامِسَةُ അഞ്ചാമത്തേത്. أَنَّ لَعْنَةَ اللهِ നിശ്ചയമായും അല്ലാഹുവിൻെറ ശാപം. عَلَيْهِ തൻെറ മേൽ ഭവിക്കട്ടെ (എന്നാണ്). إِن كَانَ താൻ ആണെങ്കിൽ. مِنَ الْكَاذِبِينَ കളവ് പറയുന്നവരിൽ പെട്ടവൻ.

---

അധികാരപ്പെട്ടവരുടെ മുഖേന ഇപ്രകാരം അഞ്ചുപ്രാവശ്യം, അല്ലാഹുവിനെ മുൻനിറുത്തി സ്വയം സാക്ഷിമൊഴികൊടുക്കുന്നപക്ഷം, പുരുഷൻെറ ഭാഗത്തുനിന്ന് ആരോപിച്ച കുറ്റം നിയമപരമായി അവൻ സ്ഥാപിച്ചു കഴിഞ്ഞു. അവളുടെ പേരിൽ വ്യഭിചാരത്തിൻെറ കുറ്റപത്രം തയ്യാറാവുകയും ചെയ്തു. പക്ഷേ, പുരുഷൻെറ അത്രതന്നെ അവൾക്കും നിയമപരമായ അവകാശം ഉണ്ട്. ولهن مثل الذى عليهن (അവരുടെ-സ്ത്രീകളുടെ-മേലുള്ളതുപോലെ അവർക്കും അവകാശമുണ്ട്.) എന്ന് അല്ലാഹു പറഞ്ഞിട്ടുള്ളതാണ്. ആകയാൽ അവളുടെ ഭാഗം അവൾക്കും തെളിയിക്കാം:-

وَيَدۡرَؤُاْ عَنۡهَا ٱلۡعَذَابَ أَن تَشۡهَدَ أَرۡبَعَ شَهَٰدَٰتِۭ بِٱللَّهِ إِنَّهُۥ لَمِنَ ٱلۡكَٰذِبِينَ ﴿٨﴾

8 ''നിശ്ചയമായും അവൻ[ഭർത്താവ്] കളവ് പറയുന്നവരിൽ പെട്ടവൻ തന്നെയാണ്'' എന്ന് അല്ലാഹുവിൻെറ പേരിൽ (സത്യം ചെയ്തു) നാലു സാക്ഷ്യവചനങ്ങൾ അവൾ പറയുന്നത്, അവളിൽനിന്ന് ശിക്ഷയെ തടഞ്ഞുകളയുന്നതാണ്.

وَٱلۡخَٰمِسَةَ أَنَّ غَضَبَ ٱللَّهِ عَلَيۡهَآ إِن كَانَ مِنَ

9 ''അവൻ സത്യം പറയുന്നവരിൽ പെട്ടവനാണെങ്കിൽ, അല്ലാഹുവിൻെറ കോപം

ٱلصَّـٰدِقِينَ ۝٩

തന്‍റെമേല്‍ ഭവിക്കട്ടെ!'' എന്ന് അഞ്ചാമത്തേതും (പറയണം).

---

8 وَيَدْرَأُ തടഞ്ഞുകളയും, തട്ടിക്കളയും. عَنْهَا അവളില്‍നിന്ന്. الْعَذَابَ ശിക്ഷയെ. أَن تَشْهَدَ അവള്‍ സാക്ഷ്യംപറയല്‍. أَرْبَعَ شَهَادَاتٍ നാല് സാക്ഷ്യങ്ങള്‍. بِاللهِ അല്ലാഹുവിന്‍റെ പേരില്‍. إِنَّهُ നിശ്ചയമായും അവന്‍. لَمِنَ الْكَاذِبِينَ കളവ് പറയുന്നവരില്‍ പെട്ടവന്‍തന്നെ. 9 وَالْخَامِسَةَ അഞ്ചാമത്തേതും. أَنَّ غَضَبَ اللهِ നിശ്ചയമായും അല്ലാഹുവിന്‍റെ കോപം. عَلَيْهَا അവളുടെ (തന്‍റെ) മേല്‍ ഭവിക്കട്ടെ എന്ന്. إِن كَانَ അവനാണെങ്കില്‍. مِنَ الصَّادِقِينَ സത്യം പറയുന്നവരില്‍ പെട്ടവന്‍ (സത്യവാന്‍).

---

ഓരോരുത്തരും നല്‍കേണ്ടുന്ന സാക്ഷ്യമൊഴികള്‍ അവനവന്‍റെ സത്യതയും നിരപരാധിത്വവും, മറ്റേയാളുടെ അസത്യതയും അപരാധിത്വവും സ്ഥാപിക്കുന്നതാകുന്നു. അഞ്ച് സാക്ഷ്യമൊഴികള്‍ അവളും കൊടുക്കുന്നപക്ഷം അവളുടെ ഭാഗം അവളും സ്ഥാപിച്ചു. ഇപ്പോള്‍ രണ്ടില്‍ ഒരാളെ മാത്രം കുറ്റക്കാരനാക്കുവാന്‍ നിവൃത്തിയില്ല. എങ്കിലും യഥാര്‍ത്ഥത്തില്‍ രണ്ടിലൊരാള്‍ കുറ്റക്കാരനും മറ്റേയാള്‍ നിരപരാധിയുമായിരിക്കുമെന്ന് തീര്‍ച്ചയുമാണ്. സൂ: അല്‍കഹ്ഫ് 72 ന്‍റെ വിവരണത്തില്‍ നാം ചൂണ്ടിക്കാട്ടിയതുപോലെ, ബാഹ്യമായ തെളിവുകള്‍ അനുസരിച്ച് നീതിന്യായം പാലിക്കുവാനേ ഈ ലോകത്ത് മനുഷ്യര്‍ക്ക് നിവൃത്തിയുള്ളു. രഹസ്യവും, യാഥാര്‍ത്ഥ്യവും അനുസരിച്ചുള്ള വിധി അല്ലാഹു പിന്നീട് നടത്തിക്കൊള്ളും. ഏതായാലും, ഇരു ഭാഗക്കാരും അന്യോന്യം ഇപ്രകാരം തെളിവ് സ്ഥാപിച്ചുകഴിഞ്ഞ സ്ഥിതിക്ക് ഇനി അവര്‍ യോജിച്ച് കഴിയുകയെന്നത് ന്യായവും സാധ്യവുമല്ല. അതുകൊണ്ട് അവര്‍ തമ്മിലുള്ള ബന്ധം ഇതുമുതല്‍ നിറുത്തലാക്കപ്പെടുന്നതും, നിയമാനുസൃതമല്ലാത്ത നിലയില്‍ ജനിച്ചേക്കാവുന്ന കുട്ടി അവന്‍േറതല്ലെന്ന് തീരുമാനിക്കപ്പെടുന്നതുമാകുന്നു.

ഇരു കക്ഷികളും ഇത്രയും ധൈര്യത്തോടെ അയ്യഞ്ചുവട്ടം സത്യമൊഴി കൊടുക്കുമ്പോള്‍, വാസ്തവത്തില്‍ അവരില്‍ ഒരാള്‍ നിഷ്ഠൂരവും നീചവുമായ മനഃസ്ഥിതിയുള്ള ആളായിരിക്കണമല്ലോ. ആകയാല്‍, ഈ സാക്ഷിമൊഴികള്‍ കൊടുക്കുവാന്‍ മുന്നോട്ടുവരുന്നത് വളരെ ഗൗരവപൂര്‍വ്വം ആലോചിച്ച് ചെയ്യേണ്ടതാണ്; ഐഹികശിക്ഷയെക്കാള്‍ വളരെ വമ്പിച്ചതാണ് പരലോകശിക്ഷ എന്ന് ഓര്‍ക്കേണ്ടതുണ്ട്; തല്‍ക്കാലം രഹസ്യം പുറത്താക്കാതെ മൂടിവെക്കുന്നത് അല്ലാഹുവിന്‍റെ അനുഗ്രഹം മാത്രമാണ് എന്നൊക്കെ അടുത്ത വചനം ചൂണ്ടിക്കാട്ടുന്നു:-

وَلَوْلَا فَضْلُ ٱللَّهِ عَلَيْكُمْ وَرَحْمَتُهُۥ وَأَنَّ ٱللَّهَ تَوَّابٌ حَكِيمٌ ۝١٠

10 അല്ലാഹുവിന്‍റെ ദാക്ഷിണ്യവും അവന്‍റെ കാരുണ്യവും നിങ്ങളില്‍ ഉണ്ടായിരിക്കുകയും, അല്ലാഹു പശ്ചാത്താപം സ്വീകരിക്കുന്നവനും ജ്ഞാനയുക്തനുമാണെന്നുള്ളതും ഇല്ലായിരുന്നുവെങ്കില്‍ (-ഹാ, നിങ്ങള്‍ക്ക് കാണാമായിരുന്നു)!

---

10 وَلَوْلاَ ഇല്ലായിരുന്നുവെങ്കില്‍. فَضْلُ اللهِ അല്ലാഹുവിന്‍റെ ദാക്ഷിണ്യം, അനുഗ്രഹം, ദയവ്. عَلَيْكُمْ നിങ്ങളില്‍. وَرَحْمَتُهُ അവന്‍റെ കാരുണ്യം. وَأَنَّ اللهَ അല്ലാഹുവാണെന്നതും. تَوَّابٌ പശ്ചാത്താപം സ്വീകരിക്കുന്നവന്‍. حَكِيمٌ അഗാധജ്ഞാനിയും, ജ്ഞാനയുക്തനും.

---

## സത്യവിശ്വാസികളുടെ വന്ദ്യമാതാവായ ആയിശാ(رضي الله عنها)യുടെ പേരിലുണ്ടായ അപവാദം

### (حديث الافك على ام المؤمنين عائشة رض)

അടുത്ത ആയത്തുമുതൽ കുറെ ആയത്തുകളിലെ പ്രതിപാദ്യവിഷയം ആയിശാ (ﷺ)യുടെ പേരിലുണ്ടായ ആരോപണസംഭവവും, തൽസംബന്ധമായ പല കാര്യങ്ങളുമാകുന്നു. പ്രസിദ്ധമായ ആ സംഭവം, അനേകം മതവിജ്ഞാനങ്ങളടങ്ങുന്ന ഈ സൂറത്തിലെ പല വചനങ്ങളുടെയും അവതരണഹേതുവാകുന്നു. ആയിശ(ﷺ)യുടെയും, അവരുടെ കുടുംബത്തിൻേറയും ശ്രേയസ്സും മഹത്വവും വർദ്ധിക്കുവാൻ അത് ഇടയാക്കിയിട്ടുമുണ്ട്. പ്രധാന ഹദീസുഗ്രന്ഥങ്ങളിലെല്ലാം രിവായത്ത് ചെയ്യപ്പെട്ടിട്ടുളള ആ സംഭവം താഴെപ്പറയുംപ്രകാരമാകുന്നു: അയിശ(ﷺ)പ്രസ്താവിച്ചതായി അവരുടെ ജ്യേഷ്ഠസഹോദരിയുടെ പുത്രനായ ഉർവഃ (عروة بن الزبين رضي الله عنه) മുതലായവർ ഉദ്ധരിക്കുന്നു:-

''നബി (ﷺ) തിരുമേനി വല്ല യാത്രക്കും ഉദ്ദേശിക്കുമ്പോൾ, ഭാര്യമാർക്കിടയിൽ നറുക്കിടുകയും, ആരുടെ പേരാണ് കിട്ടിയതെങ്കിൽ അവരെ കൂടെ കൊണ്ടുപോകുകയും പതിവായിരുന്നു. അങ്ങനെ, ഒരു പടയെടുപ്പുയാത്രയിൽ എൻെറ പേര് വന്നു. ഇത് പർദ്ദയുടെ (സ്ത്രീകൾ പർദ ആചരിക്കണമെന്ന് കൽപിക്കുന്ന) ആയത്ത് അവതരിച്ചതിന് ശേഷമായിരുന്നു. അതിനാൽ, ഒരു കൂടാരത്തിലായിക്കൊണ്ടാണ് എന്നെ വാഹനത്തിൽ ഏറ്റുകയും ഇറക്കുകയും ചെയ്തിരുന്നത്. ഞങ്ങൾ യാത്ര കഴിഞ്ഞ് തിരിച്ചുപോരുമ്പോൾ മദീനായുടെ അടുത്തുളള ഒരു താവളത്തിലിറങ്ങി. അവിടെനിന്ന് യാത്ര തുടരുവാൻ അറിയിപ്പുണ്ടായി. ഈ അവസരത്തിൽ ഞാൻ എൻെറ മല മൂത്ര വിസർജ്ജനാദി ആവശ്യങ്ങൾക്കുവേണ്ടി സൈന്യത്തിൽ നിന്ന് കുറച്ച് അകലെ വിട്ടുപോയിരുന്നു. അത് കഴിഞ്ഞ് മടങ്ങിവന്ന് മാറിൽ തൊട്ടുനോക്കുമ്പോൾ, എൻെറ മാല കൊഴിഞ്ഞുപോയതായിക്കണ്ടു. ഞാൻ തിരിച്ചുപോയി അത് തേടിക്കൊണ്ട് കുറച്ചു സമയം കഴിഞ്ഞു. എന്നെ വാഹനപ്പുറത്ത് കയറ്റിത്തരാറുളള ആളുകൾ എൻെറ കൂടാരമെടുത്ത് ഒട്ടകപ്പുറത്തു വെച്ചു. കേവലം ഘനം കുറഞ്ഞ ഒരു ചെറുപ്പക്കാരിയായിരുന്നതുകൊണ്ട് ഞാൻ അതിൽ ഇല്ലാത്തതായി അവർക്ക് സംശയം തോന്നുകയുണ്ടായില്ല. അവർ ഒട്ടകവുമായി നടന്നു. സൈന്യം സ്ഥലം വിട്ടതിനുശേഷമായിരുന്നു എനിക്ക് മാല കിട്ടി ഞാൻ സ്ഥലത്ത് തിരിച്ചെത്തിയത്. വന്നു നോക്കുമ്പോൾ വിളിക്കുവാനാകട്ടെ, പറയുവാനാകട്ടെ ആരുമില്ല! ഞാൻ അതേ സ്ഥലത്തുതന്നെ ഇരുന്നു. അവർ പിന്നീട് എന്നെ കാണാതാവുകയും, അന്വേഷിച്ചു തേടിവരികയും ചെയ്യുമെന്ന് ഞാൻ വിചാരിച്ചു.''

''ഞാൻ അവിടെ ഇരുന്നുകൊണ്ടിരിക്കെ, എനിക്ക് കണ്ണിൽ ഉറക്കുപിടിച്ചു. സൈന്യത്തിനു പിന്നാലെയായി (ഇത്തരം കാര്യങ്ങളെപ്പറ്റി അന്വേഷിച്ചറിയുവാൻ നിയോഗിക്കപ്പെട്ട) സഫ്വാൻ (صفوان بن المعطل- رض) ഉണ്ടായിരുന്നു. അദ്ദേഹം വെളുക്കാൻ കാലത്ത് അവിടെ എത്തി. അദ്ദേഹം ഒരു മനുഷ്യൻെറ നിഴൽ കണ്ടു. പർദ്ദാനിയമത്തിനുമുമ്പ് അദ്ദേഹം എന്നെ കണ്ടിരുന്നതുകൊണ്ട് എന്നെ അറിഞ്ഞു. ഉടനെ അദ്ദേഹം 'ഇസ്തിർജാഉ' ചൊല്ലി (*) അത് കേട്ടാണ് ഞാൻ ഉണർന്നത്. ഉടനെ ഞാൻ എൻെറ മൂടുവസ്ത്രംകൊണ്ട് മുഖം മറച്ചു. അല്ലാഹു തന്നെയാണെ! അദ്ദേഹം, 'ഇസ്തിർജാഉ' ൻെറ വാക്കല്ലാതെ എന്നോടൊന്നും പറയുകയുണ്ടായിട്ടില്ല. ഞാനതല്ലാതെ ഒന്നും കേട്ടിട്ടുമില്ല. അദ്ദേഹം വേഗം ഇറങ്ങി ഒട്ടകത്തെ മുട്ടുകുത്തിച്ചു. അതിൻെറ കൈക്ക് തൻെറ കാൽകൊണ്ട് ചവിട്ടി തന്നു. ഞാൻ ഒട്ടകപ്പുറത്തു കയറി. അദ്ദേഹം എന്നെയുമായി ഒട്ടകത്തെ നയിച്ചുംകൊണ്ടു നടന്നു. സൈന്യം ഇറങ്ങിയിരുന്ന താവളത്തിലെത്തി. അവർ വെളുപ്പാൻ കാലത്ത് ഒരു താവളത്തിലിറങ്ങിയിട്ടുണ്ടായിരുന്നു.''

---

* വല്ല വിധത്തിലുള്ള ആപത്തും നേരിടുമ്പോൾ انا لله وانااليه راجعون (നാമെല്ലാം അല്ലാഹുവിമേതാണ്, നാം അവനിലേക്കു തന്നെ മടങ്ങുന്നവരുമാണ്) എന്ന് പറയുവാൻ ഖുർആൻ നമ്മെ ഉപദേശിച്ചിട്ടുണ്ട്. ഇതിനാണ് 'ഇസ്തിർജാഉ്' (الاسترجاع) അഥവാ മടക്കം കാണിക്കുക-എന്ന് പറയുന്നത്. എന്തോ ഒരു അബദ്ധം പിണഞ്ഞതായി സഫ്വാൻ മനസ്സിലാക്കിയതു കൊണ്ടാണ് അത് പറഞ്ഞത്.

‘‘അങ്ങനെ എൻെറ കാര്യത്തിൽ (അപരാധം പറഞ്ഞുണ്ടാക്കുക നിമിത്തം) നാശത്തിൽ പെട്ടവരൊക്കെ നാശത്തിലായി ! അതിൽ നേതൃത്വം വഹിച്ചത് (കപടവിശ്വാസികളുടെ നേതാവായ) അബ്ദുല്ലാഹിബ്നു ഉബയ്യ് عبد الله بن ابى بن سلول ആയിരുന്നു. ഞങ്ങൾ മദീനായിലെത്തി. എനിക്ക് ഒരു മാസത്തോളം രോഗം പിടിപെട്ടു. ജനങ്ങൾ കള്ളക്കഥയിൽ മുഴുകിക്കൊണ്ടിരുന്നു. ഞാനതൊന്നും അറിഞ്ഞിരുന്നില്ല. റസൂൽ (ﷺ) തിരുമേനിയിൽനിന്നും മുമ്പ് എനിക്ക് അനുഭവപ്പെട്ടിരുന്ന ആ സൗമ്യമായ പെരുമാറ്റം, എൻെറ സുഖമില്ലായ്മയുടെ അവസരത്തിൽ കണ്ട് വന്നിരുന്നില്ലെന്ന വസ്തുത എന്നെ ആശങ്കയിലാക്കിയിരുന്നു. അവിടുന്ന് കടന്നുവന്ന് സലാം പറയും; തനിക്ക് എങ്ങിനെയിരിക്കുന്നു എന്ന് ചോദിക്കും; തിരിച്ചുപോകുകയും ചെയ്യും; അത്ര മാത്രമേ ഉണ്ടായിരുന്നുള്ളൂ. അതായിരുന്നു എന്നെ സന്ദേഹപ്പെടുത്തിയിരുന്നത്. അൽപമൊരു ആശ്വാസം കിട്ടുന്നതുവരെ മറ്റ് തകരാറുകളൊന്നും ഞാൻ അറിഞ്ഞിരുന്നില്ല.’’

‘‘എനിക്ക് അൽപം അശ്വാസം വന്നപ്പോൾ, ഞാനും മിസ്ത്വഹിൻെറ മാതാവും أم مسطح رض കൂടി, ഞങ്ങൾ വെളിക്ക് പോകാറുണ്ടായിരുന്ന ‘മനാസിഉ്‘ (مناصع) എന്ന സ്ഥലത്തേക്കുപോയി. കക്കൂസുമറകൾ നിർമ്മിക്കുന്നതിനുമുമ്പ് ഞങ്ങൾ രാത്രിയല്ലാതെ (പകൽ സമയത്ത്) വെളിക്ക് പോകാറുണ്ടായിരുന്നില്ല. വെളിക്കിരിക്കുവാൻ മറ കെട്ടും മുമ്പ് ഞങ്ങൾ പഴയകാലത്തെ അറബികളെപ്പോലെ പറമ്പിൽ പോകലായിരുന്നു പതിവ്. ഞാനും ഉമ്മു മിസ്ത്വഹും കൂടി മടങ്ങുമ്പോൾ അവർ: ‘മിസ്ത്വാഹ് നാശമടയട്ടെ!’ (تعس مسطح) എന്ന് പറയുകയുണ്ടായി. (*) ഞാൻ പറഞ്ഞു: ‘‘നിങ്ങൾ പറഞ്ഞത് മോശമായിപ്പോയി! ബദ്ർ യുദ്ധത്തിൽ പങ്കെടുത്തിരുന്ന ഒരു മനുഷ്യനെപ്പറ്റി പഴിച്ചുപറയുകയോ!’’ അവർ പറഞ്ഞു: ‘‘ഹാ! അവൻ പറഞ്ഞത് നിങ്ങൾ കെട്ടിട്ടില്ലേ?!’’ ഞാൻ ചോദിച്ചു: ‘‘എന്താണ് പറഞ്ഞത്?’’ അപ്പോൾ കെട്ടുകഥക്കാർ പറഞ്ഞുകൊണ്ടിരിക്കുന്ന വിവരം അവർ എനിക്ക് വിവരിച്ച് തന്നു. ഇതോടെ എൻെറ ദീനം മേൽക്കുമേൽ വർദ്ധിക്കുകയായി.’’

‘‘ഞാൻ വീട്ടിൽ വന്ന ശേഷം, റസൂൽ (ﷺ) തിരുമേനി പ്രവേശിച്ച് തനിക്ക് എങ്ങിനെയിരിക്കുന്നു എന്ന് ചോദിക്കയുണ്ടായി. അപ്പോൾ, എനിക്ക് എൻെറ ഉമ്മവാപ്പായുടെ അടുത്തൊന്ന് പോകുവാൻ സമ്മതം നൽകണമെന്ന് ഞാൻ ആവശ്യപ്പെട്ടു. അവരിൽനിന്ന് സംഗതി ശരിക്കറിയുവാൻ ആഗ്രഹിക്കുകയായിരുന്നു ഞാൻ. തിരുമേനി സമ്മതിച്ചു. ഞാൻ ചെന്ന് ഉമ്മയോട് ചോദിച്ചു: ‘‘ഉമ്മാ! എന്തൊക്കെയാണ് ജനങ്ങൾ പറഞ്ഞുകൊണ്ടിരിക്കുന്നത്?’’ മാതാവ് മറുപടി പറഞ്ഞു: ‘‘കുഞ്ഞിമകളേ! നീ അക്കാര്യം മനസ്സിൽ നിസ്സാരമാക്കി വെച്ചേക്കുക. കാരണം, ഒരു നല്ലപെണ്ണ് അവളെ സ്നേഹിക്കുന്ന ഒരു പുരുഷൻെറ അടുക്കലായിരിക്കുക, അവൾക്ക് കുറെ സഹപത്നിമാരും ഉണ്ടായിരിക്കുക-അവർ അവളെപ്പറ്റി പലതും ചെയ്യാതിരിക്കുകയില്ല.’’ ഞാൻ പറഞ്ഞു: ‘‘സുബ്ഹാനല്ലാഹ്! (†) ജനങ്ങൾ ഇങ്ങിനെയെല്ലാം പറഞ്ഞുവല്ലോ!’’ അന്ന് നേരം പുലരുവോളം എൻെറ കണ്ണുനീർ അടങ്ങിയില്ല, കണ്ണിൽ ഉറക്കു വന്നതുമില്ല. പുലർന്നിട്ടും ഞാൻ കരഞ്ഞുകൊണ്ടിരിക്കുകയായി.’’

‘‘നബി (ﷺ) തിരുമേനിക്ക് തൻെറ വീട്ടുകാരുടെ (ഭാര്യയുടെ) കാര്യത്തിൽ വഹ്‌യ് കിട്ടുവാൻ താമസിച്ചതുകൊണ്ട്-അവരെ പിരിച്ചയക്കുന്നതിനെപ്പറ്റി ആലോചന നടത്തുവാനായി-തിരുമേനി, അലി (رضي الله عنه)ഉസാമഃ (رضي الله عنه)എന്നിവരെ വിളിച്ച് അന്വേഷണം നടത്തി. ഉസാമഃ തിരുമേനിയുടെ വീട്ടുകാരുടെ നിരപരാധിത്വവും, അവരോട് തനിക്കുള്ള സ്നേഹവുമെല്ലാം

---

* വല്ലവരെക്കുറിച്ചും വെറുപ്പും പ്രകടിപ്പിക്കുമ്പോൾ പറയപ്പെടാറുള്ള ഒരു പ്രയോഗമാണ് تعس فلان (ഇന്നവൻ നാശമടയട്ടെ) എന്ന വാക്യം.

† ആശ്ചര്യംകൊണ്ടു പറഞ്ഞതാണ് ഈ വാക്ക്. ഇതിനെപ്പറ്റി കൂടുതൽ വിവരം 16-ാം വചനത്തിൽ വെച്ചു മനസ്സിലാക്കാം.

ചൂണ്ടിക്കാട്ടി. അദ്ദേഹം പറഞ്ഞു: ''അവർ അങ്ങയുടെ വീട്ടുകാർ തന്നെ, അല്ലാഹുവിൻെറ റസൂലേ! അല്ലാഹുവിനെത്തന്നെയാണ്! നല്ല നിലയല്ലാതെ ഒന്നും നാം അറിയുന്നില്ല.'' അലി (ﷺ)യാകട്ടെ, ഇങ്ങിനെ പറയുകയാണ് ചെയ്തത്: ''അല്ലാഹുവിൻെറ റസൂലേ! അല്ലാഹു അവിടുത്തേക്ക് ഒരു വിഷമവും വരുത്തിയിട്ടില്ല. സ്ത്രീകൾ അവരല്ലാതെ വേറെയും ധാരാളമുണ്ട്. അതാ ആ പെണ്ണിനോട് ചോദിച്ചുനോക്കാം.'' തിരുമേനി ബരീറഃയെ വിളിച്ച് (*) ഇങ്ങിനെ ചോദിച്ചു; ''ബരീറാ! നീ അവരിൽ നിനക്ക് സംശയം തോന്നിക്കുന്ന വല്ലതും കണ്ടിട്ടുണ്ടോ?'' ബരീറഃ മറുപടി പറഞ്ഞു: ''ഇല്ല-തിരുമേനിയെ പ്രവാചകനായി അയച്ചിട്ടുള്ളവൻ തന്നെയാണ! അവർ ഒരു ഇളംപ്രായക്കാരിയാണ്. (†) വീട്ടിലെ (ഭക്ഷണത്തിനുള്ള) മാവുവിട്ടേച്ച് ഉറങ്ങിപ്പോയേക്കും, വളർത്താടു വന്ന് അത് തിന്നു പോയേക്കുകയും ചെയ്യും എന്നതിൽ കവിഞ്ഞ് അവരെ കുറ്റപ്പെടുത്തത്തക്ക യാതൊന്നും ഞാൻ കാണുകയുണ്ടായിട്ടില്ല.''

''അന്നുതന്നെ റസൂൽ (ﷺ) പള്ളിയിലേക്ക് ചെന്ന് മിമ്പറിൽ (പ്രസംഗപീഠത്തിൽ) വെച്ച് ഇപ്രകാരം പറഞ്ഞു: ''എൻെറ വീട്ടുകാരെക്കുറിച്ച് എനിക്ക് ഉപദ്രവമുണ്ടാക്കിത്തീർത്തിട്ടുള്ള ഒരു മനുഷ്യനെക്കുറിച്ച് എനിക്ക് ഒഴികഴിവ് അനുവദിച്ചുതരുവാൻ ആരുണ്ട്? അല്ലാഹുവാണ! എൻെറ വീട്ടുകാരുടെ പേരിൽ നൻമയല്ലാതെ ഞാൻ അറിയുന്നില്ല. അവർ (ജനങ്ങൾ) ഒരു പുരഷനെ (സ്വഫ്വാനെ)ക്കുറിച്ച് പ്രസ്താവിച്ചുവരുന്നു. അയാളെക്കുറിച്ചും ഞാൻ നല്ലതല്ലാതെ അറിയുന്നില്ല. അദ്ദേഹം എൻെറ വീട്ടിൽ എൻെറ ഒന്നിച്ചല്ലാതെ പ്രവേശിക്കാറുമില്ല.'' (ഒരു മനുഷ്യൻ എന്ന് തിരുമേനി പറഞ്ഞത് അബ്ദുല്ലാഹിബ്നു ഉബയ്യിനെ ഉദ്ദേശിച്ചാണ്.)

''അപ്പോൾ സഅ്ദു (‡) ബ്നു മുആദ് (ﷺ)എഴുന്നേറ്റു പറഞ്ഞു: ''അല്ലാഹുവിൻെറ റസൂലേ! അല്ലാഹുവാണ! ഞാൻ ആ മനുഷ്യനെപ്പറ്റി ഒഴികഴിവു തരാം. (വേണ്ടതു ചെയ്യാം) അവൻ 'ഔസ്' കുടുബക്കാരനാണെങ്കിൽ ഞങ്ങളവൻെറ കഴുത്തു വെട്ടാം. ഞങ്ങളുടെ സഹോദരങ്ങളായ 'ഖസ്റജ്'' കുടുബത്തിൽപെട്ടവാനാണെങ്കിൽ, അവിടുന്ന് കൽപിക്കുന്ന കൽപന പോലെയും ചെയ്യാം.'' അപ്പോൾ സഅ്ദു * ബ്നുഉബാദഃ (ﷺ)എഴുന്നേറ്റു. അദ്ദേഹം സഅ്ദുബ്നു മുആദു (ﷺ)നോടായി പറഞ്ഞു: ''അല്ലാഹുവാണ! താൻ പറഞ്ഞത് കളവാണ്-താൻ അവനെ (ഞങ്ങളുടെ കുടുംബത്തിൽപെട്ടവനെ) കൊല ചെയ്കയില്ല, തനിക്കതിന് സാധിക്കുകയില്ല'' അപ്പോൾ ഉസൈദുബ്നു ഹുളൈർ (ﷺ)എഴുന്നേറ്റ് അദ്ദേഹത്തോടിങ്ങിനെ പറഞ്ഞു: ''സത്യമായും താൻ പറഞ്ഞതാണ് കളവ്. ഞങ്ങൾ അവനെ കൊല്ലുക തന്നെ ചെയ്യും. താനൊരു കപടവിശ്വാസിയാണ്--കപടവിശ്വാസികൾക്കായി തർക്കംവെട്ടുകയാണ്.'' ഇങ്ങിനെ ഇരുകൂട്ടരും--ഔസും, ഖസ്റജൂം--ശണ്ഠക്കൊരുങ്ങുകയായി. നബി (ﷺ) തിരുമേനി മിമ്പറിൽ തന്നെ നിൽക്കുകയാണ്. തിരുമേനി അവരെ സമാധാനിപ്പിച്ചു. അവരെല്ലാം മൗനമായി. തിരുമേനി താഴെ ഇറങ്ങി.''

അന്നും ഞാൻ, കണ്ണുനീർ വറ്റാതെയും, ഉറക്കുവരാതെയും കഴിഞ്ഞുകൂടി. എൻെറ ഹൃദയം പൊട്ടിപ്പിളരുമോ എന്ന് തോന്നത്തക്കവണ്ണം ഞാൻ രണ്ടു രാത്രിയും ഒരു പകലും കരഞ്ഞ്

---

* ഉസാമഃ (اسامتين زين رض) നബി (ﷺ) തിരുമേനിയുടെ പോറ്റുപുത്രനായ സൈദ് (تعس فلان) ൻെറ പുത്രനും, ബരീറഃ (بريرة رظ) ആയിശാ (@@)യാൽ അടിമത്വത്തിൽനിന്നു മോചനം നൽകപ്പെട്ടു അവരൊന്നിച്ചു വസിച്ചു വരുന്ന ഭൃത്യസ്ത്രീയുമാണ്. അലി (ﷺ)കൊടുത്ത മേൽകണ്ട മറുപടി നിമിത്തം ആയിശാ (@@)ക്ക് അദ്ദേഹത്തോടു അൽപം നീരസമുണ്ടായിരുന്നു. അതു സ്വാഭാവികവുമാണല്ലോ.

(†) ഈ സംഭവമുണ്ടായത് ഹിജ്റവർഷം 5ലോ 6ലോ ബനൂമുസ്തലഖ് യുദ്ധത്തിനുള്ള പടയെടുപ്പിലാണെന്നാണ് അറിയപ്പെടുന്നത്. അന്നു ആയിശാ (@@)ക്ക് ഏറെക്കുറെ 15-16 വയസ്സ് പ്രായമായിരിക്കുന്നതാണ്.

(‡) ഗഅ്ദു ﷺ ഔസുഗോത്രത്തിലെ സഹാബീ പ്രമുഖനായ ഒരു നേതാവാണ്. അദ്ദേഹം അന്ന് ജീവിച്ചിരിപ്പില്ലെന്നും, ഇപ്രകാരം പ്രസ്താവിച്ചത് അദ്ദേഹത്തിൻെറ പിതൃവ്യപുത്രനും ഒരു നേതാവുമായ ഉസൈദു ﷺ ആണെന്നും ചൂണ്ടിക്കാട്ടപ്പെട്ടിട്ടുണ്ട്.

കഴിച്ചിരിക്കുകയാണ്. എന്റെ ഉമ്മയും ബാപ്പയും കാലത്ത് എന്റെ അടുത്തുണ്ടായിരുന്നു.-ഞാൻ കരയുക തന്നെയാണ്-അപ്പോൾ, അൻസാരിക്കാരിയായ ഒരു സ്ത്രീ സമ്മതം ചോദിച്ച് അകത്ത് പ്രവേശിച്ചു. അവളും എന്നോടൊപ്പം കരയുകയായി. ഈ അവസരത്തിൽ റസൂൽ (ﷺ) തിരുമേനി ഞങ്ങളുടെ അടുക്കൽ പ്രവേശിച്ചു. അവിടുന്ന് ഇരുന്ന്, എന്നെപ്പറ്റി പറഞ്ഞുണ്ടാക്കപ്പെട്ട വിഷയം പ്രസ്താവത്തിൽ വന്നതുമുതൽക്ക് അവിടുന്ന് എന്റെ അടുക്കൽവന്ന് ഇരുന്നിട്ടില്ലായിരുന്നു. എന്റെ കാര്യത്തിൽ, ഒരു ദിവ്യസന്ദേശവും (വഹ്യും) കിട്ടാതെ ഒരു മാസം അവിടുന്ന് അങ്ങിനെ കഴിഞ്ഞുകൂടിയിരിക്കുകയാണ്. തീരുമേനി 'തശ്ഹ്-ഹുദു' **تشهد** ചെയ്തു (*) കൊണ്ട് ഇപ്രകാരം പറഞ്ഞു: ''(ആയിശാ!) എന്നാൽ, എനിക്ക് തന്നെപ്പറ്റി ഇന്നിന്ന പ്രകാരം വിവരം കിട്ടുകയുണ്ടായിട്ടുണ്ട്. താൻ നിരപരാധിയാണെങ്കിൽ, അല്ലാഹു തന്റെ നിരപരാധിത്വം വെളിപ്പെടുത്തിക്കൊള്ളും. താൻ വല്ല പാപത്തിലും അകപ്പെട്ടുപോയിട്ടുണ്ടെങ്കിൽ അല്ലാഹുവിനോട് പാപമോചനം തേടുകയും, അവനോട് പശ്ചാത്തപിക്കുകയും ചെയ്തുകൊള്ളുക. അടിയാൻ, തന്റെ പാപം ഏറ്റുപറഞ്ഞ് ഖേദിച്ചുമടങ്ങിയാൽ, അല്ലാഹു മടക്കം സ്വീകരിക്കുന്നതാണ്.''

''റസൂൽ (ﷺ) ഇത് പറഞ്ഞുകഴിയുമ്പോഴേക്കും എന്റെ കണ്ണുനീർ ഒരു തുള്ളിപോലും കാണാത്തവിധം നിലച്ചുപോയി! ഞാൻ പിതാവിനോട്-അബൂബക്കർ (رضي الله عنه)നോട്-പറഞ്ഞു: ''തിരുമേനി പറഞ്ഞതിന് മറുപടി പറയണ'മെന്നു. ''ഞാനെന്താണ് തിരുമേനിയോട് പറയേണ്ടതെന്ന് എനിക്കറിഞ്ഞുകൂടാ!'' എന്നായിരുന്നു പിതാവ് പറഞ്ഞത്. അപ്പോൾ ഞാൻ മാതാവിനോട് പറഞ്ഞുനോക്കി. അവരും അതുതന്നെ മറുപടി പറഞ്ഞു. ഞാനാണെങ്കിൽ, ഒരു ചെറുപ്പക്കാരി. ഖുർആൻതന്നെ അധികഭാഗവും എനിക്ക് ഓതുവാൻ കഴിയുകയില്ല (പഠിച്ചിട്ടില്ല.) ഏതായാലും, ഞാൻ പറഞ്ഞു: ''അല്ലാഹുവാണേ! എനിക്കറിയാം: ജനങ്ങൾ പറഞ്ഞുകൊണ്ടിരിക്കുന്ന ഒരു വാർത്ത നിങ്ങൾ കേട്ടു, അത് നിങ്ങളുടെ ഹൃദയങ്ങളിൽ സ്ഥലം പിടിച്ചു നിങ്ങളത് സത്യമെന്ന് കരുതിയിരിക്കുകയാണ്. ഇനി, ഞാൻ നിരപരാധിയണെന്ന് നിങ്ങളോട് പറഞ്ഞാൽ നിങ്ങളെന്നെ വിശ്വസിക്കുകയില്ല. ഞാൻ നിരപരാധിയാണെന്ന് അല്ലാഹുവിന് അറിയാവുന്ന ഒരു കാര്യം (കുറ്റം) ഞാൻ നിങ്ങളോട് സമ്മതിച്ചുതരുകയാണെങ്കിൽ, നിങ്ങളെന്നെ വിശ്വസിച്ചേക്കും. അല്ലാഹുവാണ! എന്നെയും, നിങ്ങളെയും കുറിച്ച് ഒരു ഉപമ പറയുവാൻ യൂസഫ് (عليه السلام)നബിയുടെ പിതാവിനെ-യഅ്ഖൂബ് (عليه السلام)നബിയെ-അല്ലാതെ ഞാൻ കാണുന്നില്ല. അതായത്: **فصبر جميل والله المستعان على ما تصفون** (ഇനി നല്ലതായ ക്ഷമതന്നെ. അല്ലാഹുവിനോടാണ്, നിങ്ങൾ വിവരിക്കുന്ന കാര്യത്തെക്കുറിച്ച് സഹായം തേടപ്പെടുവാനുള്ളത്.) എന്ന് അദ്ദേഹം പറഞ്ഞവാക്ക് (†). അനന്തരം ഞാൻ അവിടെ നിന്ന് സ്ഥലംവിട്ട് വിരുപ്പിൽചെന്നു കിടന്നു.''

''എനിക്കിപ്പോൾ തീർച്ചയായും അറിയാമായിരുന്നു: ഞാൻ നിരപരാധിയാണെന്നും എന്റെ നിരപരാധിത്വം അല്ലാഹു സ്ഥാപിക്കുമെന്നും. പക്ഷേ, പാരായണം ചെയ്യപ്പെട്ടു കൊണ്ടിരിക്കുന്ന വല്ല വഹ്യും (ഖുർആൻ വാക്യവും) എന്റെ കാര്യത്തിൽ അവതരിച്ചേക്കുമെന്ന് ഞാൻ കരുതിയിരുന്നില്ല. എന്നെ സംബന്ധിച്ചിടത്തോളം-എന്നെപ്പറ്റി പാരായണം ചെയ്യപ്പെടത്തക്ക വല്ല വിഷയവും അല്ലാഹു അവതരിപ്പിക്കാവുന്നതിനെക്കാൾ--വളരെ നിസ്സാരപ്പെട്ടതാണ് എന്റെ വിഷയം എന്നായിരുന്നു നിശ്ചയമായും ഞാൻ മനസ്സിലാക്കിയിരുന്നത്. എങ്കിലും, എന്റെ നിരുപരാധിത്വം അല്ലാഹു സ്ഥാപിക്കുന്ന തരത്തിലുള്ള വല്ല സ്വപ്നവും റസൂൽ (ﷺ) തിരുമേനി കണ്ടേക്കുമെന്ന് ഞാൻ പ്രതീക്ഷിക്കുന്നുണ്ടായിരുന്നു.''

---

* പ്രസംഗമോ പ്രധാനപ്പെട്ട വല്ല സംഭാഷണമോ നടത്തുമ്പോൾ അതിന്റെ ആദ്യത്തിൽ **حمد،ثناء،شهادة** (അല്ലാഹുവിനെ സ്തുതിക്കുക, പുകഴ്ത്തുക, 'ശഹാദത്തു കലിമഃ' പറയുക) മുതലായ ഉപചാരവാക്യങ്ങൾ ചൊല്ലുന്നതിന്ന് 'തശഹ്-ഹുദ്' تَشَهُّد എന്നു പറയപ്പെടും.

† യൂസുഫ്നബി (عليه السلام)യെ കിണറ്റിലെറിഞ്ഞശേഷം ചെന്നായ പിടിച്ചുവെന്നു സഹോദരൻമാർ പറഞ്ഞപ്പോഴാണ് അദ്ദേഹം ഇത് പറഞ്ഞത്. ബിൻയാമീനെ ഈജിപ്തിലെ ഭരണാധികാരി പിടിച്ചുവെച്ച കഥ അവർ പറഞ്ഞപ്പോഴും അദ്ദേഹം (**تشهد**) എന്നു പറയുകയുണ്ടായി. (സൂ: യൂസുഫ്.)

‘‘എന്നിട്ട്-അല്ലാഹുവാണ് സത്യം! തിരുമേനി ആ സദസ്സ് വിട്ട് പോയിട്ടില്ല, വീട്ടിൽനിന്ന് ആരും പുറത്ത് പോയിട്ടുമില്ല. അപ്പോഴേക്കും അതാ അല്ലാഹു അവന്റെ പ്രവാചകന് (വഹ്‌യ്) അവതരിപ്പിക്കുന്നു! തിരുമേനി (വഹ്‌യ് വരുമ്പോഴത്തെ പതിവ് പ്രകാരം) വിയർപ്പ് പിടിപെട്ട് ആശ്വാസമായി. അവിടുന്ന് ചിരിക്കുകയാണ്. ഒന്നാമതായി അവിടുന്ന് സംസാരിച്ച വാക്ക് ‘ആയിശാ! അല്ലാഹുവിനെ സ്തുതിച്ചുകൊള്ളുക! അവൻ നിനക്ക് നിരപരാധിത്വം നൽകിയിരിന്നു!’ എന്നാണ്. അപ്പോൾ എന്റെ മാതാവ് എന്നോട് പറഞ്ഞു: ‘‘(മകളെ) എഴുന്നേറ്റ് റസൂൽ തിരുമേനിയുടെ അടുത്തേക്ക് ചെല്ലൂ!’’ ഞാൻ പറഞ്ഞു: ‘‘അല്ലാഹുവാണ! ഞാൻ തിരുമേനിയുടെ അടുക്കലേക്ക് എഴുന്നേറ്റ് ചെല്ലേണ്ടതില്ല.-എന്റെ നിരപരാധിത്വം വെളിപ്പെടുത്തിയത് അല്ലാഹുവാകുന്നു. അവനെയല്ലാതെ ഞാൻ സ്തുതിക്കുന്നില്ല.’’ അങ്ങനെ, **ان الذين جاءوابالافك** എന്ന് (11-ാം വചനം) തുടങ്ങി പത്ത് ആയത്തുകൾ അല്ലാഹു അവതരിപിച്ചു.’’

‘‘എന്റെ വിഷയത്തിൽ ഇത് അവതരിച്ചതിനുശേഷം, (പിതാവ്) അബൂബക്കർ- അദ്ദേഹമായിരുന്നു, ദാരിദ്ര്യത്തെയും കുടുംബത്തെയും കരുതി മിസ്ത്വഹുബ്നു അഥാഥഃക്ക് **مسطح بن اثاثة رض** ചെലവ് കൊടുത്ത് വന്നിരുന്നത്-പറഞ്ഞു: ‘‘അല്ലാഹുവാണ! ആയിശായെക്കുറിച്ച് മിസ്ത്വഹ് ഇങ്ങിനെ പറഞ്ഞുകളഞ്ഞ സ്ഥിതിക്ക് ഇനി ഒരിക്കലും ഞാൻ അവനുവേണ്ടി ചില വഴിക്കുകയില്ല.’’ അത് നിമിത്തം അല്ലാഹു **ولا يأتل اولوا الفضل منكم** എന്ന് (22-ാം ആയത്ത്) അവതരിപ്പിച്ചു.......’’

ബുഖാരി (ﷺ)യും, മുസ്‌ലിമും (ﷺ)ഉദ്ധരിച്ചതിനെ ആസ്പദമാക്കിയാണ് മുകളിൽ നാം ഈ കഥ വിവരിച്ചത്. അൽപഭാഗംകൂടി ബാക്കിയുണ്ട്. അത് 22-ാം വചനത്തിന്റെ വിവരണത്തിൽ വായിക്കാം. **إن شاء الله** ചരിത്ര പ്രസിദ്ധവും, പ്രാധാന്യം നിറഞ്ഞതുമായ ഈ സംഭവവും, അതിന്റെ കലാശവും മാത്രം മതി, ആയിശാ (ﷺ)യുടെയും അബൂബകർ (ﷺ)ന്റെ കുടുംബത്തിന്റെയും കീർത്തി ബഹുമാനം ലോകാവസാനംവരെ നിലനിൽക്കുവാൻ. ഇനി നമുക്ക് പ്രസ്തുത ആയത്തുകൾ വായിക്കാം;--

إِنَّ ٱلَّذِينَ جَآءُو بِٱلْإِفْكِ عُصْبَةٌ مِّنكُمْ ۚ لَا تَحْسَبُوهُ شَرًّا لَّكُم ۖ بَلْ هُوَ خَيْرٌ لَّكُمْ ۚ لِكُلِّ ٱمْرِئٍ مِّنْهُم مَّا ٱكْتَسَبَ مِنَ ٱلْإِثْمِ ۚ وَٱلَّذِى تَوَلَّىٰ كِبْرَهُۥ مِنْهُمْ لَهُۥ عَذَابٌ عَظِيمٌ ﴿١١﴾

11 നിശ്ചയമായും (ആ) കള്ളവാർത്ത കൊണ്ടുവന്നിട്ടുള്ളവർ, നിങ്ങളിൽനിന്നുള്ള ഒരു കൂട്ടരാകുന്നു. അതു നിങ്ങൾക്ക് ദോഷകരമാണെന്ന് നിങ്ങൾ കരുതേണ്ട; പക്ഷേ, അത് നിങ്ങൾക്ക് ഗുണകരമാകുന്നു. അവരിൽ ഓരോരുത്തന്നും അവൻ പ്രവർത്തിച്ചിട്ടുള്ള പാപം [പാപത്തിന്റെ ശിക്ഷ] ഉണ്ടായിരിക്കും. അവരിൽ നിന്നും അതിന്റെ നേതൃത്വം ഏറ്റെടുത്തവനാകട്ടെ, അവന് വമ്പിച്ച ശിക്ഷയുമുണ്ട്.

---

11 إِنَّ الَّذِينَ നിശ്ചയമായും ഒരു കൂട്ടർ. جَاءُوا അവർ വന്നു. بِالإِفْكِ കള്ളവാർത്ത (നുണ)കൊണ്ട്. عُصْبَةٌ مِّنْكُمْ നിങ്ങളിൽ നിന്നുള്ള ഒരു കൂട്ടരാണ്. لاَ تَحْسَبُوهُ നിങ്ങൾ അതിനെ കരുതേണ്ട, കണക്കാക്കേണ്ട. شَرًّا لَّكُمْ നിങ്ങൾക്ക് ദോഷമാണെന്ന്. بَلْ എങ്കിലും, എന്നാൽ, പക്ഷെ. هُوَ അത്. خَيْرٌ لَّكُمْ നിങ്ങൾക്ക് ഗുണമാണ്. لِكُلِّ امْرِئٍ എല്ലാ മനുഷ്യന്നുമുണ്ട്. مِّنْهُم അവരിൽനിന്നുള്ള. مَّا اكْتَسَبَ അവൻ പ്രവർത്തിച്ചത്, സമ്പാദിച്ചുണ്ടാക്കിയത്. مِنَ الإِثْمِ പാപമായിട്ട്, കുറ്റമായിട്ട്. وَالَّذِي تَوَلَّى ഏറ്റെടുത്തവനാകട്ടെ. كِبْرَهُ അതിന്റെ നേതൃത്വം (വലിയ പങ്കു). مِنْهُمْ അവരിൽനിന്ന്. لَهُ അവന്നുണ്ട്. عَذَابٌ عَظِيمٌ വമ്പിച്ച ശിക്ഷ.

വിഭാഗം-2

കളളവാർത്ത എന്ന് പറഞ്ഞത് മേൽവിവരിച്ച അപവാദമാണന്ന് പറയേണ്ടതില്ല. ഇത് നിർമ്മിച്ചുണ്ടാക്കപ്പെട്ടത് മുസ്‌ലിംകൾക്കിടയിൽനിന്നുമാണ്. അതിൽ നേതൃത്വം വഹിച്ചവൻ -അഥവാ, ആദ്യം കെട്ടിയുണ്ടാക്കുകയും, ജനമദ്ധ്യെ പ്രചരിപ്പിക്കുന്നതിൽ പ്രധാന പങ്കുവഹിക്കുകയും ചെയ്തവൻ-മേൽപറഞ്ഞ കപടവിശ്വസിയായ അബ്ദുല്ലാഹിബ്നുഉബയ്യു തന്നെ. പ്രചാരം ചെയ്തവർ അവന് പുറമെ മിസ്ത്വഹ് (ﷺ), ഹസ്സാനുബ്നുഥാബിത്ത് (ﷺ), ജഹ്ശു മകൾ ഹംനഃ (ﷺ)എന്നിവരാകുന്നു. വ്യഭിചാരാരോപണ ശിക്ഷാനിയമമനുസരിച്ച് കുറ്റവാളികളായവർക്ക് അടി ശിക്ഷ നല്കപ്പെടുകയുണ്ടായി. അപരാധം പറഞ്ഞുണ്ടാക്കിയവർ അധിക പേരുണ്ടായിരുന്നില്ലെന്ന് عصبة എന്ന വാക്കുതന്നെ അറിയിക്കുന്നു. കുറച്ചാളുകളുളള കൂട്ടത്തിന്നാണ് ഈ വാക്ക് ഉപയോഗിക്കപ്പെടാറുളളത്.

عصبةمنكم (നിങ്ങളിൽ നിന്നുളള ഒരു കൂട്ടരാണ്) എന്ന വാക്കുകൊണ്ട് മേൽപറഞ്ഞ മൂന്ന് പേരും ഇസ്‌ലാമിൽ നിന്ന് വ്യതിചലിച്ചിട്ടില്ലെന്നും, മനുഷ്യസഹജമായ നിലയിൽ അവരുടെ പക്കൽ തെറ്റുപറ്റിപ്പോയതാണെന്നും മനസ്സിലാക്കാവുന്നതാണ്. നേതൃത്വം വഹിച്ച ഇബ്നുഉബയ്യാകട്ടെ, അവന് വമ്പിച്ച ശിക്ഷയുണ്ടാകുമെന്ന് അല്ലാഹു പ്രത്യേകം എടുത്തുപറഞ്ഞിരിക്കുന്നു. മാത്രമല്ല, അവൻ മരണംവരെ, ഇസ്‌ലാമിനോട് ശത്രുത പുലർത്തിപ്പോരുകയും ശപിക്കപ്പെട്ടവനായി മരണപ്പെടുകയുമാണുണ്ടായിട്ടുളളതെന്ന് പല ലക്ഷ്യങ്ങൾ മുഖേന തിട്ടപ്പെട്ടുകഴിഞ്ഞതാണ്. പ്രസ്തുത മൂന്നു പേരും ഖേദിച്ച് പശ്ചാത്തപിക്കുകയും, സഹാബികളുടെ കൂട്ടത്തിൽ മാന്യൻമാരായി ഗണിക്കപ്പെടുകയും ചെയ്തവാരാകുന്നു. കപട വിശ്വാസികൾ, ബാഹ്യത്തിൽ മുസ്‌ലിംകളായിട്ടാണ് ഗണിക്കപ്പെട്ടിരുന്നതെന്ന വസ്തുത സ്മരണീയമാണ്.

ഹസ്സാൻ (حسان بن ثابت رض) ഒരു മഹാകവിയായിരുന്നു. അദ്ദേഹം തൻെറ കവിത വഴി ഇസ്‌ലാമിന്നും, നബി (സ)ക്കും വളരെ സേവനം ചെയ്തിട്ടുളളത് പ്രസ്താവ്യമാകുന്നു. ഈ സംഭവം കലാശിച്ചശേഷം, അദ്ദേഹം ആയിശാ(ﷺ)യോട് ഒഴിവുകഴിവുകൾ പറഞ്ഞുകൊണ്ടും, കേട്ടുകേൾവിയെ അടിസ്ഥാനമാക്കി തൻെറ പക്കൽവന്നുവശായതാണെന്ന് ഉണർത്തിച്ചുകൊണ്ടും കവിത പാടുകയുണ്ടായിട്ടുണ്ട്: അതിൽ അദ്ദേഹം ഇങ്ങിനെ പറഞ്ഞിരുന്നു.

حصان رزان ما تزن بريبة × وتصبح غرثى من لحوم الغوافل

(സാരം; പതിവ്രതയാണ്, മാന്യയാണ്, സംശയാസ്പദമായ ആരോപണങ്ങൾക്കൊന്നും വിധേയയല്ല, ശുദ്ധഹൃദയരായ സ്ത്രീകളുടെ മാംസം തിന്നുന്നതിനെ--അവരെപ്പറ്റി ദൂഷണം പറയുന്നതിനെ--ക്കുറിച്ച് വ്രതം എടുക്കുന്നവളുമാണ്.) പിന്നീട് ആയിശാ (ﷺ)അദ്ദേഹത്തെ മാനിക്കുകയും ഇഷ്ടപ്പെടുകയും ചെയ്തിരുന്നു. മിസ്ത്വാഹ് (مسطح رض) അബൂബക്കർ (ﷺ)ൻെറ മാതാവിൻെറ സഹോദരീപുത്രനും. 22-ാം വചനം അവതരിച്ചതിന് കാരണഭൂതനും, ബദ്റിൽ പങ്കെടുത്ത സഹാബിയും ആയിരുന്നു. നബി (ﷺ) യുടെ ഭാര്യയായ സൈനബ (ﷺ)യുടെ നേരെ സഹോദരിയും, പത്ത് പ്രമുഖ സഹാബികളിൽ ഒരാളായ ത്വൽഹഃ (طلحة رض) യുടെ ഭാര്യയുമാണ് ഹംനഃ (حمنة بنت جحش رض)

അത് നിങ്ങൾക്ക് ദോഷകരമാണെന്ന് കരുതേണ്ട-അത് നിങ്ങൾക്ക് ഗുണകരമാണ് എന്ന് പറഞ്ഞഭാഗം പ്രത്യേകം ശ്രദ്ധാർഹമാകുന്നു. അല്ലാഹുവിൻെറ പക്കൽനിന്നുളള മഹത്തായ പ്രതിഫലവാഗ്ദാനം, എന്നേക്കും നിലനിൽക്കുന്ന സൽക്കീർത്തി, നിരപരാധിത്വം സ്ഥാപിച്ചുകൊണ്ട് ഖുർആൻ അവതരിക്കൽ, അതുവഴി എക്കാലത്തും അവരുടെ സ്മരണ പുതുക്കിക്കൊണ്ടിരിക്കുന്നത്, വളരെ മത തത്വങ്ങളും നിയമങ്ങളും അവതരിച്ചത്, എന്നിങ്ങിനെ പല ഗുണങ്ങളും ഈ സംഭവംമൂലം ഉണ്ടായി. അപ്പോൾ ഒന്നാമതായി ആയിശാ (ﷺ)ക്കും, രണ്ടാമതായി സ്വഫ്വാനും (ﷺ), നബി (ﷺ) അടക്കമുളള എല്ലാ മുസ്‌ലിംകൾക്കും പല ഗുണങ്ങളും ലഭിക്കു

വാൻ ഈ സംഭവം ഇടയായെന്ന് പറയേണ്ടതില്ല.

لَّوْلَآ إِذْ سَمِعْتُمُوهُ ظَنَّ ٱلْمُؤْمِنُونَ وَٱلْمُؤْمِنَٰتُ بِأَنفُسِهِمْ خَيْرًا وَقَالُوا۟ هَٰذَآ إِفْكٌ مُّبِينٌ ﴿١٢﴾

12 നിങ്ങൾ അതു കേട്ടപ്പോൾ, സത്യവിശ്വാസികളും, സത്യവിശ്വാസിനികളും തങ്ങളെപ്പറ്റിത്തന്നെ (പരസ്പരം) നല്ല വിചാരം വിചാരിക്കുകയും, ''ഇത് വ്യക്തമായ ഒരു കള്ള വാർത്തയാണ്'' എന്ന് പറയുകയും എന്തുകൊണ്ട് ചെയ്തു കൂടായിരുന്നു?!

لَّوْلَا جَآءُو عَلَيْهِ بِأَرْبَعَةِ شُهَدَآءَ ۚ فَإِذْ لَمْ يَأْتُوا۟ بِٱلشُّهَدَآءِ فَأُو۟لَٰٓئِكَ عِندَ ٱللَّهِ هُمُ ٱلْكَٰذِبُونَ ﴿١٣﴾

13 അവർ [ഇതുപറഞ്ഞുണ്ടാക്കിയവർ] എന്താണതിന് നാലു സാക്ഷികളെകൊണ്ടു വരാഞ്ഞത്?! അവർ സാക്ഷികളെകൊണ്ട് വരാത്ത സ്ഥിതിക്ക് അല്ലാഹുവിന്റെ അടുക്കൽ അവർ തന്നെയാണ് കളവ് പറയുന്നവർ.

12 لَوْلَا എന്തുകൊണ്ടില്ല, കൂടായിരുന്നോ, ആയിക്കൂടേ. إِذْ سَمِعْتُمُوهُ നിങ്ങൾ അത് കേട്ടപ്പോൾ. ظَنَّ الْمُؤْمِنُونَ സത്യവിശ്വാസികൾ വിചാരിക്കുകയും. وَالْمُؤْمِنَاتُ സത്യവിശ്വാസിനികളും. بِأَنفُسِهِمْ തങ്ങളെപ്പറ്റിത്തന്നെ. خَيْرًا നല്ലത്, (നല്ലവിചാരം). وَقَالُوا അവർ പറയുകയും (എന്തുകൊണ്ട് ചെയ്തുകൂടാ). هَذَا إِفْكٌ ഇത് കള്ളവാർത്തയാണ്, നുണയാണ് (എന്ന്). مُّبِينٌ വ്യക്തമായ, സ്പഷ്ടമായ, (തനിച്ച). 13 لَوْلَا جَاءُوا അവർക്ക് വന്നുകൂടേ, എന്താണ് വരാത്തത്. عَلَيْهِ അതിന്, അതിന്റെമേൽ. بِأَرْبَعَةِ شُهَدَاءَ നാല് സാക്ഷികളെയും കൊണ്ട്. فَإِذْ لَمْ يَأْتُوا എന്നാൽ അവർ കൊണ്ടുവരാത്ത സ്ഥിതിക്ക്. بِالشُّهَدَاءِ സാക്ഷികളെ. فَأُولَئِكَ അപ്പോൾ അക്കൂട്ടർ. عِندَ اللهِ അല്ലാഹുവിന്റെ അടുക്കൽ. هُمُ الْكَاذِبُونَ അവർ തന്നെയാണ് കളവ് പറയുന്നവർ.

സത്യവിശ്വാസികളെല്ലാം ഒരേ ശരീരത്തിന്റെ അംശങ്ങളാകുന്നു. അവരെല്ലാം ഒന്നായിരിക്കണം, ഒരാൾക്ക് മറ്റേവനെപ്പടി സദ്വിചാരമുണ്ടായിരിക്കണം, അന്യോന്യം കുറ്റവും കുറവും കണ്ടാൽ മറച്ചുവെക്കണം. ഇങ്ങിനെയെല്ലാമാണ് സത്യവിശ്വാസികൾ തമ്മിൽ സ്വീകരിക്കേണ്ടുന്ന നില. അപ്പോൾ, സദ്വൃത്തരായ രണ്ടാളുകളെപ്പറ്റി ഇമ്മാതിരി അപരാധം എവിടെനിന്ന് കേട്ടാലും ഉടനടി അത് നുണയായിരിക്കുമെന്ന് വെക്കുകയും, നല്ല വിചാരം കരുതുകയും വേണ്ടതല്ലേ, എന്നാണ് അല്ലാഹു താക്കീത് ചെയ്യുന്നത്. ആയിശാ (رضي الله عنها)യുടെയും സ്വഫ്വാൻ (رضي الله عنه)ന്റെയും പരിശുദ്ധ നില ഇരിക്കട്ടെ, ഒരു വമ്പിച്ച ജനക്കൂട്ടത്തിൽ നിന്ന് ഒളിഞ്ഞുമാറി ഒരു നീചപ്രവൃത്തി നടത്തിയ രണ്ടുപേർ പട്ടാപ്പകൽ-ആ ജനതാമദ്ധ്യെ പരസ്യമായി--റസൂൽ (ﷺ) തിരുമേനിയുടെ മുമ്പാകെ- ഒരാൾ വാഹനപ്പുറത്തും മറ്റേയാൾ അതിനെ നയിച്ചുകൊണ്ടും-വന്നിറങ്ങുവാൻ ധൈര്യപ്പെടുമോ?! എന്നിരിക്കെ, ഹൃദയത്തിൽ ഒളിഞ്ഞുകിടക്കുന്ന ഒരു അസൂയയിൽ നിന്നോ മറ്റോ അല്ലാതെ ഇത്തരം ജല്പനങ്ങൾ പുറത്തുവരുമോ? അതെ, അസൂയക്കാരൻ തനിക്കൊരു അവസരം കണ്ടപ്പോൾ അത് നിർമ്മിച്ചു. മറ്റു ചിലർ ഗൗരവം മനസ്സിലാക്കാതെ അത് ഏറ്റുപറയുകയും ചെയ്തു. ഇതാണ് സംഭവിച്ചത്.

വ്യഭിചാരാരോപണം തെളിയിക്കുവാൻ നാല് സാക്ഷികൾ വേണം. അത് അവർ കൊണ്ടുവരേണ്ടതായിരുന്നു. അത് ചെയ്യാത്തപ്പോൾ-അഥവാ ആരോപണം തെളിയിക്കപ്പെടാത്ത സ്ഥിതിക്ക്-അവർ കളവ് പറയുന്നവരാണെന്നാണ് അല്ലാഹുവിന്റെ വിധി. ഇത് പ്രത്യേകം ശ്രദ്ധാർഹമാകുന്നു. തെളിയിക്കുവാൻ കഴിയാത്ത കുറ്റം പരസ്യപ്പെടുത്തരുതെന്നും പ്രചരിപ്പിക്കരുതെന്നും ഇതിൽനിന്ന് മനസ്സിലാക്കേണ്ടതുണ്ട്. ഒരു പക്ഷെ, സംഭവം യഥാർഥത്തിൽ ശരിയായിരുന്നാൽ തന്നെയും, അതിന്റെ പ്രതിഫലം അല്ലാഹു കൊടുത്തുകൊള്ളുമെന്ന് വെച്ച് മൗനം

കൈക്കൊള്ളുകയും, കഴിയുമെങ്കിൽ സ്വകാര്യത്തിൽ ഉപദേശിക്കുകയുമാണ് വേണ്ടത്. സാധാരണ സംഭവങ്ങളിലെല്ലാം തന്നെ, രണ്ട് സാക്ഷികളാണ് ഇസ്‌ലാമിൽ തെളിവായി നിശ്ചയിക്കപ്പെട്ടിട്ടുള്ളത്. വ്യഭിചാരവിഷയത്തിൽ മാത്രം നാല് സാക്ഷികൾ വേണമെന്ന് വെച്ചത് വ്യഭിചാരത്തിൻെറയും, അതിൻെറ ശിക്ഷയുടെയും, ഗൗരവം നിമിത്തമാകുന്നു.

وَلَوْلَا فَضْلُ ٱللَّهِ عَلَيْكُمْ وَرَحْمَتُهُۥ فِى ٱلدُّنْيَا وَٱلْـَٔاخِرَةِ لَمَسَّكُمْ فِى مَآ أَفَضْتُمْ فِيهِ عَذَابٌ عَظِيمٌ ﴿١٤﴾

14 അല്ലാഹുവിൻെറ ദയയും, അവൻെറ കാരുണ്യവും നിങ്ങളിൽ-ഇഹത്തിലും പരത്തിലും വെച്ച്-ഇല്ലായിരുന്നുവെങ്കിൽ, നിങ്ങൾ യാതൊന്നിൽ മുഴുകിയിരിക്കുന്നുവോ അക്കാര്യത്തിൽ, വമ്പിച്ച ശിക്ഷ നിങ്ങളെ സ്പർശിക്കുമായിരുന്നു ;-

إِذْ تَلَقَّوْنَهُۥ بِأَلْسِنَتِكُمْ وَتَقُولُونَ بِأَفْوَاهِكُم مَّا لَيْسَ لَكُم بِهِۦ عِلْمٌ وَتَحْسَبُونَهُۥ هَيِّنًا وَهُوَ عِندَ ٱللَّهِ عَظِيمٌ ﴿١٥﴾

15 നിങ്ങളുടെ നാവുകളാൽ നിങ്ങളത് ഏറ്റുപറയുകയും, നിങ്ങൾക്ക് യാതൊരു അറിവുമില്ലാത്ത ഒരു കാര്യം നിങ്ങളുടെ വായകൊണ്ട് പറയുകയും ചെയ്തുകൊണ്ടിരിക്കുന്ന സന്ദർഭത്തിൽ! [അപ്പോഴായിരുന്നു അത് ബന്ധിക്കേണ്ടത്; അതുണ്ടായില്ല.] നിങ്ങൾ ഇതൊരു നിസ്സാരകാര്യമെന്ന് ഗണിക്കുന്നു; അതാകട്ടെ, അല്ലാഹുവിൻെറ അടുക്കൽ വമ്പിച്ചതുമാകുന്നു!

---

14 وَلَوْلاَ ഇല്ലായിരുന്നുവെങ്കിൽ. فَضْلُ اللهِ അല്ലാഹുവിൻെറ ദയവ്, ദാക്ഷിണ്യം, അനുഗ്രഹം. عَلَيْكُمْ നിങ്ങളിൽ, നിങ്ങൾക്ക്. وَرَحْمَتُهُ അവൻെറ കാരുണ്യവും. فِي الدُّنْيَا ഇഹത്തിൽ. وَالْآخِرَةِ പരത്തിലും. لَمَسَّكُمْ നിങ്ങളെ സ്പർശിച്ചിരുന്നു, ബാധിച്ചിരുന്നു. فِي مَا യാതൊരു കാര്യത്തിൽ. أَفَضْتُمْ فِيهِ നിങ്ങൾ അതിൽ മുഴുകിയിരിക്കുന്നു (അങ്ങിനെയുള്ളതിൽ). عَذَابٌ عَظِيمٌ വമ്പിച്ച ശിക്ഷ. 15 إِذْ تَلَقَّوْنَهُ നിങ്ങൾ അത് ഏറ്റുപറയുന്ന സന്ദർഭത്തിൽ. بِأَلْسِنَتِكُمْ നിങ്ങളുടെ നാവുകൾകൊണ്ട്. وَتَقُولُونَ നിങ്ങൾ പറയുകയും ചെയ്യുന്നു. بِأَفْوَاهِكُمْ നിങ്ങളുടെ വായകൾ കൊണ്ട്. مَّا لَيْسَ ഇല്ലാത്ത ഒന്നിനെ. لَكُمْ നിങ്ങൾക്ക്. بِهِ അതിനെപ്പറ്റി. عِلْمٌ ഒരു അറിവും. وَتَحْسَبُونَهُ നിങ്ങൾ അത് ഗണിക്കുന്നു, വിചാരിക്കുന്നു. هَيِّنًا നിസ്സാരമെന്ന്, എളിയതെന്ന്. وَهُوَ അതാകട്ടെ. عِندَ اللهِ അല്ലാഹുവിങ്കൽ. عَظِيمٌ വമ്പിച്ചതാണ്

---

പശ്ചാത്താപത്തിന് സൗകര്യം നൽകിക്കൊണ്ടും മറ്റും ഇഹത്തിൽവെച്ചും, കുറ്റം മാപ്പ് ചെയ്തുകൊണ്ട് പരത്തിൽവെച്ചും അല്ലാഹു അവരെ അനുഗ്രഹിക്കുവാൻ ഉദ്ദേശിക്കുകയാണ്. അല്ലായിരുന്നുവെങ്കിൽ, ആ സന്ദർഭത്തിൽ തന്നെ-ശരിയായ അറിവും രേഖയുമില്ലാതെ, കേട്ടതങ്ങ് പറഞ്ഞ് പ്രചരിപ്പിച്ചുകൊണ്ടിരുന്ന അതേ അവസരത്തിൽതന്നെ-അതിൻെറ ഫലം കാണാമായിരുന്നു എന്ന് സാരം. അവരത് ചെയ്‌വാനുള്ള കാരണം, ഈ സംഗതി നിസ്സാരമെന്ന് ധരിച്ചുപോയതാണ്. എങ്കിലും ഇത്തരം സംഗതികൾ അല്ലാഹുവിങ്കൽ ഒട്ടും നിസ്സാരമല്ല-വളരെ ഗൗരവതരമാണ്-എന്ന് അല്ലാഹു താക്കീത് ചെയ്യുന്നു. ആര് എന്ത് പറഞ്ഞുകേട്ടാലും, അതിൻെറ സംഭവ്യതയും, തെളിവും നോക്കാതെ-ഗൗരവവും ഭവിഷ്യത്തും ആലോചിക്കാതെ-അത് ഏറ്റുപാടുക മിക്ക ജനങ്ങളുടെയും പതിവാണ്. ഈ താക്കീത് നാം എപ്പോഴും ഓർത്തിരിക്കേണ്ടതാകുന്നു. അങ്ങിനെയുള്ളവർക്ക് നല്ലൊരു പാഠമാണ് അടുത്ത വചനം നൽകുന്നത്:-

16 അതുകേട്ട അവസരത്തിൽ നിങ്ങൾക്ക് എന്തുകൊണ്ട് പറഞ്ഞു കൂടായിരുന്നു: ‘‘നമുക്ക് ഇതിനെപ്പറ്റി സംസാരിക്കുവാൻ പാടുള്ളതല്ല- ‘‘(അല്ലാഹുവേ,) നീ മഹാപരിശുദ്ധൻ!’’ - ഇത് വമ്പിച്ച ഒരു കെട്ടുകഥയാണ്’’ എന്ന്.

وَلَوۡلَآ إِذۡ سَمِعۡتُمُوهُ قُلۡتُم مَّا يَكُونُ لَنَآ أَن نَّتَكَلَّمَ بِهَٰذَا سُبۡحَٰنَكَ هَٰذَا بُهۡتَٰنٌ عَظِيمٞ ﴿١٦﴾

---

16 وَلَوْلَا എന്തുകൊണ്ടില്ല, കൂടായിരുന്നോ. إِذْ سَمِعْتُمُوهُ നിങ്ങൾ അതു കേട്ടപ്പോൾ. قُلْتُم നിങ്ങൾ പറഞ്ഞു(കൂടേ). مَّا يَكُونُ لَنَا നമുക്ക് പാടില്ല, നമുക്ക് ആയിക്കൂടാ. أَن نَّتَكَلَّمَ നമുക്ക് സംസാരിപ്പാൻ, നാം സംസാരിക്കൽ. بِهَٰذَا ഇതിനെപ്പറ്റി. سُبْحَانَكَ നീ മഹാപരിശുദ്ധൻ, നിനക്ക് സ്തോത്ര കീർത്തനം. هَٰذَابُهْتَانٌ ഇതു കെട്ടുകഥയാണ്, കള്ളമാണ്. عَظِيمٌ വമ്പിച്ച.

---

ഗൗരവപ്പെട്ടതോ, അതിശയോക്തി കലർന്നതോ ആയ വല്ലതും കേൾക്കുകയോ, കാണുകയോ ചെയ്യുമ്പോൾ سبحانك (നീ മഹാപരിശുദ്ധൻ) എന്നും سبحان الله (അല്ലാഹു മഹാപരിശുദ്ധൻ!) എന്നും പറയുക പതിവാണ്. ഈ വിഷയത്തിൽ ഇത്രയും ഊന്നിപ്പറയുവാൻ കാരണമെന്താണെന്ന് അല്ലാഹു ചൂണ്ടിക്കാട്ടുന്നു:-

17 ഇതുപോലെയുള്ളത് ഒരിക്കലും നിങ്ങൾ ആവർത്തിച്ചു പോകരുതെന്നു വെച്ച് അല്ലാഹു നിങ്ങളെ ഉപദേശിക്കുകയാണ്- നിങ്ങൾ സത്യവിശ്വാസികളാണെങ്കിൽ.

يَعِظُكُمُ ٱللَّهُ أَن تَعُودُواْ لِمِثۡلِهِۦٓ أَبَدًا إِن كُنتُم مُّؤۡمِنِينَ ﴿١٧﴾

18 അല്ലാഹു നിങ്ങൾക്ക് ലക്ഷ്യങ്ങൾ വിവരിച്ചു തരുകയാണ്; അല്ലാഹു സർവ്വജ്ഞനും സൂക്ഷ്മജ്ഞാനിയുമാകുന്നു.

وَيُبَيِّنُ ٱللَّهُ لَكُمُ ٱلۡأٓيَٰتِۚ وَٱللَّهُ عَلِيمٌ حَكِيمٌ ﴿١٨﴾

19 നിശ്ചയമായും, വിശ്വസിച്ചിട്ടുള്ളവരിൽ നീചവൃത്തി പ്രചരിക്കു(ന്നത് കാണു)വാൻ ഇഷ്ടപ്പെടുന്നവരാകട്ടെ, ഇഹത്തിലും പരത്തിലും അവർക്ക് വേദനയേറിയ ശിക്ഷയുണ്ട്. അല്ലാഹു (എല്ലാം) അറിയുന്നു, നിങ്ങൾക്ക് അറിയുകയില്ല.

إِنَّ ٱلَّذِينَ يُحِبُّونَ أَن تَشِيعَ ٱلۡفَٰحِشَةُ فِي ٱلَّذِينَ ءَامَنُواْ لَهُمۡ عَذَابٌ أَلِيمٞ فِي ٱلدُّنۡيَا وَٱلۡأٓخِرَةِۚ وَٱللَّهُ يَعۡلَمُ وَأَنتُمۡ لَا تَعۡلَمُونَ ﴿١٩﴾

20 നിങ്ങളിൽ അല്ലാഹുവിൻെറ ദയയും, അവൻെറ കാരുണ്യവും ഉണ്ടായിരിക്കുകയും, അല്ലാഹു കൃപയുള്ളവനും കരുണാനിധിയുമാണെന്നുള്ളതും ഇല്ലായിരുന്നുവെങ്കിൽ (നിങ്ങൾക്ക് കാണാമായിരുന്നു)!

وَلَوۡلَا فَضۡلُ ٱللَّهِ عَلَيۡكُمۡ وَرَحۡمَتُهُۥ وَأَنَّ ٱللَّهَ رَءُوفٞ رَّحِيمٞ ﴿٢٠﴾

---

17 يَعِظُكُمُ اللهُ അല്ലാഹു നിങ്ങളെ ഉപദേശിക്കുന്നു. أَن تَعُودُوا നിങ്ങൾ ആവർത്തിക്കുമെന്നുവെച്ചു, നിങ്ങൾ മടങ്ങിയേക്കുമെന്നതിനാൽ (മടങ്ങാതെയിരിക്കുവാൻ). لِمِثْلِهِ അതുപോലെയുള്ളതിനെ, (പോലെയുള്ളതിലേക്ക്). أَبَدًا ഒരിക്കലും, എന്നും, എക്കാലവും. إِن كُنتُم നിങ്ങൾ ആണെങ്കിൽ. مُّؤْمِنِينَ സത്യവിശ്വാസികൾ. 18 وَيُبَيِّنُ اللهُ അല്ലാഹു വിവരിച്ചുതരുകയും ചെയ്യുന്നു. لَكُمُ നിങ്ങൾക്ക്. الْآيَاتِ ലക്ഷ്യങ്ങളെ, (വേദവാക്യങ്ങളെ). وَاللهُ അല്ലാഹു. عَلِيمٌ സർവ്വജ്ഞാനിയാണ്, അറിയുന്നവ

നാണ്. حَكِيمٌ സൂക്ഷ്മജ്ഞാനിയാണ്, ജ്ഞാനയുക്തനാണ്. 19 إِنَّ الَّذِينَ നിശ്ചയമായും യാതൊരു കൂട്ടർ. يُحِبُّونَ അവർ ഇഷ്ടപ്പെടുന്നു, ആഗ്രഹിക്കുന്നു. أَن تَشِيعَ പ്രചരിക്കുവാൻ, പരക്കുവാൻ. الْفَاحِشَةُ ദുർവൃത്തി നീചവൃത്തി. فِي الَّذِينَ آمَنُوا വിശ്വസിച്ചവരിൽ. لَهُمْ അവർക്കുണ്ട്. عَذَابٌ أَلِيمٌ വേദന യേറിയ ശിക്ഷ. فِي الدُّنْيَا ഇഹത്തിൽ. وَالْآخِرَةِ പരത്തിലും. وَاللَّهُ يَعْلَمُ അല്ലാഹു അറിയുന്നു. وَأَنتُمْ നിങ്ങൾ, നിങ്ങളാകട്ടെ. لَا تَعْلَمُونَ നിങ്ങൾക്കറിയുകയില്ല. 20 وَلَوْلَا ഇല്ലായിരുന്നുവെങ്കിൽ. فَضْلُ اللَّهِ അല്ലാഹുവിൻെറ ദയവ്, അനുഗ്രഹം. عَلَيْكُمْ നിങ്ങളിൽ, നിങ്ങൾക്ക്. وَرَحْمَتُهُ അവൻെറ കാരുണ്യവും. وَأَنَّ اللَّهَ നിശ്ചയമായും അല്ലാഹു ആണെന്നും (ആണെന്ന കാര്യവും). رَؤُوفٌ കൃപയുള്ളവൻ, കൃപാലു. رَّحِيمٌ കരുണാനിധിയും, കരുണാനിധിയായ.

---

സജ്ജനങ്ങളിൽ ദുർവൃത്തികൾ പ്രചരിച്ചുകാണുക, മാന്യൻമാരെക്കുറിച്ച് അപകീർത്തികൾ ഉണ്ടാക്കിത്തീർക്കുക, ശുദ്ധൻമാരായുള്ളവരുടെ സ്വകാര്യജീവിതം കളങ്കമയമാക്കിത്തീർക്കുക മുതലായ കാര്യങ്ങളിൽ ചിലർക്ക് വളരെ താൽപര്യവും കൗതുകവും കാണാം. ദുഷ്ടമനസ്ഥിതിയിൽ നിന്നും, തങ്ങളെപ്പോലെ മറ്റുള്ളവരും ദുഷിച്ച് കാണണമെന്ന മോഹത്തിൽ നിന്നുമാണ് ഈ വൈരാഗ്യം ഉടലെടക്കുന്നുത്. ഇത് തനി പൈശാചിക സ്വഭാവമാണെന്ന് പറയേണ്ടതില്ല. മാനസികമായ ഒരുതരം പകർച്ചവ്യാധികളാണ് നീചപ്രവൃത്തികൾ. അത് സമുദായത്തിൽ പടർന്ന് പിടിക്കുന്നതിനുള്ള വിഷബീജങ്ങളാണ് അവയെ സംബന്ധിച്ച പ്രചാരവേല, ഈച്ചകളെപ്പോലെ കിട്ടുന്ന അവസരമെല്ലാം അതിന് അവർ ഉപയോഗപ്പെടുത്തും. തങ്ങളുടെയും, തങ്ങളെപ്പോലെയുള്ളവരുടെയും ദുഷ്ട മനസ്സുകൾക്ക് സംതൃപ്തി ഉളവാക്കുന്നുവെന്നല്ലാതെ, യാതൊരു കാര്യവും അവർക്കതുകൊണ്ട് ലഭിച്ചേക്കണമെന്നില്ല. ഇത്തരക്കാർക്ക് ഇഹത്തിലും പരത്തിലും അല്ലാഹു ശിക്ഷ നിശ്ചയിച്ചിരിക്കുന്നു. അടിശിക്ഷ, ശാപം, ആക്ഷേപം, വഷളത്വം തുടങ്ങിയ ഐഹികശിക്ഷയും, അല്ലാഹുവിൻെറ ക്രോധം, നരകശിക്ഷ മുതലായ പാരത്രികശിക്ഷയും അവർക്കുണ്ടായിരിക്കും. നബി (ﷺ) തിരുമേനി ഒരിക്കൽ 'മിമ്പറി' ൽ കേറി ഉച്ചത്തിൽ ഇപ്രകാരം വിളിച്ച് പറയുകയുണ്ടായെന്ന് ഇബ്നു ഉമർ (رضي الله عنه)പ്രസ്താവിക്കുന്നു:-

يا معشر من اسلم بلسانه ولم يفض الايمان الى قلبه لا تؤذوا المسلمين ولا تغيروهم ولا تتبعواعوراتهم عورة اخيه المسلم يتبع الله عورته ومن يتبع الله عورتهيفضحه ولو فى جوف رحله۔ الترمذى

സാരം: ഹേ! നാവുകൊണ്ട് മുസ്‌ലിമാവുകയും, ഹൃദയത്തിലേക്ക് വിശ്വാസം കടക്കാതിരിക്കുകയും ചെയ്തിട്ടുള്ളവരുടെ സംഘമേ! നിങ്ങൾ മുസ്‌ലിംകളെ ഉപദ്രവിക്കരുത്. അവരെ അപമാനിക്കുകയും അരുത്. അവരുടെ ഉള്ളുകള്ളികൾ ആരായുകയും ചെയ്യരുത്. കാരണം: ഒരാൾ തൻെറ മുസ്‌ലിം സഹോദരൻെറ ഉള്ളുകള്ളി ആരായുന്നതായാൽ, അല്ലാഹു അവൻെറ ഉള്ളുകള്ളിയും ആരായും. അല്ലാഹു ഒരുവൻെറ ഉള്ളുകള്ളി ആരായുന്ന പക്ഷം അവൻ അവനെ വഷളാക്കുന്നതാണ്, അവൻ (പുറത്തിറങ്ങാതെ) തൻെറ വസതിയുടെ ഉള്ളിലായിരുന്നാലും ശരി (തിർമദീ.)

### വിഭാഗം–3

۞ يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ لَا تَتَّبِعُوا۟ خُطُوَٰتِ ٱلشَّيْطَـٰنِ ۚ وَمَن يَتَّبِعْ خُطُوَٰتِ ٱلشَّيْطَـٰنِ فَإِنَّهُۥ يَأْمُرُ بِٱلْفَحْشَآءِ وَٱلْمُنكَرِ ۚ وَلَوْلَا فَضْلُ ٱللَّهِ

21 ഹേ, വിശ്വസിച്ചിട്ടുള്ളവരേ! നിങ്ങൾ പിശാചിൻെറ കാലടികളെ [മാർഗ്ഗങ്ങളെ] പിൻപറ്റരുത്! ആരെങ്കിലും, പിശാചിൻെറ കാലടികളെ പിൻപറ്റുന്നതായാൽ, നിശ്ചയമായും അവൻ (അവരോട്) നീചവൃത്തിക്കും, ദുരാചാരത്തിനും ഉപദേശിക്കുന്നതാണ്. അല്ലാഹുവിൻെറ ദയയും, അവൻെറ കാരുണ്യവും നിങ്ങളി

عَلَيْكُمْ وَرَحْمَتُهُۥ مَا زَكَىٰ مِنكُم مِّنْ أَحَدٍ أَبَدًا وَلَـٰكِنَّ ٱللَّهَ يُزَكِّى مَن يَشَآءُ ۗ وَٱللَّهُ سَمِيعٌ عَلِيمٌ ﴿٢١﴾

ൽ ഇല്ലായിരുന്നുവെങ്കിൽ, നിങ്ങളിൽ നിന്ന് ഒരാളും തന്നെ ഒരിക്കലും പരിശുദ്ധപ്പെടുമായിരുന്നില്ല; എങ്കിലും, അല്ലാഹു അവൻ ഉദ്ദേശിക്കുന്നവരെ പരിശുദ്ധപ്പെടുത്തുന്നു. അല്ലാഹു (എല്ലാം) കേൾക്കുന്നവനും അറിയുന്നവനുമാണ്.

---

21 يَا أَيُّهَا الَّذِينَ آمَنُوا ഹേ വിശ്വസിച്ചവരേ. لاَ تَتَّبِعُوا നിങ്ങൾ പിൻപറ്റി നടക്കരുത്, തുടരരുത്. خُطُوَاتِ الشَّيْطَانِ പിശാചിൻെറ കാലടികളെ. وَمَن يَتَّبِعْ ആരെങ്കിലും പിൻപറ്റുന്നതായാൽ. خُطُوَاتِ الشَّيْطَانِ പിശാചിൻെറ കാലടി(കളെ). فَإِنَّهُ എന്നാൽ നിശ്ചയമായും അവൻ. يَأْمُرُ ഉപദേശിക്കും, കൽപിക്കും, നിർദ്ദേശിക്കും. بِالْفَحْشَاءِ നീചപ്രവർത്തിക്കും, ദുഷ്ടവൃത്തിക്ക്. وَالْمُنكَرِ ദുരാചാരത്തിനും, വെറുക്കപ്പെട്ട കാര്യത്തിനും. وَلَوْلاَ ഇല്ലായിരുന്നുവെങ്കിൽ. فَضْلُ اللهِ അല്ലാഹുവിൻെറ ദയവ്, അനുഗ്രഹം. عَلَيْكُمْ നിങ്ങളുടെ മേൽ. وَرَحْمَتُهُ അവൻെറ കാരുണ്യവും. مَا زَكَى പരിശുദ്ധപ്പെടുകയില്ലായിരുന്നു. مِنكُم നിങ്ങളിൽനിന്ന്. مِّنْ أَحَدٍ ഒരാളും തന്നെ. أَبَدًا ഒരിക്കലും, എന്നും. وَلَكِنَّ اللهَ എങ്കിലും അല്ലാഹു. يُزَكِّي അവൻ പരിശുദ്ധപ്പെടുത്തുന്നു. مَن يَشَاءُ അവൻ ഉദ്ദേശിക്കുന്നവരെ. وَاللهُ سَمِيعٌ അല്ലാഹു കേൾക്കുന്നവനാണ്. عَلِيمٌ അറിയുന്നവനുമാണ്.

---

സത്യവിശ്വാസികൾ ദുർവൃത്തികളിൽ അകപ്പെട്ടുകാണുവാൻ ആഗ്രഹിക്കുന്നതും, അതിനുവേണ്ടി വിവിധമാർഗ്ഗേണ പരിശ്രമങ്ങൾ നടത്തുന്നതും പിശാചിൻെറ ജോലിയാണ്. അത്തരക്കാരായ മനുഷ്യരൂപികൾ അവൻെറ അനുയായികളുമാകുന്നു. പിശാചിൻെറ മാർഗ്ഗത്തിൽ പ്രവേശിക്കുന്ന അനുയായികളോട് അവൻ നിഷിദ്ധവും നികൃഷ്ടവുമായതല്ലാതെ ഉപദേശിക്കുകയില്ല. പിശാചിൻെറ ഉപദേശങ്ങൾ സ്വീകരിക്കുന്നതിൻെറ ഭവിഷ്യത്ത് എന്തായിരിക്കുമെന്ന് പറയേണ്ടതില്ല. (സൂ: ഹജ്ജ്: 4ൽ) അല്ലാഹു പ്രസ്താവിച്ചതുപോലെ, അവൻ അവനെ വഴിതെറ്റിക്കുകയും നരകത്തിലേക്ക് നയിക്കുകയുമാണ് ചെയ്യുക. ആകയാൽ, പിശാചിൻെറ മാർഗ്ഗം ഒരിക്കലും പിൻപറ്റിപ്പോകരുതെന്ന് അല്ലാഹു സത്യവിശ്വാസികളെ വിളിച്ച് ഉപദേശിക്കുകയാണ്. അല്ലാഹുവിൻെറ കൃപാകടാക്ഷത്തെയും, അനുഗ്രഹവർഷങ്ങളെയും അടിക്കടി എടുത്തു പറഞ്ഞ് അനുസ്മരിപ്പിച്ചുകൊണ്ടിരിക്കുന്നത് സത്യവിശ്വാസികൾക്ക് ആവേശവും, മനസ്സമാധാനവും നൽകുന്നു. അവിശ്വാസികൾക്ക് അത് താക്കീതുമാകുന്നു.

وَلَا يَأْتَلِ أُو۟لُوا۟ ٱلْفَضْلِ مِنكُمْ وَٱلسَّعَةِ أَن يُؤْتُوٓا۟ أُو۟لِى ٱلْقُرْبَىٰ وَٱلْمَسَـٰكِينَ وَٱلْمُهَـٰجِرِينَ فِى سَبِيلِ ٱللَّهِ ۖ وَلْيَعْفُوا۟ وَلْيَصْفَحُوٓا۟ ۗ أَلَا تُحِبُّونَ أَن يَغْفِرَ ٱللَّهُ لَكُمْ ۗ وَٱللَّهُ غَفُورٌ رَّحِيمٌ ﴿٢٢﴾

22 നിങ്ങളിൽ ശ്രേഷ്ഠതയും, നിവൃത്തിയുമുള്ളവർ കുടുംബബന്ധമുള്ളവർക്കും, സാധുക്കൾക്കും, അല്ലാഹുവിൻെറ മാർഗ്ഗത്തിൽ 'ഹിജ്റ' [നാടുവിട്ട്] പോന്നിട്ടുള്ളവർക്കും തങ്ങൾ കൊടുത്തുവരുന്നതിന് സത്യം ചെയ്ത് മുടക്കുണ്ടാക്കരുത്! അവർ മാപ്പ് നൽകുകയും, വിട്ടുകൊടുക്കുകയും ചെയ്യട്ടെ! നിങ്ങൾക്ക് അല്ലാഹു പൊറുത്തു തരുന്നതിനെ നിങ്ങൾ ഇഷ്ടപ്പെടുന്നില്ലേ?! അല്ലാഹുവാകട്ടെ, വളരെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

---

22 وَلاَ يَأْتَلِ സത്യം ചെയ്യരുത്, വീഴ്ച വരുത്തരുത്, (സത്യം ചെയ്തു മുടക്കമുണ്ടാക്കരുത്). أُوُلُوا الْفَضْلِ ശ്രേഷ്ഠതയുള്ളവർ. مِنكُمْ നിങ്ങളിൽ നിന്ന്. وَالسَّعَةِ നിവൃത്തിയും, കഴിവും. أَن يُؤْتُوا കൊടു

ക്കുന്നതിന്. أُولِي الْقُرْبَىٰ കുടുംബബന്ധമുള്ളവർക്ക്. وَالْمَسَاكِينَ സാധുക്കൾക്കും. وَالْمُهَاجِرِينَ ഹിജ്റ വന്നവർക്കും, നാടുവിട്ടുപോന്നവർക്കും. فِي سَبِيلِ اللَّهِ അല്ലാഹുവിൻെറ മാർഗ്ഗത്തിൽ. وَلْيَعْفُوا അവർ മാപ്പു നൽകട്ടെ. وَلْيَصْفَحُوا വിട്ടുകൊടുക്കയും ചെയ്യട്ടെ. أَلَا تُحِبُّونَ നിങ്ങൾ ഇഷ്ടപ്പെടുന്നില്ലേ, ആഗ്ര ഹിക്കുന്നില്ലേ. أَن يَغْفِرَ اللَّهُ അല്ലാഹു പൊറുത്തുതരുന്നതിനെ, പൊറുത്തുതരുവാൻ. لَكُمْ നിങ്ങൾക്ക്. وَاللَّهُ അല്ലാഹുവാകട്ടെ. غَفُورٌ പൊറുക്കുന്നവനാകുന്നു. رَّحِيمٌ കരുണാനിധിയുമാകുന്നു.

---

യോഗ്യതയും, കഴിവുമുള്ള ആളുകൾ കുടുംബങ്ങളെയും, സാധുജനങ്ങളെയും, അല്ലാഹുവിൻെറ മാർഗത്തിൽ ത്യാഗം ചെയ്ത് ബുദ്ധിമുട്ടനുഭവിക്കുന്നവരെയും സഹായിക്കേണ്ടതാകുന്നു. അവർക്ക് സഹായം നൽകപ്പെടേണ്ടതിന് അവർക്കുള്ള അർഹത അവരുടെ കുടുംബബന്ധം, സാധുത്വം, ത്യാഗം എന്നിവ തന്നെയാണ്. വല്ല തെറ്റുകുറ്റവും അവർ ചെയ്തു പോയെന്നു വെച്ച് അത് മുടക്കുവാനോ, മേലിൽ വല്ല സഹായവും നൽകുകയില്ലെന്ന് നിശ്ചയിക്കുവാനോ പാടുള്ളതല്ല. അവരുടെ പക്കൽവന്ന് അബദ്ധങ്ങൾ അവർക്ക് മാപ്പ് ചെയ്തുകൊടുക്കുകയും വിട്ടുവീഴ്ച ചെയ്യുകയുമാണ് വേണ്ടത്. എന്നാണ് ഈ വചനം ഉപദേശിക്കുന്നത്. 'ശ്രേഷ്ഠതയും നിവൃത്തിയും ഉള്ളവർ' എന്ന് പറഞ്ഞതുകൊണ്ട് കേവലം വലിയ ധനവാൻമാരും പ്രമാണികളും മാത്രമേ മറ്റുള്ളവർക്ക് ഉപകാരം ചെയ്യേണ്ടതുള്ളു എന്ന് ധരിക്കേണ്ടതില്ല. എല്ലാവരും അവനവൻെറ കഴിവും ഹിതവുമനുസരിച്ച് ബാധ്യസ്ഥർ തന്നെ. പക്ഷേ, കഴിവും ത്രാണിയുമുള്ളവർ അത് ചെയ്യാതിരിക്കുന്നതും, ചെയ്തുകൊണ്ടിരിക്കുന്ന ഉപകാരം എന്തെങ്കിലും കാരണത്തെച്ചൊല്ലി മുടക്കിക്കളയുന്നതും പാടില്ലെന്ന വസ്തുത പ്രത്യേകം ഓർമ്മപ്പെടുത്തുകയാണ് ചെയ്യുന്നത്.

ആയത്തിൻെറ അവസാന ഭാഗം ശ്രദ്ധിക്കുക: ''നിങ്ങൾക്ക് അല്ലാഹു പൊറുത്ത് തരുന്നതിനെ നിങ്ങൾ ഇഷ്ടപ്പെടുന്നില്ലേ?!'' എന്ന ചോദ്യം വളരെ അർഥവത്താണ്. അതുപോലെ നിങ്ങൾ അവർക്കും വിട്ടുപൊറുത്ത് കൊടുക്കേണ്ടതുണ്ട്, നിങ്ങളുടെ കാര്യത്തിൽ നിങ്ങൾ വിട്ടുവീഴ്ചക്ക് തയ്യാറില്ലെങ്കിൽ, നിങ്ങൾക്ക് അല്ലാഹുവിൻെറ പക്കൽ നിന്ന് വിട്ടുവീഴ്ച ലഭിക്കുവാൻ അവകാശമുണ്ടോ?! ആകയാൽ അല്ലാഹു നിങ്ങൾക്ക് പൊറുത്ത് തരേണ്ടതിനായി നിങ്ങൾ അവർക്കും മാപ്പ് നൽകേണ്ടിയിരിക്കുന്നു എന്ന് സാരം. ഈ വചനം അവതരിച്ച സന്ദർഭം ഏതാണെന്ന് ആയിശാ (رضي الله عنها)യുടെ മേലുദ്ധരിച്ച നീണ്ട ഹദീസിൽനിന്ന് വ്യക്തമാണ്. ആയിശാ (رضي الله عنها)യെപ്പറ്റി അപരാധം പറയുന്നതിൽ കാര്യമായ ഒരു പങ്ക് വഹിച്ചത് നിമിത്തം മിസ്ത്വഹ് (رضي الله عنه)ന് ഇനി മേലിൽ തൻെറ സഹായം തുടരുകയില്ലെന്ന് അബൂബകർ (رضي الله عنه)സത്യം ചെയ്യുകയുണ്ടായല്ലോ. **الا تحبون ان يغفر الله لكم** (അല്ലാഹു നിങ്ങൾക്ക് പൊറുത്തു തരുന്നത് നിങ്ങൾ ഇഷ്ടപ്പെടുന്നില്ലേ?!) എന്നവാക്യം കേട്ടാൽ, പിന്നെയുണ്ടോ അബൂബകർ (رضي الله عنه)താമസിക്കുന്നു? അദ്ദേഹം ചെയ്തതെന്താണെന്ന് പ്രസ്തുത ഹദീസിൻെറ ബാക്കി ഭാഗത്തിൽ ആയിശാ (رضي الله عنها)വിവരിക്കുന്നത് കാണുക. അവർ പറയുന്നു ;-

''അദ്ദേഹം ഉടനെ പറഞ്ഞു: ''ഇല്ലാതെ! അല്ലാഹുതന്നെയാണ് സത്യം! അല്ലാഹു എനിക്ക് പൊറുത്തുതരുവാൻ നിശ്ചയമായും ഞാൻ ആഗ്രഹിക്കുന്നുണ്ട്.'' അങ്ങനെ, മിസ്ത്വഹിന് അദ്ദേഹം കൊടുത്തുവന്നിരുന്ന ചെലവുകളെല്ലാം വീണ്ടും കൊടുക്കുകയും, ''അവനിൽനിന്ന് ഞാനിത് ഒരിക്കലും എടുത്തുകളയുന്നതല്ല.'' എന്ന് സത്യം ചെയ്തു പറയുകയും ചെയ്തു.''

ആയിശാ (رضي الله عنها)തുടരുന്നു; ''റസൂൽ (ﷺ) എൻെറ കാര്യത്തെക്കുറിച്ച് (മറ്റൊരു പത്നിയായ) സൈനബ (رضي الله عنها)യോട് അന്വേഷണം നടത്തുകയുണ്ടായി. തിരുമേനി ചോദിച്ചു: (സൈനബ! ആയിശായെക്കുറിച്ച്) തനിക്കെന്താണറിയുക? താനെന്താണ് കണ്ടിട്ടുള്ളത്?'' അവർ പറഞ്ഞത്: ''അല്ലാഹുവിൻെറ റസൂലേ! ഞാൻ കേൾവിയും കാഴ്ചയും (കണ്ണും ചെവിയും) കാത്തുവരികയാണ്; അല്ലാഹുവിനെത്തന്നെയാണ! അവരെപ്പറ്റി ഞാൻ ഗുണമല്ലാതെ ഒന്നും അറിഞ്ഞിട്ടില്ല'' എന്നായിരുന്നു. ഇവരായിരുന്നു നബി (ﷺ) യുടെ ഭാര്യമാരിൽ എന്നോട്

കിടനടിച്ച് വന്നിരുന്ന ഭാര്യ. അല്ലാഹു അവരുടെ സൂക്ഷ്മബോധം നിമിത്തം, അവരെ കാത്തു രക്ഷിച്ചു. എന്നാല്‍, അവരുടെ സഹോദരി ഹംനഃ (حمنة رض) യാകട്ടെ, അവര്‍ക്കുവേണ്ടി (സൈനബക്കുവേണ്ടി എനിക്കെതിരെ) സമരം നടത്തുകയായിരുന്നു. അതിനാല്‍, ഈ കെട്ടുകഥയാല്‍ നാശംസംഭവിച്ചവരില്‍ അവരും അകപ്പെട്ടു. (ഹദീസ് ഇവിടെ അവസാനിച്ചു.)

മിസ്ത്വഹ് (ﷺ)ന്‍റെ പക്കല്‍ ഇങ്ങിനെ ഒരു അബദ്ധം വന്നിട്ടുണ്ടെങ്കിലും, അദ്ദേഹം അല്ലാഹുവിന്‍റെ മാര്‍ഗ്ഗത്തില്‍ നാടും വീടും ത്യജിച്ചുപോന്ന മുഹാജിറുകളില്‍പെട്ട മാന്യനാണെന്ന ഒരു പ്രശംസ ഈ ആയത്തില്‍ അടങ്ങിയിട്ടുള്ളത് കാണാം. അതുപോലെത്തന്നെ, അതില്‍ പങ്കെടുത്ത മറ്റു മുസ്‌ലിംകളോടും മേലില്‍ വെറുപ്പൊന്നും കരുതാതെ, വിട്ടുവീഴ്ചയോടെ വര്‍ത്തിക്കണമെന്നുള്ള ഉപദേശവും അതിലുണ്ട്.

ആയിശാ (ﷺ)യെക്കുറിച്ച് വ്യഭിചാരാരോപണം നടത്തിയവരെ സംബന്ധിച്ച് കഴിഞ്ഞ ആയത്തുകളില്‍ പല താക്കീതുകളും അടങ്ങിയതായി കാണാം. അവയുടെ ചുരുക്കം ഇതാണ്: 1. ചെറിയ തോതിലാകട്ടെ, വലിയ തോതിലാകട്ടെ പങ്കെടുത്തവര്‍ക്ക് അവരവരുടെ തോതനുസരിച്ചുള്ള ശിക്ഷയുണ്ട് (11-ാം വചനം.) 2 സത്യവിശ്വാസികള്‍ തമ്മതമ്മില്‍ സദ്വിചാരം വിചാരിക്കുകയും, അസൂയക്കാര്‍ പറഞ്ഞത്, കളവാണെന്ന് വെക്കുകയും ചെയ്യേണ്ടതായിരുന്നു. (12-ാം വചനം.) 3. നാലു സാക്ഷികളെ അവര്‍ കൊണ്ടുവരേണ്ടതായിരുന്നു. അതില്ലാത്തതിനാല്‍ അവര്‍ കളളവാദികളാണെന്നാണ് വിധിക്കപ്പെടുക. (13-ാം വചനം.) 4. അല്ലാഹുവിന്‍റെ അനുഗ്രഹവും, കാരുണ്യവും ഇല്ലായിരുന്നുവെങ്കില്‍, അതികഠിന ശിക്ഷ തല്‍ക്ഷണം തന്നെ ലഭിക്കുമായിരുന്നു. (14-ാം വചനം.) 5. ശരിക്ക് അറിവില്ലാത്തകാര്യം പറഞ്ഞ് പ്രചരിപ്പിക്കുകയും, അത് നിസ്സാരമായി ഗണിക്കുകയുമാണവര്‍. (15-ാം വചനം.) 6. ഇത് പറയുവാന്‍ കൊള്ളാത്തതാണ്, ഇത് നുണയാണ് എന്ന് പറഞ്ഞ് തള്ളിക്കളയേണ്ടിയിരുന്നു. (16-ാം വചനം.) 7. സത്യവിശ്വാസികളാണെങ്കില്‍ മേലില്‍ ഇങ്ങിനെ ചെയ്യാതിരിക്കുവാന്‍ വേണ്ടുന്ന ഉപദേശവും ലക്ഷ്യവും നല്‍കുന്നു. (17, 18 വചനങ്ങള്‍) 8. സത്യവിശ്വാസികളില്‍ നീചവൃത്തി പ്രചരിച്ച് കാണുവാന്‍ ആഗ്രഹിക്കുന്നവര്‍ക്ക് ഇഹത്തിലും പരത്തിലും വമ്പിച്ച ശിക്ഷയുണ്ട്. (19-ാം വചനം) 9. അല്ലാഹുവിന്‍റെ അനുഗ്രഹമില്ലെങ്കില്‍ കാണാമായിരുന്നു. (20-ാം വചനം.) 10. അത് പിശാചിന്‍റെ മാര്‍ഗ്ഗം പിന്‍പറ്റലാണ്. (21-ാം വചനം.) അതേ സമയത്ത് ഈ (22-ാം) വചനത്തില്‍, ആരോപണത്തിന് പാത്രമായവരുടെ ഭാഗത്തുനിന്ന് അവര്‍ക്ക് വിട്ടുകൊടുപ്പാനും, സഹായസഹകരണങ്ങള്‍ നല്‍കിക്കൊണ്ടിരിക്കുവാനും ഉപദേശിക്കുകയും, അത് തങ്ങള്‍ക്ക് അല്ലാഹുവിങ്കല്‍നിന്നുള്ള മാപ്പും പെറുതിയും ലഭിക്കുവാന്‍ കാരണമാണെന്ന് സൂചിപ്പിക്കുകയും ചെയ്തിരിക്കുന്നു.

കഴിഞ്ഞ ആയത്തുകളില്‍ പ്രധാന സംസാരവിഷയം ആയിശാ (ﷺ)യുടെ സംഭവമായിരുന്നുവല്ലോ. തുടര്‍ന്നുള്ള വചനങ്ങളില്‍, ഗുണവതികളായ സത്യവിശ്വാസിനികളെപ്പറ്റി അപരാധം പറഞ്ഞുണ്ടാക്കുന്ന എല്ലാവരെക്കുറിച്ചും പൊതുവില്‍ താക്കീത് ചെയ്യുന്നു:-

إِنَّ ٱلَّذِينَ يَرۡمُونَ ٱلۡمُحۡصَنَٰتِ ٱلۡغَٰفِلَٰتِ ٱلۡمُؤۡمِنَٰتِ لُعِنُواْ فِي ٱلدُّنۡيَا وَٱلۡأٓخِرَةِ وَلَهُمۡ عَذَابٌ عَظِيمٌ ﴿٢٣﴾

23 നിശ്ചയമായും, പതിവ്രതകളായ, ശുദ്ധഹൃദയരായ, സത്യവിശ്വാസിനികളായ സ്ത്രീകളെപ്പറ്റി ആരോപണം ചെയ്യുന്നവര്‍, ഇഹത്തിലും പരത്തിലും ശപിക്കപ്പെട്ടിരിക്കുന്നു; വമ്പിച്ച ശിക്ഷയും അവര്‍ക്കുണ്ട്;-

يَوۡمَ تَشۡهَدُ عَلَيۡهِمۡ أَلۡسِنَتُهُمۡ وَأَيۡدِيهِمۡ وَأَرۡجُلُهُم

24 തങ്ങള്‍ പ്രവര്‍ത്തിച്ചു കൊണ്ടിരിക്കുന്നതിനെപ്പറ്റി അവരുടെ നാവുകളും, അവരുടെ കൈകളും, അവരുടെ കാലുകളും

بِمَا كَانُواْ يَعۡمَلُونَ ﴿٢٤﴾

അവരുടെ മേല്‍ സാക്ഷി പറയുന്ന ദിവസം (-അന്നാണത്)!

يَوۡمَئِذٖ يُوَفِّيهِمُ ٱللَّهُ دِينَهُمُ ٱلۡحَقَّ وَيَعۡلَمُونَ أَنَّ ٱللَّهَ هُوَ ٱلۡحَقُّ ٱلۡمُبِينُ ﴿٢٥﴾

25 അന്നത്തെ ദിവസം, അല്ലാഹു അവര്‍ക്ക് അവരുടെ യഥാര്‍ത്ഥ പ്രതിഫലം നിറവേറ്റിക്കൊടുക്കുന്നതാകുന്നു; അവര്‍ക്ക് അറിയാറാവുകയും ചെയ്യും: നിശ്ചയമായും അല്ലാഹു തന്നെയാണ്, യഥാര്‍ത്ഥത്തില്‍ നിലകൊള്ളുന്നവനും, സ്പഷ്ടമായുള്ളവനും എന്ന്.

---

23 إِنَّ الَّذِينَ നിശ്ചയമായും യാതൊരുകൂട്ടര്‍. يَرْمُونَ അവര്‍ ആരോപണം ചെയ്യും. الْمُحْصَنَاتِ പതിവ്രതകളായ (ചാരിത്ര്യം രക്ഷിക്കപ്പെട്ട) സ്ത്രീകളെ. الْغَافِلَاتِ (ദുര്‍ന്നടപ്പുകളില്‍) ശ്രദ്ധയില്ലത്ത (ശുദ്ധഗതിക്കാരായ). الْمُؤْمِنَاتِ സത്യവിശ്വാസിനികളായ. لُعِنُوا അവര്‍ ശപിക്കപ്പെട്ടിരിക്കുന്നു, ശപിക്കപ്പെടുന്നതാണ്. فِي الدُّنْيَا ഇഹത്തില്‍. وَالْآخِرَةِ പരലോകത്തിലും. وَلَهُمْ അവര്‍ക്കുണ്ടുതാനും. عَذَابٌ عَظِيمٌ വമ്പിച്ച ശിക്ഷ. 24 يَوْمَ تَشْهَدُ സാക്ഷി പറയുന്ന ദിവസം. عَلَيْهِمْ അവരുടെ മേല്‍. أَلْسِنَتُهُمْ അവരുടെ നാവുകള്‍. وَأَيْدِيهِمْ അവരുടെ കൈകളും. وَأَرْجُلُهُم അവരുടെ കാലുകളും. بِمَا كَانُوايَعْمَلُونَ അവര്‍ പ്രവര്‍ത്തിച്ചുകൊണ്ടിരുന്നതിനെപ്പറ്റി. 25 يَوْمَئِذٍ അന്നത്തെ ദിവസം. يُوَفِّيهِمُ അവര്‍ക്ക് നിറവേറ്റിക്കൊടുക്കും, തികച്ചുകൊടുക്കും. الله അല്ലാഹു. دِينَهُمْ അവരുടെ പ്രതിഫലം, പ്രതിഫലനടപടിയെ. الْحَقَّ യഥാര്‍ത്ഥമായ, ന്യായമായ. وَيَعْلَمُونَ അവര്‍ അറിയുകയും ചെയ്യും. أَنَّ الله നിശ്ചയമായും അല്ലാഹു ആണെന്ന്. هُوَ അവന്‍ തന്നെ. الْحَقُّ യഥാര്‍ത്ഥത്തില്‍ നിലകൊള്ളുന്നവന്‍, സ്ഥിരമായുള്ളവന്‍. الْمُبِينُ സ്പഷ്ടമായവന്‍.

---

ദുര്‍വൃത്തികളില്‍ വാസനയും താല്‍പര്യവുമില്ലാതെ, അതിനെപ്പറ്റി അശ്രദ്ധരായി കഴിഞ്ഞു കൂടുന്ന ശുദ്ധഗതിക്കാരായ സ്ത്രീകളെയാണ് **الغافلات** (അല്‍-ഗാഫിലാത്ത്) എന്ന വാക്കു കൊണ്ടുദ്ദേശ്യം. ഇങ്ങിനെയുള്ളവരല്ലാത്ത സ്ത്രീകളെപ്പറ്റി ആരോപണങ്ങള്‍ നടത്താമെന്ന് ഇതിനര്‍ത്ഥമില്ല. പക്ഷേ, സ്വല്‍സ്വഭാവികളും സത്യവിശ്വാസികളുമായുള്ളവരെക്കുറിച്ച് പറയുന്ന അപവാദങ്ങളാണ് ഏറ്റവും കടുത്തത് എന്ന് സാരം. നബി (ﷺ) യില്‍നിന്ന് അബൂഹുറൈറ(رضي الله عنه) ഇപ്രകാരം പ്രസ്താവിക്കുന്നു:-

**اجتنبوا السبع الموبقات قيل وما هن يا رسول الله قال الشرك بالله والسحر وقتل النفس التى حرم الله الا بالحق واكل الربا واكل مال اليتيم والتولى يوم الزحف وقذف المحصنات الغافلات المؤمنات – الشيخان**

സാരം: ''നിങ്ങള്‍ വിനാശകരങ്ങളായ ഏഴ് പാപങ്ങളെ വര്‍ജ്ജിക്കുവിന്‍!'' എന്ന് തിരുമേനി പറഞ്ഞു, അവ ഏതാണെന്ന് ചോദിക്കപ്പെട്ടു. അവിടുന്ന് പറഞ്ഞു: ''അല്ലാഹുവിനോട് പങ്കുചേര്‍ക്കലും (ശിര്‍ക്കും), മാരണം ചെയ്യലും, അല്ലാഹു വിരോധിച്ചിട്ടുള്ള ദേഹത്തെ നീതിന്യായ പ്രകാരമല്ലാതെ കൊലചെയ്യലും, പലിശ മുതല്‍ തിന്നലും (ഉപയോഗിക്കലും), അനാഥയുടെ സ്വത്ത് തിന്നലും, പടപൊരുതുന്ന ദിവസം അതില്‍ നിന്ന് പിന്‍മാറിപ്പോരലും, പതിവൃതകളും ശുദ്ധഹൃദയകളും സത്യവിശ്വാസിനികളുമായ സ്ത്രീകളെ വ്യഭിചാരാരോപണം ചെയ്യലുമാകുന്നു. (ബു:മു.)

കൈകാലുകളും, നാവും സാക്ഷി പറയുന്ന ദിവസമെന്ന് പറഞ്ഞത് ഖിയാമത്തുനാളാണെന്ന് വ്യക്തമാണ്. കൈകാലുകളും, നാവും സാക്ഷി പറയുക എന്നതിന് ഒരുതരം ശാസ്ത്രീയമായ വ്യാഖ്യാനം-അല്ലെങ്കില്‍ ന്യായീകരണം-ചില ആളുകള്‍ നല്‍കിക്കാണാറുണ്ട്. വാസ്തവത്തില്‍ ഇത് ഖുര്‍ആനെയും അല്ലാഹുവിന്‍െറ കഴിവിനെയും തരംതാഴ്ത്തലാണെന്ന് പറയേണ്ടി

യിരിക്കുന്നു. മനുഷ്യന്‍ സംസാരിക്കുന്നതിന്‍െറ ഒരു പ്രതികരണം-അല്ലെങ്കില്‍ എന്തോ ഒരു അവശിഷ്ടം-നാവില്‍ ശേഷിക്കുന്നു, അതുപോലെത്തന്നെ, കൈകാലുകളാല്‍ പ്രവര്‍ത്തിക്കുന്നതിന്‍െറ ഒരുതരം ഛായ അവയിലും പതിയും, അല്ലെങ്കില്‍ മനുഷ്യ പ്രവര്‍ത്തനങ്ങളുടെ ചില അടയാളങ്ങള്‍ മറ്റു വസ്തുക്കളില്‍ രേഖപ്പെടും, അനന്തരം അവയെ പിന്നീട് റേഡിയോ വഴിയായും, കേമറ വഴിയായും (ഛായാപടങ്ങളായും ഛായാശബ്ദങ്ങളായും കൊണ്ട്) പരലോകത്ത് പ്രദര്‍ശിപ്പിക്കപ്പെടും, എന്നിങ്ങിനെയുള്ള ഒരുതരം സമീപനമാണ് അവര്‍ നടത്തിക്കാണുന്നത്. പരലോകത്തെ ഇഹലോകത്തോട് താരതമ്യപ്പെടുത്തുകയും, ഭൗതിക കാഴ്ചപ്പാടുകളുടെ മാനദണ്ഡം വെച്ചുകൊണ്ടുമാത്രം എല്ലാറ്റിനെയും അനുമാനിക്കുകയും, പാരത്രിക സംഭവങ്ങള്‍ക്ക് ശാസ്ത്രീയാനുവാദം അന്വേഷിക്കുകയും ചെയ്യുന്നതില്‍നിന്നാണ് ഇത്തരം സമീപനങ്ങള്‍ ഉടലെടുക്കുന്നത്. രണ്ട് ലോകത്തെയും പ്രകൃതി ശാസ്ത്രങ്ങളും, നടപടി ക്രമങ്ങളും തമ്മില്‍ സംയോജിപ്പിച്ച് ചിത്രീകരിക്കുന്നത് ഒരിക്കലും ന്യായമല്ല, യുക്തവുമല്ല-അബദ്ധം മാത്രമാണ്.

യാതൊരു വ്യാഖ്യാനത്തിനും വകയില്ലാതെ, തുറന്ന ഭാഷയില്‍തന്നെ അല്ലാഹു ഈ വിഷയം വിവരിച്ചിട്ടുള്ളത് നോക്കുക;-

**اليوم نختم على افواههم وتكلمنا ايديهم وتشهدوا ارجلهم – يس ٦٥**

അര്‍ത്ഥം: അന്നു നാം അവരുടെ വായകളില്‍ മുദ്രവെക്കും. അവരുടെ കൈകള്‍ നമ്മോട് സംസാരിക്കുകയും, അവരുടെ കാലുകള്‍ സാക്ഷി പറയുകയും ചെയ്യുന്നതുമാണ്. (യാസീന്‍)

**وقالوا لجلودهم لم شهدتم علينا قالوا انطقنا الله الذى انطق كل شيئ –فصلت ٢١**

അവര്‍ അവരുടെ തൊലികളോട് പറയും: ''നിങ്ങള്‍ എന്തിനായിട്ടാണ് ഞങ്ങള്‍ക്കെതിരില്‍ സാക്ഷ്യം വഹിച്ചത്?'' അവ പറയും: ''എല്ലാ വസ്തുക്കളെയും സംസാരിപ്പിച്ചവനായ അല്ലാഹു ഞങ്ങളെ സംസാരിപ്പിച്ചിരിക്കുകയാണ്''' (ഫുസ്സിലത്ത്.) യാതൊരു വ്യാഖ്യാനത്തിന്‍െറയും ആവശ്യമില്ലാതെ സ്വയം തന്നെ സ്പഷ്ടമായ ഇത്തരം ആയത്തുകളെയും നബി വചനങ്ങളെയും വളച്ചുതിരിച്ചു വ്യാഖ്യാനിക്കുവാന്‍ മുതിരുന്നത് ഗുണത്തിലധികം ദോഷമായിരിക്കും വരുത്തുക. അല്ലാഹുവിന്‍െറ കഴിവും, പരലോക സംഭവങ്ങളും നമ്മുടെ ഊഹത്തിനതീതമാണെന്ന് അവര്‍ ഓര്‍ക്കേണ്ടതുണ്ട്.

മുന്‍ ആയത്തുകളിലെ പ്രതിപാദ്യവിഷയങ്ങളില്‍ പലതിനും നിദാനമായിക്കരുതപ്പെടാവുന്ന ഒരു തത്വം അടുത്ത ആയത്തില്‍ അല്ലാഹു വിവരിക്കുന്നു:-

ٱلْخَبِيثَٰتُ لِلْخَبِيثِينَ وَٱلْخَبِيثُونَ لِلْخَبِيثَٰتِ ۖ وَٱلطَّيِّبَٰتُ لِلطَّيِّبِينَ وَٱلطَّيِّبُونَ لِلطَّيِّبَٰتِ ۚ أُو۟لَٰٓئِكَ مُبَرَّءُونَ مِمَّا يَقُولُونَ ۖ لَهُم مَّغْفِرَةٌ وَرِزْقٌ كَرِيمٌ ﴿٢٦﴾

26 ദുഷിച്ച സ്ത്രീകള്‍ ദുഷിച്ച പുരുഷന്‍മാര്‍ക്കും, ദുഷിച്ച പുരുഷന്‍മാര്‍ ദുഷിച്ച സ്ത്രീകള്‍ക്കുമാകുന്നു; ശുദ്ധകളായ സ്ത്രീകള്‍ ശുദ്ധരായ പുരുഷന്‍മാര്‍ക്കും, ശുദ്ധരായ പുരുഷന്‍മാര്‍ ശുദ്ധകളായ സ്ത്രീകള്‍ക്കുമാകുന്നു. (ശുദ്ധന്‍മാരായ) അക്കൂട്ടര്‍ (ദുഷ്ടന്‍മാരായ) ഇവര്‍ പുറഞ്ഞുവരുന്നതില്‍ [ആരോപണങ്ങളില്‍] നിന്ന് ഒഴിവാക്കപ്പെട്ടവരാണ്; അവര്‍ക്ക് പാപമോചനവും, മാന്യമായ ഉപജീവനവും ഉണ്ടായിരിക്കും.

26 الْخَبِيثَاتُ ദുഷിച്ച സ്ത്രീകള്‍, ചീത്ത സ്ത്രീകള്‍. لِلْخَبِيثِينَ ദുഷിച്ച പുരുഷന്‍മാര്‍ക്കാണ്. وَالْخَبِيثُونَ

ദുഷിച്ച പുരുഷന്‍മാര്‍. لِلْخَبِيثَاتِ ദുഷിച്ച സ്ത്രീകള്‍ക്കുമാണ്. وَالطَّيِّبَاتُ നല്ല (ശുദ്ധരായ) സ്ത്രീകള്‍. لِلطَّيِّبِينَ നല്ല പുരുഷന്‍മാര്‍ക്കും. وَالطَّيِّبُونَ നല്ല പുരുഷന്‍മാര്‍. لِلطَّيِّبَاتِ നല്ല സ്ത്രീകള്‍ക്കും ആകുന്നു. أُولَئِكَ അക്കൂട്ടര്‍. مُبَرَّءُونَ ഒഴിവാക്കപ്പെട്ട (ദൂരപ്പെട്ട)വരാണ്. مِمَّا يَقُولُونَ അവര്‍ പറയുന്ന തില്‍നിന്ന്. لَهُم അവര്‍ക്കുണ്ട്. مَّغْفِرَةٌ പാപമോചനം, പൊറുതി. وَرِزْقٌ ആഹാരവും, ഉപജീവനവും. كَرِيمٌ മാന്യമായ, ഉദാരമായ.

---

3-ാം വചനത്തില്‍ ചൂണ്ടിക്കാണിച്ച ഒരു തത്വം ഇവിടെ കൂടുതല്‍ വ്യക്തമാക്കുകയാണ്. നബി (ﷺ) യെപ്പോലെയുള്ള പരിശുദ്ധ പുരുഷന്‍മാര്‍ക്ക് യോജിക്കുന്നത് ആയിശാ (رضي الله عنها)യെപ്പോലുള്ള പരിശുദ്ധകളും, ആയിശാ (رضي الله عنها)യെപ്പോലുള്ള ഗുണവതികള്‍ക്ക് യോജിക്കുന്നത് നബി(ﷺ) തിരുമേനിയെപ്പോലെയുള്ള സല്‍ഗുണവാന്‍മാരും തന്നെയാണ്. ഇപ്രകാരം തന്നെയാണ് ഇതിന്റെ വിപരീത നിലയും. ഒരുവനെപ്പറ്റി മനസ്സിലാക്കുവാന്‍ അവന്റെ ഇണയും തുണയും നോക്കിയാല്‍ മതിയാകും. ഓരോരുത്തരും തനിക്ക് നല്ല ഇണയും തുണയും ലഭിക്കുവാന്‍ യത്നിക്കേണ്ടതുണ്ടെന്നും, ചീത്ത ആളുകളുമായുള്ള സമ്പര്‍ക്കവും, കൂട്ടുകെട്ടും സൂക്ഷിക്കേണ്ടതുണ്ടെന്നും ഇതില്‍ നിന്ന് മനസ്സിലാക്കേണ്ടതാകുന്നു. സജ്ജനങ്ങളെപ്പറ്റി അപരാധവും, അപവാദവും പറഞ്ഞ് പ്രചരിപ്പിക്കുവാനുള്ള വാസന ദുര്‍ജ്ജനങ്ങള്‍ക്ക് മാത്രമായിരിക്കും. നേരെമറിച്ച് അവരിലുള്ള നന്‍മകളും മേന്‍മകളും കണ്ടറിഞ്ഞ് അവയെ പ്രശംസിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്നത് നല്ല ആളുകളുടെ സ്വഭാവവുമാണ്. ആകയാല്‍ ദുര്‍ജ്ജനാരോപണങ്ങളില്‍ നിന്ന് സജ്ജനങ്ങള്‍ സ്വാഭാവേന പരിശുദ്ധരായിരിക്കുന്നു. മറ്റൊരു വിധത്തില്‍ പറയുകയാണെങ്കില്‍, ഒരാളെപ്പറ്റി അപരാധം പറയപ്പെടുന്നത് കേള്‍ക്കുമ്പോള്‍, അത് പറയുന്നവനെയും, പറയപ്പെടുന്നവനെയും പരിശോധിക്കേണ്ടതുണ്ട്. നല്ല മനുഷ്യനെപ്പറ്റി ദുഷ്ടമനുഷ്യനാണ് അത് പറയുന്നതെങ്കില്‍ അതിന് വില കല്‍പിക്കേണ്ടതില്ല തന്നെ.

വ്യഭിചാരത്തെയും, വ്യഭിചാരാരോപണത്തെയുംകുറിച്ച് പലതും വിവരിച്ചശേഷം, അവയ്ക്ക് കാരണമായിത്തീരുന്ന ചില കാര്യങ്ങളെക്കുറിച്ച് തുടര്‍ന്നുള്ള വചനങ്ങളില്‍ വിവരിക്കുന്നു. ഉചിതമല്ലാത്ത പ്രവേശനത്തില്‍നിന്നും, അഭിലഷണീയമല്ലാത്ത കാഴ്ചയില്‍ നിന്നുമാണല്ലോ നീചപ്രവൃത്തികളുടെ ഉല്‍ഭവം. അതിനാല്‍, നിത്യജീവിതത്തില്‍ മനുഷ്യന്‍ പരസ്പരം ആചരിക്കേണ്ടുന്ന ചില മര്യാദകളെ-അവക്ക് വളരെയധികം പ്രാധാന്യം കല്‍പിച്ച് കൊണ്ട്-അല്ലാഹു നമ്മെ പഠിപ്പിക്കുന്നത് നോക്കുക:-

**വിഭാഗം-4**

يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ لَا تَدْخُلُواْ بُيُوتًا غَيْرَ بُيُوتِكُمْ حَتَّىٰ تَسْتَأْنِسُواْ وَتُسَلِّمُواْ عَلَىٰٓ أَهْلِهَا ۚ ذَٰلِكُمْ خَيْرٌ لَّكُمْ لَعَلَّكُمْ تَذَكَّرُونَ ﴿٢٧﴾

27 ഹേ, വിശ്വസിച്ചിട്ടുള്ളവരേ! നിങ്ങളുടെ വീടുകളല്ലാത്ത വീടുകളില്‍, (പ്രവേശനത്തിന്) അനുമതി ചോദിക്കുകയും, അവയുടെ ആള്‍ക്കാര്‍ക്ക് സലാം പറയുകയും ചെയ്യുവോളം, നിങ്ങള്‍ പ്രവേശിക്കരുത്! ആയത് നിങ്ങള്‍ക്ക് ഗുണകരമായിരിക്കും; നിങ്ങള്‍ ഓര്‍മ്മവെക്കുവാന്‍ വേണ്ടിയാണ് (ഇത്).

فَإِن لَّمْ تَجِدُواْ فِيهَآ أَحَدًا فَلَا تَدْخُلُوهَا حَتَّىٰ يُؤْذَنَ لَكُمْ ۖ وَإِن قِيلَ لَكُمُ ٱرْجِعُواْ فَٱرْجِعُواْ ۖ هُوَ أَزْكَىٰ لَكُمْ ۚ وَٱللَّهُ بِمَا تَعْمَلُونَ عَلِيمٌ ﴿٢٨﴾

28 ഇനി, നിങ്ങള്‍ അവിടെ ഒരാളെയും കണ്ടെത്താത്ത പക്ഷം, നിങ്ങള്‍ക്ക് അനുവാദം നല്‍കപ്പെടുന്നതുവരേക്കും നിങ്ങളതില്‍ പ്രവേശിക്കരുത്! നിങ്ങളോട്: ''മടങ്ങിപ്പോയിക്കൊള്ളുക'' എന്ന് പറയപ്പെടുന്നപക്ഷം നിങ്ങള്‍ മടങ്ങിക്കൊള്ളുവിന്‍! അതാണ് നിങ്ങള്‍ക്ക് വളരെ വെ

ടിപ്പായിട്ടുള്ളത്. നിങ്ങൾ പ്രവർത്തിക്കു ന്നതിനെപ്പറ്റി അല്ലാഹു അറിയുന്നവനാ കുന്നു.

| | |
|---|---|
| لَّيۡسَ عَلَيۡكُمۡ جُنَاحٌ أَن تَدۡخُلُواْ بُيُوتًا غَيۡرَ مَسۡكُونَةٖ فِيهَا مَتَٰعٞ لَّكُمۡۚ وَٱللَّهُ يَعۡلَمُ مَا تُبۡدُونَ وَمَا تَكۡتُمُونَ ﴿٢٩﴾ | 29 ആൾപാർപ്പില്ലാത്ത-നിങ്ങൾക്ക് ഉപയോ ഗമുള്ള-വീടുകളിൽ പ്രവേശിക്കുന്നതി ന് നിങ്ങൾക്ക് തെറ്റില്ല. നിങ്ങൾ വെളി വാക്കുന്നതും, നിങ്ങൾ മറച്ചുവെക്കുന്ന തും അല്ലാഹു അറിയും. |

27 يَا أَيُّهَا الَّذِينَ آمَنُوا ഹേ വിശ്വസിച്ചവരേ. لاَ تَدْخُلُوا നിങ്ങൾ പ്രവേശിക്കരുത്. بُيُوتًا വീടുകളിൽ. غَيْرَ بُيُوتِكُمْ നിങ്ങളുടെ വീടുകളല്ലാത്ത. حَتَّى تَسْتَأْنِسُوا നിങ്ങൾ അനുമതി (സമ്മതം) ചോദിക്കുവോളം (ചോദിക്കാതെ). وَتُسَلِّمُوا നിങ്ങൾ സലാം പറയുകയും. عَلَى أَهْلِهَا അവയുടെ ആൾക്കാർക്ക് (വീട്ടു കാർക്ക്). ذَلِكُمْ അത്. خَيْرٌ لَّكُمْ നിങ്ങൾക്ക് ഗുണകരമാണ്. لَعَلَّكُمْ تَذَكَّرُونَ നിങ്ങൾ ഓർമ്മ വെക്കു വാൻ(നിങ്ങൾ ചിന്തിച്ചേക്കാം). 28 فَإِن لَّمْ تَجِدُوا ഇനി നിങ്ങൾ കണ്ടെത്തിയില്ലെങ്കിൽ. فِيهَا അവിടെ, അതിൽ. أَحَدًا ഒരാളെയും. فَلاَ تَدْخُلُوهَا എന്നാൽ നിങ്ങൾ അതിൽ പ്രവേശിക്കരുത്. حَتَّى يُؤْذَنَ അനു മതി (സമ്മതം)നൽകപ്പെടുന്നതുവരെ (നലകപ്പെടാതെ). لَكُمْ നിങ്ങൾക്ക്. وَإِن قِيلَ പറയപ്പെട്ടാൽ. لَكُمُ നിങ്ങളോട്. ارْجِعُوا മടങ്ങുവിൻ (എന്ന്). فَارْجِعُوا എന്നാൽ മടങ്ങുവിൻ. هُوَ أَزْكَى അത് വളരെ വെടിപ്പായതാണ്, പരിശുദ്ധമാണ്. لَكُمْ നിങ്ങൾക്ക്. وَاللهُ അല്ലാഹു. بِمَا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കു ന്നതിനെപ്പറ്റി. عَلِيمٌ അറിയുന്നവനാണ്. 29 لَيْسَ ഇല്ല. عَلَيْكُمْ നിങ്ങൾക്ക്, നിങ്ങളുടെമേൽ. جُنَاحٌ തെറ്റു, കുറ്റം. أَن تَدْخُلُوا നിങ്ങൾ പ്രവേശിക്കൽ, പ്രവേശിക്കുന്നതിന്. بُيُوتًا വീടുകളിൽ. غَيْرَ مَسْكُونَةٍ ആൾ പാർപ്പില്ലാത്ത, താമസിക്കപ്പെടാത്ത. فِيهَا അതിലുണ്ട്. مَتَاعٌ ഉപയോഗം (വല്ല ആവശ്യവും). لَّكُمْ നിങ്ങൾക്ക്. وَاللهُ അല്ലാഹു. يَعْلَمُ അറിയും, അറയുന്നു. مَا تُبْدُونَ നിങ്ങൾ വെളിവാക്കുന്നത്, വ്യക്ത മാക്കിചെയ്യുന്നത്. وَمَا تَكْتُمُونَ നിങ്ങൾ മറച്ചു ചെയ്യുന്നതും, ഒളിച്ചു വെക്കുന്നതും.

---

അന്യവീടുകളിൽ ചെല്ലുമ്പോൾ, ആ വീട്ടുകാർക്ക് സലാം പറയണമെന്നും പ്രവേശനത്തി ന് അനുമതി ചോദിക്കണമെന്നും അല്ലാഹു കൽപിക്കുന്നു. അത് നിങ്ങൾക്ക് ഗുണകരമാണെ ന്നും, നിങ്ങൾ ഓർമ്മവെക്കുവാൻ വേണ്ടിയാണിത് കൽപിക്കുന്നതെന്നും ഉണർത്തുകയും ചെ യ്യുന്നു.

ഒരു വീട്ടിൽ, അന്യന് കണ്ടുകൂടാത്ത-അല്ലെങ്കിൽ കാണുന്നത് അപമാനകരമായിത്തീരു ന്ന—പല അവസരങ്ങളും ഉണ്ടാകുമല്ലോ. അകത്തുള്ളവർ ശരിക്ക് വസ്ത്രം ധരിച്ചിട്ടില്ലാത്ത അവ സരമുണ്ടായേക്കാം; അന്തസ്സിന് നിരക്കാത്ത വല്ല സംസാരത്തിലോ, പ്രവൃത്തിയിലോ, ഏർപ്പെട്ടി രിക്കാം: മറ്റുള്ളവർ കാണുന്നത് അപമാനകരമായേക്കുന്ന ഭക്ഷണം കഴിക്കുന്നുണ്ടാവാം; അങ്ങി നെ പലതും. ഇത്തരം സന്ദർഭങ്ങൾ വീട്ടുകാർക്ക് മാത്രമല്ല, പ്രവേശിക്കുന്നവർക്ക് തന്നെയും ലജ്ജയോ അനിഷ്ടമോ വരുത്തിത്തീർക്കും; ആകയാൽ, മുൻകൂട്ടി സമ്മതം ചോദിക്കുകയും, വ്യക്തമായ സമ്മതം ലഭിക്കുകയും ചെയ്താലല്ലാതെ അന്യവീട്ടിൽ പ്രവേശിക്കരുതെന്നാണ് അല്ലാഹു സത്യവിശ്വാസികളോട് കൽപിക്കുന്നത്. പുറത്ത്നിന്ന് സലാം പറയുകയും, വിളിച്ചു ചോദിക്കുകയും ചെയ്തിട്ട് സമ്മതം ലഭിച്ചില്ലെങ്കിൽ അകത്ത് കടക്കരുതെന്ന് പ്രത്യേകം വിരോ ധിക്കുകയും ചെയ്യുന്നു. സമ്മതം ചോദിക്കാതെ അകത്ത കടന്നു ചെല്ലുന്നതിനെക്കാൾ ധിക്കാര മാണല്ലോ, സമ്മതം ചോദിച്ചിട്ട് കിട്ടാതെ പ്രവേശിക്കുന്നത് هو ازكى لكم (അതാണ് നിങ്ങൾക്ക് വള രെ വെടിപ്പായിട്ടുള്ളത്) എന്ന വാക്യം വളരെ ശ്രദ്ധേയവും അർഥഗർഭവുമാകുന്നു.

തീരെ ആൾപാർപ്പില്ലാത്ത, അല്ലെങ്കിൽ ഒരു പ്രത്യേക ആൾക്കാർ താമസിക്കുന്നതല്ലാത്ത വീടുകളിൽ പോകേണ്ടുന്ന ആവശ്യം നേരിടുമ്പോൾ, അവിടെ സമ്മതം ചോദിക്കേണ്ടതില്ല

എന്നാണ് 29-ാം വചനം പ്രസ്താവിക്കുന്നത്. ഉദാഹരണമായി: യാത്രക്കാർക്ക് വസിക്കുവാനുള്ള തുറന്ന സത്രങ്ങൾ, വണ്ടി ആപ്പീസുകൾ മുതലായ പൊതുസ്ഥലങ്ങൾ ഇതിൽ ഉൾപ്പെട്ടതാണ്. സമ്മതം ചോദിക്കേണ്ടതില്ലെന്ന് പറഞ്ഞ സ്ഥലത്തുപോലും, ചില പ്രത്യേക പരിതസ്ഥിതികളിൽ അത്യാവശ്യമായിത്തീർന്നേക്കും. ബാഹ്യത്തിൽ നിയമം പാലിക്കപ്പെട്ടാൽ തന്നെയും ചിലപ്പോൾ, ഏതെങ്കിലും തരത്തിലുള്ള വല്ല അനിഷ്ട ഫലങ്ങളും സംഭവിച്ചേക്കുകയും ചെയ്തേക്കും. ആകയാൽ, ഓരോ സന്ദർഭത്തിലും, ഈ നിയമംമൂലം ഉദ്ദേശിക്കപ്പെട്ടിട്ടുള്ള തത്വങ്ങൾക്ക് കോട്ടം പറ്റുന്ന യാതൊന്നും തന്നെ-രഹസ്യമായോ പരസ്യമായോ-സംഭവിക്കാതിരിക്കാൻ സൂക്ഷിക്കേണ്ടതുണ്ട്. ഇതാണ് ആയത്തിൻെറ അന്ത്യഭാഗം താക്കീത് ചെയ്യുന്നത്. അതെ ''നിങ്ങൾ വെളിവാക്കുന്നതും, നിങ്ങൾ മറച്ചുവെക്കുന്നതും അല്ലാഹു അറിയുന്നു!''

പ്രവേശനമര്യാദകളെ വിശദീകരിച്ചുകൊണ്ടുള്ള അനേകം ഹദീസുകൾ കാണാവുന്നതാണ്. അവയിൽ ചിലത് ഇവിടെ ഉദ്ധരിക്കുന്നത് സന്ദർഭോചിതമായിരിക്കും. പ്രവേശനത്തിന് അനുവാദം ചോദിക്കുന്നതിൻെറ പ്രാധാന്യം, അതിൻെറ സ്വഭാവം, അനുവാദം കൊടുക്കേണ്ടുന്ന വിധം മുതലായവ ഏറെക്കുറെ അതിൽനിന്ന് ഗ്രഹിക്കാം. സ്ഥലദൈർഘ്യത്തെ ഓർത്ത് ഹദീസുകളുടെമൂലം ഇവിടെ കൊടുക്കുന്നില്ല.

1. ഇമാം ബുഖാരി (رحمه الله)യും മറ്റും ഉദ്ധരിക്കുന്നു: അബൂമൂസൽ അശ്അരി എന്ന അബ്ദുല്ലാഹിബ്നുഖൈസ് (رضي الله عنه) ഉമർ (رضي الله عنه)ൻെറ വീട്ടിൽ ചെന്ന് മൂന്ന് പ്രാവശ്യം അനുമതി ചോദിക്കുകയുണ്ടായി. ഉമർ(رضي الله عنه) എന്തോ ജോലിത്തിരക്കിലായിരുന്നതിനാൽ അദ്ദേഹത്തിന് സമ്മതം കിട്ടിക്കണ്ടില്ല. അദ്ദേഹം മടങ്ങിപ്പോന്നു. പിന്നീട് ഉമർ (رضي الله عنه) പറഞ്ഞത്: ''അബ്ദുല്ലാഹിബ്നു ഖൈസ് സമ്മതം ചോദിക്കുന്ന ശബ്ദമല്ലേ കേട്ടിരുന്നു? അദ്ദേഹത്തിനു സമ്മതം കൊടുക്കുവിൻ!'' അവർ (വീട്ടിലുള്ളവർ) അന്വേഷിച്ചുനോക്കി; അദ്ദേഹത്തെ കണ്ടില്ല. പിന്നീട്, അബൂമൂസാ (رضي الله عنه) വീണ്ടും വന്നപ്പോൾ, അദ്ദേഹം മടങ്ങിപ്പോകുവാൻ കാരണം എന്താണെന്ന് ഉമർ (رضي الله عنه) ചോദിച്ചു. അദ്ദേഹം പറഞ്ഞു: ''ഞാൻ മൂന്നുവട്ടം സമ്മതം ചോദിച്ചു സമ്മതം കിട്ടിയില്ല. നബി (صلى الله عليه وسلم) ഇങ്ങിനെ പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്: ''നിങ്ങളിൽ ഒരാൾ മൂന്നുവട്ടം സമ്മതം ചോദിച്ചിട്ട് സമ്മതം കിട്ടിയില്ലെങ്കിൽ അവൻ മടങ്ങിക്കൊള്ളട്ടെ.'' അപ്പോൾ ഉമർ(رضي الله عنه) പറഞ്ഞു: ''താൻ ഇതിന് തെളിവ് കൊണ്ടു വരണം. ഇല്ലെങ്കിൽ തന്നെ ഞാൻ അടിച്ചു വേദനിപ്പിക്കും!'' അബൂമൂസാ(رضي الله عنه) അൻസാരികളായ ചില സഹാബികളുടെ അടുക്കൽചെന്ന് വിവരം പറഞ്ഞു. അവർ പറഞ്ഞു: ''തനിക്ക് ഇതിന് സാക്ഷി നിൽക്കുവാൻ നമ്മളിലുള്ള നന്നേ ചെറുപ്പക്കാരനല്ലാതെ വരേണ്ടതില്ല.'' (ഇത് അത്രക്കും പരസ്യമായി എല്ലാവർക്കും അറിയാവുന്ന വസ്തുതയാണ്.) അങ്ങനെ, അദ്ദേഹത്തിൻെറ ഒപ്പം അബൂസഈദിൽ ഖുദ്‌രീ(رضي الله عنه)യും പോയി. അദ്ദേഹം ഉമർ (رضي الله عنه)നോട് വിവരം പറഞ്ഞു കൊടുത്തു. അപ്പോൾ ഉമർ (رضي الله عنه)പറയുകയാണ്: ''അങ്ങാടിയിലെ ഇടവാട് (വ്യാപാരം) എന്നെ മുടക്കിക്കളഞ്ഞു. (അതുകൊണ്ട് എനിക്ക് ഇതൊന്നും നബി(صلى الله عليه وسلم) യിൽ നിന്ന് കേട്ടുപഠിക്കുവാൻ കഴിഞ്ഞില്ല.)''

2. ഇമാം അഹ്മദും (رحمه الله)മറ്റും പല മാർഗ്ഗങ്ങളിൽകൂടി രിവായത്ത് ചെയ്യുന്ന ഒരു ഹദീസിൻെറ ചുരുക്കം ഇപ്രകാരമാണ്:-അനസ് (رضي الله عنه)മുതലായവർ പറഞ്ഞു: നബി (صلى الله عليه وسلم) സഅ്ദുബ്നു ഉബാദഃയുടെ വീട്ടിൽചെന്ന് അനുവാദം ചോദിച്ചുകൊണ്ട് സലാം ചൊല്ലി, സഅ്ദു (رضي الله عنه)സലാം മടക്കിയെങ്കിലും, തിരുമേനി കേൾക്കുവാൻ മാത്രം ഉച്ചത്തിലായിരുന്നില്ല അത്. മൂന്നു പ്രാവശ്യം ചോദിച്ച ശേഷം നബി (صلى الله عليه وسلم) മടങ്ങിപ്പോയി. അപ്പോൾ, സഅ്ദു (رضي الله عنه)പിന്നാലെചെന്ന് ഇങ്ങിനെ പറഞ്ഞു; ''അല്ലാഹുവിൻെറ റസൂലേ! സത്യമായും, അവിടുത്തെ സലാമുകളെല്ലാം എൻെറ കാതിൽപെട്ടിട്ടുണ്ട്, ഞാനത് പതുക്കെ മടക്കിയിട്ടും ഉണ്ട്. അവിടുന്ന് കേൾക്കത്തക്കവണ്ണം ഞാൻ മടക്കാതിരുന്നത്, അവിടുത്തെ സലാമും, 'ബർക്കത്തും' അധികം ലഭിക്കുവാൻവേണ്ടി മാത്രമായിരുന്നു'' പിന്നീട് തിരുമേനി അദ്ദേഹത്തിൻെറ വീട്ടിൽ പ്രവേശിക്കുകയും, ഭക്ഷണം കഴിക്കുകയും ഉണ്ടായി. അദ്ദേഹത്തിനും കുടുംബത്തിനുംവേണ്ടി പ്രാർത്ഥിക്കുകയും ചെയ്തു.

മടങ്ങിപ്പോകുമ്പോൾ, തിരുമേനിക്ക് വാഹനത്തിനായി സഅ്ദു (ﷺ)ഒരു കഴുതയെ തയ്യാറാക്കി. മകൻ ഖൈസ് (ﷺ)നെയും ഒപ്പം അയച്ചു. ഖൈസ് (ﷺ)നോട് തൻെറ ഒന്നിച്ച് വാഹനപ്പുറത്ത് കയറുവാൻ തിരുമേനി ആവശ്യപ്പെട്ടു. അദ്ദേഹം അതിന് മടിച്ചു. ''ഒന്നുകിൽ വാഹനമേറണം, അല്ലെങ്കിൽ പിരിഞ്ഞുപോകണം!'' എന്ന് തിരുമേനി പറഞ്ഞു. അതനുസരിച്ച് ഖൈസ് (ﷺ)മടങ്ങിപ്പോന്നു. رواه احمد وابو داود والنسائى من طرق

3. അബൂദാവൂദ് (ﷺ)ഉദ്ധരിക്കുന്നു: അബ്ദുല്ലാഹിബ്നുബിശ്ർ (ﷺ)പറയുന്നു: ''റസൂൽ (ﷺ) ഏതെങ്കിലും വീട്ടുകാരുടെ വാതിൽക്കൽ ചെന്നാൽ, വാതിലിൻെറ നേരെ മുമ്പിലേക്ക് മുഖമായി നിൽക്കുകയില്ല പക്ഷേ, അതിൻെറ വലഭാഗമോ, ഇടഭാഗമോ നിന്നുകൊണ്ട് 'അസ്സലാമു അലൈക്കും' എന്നിങ്ങിനെ പറയുമായിരുന്നു. കാരണം, അക്കാലത്ത് വാതിലിൻെറ മുമ്പിൽ വിരി തൂക്കിയിടുന്ന പതിവുണ്ടായിരുന്നില്ല. ഈ ഹദീസിൽനിന്ന്, സമ്മതം ചോദിക്കുവാൻ ചെന്നവൻ വാതിലിൻെറയോ ജനലിൻെറയോ പഴുതിൽകൂടി അകത്തേക്ക് നോക്കുവാൻ പാടില്ലെന്ന് പ്രത്യേകം മനസ്സിലാക്കാവുന്നതാകുന്നു.''

4. അബൂദാവൂദ് (ﷺ)മുതലായവർ രിവായത്ത് ചെയ്യുന്നു: നബി (ﷺ)യുടെ വാതിൽക്കൽ വന്ന് സമ്മതം ചോദിച്ചുകൊണ്ട് ഒരാൾ വാതിലിന് മുഖമായി നിന്നു. അപ്പോൾ തിരുമേനി അദ്ദേഹത്തോട് പറഞ്ഞു: ''താൻ ഇങ്ങിനെ മാറി നിൽക്കണം, അല്ലെങ്കിൽ ഇങ്ങിനെ നിൽക്കണം (ഇടമോ വലമോ മാറി നിൽക്കണം.) സമ്മതം ചോദിക്കുവാൻ നിശ്ചയിക്കപ്പെട്ടിട്ടുള്ളതുതന്നെ, നോട്ടത്തിൻെറ കാരണത്താലാകുന്നു.''

5. നബി (ﷺ)ഇപ്രകാരം അരുളിച്ചെയ്തിരിക്കുന്നു: ''ഒരു മനുഷ്യൻ സമ്മതം കൂടാതെ നിൻെറ മേൽ നിൻെറ വീട്ടിനകത്തേക്ക്) എത്തിനോക്കി; അപ്പോൾ നീ അവനെ ഒരു ചെറു കല്ലെടുത്ത് മിടിച്ചുകളഞ്ഞു; അതു നിമിത്തം അവൻെറ കണ്ണ് പൊട്ടിപ്പോയി; ഇങ്ങിനെ വന്നാൽ നിനക്ക് യാതൊരു തെറ്റുമില്ല.'' (ബു; മു)

6. പ്രമുഖരായ പല മഹാൻമാരും ഉദ്ധരിച്ച ഒരു ഹദീസിൽ ജാബിർ (ﷺ)പറയുന്നു: ''എൻെറ പിതാവിൻെറ പേരിലുണ്ടായിരുന്ന ഒരു കടത്തിൻെറ വിഷയത്തിൽ ഞാൻ നബി(ﷺ) യുടെ അടുക്കൽ ചെല്ലുകയുണ്ടായി. ഞാൻ വാതിൽക്കൽ മുട്ടി. തിരുമേനി ചോദിച്ചു: 'ആരാണത്?' ഞാൻ ഉത്തരം പറഞ്ഞു: 'ഞാനാണ്.' അപ്പോൾ തിരുമേനി ഇങ്ങിനെ പറഞ്ഞു: انا انا (ഞാൻ ഞാൻ തന്നെ) ''തിരുമേനി ഇത് പറഞ്ഞത് കുറച്ചു വെറുപ്പോടെയാണെന്ന് തോന്നുന്നു.'' رواه الجماعة ആളെ അറിയുവാൻവേണ്ടി 'ആരാണ്'' എന്ന് ചോദിക്കുമ്പോൾ 'ഞാനാണ്'' എന്ന് ഉത്തരം പറയുക പലരുടെയും പതിവാണ്. ചോദ്യകർത്താവിന് ഈ ഉത്തരം കൊണ്ട് വിശേഷിച്ചൊരു ഫലവും ലഭിക്കുവാനില്ലല്ലോ. ആകയാൽ, ആളെ തിരിച്ചറിയുന്ന തരത്തിൽ, സ്വന്തം പേരോ, ചോദ്യകർത്താവിന് മനസ്സിലാകുന്ന തരത്തിലുള്ള മറ്റുവല്ല നാമങ്ങളോ പറയേണ്ടതാകുന്നു എന്നത്രെ നബി (ﷺ)യുടെ മറുപടി ചൂണ്ടിക്കാട്ടുന്നത്.

7. ബനൂആമിർ കുടുംബത്തിൽപെട്ട ഒരാൾ നബി (ﷺ)യുടെ അടുക്കൽ വരികയുണ്ടായി. തിരുമേനി വീട്ടിലായിരുന്നു. അയാൾ; أألج (ഞാൻ അകത്ത് കടക്കട്ടെയോ?) എന്നാണ് ചോദിച്ചത്. അപ്പോൾ തിരുമേനി തൻെറ ഭൃത്യനോട് പറഞ്ഞു: ''നീ അയാളുടെ അടുക്കൽ ചെന്ന് സമ്മതം ചോദിക്കുന്നത് അയാൾക്ക് പഠിപ്പിച്ചു കൊടുക്കുക. അതായത്: السلام عليكم أأدخل (അസ്സലാമു അലൈക്കും, ഞാൻ അകത്ത് പ്രവേശിക്കാമോ?) എന്ന് പറഞ്ഞുകൊടുക്കുക.'' അങ്ങനെ, ഭൃത്യൻ പറഞ്ഞ് കൊടുക്കുകയും, അയാൾ അപ്രകാരം ചോദിക്കുകയും ചെയ്തു. അപ്പോൾ തിരുമേനി അദ്ദേഹത്തിന് സമ്മതം കൊടുത്തു. (അബൂദാവൂദ്.)

സമ്മതം ചോദിക്കുക എന്ന അർത്ഥത്തിന് അറബിയിൽ استئذان എന്ന വാക്കാണ് സാധാര

ണ ഉപയോഗിക്കാറുള്ളത്. അതിനുപകരം ആയത്തിൽ استيناس എന്ന മൂലത്തിൽനിന്നുള്ള تسأنسوا എന്ന വാക്കാണ് ഉപയോഗിച്ചത്. സന്തോഷത്തോടും, ഇണക്കത്തോടും കൂടിയുള്ള സ്വരത്തിലായിരിക്കണം അനുമതി അന്വേഷിക്കുന്നതെന്നാണ് ഈ പ്രയോഗം കാണിക്കുന്നത്. അതുകൊണ്ട് സമ്മതം ചോദിക്കുന്ന വാക്ക് നല്ല രൂപത്തിലും, സാവധാനത്തിലും ആയിരിക്കേണ്ടതുണ്ട്. സ്വന്തം വീട്ടിൽപോലും, അസമയത്തോ, യാത്രകഴിഞ്ഞ് വരുമ്പോഴോ ഒരു മുന്നറിയിപ്പും കൂടാതെ-പെട്ടെന്ന്-ചെന്ന് വാതിൽ മുട്ടുകയോ, അകത്ത് കടക്കുകയോ ചെയ്യരുതെന്ന് ഹദീസുകളിൽ വിരോധിച്ചു കാണാവുന്നതാണ്. പ്രവേശനത്തിന് സമ്മതം ചോദിക്കുന്ന കാര്യത്തിൽ ഇസ്‌ലാം എത്രമാത്രം പ്രാധാന്യം കൽപിച്ചിട്ടുണ്ടെന്ന് ഇതിൽനിന്നൊക്കെ മനസ്സിലാക്കാം. ദൈർഘ്യ ഭയം കൊണ്ട് കൂടുതൽ ഉദ്ധരിക്കുന്നില്ല. അടുത്ത ആയത്തുകളിൽ നോട്ടത്തെക്കുറിച്ച് വിവരിക്കുന്നു:-

قُل لِّلْمُؤْمِنِينَ يَغُضُّوا۟ مِنْ أَبْصَـٰرِهِمْ وَيَحْفَظُوا۟ فُرُوجَهُمْ ۚ ذَٰلِكَ أَزْكَىٰ لَهُمْ ۗ إِنَّ ٱللَّهَ خَبِيرٌۢ بِمَا يَصْنَعُونَ ﴿٣٠﴾

30 (നബിയേ)! സത്യവിശ്വാസികളോട്: അവരുടെ ദൃഷ്ടികൾ താഴ്ത്തുവാനും, അവരുടെ ഗുഹ്യസ്ഥാനങ്ങൾ കാത്തുകൊള്ളുവാനും പറയുക. അത് അവർക്ക് വളരെ വെടിപ്പായിട്ടുള്ളതാകുന്നു. നിശ്ചയമായും, അവർ പ്രവർത്തിക്കുന്നതിനെക്കുറിച്ച് അല്ലാഹു സൂക്ഷ്മമായി അറിയുന്നവനാണ്.

وَقُل لِّلْمُؤْمِنَـٰتِ يَغْضُضْنَ مِنْ أَبْصَـٰرِهِنَّ وَيَحْفَظْنَ فُرُوجَهُنَّ وَلَا يُبْدِينَ زِينَتَهُنَّ إِلَّا مَا ظَهَرَ مِنْهَا ۖ وَلْيَضْرِبْنَ بِخُمُرِهِنَّ عَلَىٰ جُيُوبِهِنَّ ۖ وَلَا يُبْدِينَ زِينَتَهُنَّ إِلَّا لِبُعُولَتِهِنَّ أَوْ ءَابَآئِهِنَّ أَوْ ءَابَآءِ بُعُولَتِهِنَّ أَوْ أَبْنَآئِهِنَّ أَوْ أَبْنَآءِ بُعُولَتِهِنَّ أَوْ إِخْوَٰنِهِنَّ أَوْ بَنِىٓ إِخْوَٰنِهِنَّ أَوْ بَنِىٓ أَخَوَٰتِهِنَّ أَوْ نِسَآئِهِنَّ أَوْ مَا مَلَكَتْ أَيْمَـٰنُهُنَّ أَوِ ٱلتَّـٰبِعِينَ غَيْرِ أُو۟لِى ٱلْإِرْبَةِ مِنَ ٱلرِّجَالِ أَوِ ٱلطِّفْلِ ٱلَّذِينَ لَمْ يَظْهَرُوا۟ عَلَىٰ عَوْرَٰتِ ٱلنِّسَآءِ ۖ وَلَا يَضْرِبْنَ بِأَرْجُلِهِنَّ لِيُعْلَمَ مَا يُخْفِينَ مِن زِينَتِهِنَّ ۚ وَتُوبُوٓا۟ إِلَى ٱللَّهِ جَمِيعًا أَيُّهَ ٱلْمُؤْمِنُونَ لَعَلَّكُمْ تُفْلِحُونَ ﴿٣١﴾

31 സത്യവിശ്വാസികളായ സ്ത്രീകളോടും: അവരുടെ ദൃഷ്ടികൾ താഴ്ത്തുവാനും, അവരുടെ ഗുഹ്യസ്ഥാനങ്ങൾ കാത്തുകൊള്ളുവാനും, അവരുടെ ഭംഗി-അതിൽ നിന്ന് പ്രത്യക്ഷമാകുന്നതല്ലാതെ-വെളിപ്പെടുത്താതിരിക്കുവാനും പറയുക. അവർ, തങ്ങളുടെ മക്കനകൾ [ശിരോവസ്ത്രങ്ങൾ] അവരുടെ മാർവ്വിടങ്ങളിൽ കൂടി ആക്കിക്കൊള്ളുകയും ചെയ്യട്ടെ. അവർ തങ്ങളുടെ ഭംഗി (താഴെ പറയുന്നവർക്കല്ലാതെ) വെളിപ്പെടുത്തുകയും ചെയ്യരുത്; അവരുടെ ഭർത്താക്കൾക്കോ പിതാക്കൾക്കോ, ഭർത്താക്കളുടെ പിതാക്കൾക്കോ, തങ്ങളുടെ പുത്രൻമാർക്കോ, ഭർത്താക്കളുടെ പുത്രൻമാർക്കോ, സഹോദരൻമാർക്കോ, സഹോദരൻമാരുടെ പുത്രൻമാർക്കോ, സഹോദരികളുടെ പുത്രൻമാർക്കോ, തങ്ങളുടെ സ്ത്രീകൾക്കോ, തങ്ങളുടെ വലങ്കൈകൾ ഉടമപ്പെടുത്തിയിട്ടുള്ളവർക്കോ, പുരുഷൻമാരിൽനിന്ന് (ലൈംഗിക) മോഹമില്ലാത്ത അനുചരൻമാർക്കോ, സ്ത്രീരഹസ്യങ്ങളെപ്പറ്റി മനസ്സിലായിട്ടില്ലാത്ത കുട്ടികൾക്കോ അല്ലാതെ. തങ്ങളുടെ അലങ്കാരത്തിൽ നിന്ന് മറച്ചുവെക്കുന്നത് അറിയപ്പെടുവാൻവേണ്ടി അവർ തങ്ങളുടെ കാലുകൾ കൊട്ടുകയും ചെയ്യ

രുത്. നിങ്ങളെല്ലാവരും- ഹേ, സത്യവി ശ്വാസികളേ- അല്ലാഹുവിങ്കലേക്ക് പശ്ചാത്തപിക്കുവിൻ! നിങ്ങൾക്ക് വിജ യം ലഭിച്ചേക്കാം.

---

30 قُل പറയുക. لِّلْمُؤْمِنِينَ സത്യവിശ്വാസികളോട്. يَغُضُّوا അവർ താഴ്ത്തുവാൻ, അവർ താഴ്ത്തട്ടെ. مِنْ أَبْصَارِهِمْ അവരുടെ ദൃഷ്ടികളെ, ദൃഷ്ടികളിൽനിന്ന്. وَيَحْفَظُوا അവർ സൂക്ഷിക്കുകയും, കാത്തുകൊള്ളുകയും. فُرُوجَهُمْ അവരുടെ ഗുഹ്യസ്ഥാനങ്ങളെ. ذَٰلِكَ അത്. أَزْكَىٰ വളരെ വെടിപ്പായതാണ്, പരിശുദ്ധമായതാണ്. لَهُمْ അവർക്ക്. إِنَّ اللهَ നിശ്ചയമായും അല്ലാഹു. خَبِيرٌ സൂക്ഷ്മമായി അറിയുന്നവനാണ്. بِمَا يَصْنَعُونَ അവർ പ്രവർത്തിക്കുന്നതിനെപ്പറ്റി. 31 وَقُل لِّلْمُؤْمِنَاتِ സത്യവിശ്വാസികളായ സ്ത്രീകളോടും പറയുക. يَغْضُضْنَ അവർ താഴ്ത്തുവാൻ, താഴ്ത്തട്ടെ. مِنْ أَبْصَارِهِنَّ അവരുടെ ദൃഷ്ടികളെ. وَيَحْفَظْنَ അവർ സൂക്ഷിക്കുകയും. فُرُوجَهُنَّ അവരുടെ ഗുഹ്യസ്ഥാനങ്ങളെ. وَلَا يُبْدِينَ അവർ വെളിപ്പടുത്താതിരിക്കുവാനും, വെളിപ്പെടുത്തുകയും ചെയ്യരുത്. زِينَتَهُنَّ അവരുടെ ഭംഗിയെ, അലങ്കാരത്തെ, സൗന്ദര്യത്തെ. إِلَّا مَا ظَهَرَ പ്രത്യക്ഷമാകുന്നതല്ലാതെ, വെളിവാകുന്നതല്ലാതെ. مِنْهَا അതിൽനിന്ന്. وَلْيَضْرِبْنَ അവർ ആക്കുകയും ചെയ്യട്ടെ. بِخُمُرِهِنَّ അവരുടെ മക്കനകളെ, ശിരോവസ്ത്രങ്ങളെ. عَلَىٰ جُيُوبِهِنَّ അവരുടെ മാർവ്വിടങ്ങളിൽകൂടി. وَلَا يُبْدِينَ അവർ വെളിവാക്കരുത്. زِينَتَهُنَّ അവരുടെ ഭംഗി. إِلَّا لِبُعُولَتِهِنَّ അവരുടെ ഭർത്താക്കൾക്കല്ലാതെ. أَوْ آبَائِهِنَّ അല്ലെങ്കിൽ പിതാക്കൾക്ക്. أَوْ آبَاءِ بُعُولَتِهِنَّ അല്ലെങ്കിൽ അവരുടെ ഭർത്താക്കളുടെ പിതാക്കൾക്ക്. أَوْ أَبْنَائِهِنَّ അല്ലെങ്കിൽ അവരുടെ പുത്രൻമാർക്ക്. أَوْ أَبْنَاءِ بُعُولَتِهِنَّ അല്ലെങ്കിൽ ഭർത്താക്കളുടെ പുത്രൻമാർക്ക്. أَوْ إِخْوَانِهِنَّ അല്ലെങ്കിൽ സഹോദരൻമാർക്ക്. أَوْ بَنِي إِخْوَانِهِنَّ അല്ലെങ്കിൽ സഹോദര പുത്രൻമാർക്ക്. أَوْ بَنِي أَخَوَاتِهِنَّ അല്ലെങ്കിൽ സഹോദരികളുടെ പുത്രൻമാർക്ക്. أَوْ نِسَائِهِنَّ അല്ലെങ്കിൽ അവരുടെ സ്ത്രീകൾക്ക്. أَوْ مَا مَلَكَتْ അല്ലെങ്കിൽ ഉടമപ്പെടുത്തിയിട്ടുള്ളവർക്ക്. أَيْمَانُهُنَّ അവരുടെ വലങ്കൈകൾ. أَوِ التَّابِعِينَ അല്ലെങ്കിൽ അനുചാരൻമാർക്ക്, പിൻപറ്റി നടക്കുന്നവർക്ക് (ഭൃത്യൻമാർക്ക്). غَيْرِ أُولِي الْإِرْبَةِ മോഹമുള്ളവരല്ലാത്ത, ആവശ്യമുള്ളവരല്ലാത്ത. مِنَ الرِّجَالِ പുരുഷൻമാരിൽനിന്ന്. أَوِ الطِّفْلِ അല്ലെങ്കിൽ കുട്ടികൾക്ക്. الَّذِينَ لَمْ يَظْهَرُوا മനസ്സിലായിട്ടില്ലാത്തവരായ, തെളിവായിട്ടില്ലാത്ത. عَلَىٰ عَوْرَاتِ രഹസ്യങ്ങളെപ്പറ്റി, ഗുഹ്യസ്ഥാനങ്ങളെപ്പറ്റി. النِّسَاءِ സ്ത്രീകളുടെ. وَلَا يَضْرِبْنَ അവർ അടിക്കയും ചെയ്യരുതു. കൊട്ടരുത്. بِأَرْجُلِهِنَّ അവരുടെ കാലുകളെ. لِيُعْلَمَ അറിയപ്പെടുവാൻവേണ്ടി. مَا يُخْفِينَ അവർ മറച്ചുവെക്കുന്നത്. مِن زِينَتِهِنَّ അവരുടെ അലങ്കാരത്തിൽനിന്ന്. وَتُوبُوا നിങ്ങൾ പശ്ചാത്തപിക്കുവിൻ, ഖേദിച്ചുമടങ്ങുവിൻ. إِلَى اللهِ അല്ലാഹുവിങ്കലേക്ക്. جَمِيعًا എല്ലാവരും. أَيُّهَا الْمُؤْمِنُونَ ഹേ സത്യവിശ്വാസികളേ. لَعَلَّكُمْ تُفْلِحُونَ നിങ്ങൾക്ക് വിജയം ലഭിച്ചേക്കാം, നിങ്ങൾ വിജയിക്കുവാൻവേണ്ടി.

---

അനാവശ്യത്തിലേക്കും, അനുവദനീയമല്ലാത്തതിലേക്കും നോക്കാതിരിക്കുക; പ്രഥമനോട്ടത്തിൽ തനിക്ക് കാണുവാൻ പാടില്ലാത്ത ആളോ, വസ്തുവോ ആണെന്ന് മനസ്സിലായിക്കഴിഞ്ഞാൽ പിന്നീട് തുടർന്നുകൊണ്ട് നോക്കാതിരിക്കുക എന്നൊക്കെയാണ്, ദൃഷ്ടിതാഴ്ത്തുക (**غض البصر**) എന്ന് പറഞ്ഞതുകൊണ്ടുദ്ദേശ്യം. അബ്ദുല്ലാഹിൽ ബജലീ (رضي الله عنه)പറയുന്നു: ''പെട്ടന്നുള്ള (അവിചാരിതമായ) നോട്ടത്തെപ്പറ്റി ഞാൻ നബി (ﷺ)യോട് ചോദിച്ചു. അപ്പോൾ അവിടുന്ന് എന്റെ ദൃഷ്ടിയെ തിരിച്ചുകൊള്ളുവാൻ കൽപിക്കുകയാണ് ചെയ്തത്.'' (മുസ്‌ലിം.) അലി (رضي الله عنه)യോട് നബി (ﷺ) ഇപ്രകാരം പറഞ്ഞതായി അബൂദാവൂദ് ഉദ്ധരിക്കുന്നു: 'അലീ! നോക്കിയതിനെത്തുടർന്ന് പിന്നെയും നീ നോക്കരുത്. കാരണം: ആദ്യത്തേത് നിനക്ക് ആവാം. പിന്നേത്തത് നിനക്ക് പാടില്ല.'' (**يا علي لا تتبع النظرة فان لك الاولى وليس لك الاخرة - ابوداود**)

നോട്ടത്തെ നിയന്ത്രിക്കുവാൻ പറയുന്നതോടൊപ്പം ഗുഹ്യസ്ഥാനങ്ങളെ സൂക്ഷിക്കുവാനും കൂടി കൽപിച്ചിട്ടുള്ളതു ശ്രദ്ധേയമാകുന്നു. നോട്ടത്തിൽനിന്നാണ് വ്യഭിചാരത്തിന് പ്രചോദനമുണ്ടായിത്തീരുന്നതെന്നും, വ്യഭിചാരത്തിലേക്ക് വഴിവെക്കുന്ന ഏത് കാര്യവും കാത്തുകൊള്ളേണ്ടതുണ്ടെന്നും അതിൽ സൂചിപ്പിക്കപ്പെട്ടിരിക്കുന്നു. നബി(ﷺ)അരുളിചെയ്തതായി

അബൂഹുറൈറ (ﷺ)ഇപ്രകാരം ഉദ്ധരിക്കുന്നു: ''....കണ്ണുകളുടെ വ്യഭിചാരം നോട്ടമാകുന്നു, കാതുകളുടെ വ്യഭിചാരം ചെവിക്കൊടുക്കലാണ്, നാവിൻെറ വ്യഭിചാരം സംസാരമാകുന്നു, കയ്യിൻെറ വ്യഭിചാരം പിടിക്കലാണ്, കാലിൻെറ വ്യഭിചാരം കാലടി വെക്കലാണ്, ഹൃദയം മോഹിക്കുകയും ആഗ്രഹിക്കുകും ചെയ്യുന്നു, ഗുഹ്യസ്ഥാനം അതിനെ യഥാർത്ഥമാക്കിത്തീർക്കുകയോ അല്ലെങ്കിൽ കളവാക്കുകയയോ ചെയ്യുന്നു; (رواه مسلم والبخارى نحوه) വികാരവിചാരങ്ങളോടു കൂടി സംസാരിക്കുന്നതും, സംസാരം കേൾക്കുന്നതുമെല്ലാം തന്നെ സൂക്ഷിക്കേണ്ടതുണ്ടെന്ന് ഈ ഹദീസിൽ നിന്ന് വ്യക്തമാണ്. ദൃഷ്ടിയെ നിയന്ത്രിക്കണമെന്ന് പുരുഷൻമാരോടും, സ്ത്രീകളോടും വെവ്വേറെ കൽപിച്ചതും പ്രത്യേകം ശ്രദ്ധേയമാകുന്നു. ഏതൊരു കാരണത്തെ മുൻനിറുത്തിയാണോ നോട്ടം നിയന്ത്രിക്കപ്പെട്ടിട്ടുള്ളതെങ്കിൽ, അക്കാര്യത്തിൽ സ്ത്രീയും പുരുഷനും വ്യത്യാസമില്ലല്ലോ.

അബ്ദുല്ലാഹിബ്നു ഉമ്മിമക്തൂം(ﷺ)അന്ധനായ ഒരു സഹാബിയായിരുന്നു. അദ്ദേഹം കടന്നു വരുമ്പോൾ, നബി (ﷺ) തിരുമേനിയുടെ പത്നിമാരായ ഉമ്മുസൽമ (ﷺ)യോടും, മൈമൂനാ(ﷺ)യോടും മാറിനിൽക്കുവാൻ തിരുമേനി കൽപിക്കുകയുണ്ടായി. ''അദ്ദേഹം അന്ധനല്ലേ, ഞങ്ങളെ കാണുകയില്ലല്ലോ!'' എന്ന് അവർ പറഞ്ഞപ്പോൾ തിരുമേനി ഇപ്രകാരമാണ് അവരോട് പറഞ്ഞത്: ''എന്നാൽ നിങ്ങൾ രണ്ടുപേരും അന്ധകളാണോ? നിങ്ങൾ അദ്ദേഹത്തെ കാണുകയില്ലേ!'' (അബൂദാവൂദ്; തിർമദീ.) നോട്ടം മുതലായ കാര്യങ്ങൾ പുരഷൻമാരുടെ ഭാഗത്തു നിന്ന് മാത്രം വിരോധിക്കപ്പെട്ടതായും, സ്ത്രീകളെ സംബന്ധിച്ചിടത്തോളം അവർക്ക് പുരഷൻമാരെ നോക്കുന്നതിനും മറ്റും വിരോധമില്ലെന്നും ഒരു ധാരണ മിക്കവരിലും കടന്നു കൂടിയതായി കാണാം. ഇത് തീരെ അബദ്ധമാണെന്നും, ലൈംഗിക നിയന്ത്രണാർത്ഥം നിയമിക്കപ്പെട്ട ഇത്തരം കാര്യങ്ങളിൽ സ്ത്രീയും പുരുഷനും സമമാണെന്നും ഈ ഖുർആൻ വചനങ്ങളിൽ നിന്നും നബി വചനങ്ങളിൽനിന്നും സ്പഷ്ടമാകുന്നു.

ولا يبدين زينتهن الا ما ظهر منها (അവരുടെ ഭംഗിയിൽനിന്ന് പ്രത്യക്ഷമാകുന്നതല്ലാതെ വെളിവാക്കരുത്) എന്ന് പറഞ്ഞുവല്ലോ. زينة (സീനത്ത്) എന്ന പദത്തിനാണ് 'ഭംഗി' എന്ന് അർത്ഥം കൽപിച്ചിരിക്കുന്നത്. ഈ പദത്തിന് 'സൗന്ദര്യം, അലങ്കാരം, ഭംഗി, അഴക് ' എന്നൊക്കെ അർത്ഥം പറയാം. ശാരീരികമായ ഭംഗി മാത്രമല്ല, ആഭരണം, സുറുമ, ചായം മുതലായ ഉപകരണങ്ങൾ മൂലമോ വസ്ത്രാലങ്കാരങ്ങൾകൊണ്ടോ ഉണ്ടാകുന്ന ഭംഗിയും ഇതിൽ ഉൾപ്പെടുമെന്നത്രെ ആയത്തിൻെറ നാനാവശങ്ങളും നോക്കുമ്പോൾ മനസ്സിലാക്കേണ്ടത്. കുപ്പായത്തിൻെറ മാർവിടത്തിൽകൂടി പ്രത്യക്ഷപ്പെടുന്ന ഭാഗവും, കഴുത്തും, തോൾ, മുടി എന്നിവയും കാണപ്പെടാതിരിക്കുവാനായി മാർവ്വിടത്തിൽകൂടി തല മക്കന തൂക്കിയിടണം (وليضربن بخمرهن على جيوبهن) എന്ന് പറയുമ്പോൾ ശരീരത്തിൻെറ ഭാഗങ്ങൾ 'സീനത്തി' ൽ ഉൾപ്പെട്ടതാണെന്ന് വ്യക്തമാകുന്നു. കാലിൽ ധരിക്കുന്ന തള മുതലായ ആഭരണങ്ങളുടെ കിലുക്കം കേൾക്കുവാൻവേണ്ടി കാൽ കൊട്ടരുത് (ولا يضربن بارجلهن) എന്ന് പറയുമ്പോൾ, ആഭരണത്തിലും 'സീനത്തു'ണ്ടെന്ന് വന്നു. നമസ്ക്കാരവേളയിൽ നല്ല വസ്ത്രങ്ങൾ ധരിക്കുവാനും മറ്റും ഉപദേശിച്ചുകൊണ്ട് ''എല്ലാ നമസ്കാരവേളയിലും നിങ്ങൾ നിങ്ങളുടെ 'സീനത്തു' എടുത്തുകൊള്ളണം'' (خذو ازينتكم عند كل مسجد) എന്നാണ് ഒരിടത്ത് അല്ലാഹു പറഞ്ഞിരിക്കുന്നത്. ഇതിൽനിന്നെല്ലാം ഈ സംഗതി ശരിക്കും മനസ്സിലാക്കാമല്ലോ.

'ഭംഗിയിൽ നിന്ന് പ്രത്യക്ഷമാകുന്ന ഭാഗം' (ما ظهر منها) വെളിവാക്കുന്നതിനു വിരോധമില്ലെന്ന് ആയത്തിൽ വ്യക്തമാക്കിയിരിക്കുന്നു. ഏതാണ് ഈ ഭാഗം? പലരും പല വിധത്തിൽ ഇത് വ്യാഖ്യാനിക്കാറുണ്ടെങ്കിലും-ആയത്തിൽനിന്ന് പ്രത്യക്ഷത്തിൽ മനസ്സിലാകുന്നതും, പ്രസ്തുത വ്യാഖ്യാനങ്ങളുടെ ആകെ സാരവും മുമ്പിൽവെച്ച് നോക്കുമ്പോൾ-സാധാരണ നിലക്ക് മറക്കുവാൻ പ്രയാസപ്പെട്ട ഭാഗങ്ങളാണ് അതുകൊണ്ട് ഉദ്ദേശിക്കപ്പെടുന്നതെന്ന് കാണാം. നടക്കുമ്പോഴും, ജോലികൾ എടുക്കുമ്പോഴുമെല്ലാം മുൻകൈകളും, മുഖവും

മറക്കുന്നത് വിഷമമാണെന്ന് പറയേണ്ടതില്ല. ഇത് കൊണ്ടാണ് മിക്ക പണ്ഡിതന്‍മാരും ഇവിടെ 'കൈപടങ്ങളും മുഖവും ഒഴികെ' എന്ന് വ്യാഖ്യാനം നല്‍കുന്നത്. സ്ത്രീക്ക് പ്രായപൂര്‍ത്തി വന്നാല്‍ പിന്നെ അവളുടെ മുന്‍കൈകളും മുഖവുമല്ലാതെ വെളിപ്പെടുത്തുന്നത് നന്നല്ലെന്ന് കാണിക്കുന്ന ഒരു നബിവചനം അബൂദാവൂദ് (ﷺ)നിവേദനം ചെയ്തിട്ടുള്ളതും ഇവിടെ പ്രസ്താവ്യമാകുന്നു: സഹാബികളും, താബിഈകളുമായ പല മഹാന്‍മാരില്‍നിന്നും മേപ്പടി വ്യാഖ്യാനം നിവേദനം ചെയ്യപ്പെട്ടിട്ടുമുണ്ട്

ഏതായാലും, മറക്കുവാന്‍ വിഷമമില്ലാത്ത തള, വള, അരഞ്ഞാണ്‍, കണ്ഠാഭരണങ്ങള്‍ മുതലായവ അന്യപുരുഷന്‍മാര്‍ക്കിടയില്‍ വെളിപ്പെടുത്തുന്നതും, സൗന്ദര്യത്തെ ദ്വിഗുണീകരിച്ച് കാണിക്കുകയോ, ശരീരാകൃതിയെ ചിത്രീകരിച്ച് കാണിക്കുകയോ ചെയ്യുന്ന വസ്ത്രങ്ങള്‍ അണിഞ്ഞ് പുരുഷന്‍മാര്‍ക്കിടയില്‍ പ്രത്യക്ഷപ്പെടുന്നതും പാടില്ലാത്തതാകുന്നു. ശരീരം കണ്ടാല്‍ ഒരു പക്ഷേ അറപ്പ് തോന്നിപ്പോയേക്കുന്ന സ്ത്രീകള്‍, വസ്ത്രാഭരണങ്ങള്‍ മൂലം കാമ്യമായ രൂപത്തില്‍ പ്രത്യക്ഷപ്പെടാറുണ്ടെന്ന വസ്തുത ഏവര്‍ക്കും അറിയാവുന്നതാണ്. അതുകൊണ്ടാണ്--60-ാം വചനത്തില്‍ വരുന്നതുപോലെ--കിഴവികളായ സ്ത്രീകള്‍പോലും അവരുടെ ഭംഗികളെ വെളിപ്പെടുത്താതെ മറക്കുകയാണ് നല്ലതെന്ന് അല്ലാഹു പ്രത്യേകം നമ്മെ ഓര്‍മ്മപ്പെടുത്തുന്നത്. മേല്‍ പറഞ്ഞ എല്ലാതരം ഭംഗികളെയും മറക്കുവാന്‍ വേണ്ടിയാണ്, സ്ത്രീകള്‍ അന്യര്‍ക്കിടയില്‍ പ്രവേശിക്കുമ്പോള്‍ 'ജില്‍ബാബ്' (ശരീരം പൊതുവില്‍ മറക്കുന്ന വലിയ വസ്ത്രം) ധരിക്കണമെന്നും കല്‍പിക്കപ്പെട്ടിരിക്കുന്നത്. ഇതിനെപ്പറ്റി സൂ: അഹ്സാബ് 59 -ല്‍ കൂടുതല്‍ വിവരം കാണാം. ان شاء الله

ഏതെങ്കിലും ന്യായത്തെയോ വ്യാഖ്യാനത്തെയോ അടിസ്ഥാനമാക്കി പര്‍ദ്ദാ നിയമത്തില്‍ നിന്ന് കഴിയുന്നതും ഒഴിഞ്ഞുമാറുവാന്‍ ശ്രമിക്കുന്നതിന് പകരം, ഖുര്‍ആന്‍റെയും ഹദീസിന്‍റെയും വ്യക്തമായ താല്‍പര്യങ്ങളെ കഴിവതും നടപ്പില്‍ വരുത്തുവാന്‍ ശ്രമിക്കുകയാണ് സത്യവിശ്വാസികള്‍ ചെയ്യേണ്ടത്. ഖുര്‍ആന്‍ വചനം അവതരിച്ച് വര്‍ത്തമാനം അറിയേണ്ടുന്ന താമസം മാത്രം-അപ്പോഴേക്കും മുഹാജിറുകളായ സ്ത്രീകള്‍ അവരുടെ വസ്ത്രങ്ങള്‍ എടുത്ത് കീറലുണ്ടാക്കി മുഖമക്കനയായി ഉപയോഗിച്ചിരുന്നുവെന്ന് ആയിശ (ﷺ)അവരെപ്പറ്റി പ്രശംസിച്ചു പറയുകയുണ്ടായിട്ടുണ്ട്. رواه البخارى وغيره നേരെമറിച്ച് ഇന്ന് നമ്മുടെ നിലയോ? മുഖമക്കന ധരിക്കുന്നതു തന്നെ പലര്‍ക്കും ഒരു പോരായ്മയായിത്തീര്‍ന്നിരിക്കുകയാണ്. വേറൊരു വശത്ത് അവരെക്കൊണ്ട് അത് വര്‍ജ്ജിപ്പിക്കുവാനുമുള്ള ന്യായവാദങ്ങളും സംരംഭങ്ങളും നടമാടിക്കൊണ്ടിരിക്കുകയും ചെയ്യുന്നു!

സ്ത്രീകളുടെ ഭംഗി കാണിക്കപ്പെടുന്നതിന് വിരോധമില്ലാത്തവരുടെ കൂട്ടത്തില്‍ ഒന്നാമത്തേത് ഭര്‍ത്താക്കള്‍ തന്നെ. വാസ്തവത്തില്‍ സ്ത്രീകളുടെ എല്ലാതരം ഭംഗിയും ഭര്‍ത്താക്കള്‍ക്ക് കാണുവാന്‍ വേണ്ടിയുള്ളതാണ്. എന്നിരിക്കെ, ഭാര്യഭര്‍ത്താക്കളെ സംബന്ധിച്ചിടത്തോളം ഇവിടെ പ്രത്യേക നിബന്ധനകളൊന്നും പറയേണ്ടതായിട്ടില്ല. ഇമാം അഹമദ് (ﷺ)മുതലായ പല മഹാന്‍മാരും ഉദ്ധരിക്കുന്ന ഒരു ഹദീസില്‍ ഇപ്രകാരം വന്നിട്ടുണ്ട്.
احفظ عورتك الامن زوجتك او ما ملكت يمينك (നിന്‍റെ ഭാര്യയോ നിന്‍റെ അടിമസ്ത്രീയോ അല്ലാത്തവരില്‍ നിന്ന് നിന്‍റെ ഔറത്തു-ഗോപ്യസ്ഥാനം-സൂക്ഷിച്ചു കൊള്ളുക.) പിതാക്കള്‍ തുടങ്ങി സഹോദരി പുത്രന്‍മാര്‍വരേക്കും ആയത്തില്‍ പ്രസ്താവിക്കപ്പെട്ടവരെല്ലാം محارم (വിവാഹബന്ധം പാടില്ലാത്ത ബന്ധുകുടുബങ്ങള്‍) എന്ന പേരില്‍ അറിയപ്പെടുന്നവരാകുന്നു. ഇവരാകട്ടെ, അല്‍പം ചില നിബന്ധനകള്‍ക്ക് വിധേയരാകുന്നു. മുട്ടുകാല്‍ മുതല്‍ പൊക്കിള്‍ വരെയുള്ള ഭാഗങ്ങള്‍ ഇവരില്‍നിന്നും മറക്കേണ്ടതുണ്ട്. ഇതില്‍ അഭിപ്രായവ്യത്യാസമില്ലാത്തതാകുന്നു. സ്വഭാവദൂഷ്യം കൊണ്ടോ മറ്റോ ഇവരില്‍ ഏതെങ്കിലും ആളുകളെക്കുറിച്ച് വല്ല ആശങ്കക്കും അവകാശമുണ്ടെങ്കിലല്ലാതെ, ഇവരില്‍നിന്ന് സ്ത്രീകള്‍ അകന്നുനില്‍ക്കുകയോ, സൗന്ദര്യാലങ്കാരങ്ങള്‍ മറച്ചുവെക്കുകയോ ചെയ്യേണ്ടതില്ല. പിതൃവ്യനും (എളാപ്പയും (മുത്താപ്പയും), അമ്മാമനും ആയത്തി

ൽ പ്രസ്താവിക്കപ്പെട്ടിട്ടില്ല. എങ്കിലും, അവർ പർദ്ദയിൽനിന്ന് ഒഴിവാക്കപ്പെട്ടവരാണെന്ന് ഹദീസുകളാൽ അറിയപ്പെട്ടതാകുന്നു. മാതാപിതാക്കളുടെ സ്ഥാനം കൽപിക്കപ്പെടുന്നവരാണല്ലോ അവർ. സഹോദരസഹോദരിമാരുടെ മക്കളെ പർദ്ദയിൽനിന്ന് ഒഴിവാക്കിയ സ്ഥിതിക്ക് ഈ രണ്ട് കൂട്ടരെപ്പറ്റി എടുത്ത് പറയാതെതന്നെ കാര്യം മനസ്സിലാക്കാവുന്നതാണ്.

ഒഴിവാക്കപ്പെട്ടവരിൽ 'തങ്ങളുടെ സ്ത്രീകൾ' (او نسائهن) എന്ന് പറഞ്ഞത് മുസ്‌ലിം സ്ത്രീകളെ ഉദ്ദേശിച്ചാണെന്നാണ് (*) മുൻഗാമികളായ പണ്ഡിതൻമാരിൽ ഭൂരിഭാഗവും പ്രസ്താവിച്ചിട്ടുള്ളത്. മറ്റു പല പണ്ഡിതൻമാരും അഭിപ്രായപ്പെട്ടിട്ടുള്ളത് എല്ലാ സ്ത്രീകളും -മുസ്‌ലിം സ്ത്രീകളും അല്ലാത്തവരും-അതിൽ ഉൾപ്പെടുമെന്നാണ്. **الله اعلم** കൂടുതൽ സൂക്ഷ്മത ഒന്നാമത്തെ അഭിപ്രായം പാലിക്കുന്നതിലാണെന്ന് പറയേണ്ടതില്ല. ഇതനുസരിച്ച് വിമതസ്ഥരായ സ്ത്രീകളിൽ നിന്ന് മുസ്‌ലിം സ്ത്രീകൾ തങ്ങളുടെ ഭംഗിയെ മറച്ചുവേക്കേണ്ടതാകുന്നു. സ്ത്രീകളുമായി അടുത്ത് പെരുമാറി അവരുടെ സ്ഥിതിഗതികളെയും സൗന്ദര്യത്തെയും കുറിച്ച് അന്യപുരഷന്മാരെ അറിയിക്കുവാനും മറ്റും ഇടവന്നേക്കുമെന്നതാണ്, വിമതസ്ഥരമായ സ്ത്രീകളെ സംബന്ധിച്ച് പർദ്ദ ബാധകമാണെന്ന് പറയുന്നതിന്റെ രഹസ്യം. ഈ ന്യായം മുസ്‌ലിം സ്ത്രീകളെ സംബന്ധിച്ചും പറയാമെങ്കിലും, സത്യവിശ്വാസിനികളായ സ്ത്രീകൾക്ക് ഇത്തരം കൃത്യങ്ങൾ വിരോധിക്കപ്പെട്ടതാണെന്ന ബോധം ഉണ്ടായിരിക്കുമല്ലോ. പ്രസ്തുത ബോധമില്ലാത്തവരാണെന്ന് കാണപ്പെടുന്ന മുസ്‌ലിം സ്ത്രീകളെയും സൂക്ഷിക്കേണ്ടതുണ്ടുതാനും.

നബി(ﷺ) ഇപ്രകാരം അരുളിച്ചെയ്തിരിക്കുന്നു:-

**لا تباشر المرأة المرأة فنعتها لزوجها كانهينظر اليها متفق عليه**

(സാരം: ഒരു സ്ത്രീ മറ്റൊരു സ്ത്രീയുമായി അടുത്തിടപെട്ട് അവൾ തന്റെ ഭർത്താവിന് അവളെപ്പറ്റി--അവൻ അവളെ നോക്കി മനസ്സിലാക്കുന്നതുപോലെ-വിവരിച്ചുകൊടുക്കരുത്. (ബു; മു.) ഉമർ (رضي الله عنه)അബുഉബൈദഃ (رضي الله عنه)ക്ക് എഴുതിയ ഒരെഴുത്തിൽ ഇപ്രകാരം ഉണ്ടായിരുന്നതായി നിവേദനം ചെയ്യപ്പെടുന്നു: ''നിങ്ങളുടെ ആ ഭാഗത്ത് ശിർക്കിന്റെ ആൾക്കാരിൽപ്പെട്ട സ്ത്രീകൾ മുസ്‌ലിം സ്ത്രീകളൊന്നിച്ച് കുളിപ്പുരകളിൽ പ്രവേശിക്കുന്നതായി എനിക്ക് വിവരം കിട്ടിയിരിക്കുന്നു. അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുന്ന ഒരു സ്ത്രീ അവളുടെ ഔറത്ത് (മറക്കേണ്ടുന്ന സ്ഥാനം) അവളുടെ മതക്കാർക്കല്ലാതെ കാണുവാൻ അനുവദിച്ചുകൂടാത്തതാണ്.'' (**حكاه ابن كثير عن سعيد ابن منصور فى سننه**) താബിഈങ്ങളിൽപ്പെട്ട മുജാഹിദ് (رحمه الله)മുതലായവരിൽ നിന്നും, അമുസ്‌ലിം സ്ത്രീകൾക്ക് മുസ്‌ലിം സ്ത്രീകൾ തങ്ങളുടെ സൗന്ദര്യം കാണിച്ചുകൂടാത്തതാണെന്ന് കാണിക്കുന്ന രിവായത്തുകൾ കാണാം.

**ما ملكت ايمانهن** (വലങ്കൈകൾ ഉടമപ്പെടുത്തിയവർ) എന്ന് പറഞ്ഞത് അടിമകളെപ്പറ്റിയാകുന്നു. ഈ പ്രയോഗത്തെക്കുറിച്ച് സൂ: മുഅ്മിനൂൻ 6-ന്റെ വിവരണത്തിലും, അതിനുശേഷമുള്ള 2-ാം വ്യാഖ്യാനക്കുറിപ്പിലും പ്രസ്താവിച്ചത് ഇവിടെ ഓർക്കുക. വാർദ്ധക്യം നിമിത്തമോ, ശാരീരികമോ, മാനസികമോ ആയ കാരണങ്ങൾ കൊണ്ടോ വികാരവിചാരങ്ങളില്ലാത്തവരും, എന്തെങ്കിലും ഭക്ഷണസാധനമോ മറ്റോ കിട്ടിയതുകൊണ്ട് തൃപ്തിയടയുന്ന ഭൃത്യൻമാർ മുതലായവരുമാണ്. **التابعين غير اولى الاربة** (ലൈംഗിക മോഹമില്ലാത്ത അനുചരൻമാർ) എന്ന് പറഞ്ഞതിന്റെ താൽപര്യം. ലൈംഗികകാര്യങ്ങളെക്കുറിച്ചുള്ള ബോധവും താൽപര്യവും എത്തിക്കഴിഞ്ഞിട്ടില്ലാത്ത കുട്ടികളാണ് അവസാനമായി ഒഴിവാക്കപ്പെട്ടിട്ടുള്ളവർ. ഇവരെല്ലാം ഒഴിവാക്കപ്പെട്ടവതിൽ അന്തർഭവിച്ച തത്വം സ്പഷ്ടമാണല്ലോ.

അവിചാരിതമായോ സൂക്ഷ്മക്കുറവുകൊണ്ടോ ഇരുഭാഗത്തുനിന്നും ഉണ്ടായേക്കുന്ന ക്രമ

---

* 'തങ്ങളുടെ' എന്ന സർവ്വനാമം പ്രതിനിധീകരിക്കുന്നത് 'സത്യവിശ്വാസിനികളായ സ്ത്രീകളെ' ആണെന്നതു പ്രസ്താവ്യമാണ്. കൂ

ക്കേടുകളെ പൊതുവായും, കൽപിച്ചുകൂട്ടി ചെയ്യുന്ന തെറ്റുകളെ പ്രത്യേകിച്ചും സൂക്ഷിക്കണമെന്ന് ആദ്യത്തെ ആയത്തിന്റെ അവസാനത്തിൽ അല്ലാഹു ഓർമ്മപ്പെടുത്തി. രണ്ടാമത്തെ ആയത്തിന്റെ അന്ത്യത്തിൽ, അവയിൽനിന്നെല്ലാം ഖേദിച്ചു മടങ്ങുവാനും, പാപമോചനം തേടുവാനും-'സത്യവിശ്വാസികളേ' എന്ന് സംബോധനചെയ്തുകൊണ്ട്-ഉപദേശിക്കുന്നു. ഇങ്ങിനെ ചെയ്താൽ വിജയം കൈവരുമെന്ന് ഉണർത്തുകയും ചെയ്യുന്നു. അല്ലാഹുവിന്റെ കാരുണ്യം എത്ര മഹത്തായയത്! ചാരിത്ര്യശുദ്ധിക്ക് ഭംഗം വരുത്തുന്ന കാര്യങ്ങളെക്കുറിച്ച് വിവരിച്ച ശേഷം, ചാരിത്ര്യസംരക്ഷണത്തിനും, സമുദായത്തിന്റെ നിലനിൽപിനും ഏകമാർഗ്ഗമായ വിവാഹത്തിലേക്ക് അടുത്ത വചനം സത്യവിശ്വാസികളെ ക്ഷണിക്കുന്നു;-

وَأَنكِحُوا۟ ٱلْأَيَـٰمَىٰ مِنكُمْ وَٱلصَّـٰلِحِينَ مِنْ عِبَادِكُمْ وَإِمَآئِكُمْ ۚ إِن يَكُونُوا۟ فُقَرَآءَ يُغْنِهِمُ ٱللَّهُ مِن فَضْلِهِۦ ۗ وَٱللَّهُ وَٰسِعٌ عَلِيمٌ ﴿٣٢﴾

32 നിങ്ങളിൽനിന്നുള്ള അവിവാഹിതർക്കും, നിങ്ങളുടെ അടിമകളിൽനിന്നും അടിമ സ്ത്രീകളിൽനിന്നുമുള്ള നല്ല ആളുകൾക്കും നിങ്ങൾ വിവാഹം ചെയ്തു കൊടുക്കുവിൻ. അവർ ദരിദ്രൻമാരായിരിക്കുന്ന പക്ഷം, അല്ലാഹു അവന്റെ അനുഗ്രഹത്താൽ അവർക്ക് ധന്യത നൽകുന്നതാകുന്നു. അല്ലാഹു, വിശാലനും സർവ്വജ്ഞനുമാകുന്നു.

---

32 وَأَنكِحُوا നിങ്ങൾ വിവാഹം കഴിച്ചുകൊടുക്കുവിൻ, വിവാഹം ചെയ്യിക്കുവിൻ. الْأَيَامَى അവിവാഹിതർക്ക്. مِنكُمْ നിങ്ങളിൽനിന്നുള്ള. وَالصَّالِحِينَ നല്ല ആളുകൾക്കും. مِنْ عِبَادِكُمْ നിങ്ങളുടെ അടിമകളിൽ നിന്നുള്ള. وَإِمَائِكُمْ നിങ്ങളുടെ അടിമസ്ത്രീകളിൽനിന്നും. إِن يَكُونُوا അവർ ആയിരുന്നാൽ. فُقَرَاءَ ദരിദ്രൻമാർ. يُغْنِهِمُ اللهُ അല്ലാഹു അവർക്ക് ധന്യത(ഐശ്വര്യം) നൽകും. مِن فَضْلِهِ അവന്റെ അനുഗ്രഹത്താൽ. وَاللهُ وَاسِعٌ അല്ലാഹു വിശാലനാകുന്നു. عَلِيمٌ സർവ്വജ്ഞനാകുന്നു.

---

'അവിവാഹിതർ' الايامى എന്ന് പറഞ്ഞതിൽ, വിവാഹം നിലവിലില്ലാത്ത എല്ലാ സ്ത്രീപുരുഷൻമാരും-മുമ്പ് വിവാഹം കഴിഞ്ഞിട്ടുണ്ടെങ്കിലും ഇല്ലെങ്കിലും ശരി-ഉൾപ്പെടുന്നു. അടിമകളെപ്പറ്റി തുടർന്ന് പറഞ്ഞിട്ടുള്ളതുകൊണ്ട്, സ്വതന്ത്രരായ അവിവാഹിതരാണ് ഈ വാക്കുകൊണ്ടുദ്ദേശ്യമെന്ന് വ്യക്തമാണ്. അടിമകളായ സ്ത്രീപുരുഷൻമാരെപ്പറ്റി പ്രസ്താവിച്ചപ്പോൾ, അവരിലുള്ള 'നല്ല ആളുകൾക്ക്'' ولصالحين എന്ന് വിശേഷിപ്പിച്ചിരിക്കുന്നതുകൊണ്ട്, നല്ലവരല്ലാത്ത അടിമകൾക്ക് വിവാഹം കഴിച്ചുകൊടുക്കണമെന്നില്ലെന്നുവരുന്നു. ഇവിടെ 'നല്ല ആളുകൾ' എന്ന വിശേഷണത്തിന്റെ താല്പര്യത്തിൽ പണ്ഡിതൻമാർക്കിടയിൽ രണ്ട് അഭിപ്രായം കാണാം. വിവാഹം കഴിച്ചുകൊടുപ്പാൻ ആവശ്യമായ ഗുണങ്ങളുള്ളവർ, അഥവാ അതിന് അർഹരായവർ എന്നും, മതപരമായും സ്വഭാവപരമായും വേണ്ടുന്ന നൻമയുള്ളവർ എന്നും വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നു. വാസ്തവത്തിൽ ഈ രണ്ട് തരത്തിലുള്ള നൻമകളും പരിഗണിക്കപ്പെടേണ്ടതും, രണ്ടും പരസ്പരം ബന്ധപ്പെട്ടുനിൽക്കുന്നവയുമാണ്.

عبد (അബ്ദ്) ന്റെ ബഹുവചനമാണ് عباد (ഇബാദ്). അടിമയായ പുരുഷന്മാർ എന്നാണ് ആ പദത്തിന്റെ അർത്ഥം. امة (അമത്ത്) ന്റെ ബഹുവചനമാണ് اماء (ഇമാഉ്). അടിമയായ സ്ത്രീകൾ എന്നാണ് ഇതിന്റെ അർത്ഥം. ചില സന്ദർഭങ്ങളിൽ 'ദാസൻ, ദാസി, മനുഷ്യൻ, സ്ത്രീ' എന്നീ അർത്ഥത്തിൽ അവ ഉപയോഗിക്കപ്പെട്ടേക്കുമെങ്കിലും സാധാരണ നിലക്ക് ഉപയോഗിക്കപ്പെടാറുള്ള അർത്ഥം ആദ്യം പറഞ്ഞതാകുന്നു. ഖുർആനിലും ഹദീസിലും ഈ അർത്ഥത്തിൽതന്നെയാണ് ഈ പദങ്ങൾ ഉപയോഗിക്കപ്പെടാറുള്ളതും. പക്ഷേ ചിലപ്പോൾ അല്ലാഹുവിന്റെ അടിമ എന്ന ഉദ്ദേശ്യത്തിലും, ചിലപ്പോൾ അല്ലാഹു അല്ലാത്തവരുടെ അടിമ എന്ന ഉദ്ദേശത്തിലുമായിരിക്കും. സന്ദർഭത്തിൽനിന്ന് ഇത് മനസ്സിലാക്കുവാനും കഴിയും. വിവാഹകാര്യങ്ങളെയും പർദ്ദാ മുതലായ വിഷയങ്ങളെയും കുറിച്ച് പ്രതിപാദിക്കുന്നിടത്ത് ഈ

അര്‍ത്ഥത്തില്‍ മാത്രമാണ് രണ്ട് പദങ്ങളും ഉപയോഗിക്കപ്പെടുന്നത്. ഇസ്‌ലാമില്‍ അടിമത്തം എന്നൊന്നില്ലതന്നെ എന്ന് വാദിക്കുന്ന ചിലര്‍, ഈ പദങ്ങള്‍ക്ക് അവരുടെ സൗകര്യത്തിന്നു വേണ്ടി 'ഭൃത്യന്‍, ഭൃത്യ, ദാസന്‍, ദാസി' എന്നൊക്കെ ഇവിടങ്ങളില്‍ അര്‍ത്ഥം കൊടുത്ത് വ്യാഖ്യാനിക്കുന്നതില്‍ ആശ്ചര്യപ്പെടുവാനില്ലല്ലോ. (കൂടുതല്‍ വിവരങ്ങള്‍ക്ക് സൂ: മുഅ്മിനൂന് ശേഷമുള്ള 2-10 വ്യാഖ്യാനക്കുറിപ്പ് നോക്കുക.)

അവിവാഹിതര്‍ വിവാഹം കഴിക്കണമെന്ന് പറയാതെ, നിങ്ങള്‍ അവര്‍ക്ക് വിവാഹം കഴിച്ചു കൊടുക്കണമെന്നാണല്ലോ അല്ലാഹു പറഞ്ഞത്. ഇത് പ്രത്യേകം ഗൗനിക്കപ്പെടേണ്ടതാകുന്നു. മുസ്‌ലിംകളായ രക്ഷിതാക്കള്‍, കുടുംബത്തലവന്‍മാര്‍, നാട്ടുമൂപ്പന്മാര്‍, ഭരണകര്‍ത്താക്കള്‍ പൊതുജനങ്ങള്‍ എന്നിവര്‍ക്കെല്ലാം ഇക്കാര്യത്തില്‍ ബാധ്യതയും, കടപ്പാടും ഉണ്ടെന്ന് ഇത് കാണിക്കുന്നു. നടാടത്തെ വിവാഹത്തില്‍ ഈ ബാധ്യത വിശേഷിച്ചും ശക്തിപ്പെട്ടതാകുന്നു. അതുപോലെത്തന്നെ, പുരുഷന്‍മാരെ അപേക്ഷിച്ച് സ്ത്രീകളുടെ കാര്യവും കൂടുതല്‍ പരിഗണിക്കപ്പെടേണ്ടതുണ്ട്. അടിമകളെക്കുറിച്ച് പറഞ്ഞപ്പോള്‍ 'അവരിലുള്ള നല്ല ആളുകള്‍ക്ക്' എന്ന് പ്രത്യേകിപ്പിച്ച് പറഞ്ഞതുപോലെ, സ്വതന്ത്രന്മാരെപ്പറ്റി ഒന്നുംതന്നെ വിശേഷിപ്പിച്ചിട്ടില്ലാത്ത സ്ഥിതിക്ക് അവിവാഹിതരായ എല്ലാ സ്വതന്ത്രമാരുടെ വിവാഹകാര്യവും ശ്രദ്ധിക്കപ്പെടേണ്ടതുണ്ടെന്ന് വരുന്നു. മതനിഷ്ഠയും, സ്വഭാവഗുണവുമുള്ളവരെ വിവാഹത്തിന് തിരഞ്ഞെടുക്കുവാന്‍ പ്രത്യേകം പ്രോല്‍സാഹിപ്പിക്കപ്പെട്ടിട്ടുള്ളത് വാസ്തവംതന്നെ. പക്ഷേ, അല്ലാത്തവരെയും തീരെ പുറംതള്ളിക്കളയരുതെന്നാണ് ഇതില്‍നിന്ന് മനസ്സിലാക്കേണ്ടുന്നത്.

അവര്‍ ദരിദ്രന്മാരാകുന്നപക്ഷം, അല്ലാഹു തന്‍െറ അനുഗ്രഹത്താല്‍ അവര്‍ക്ക് ധന്യത നല്‍കും ........ان يكونوا فقراء എന്ന് തുടങ്ങിയ വാക്യം വളരെ അര്‍ത്ഥഗര്‍ഭമായതും, സത്യവിശ്വാസികള്‍ക്ക് പ്രോല്‍സാഹനവും മനസ്സമാധാനവും നല്‍കുന്നതുമാകുന്നു. വിവാഹം ചെയ്‌വാനും , ചെയ്യിക്കുവാനും, ചെയ്തുകൊടുപ്പാനും-എല്ലാംതന്നെ-ദാരിദ്ര്യം ഒരു തടസ്സമായി സാധാരണ കരുതപ്പെടുന്നു. അത്രയുമല്ല, വിവാഹം കഴിച്ചത് മുതല്‍ ഭാര്യാഭര്‍ത്താക്കളുടെ അഹോവൃത്തിക്കുള്ള ഒരു മാര്‍ഗ്ഗം-സമ്പത്തോ തൊഴിലോ-മുന്‍കൂട്ടി കണ്ടുവെച്ചിട്ടുവേണം വിവാഹം നടത്തുവാന്‍ എന്നും, അല്ലാത്തപക്ഷം അത് ആപല്‍ക്കരവും അനഭിലഷണീയവുമാണ് എന്നുമൊക്കെ പലരും കരുതുകയും, ഘോഷിക്കുകയും ചെയ്യാറുണ്ട്. അങ്ങിനെയുള്ളവര്‍ക്ക്--അവര്‍ സത്യവിശ്വാസികളാണെങ്കില്‍--ഈ വാക്യം തക്ക മറുപടി നല്‍കുന്നു. ദാരിദ്ര്യത്തെ ഇത്ര വലിയ ഭയങ്കരമായി കരുതുവാന്‍ കാരണം, ഒന്നുകില്‍ അല്ലാഹുവിന്‍െറ അനുഗ്രഹത്തിലും വാഗ്ദാനത്തിലും വേണ്ടത്ര വിശ്വാസമില്ലായ്മയോ, അല്ലെങ്കില്‍ മനുഷ്യന്‍െറ ജീവിതോദ്ദേശ്യം സമ്പത്തും സൗഖ്യജീവിതവുമാണെന്ന ധാരണയോ ആയിരിക്കാം. മാമൂലുകള്‍ക്കും നാട്ടാചാരങ്ങള്‍ക്കും ഈ ധാരണയില്‍ പ്രത്യേകം പങ്കുണ്ടായിരിക്കും. വാസ്തവത്തില്‍, വിവാഹം കഴിക്കാതിരുന്നാല്‍ അതുകൊണ്ടുണ്ടാകുന്ന വിവിധതരം നാശങ്ങളെ അപേക്ഷിച്ച് നോക്കുമ്പോള്‍, വിവാഹം കഴിച്ചിട്ട് ദാരിദ്ര്യംമൂലം ഉളവായേക്കുന്ന വിഷമങ്ങള്‍ കേവലം നിസ്സാരങ്ങളാണെന്ന് കാണാം. സാമ്പത്തികനില നന്നായിക്കഴിഞ്ഞാല്‍ ജീവിതോദ്ദേശ്യം സഫലമായെന്ന് കരുതുന്നവരുടെ ദൃഷ്ടിയില്‍, ധാര്‍മ്മികമൂല്യങ്ങള്‍ എത്രതന്നെ തകരാറിലായാലും വിരോധമുണ്ടാകുകയില്ലല്ലോ. എന്നാല്‍, ഇസ്‌ലാമിക ദൃഷ്ട്യാ കാര്യം മറിച്ചാണുള്ളത്. ലൈംഗികമായ അരാജകത്വത്തെക്കാള്‍, പട്ടിണിയുടെ കാഠിന്യത്തെ മുസ്‌ലിംകള്‍ ഒരിക്കലും ഭയപ്പെടേണ്ടതില്ല.

കുടുംബം പുലര്‍ത്തുവാനുള്ള വസ്തുവകകള്‍ ഇരിക്കട്ടെ, ഒരു ഇരുമ്പിന്‍െറ മോതിരം പോലും മഹ്ര്‍ (വിവാഹമൂല്യം) കൊടുപ്പാന്‍ സാധിക്കായ്ക നിമിത്തം, സ്വന്തം നഗ്നത മറക്കുവാന്‍ ഉപയോഗിച്ച ഉടുതുണിയുടെ പകുതിഭാഗം മഹ്റിനായി മുറിച്ചുകൊടുക്കാന്‍ സന്നദ്ധത പ്രകടിപ്പിച്ച ഒരു ദരിദ്രന്-ഇങ്ങിനെയുള്ള ദരിദ്രന്‍മാര്‍ ഇന്ന് നമ്മുടെ ഇടയിലുണ്ടോ എന്ന് സംശയമാണ്-അയാള്‍ക്ക് മനപ്പാഠമുണ്ടായിരുന്ന ചില ഖുര്‍ആന്‍ വാക്യങ്ങള്‍ പഠിപ്പിച്ചു കൊടുത്താല്‍ മതിയെന്ന നിശ്ചയത്തിന്‍മേലാണ്, നബി (ﷺ) ഒരു സ്ത്രീയെ വിവാഹം കഴിപ്പിച്ചു

കൊടുത്തത്. ഈ സംഭവം ഇമാം ബുഖാരിയും മുസ്‌ലിമും (﵁)ഉദ്ധരിച്ചിട്ടുള്ള ഒരു പ്രസിദ്ധ സംഭവമത്രെ. ഇത്രയും ദരിദ്രനായ താൻ എങ്ങിനെ ഇവളുടെ ദിനവൃത്തി കഴിച്ചുകൂട്ടുമെന്ന് നബി (ﷺ) തിരുമേനി അദ്ദേഹത്തോട് അന്വേഷിക്കുകയോ, ആ ദരിദ്രരായ ദമ്പതിമാർ പട്ടിണിമൂലം നശിച്ചുപോകയോ ചെയ്തതായി അറിയപ്പെടുന്നില്ല. എന്നാൽ, വിവാഹത്തിൻെറ ഉദ്ദേശ്യം ചാരിത്ര സംരക്ഷണമായിരിക്കണം, ഓരോരുത്തനും തൻെറ കഴിവനുസരിച്ച് ഏതെങ്കിലും ഉപജീവനമാർഗ്ഗങ്ങൾ ആരായുകയും വേണം. കഴിവിനപ്പുറമുള്ളതിൽ അല്ലാഹുവിൽ ഭരമേൽപ്പിക്കുകയും ചെയ്യണം. ഇങ്ങിനെയുള്ളവർക്ക് വിവാഹം ചെയ്‌വാൻ ദാരിദ്യം തടസ്സമായിരിക്കില്ല. നബി(ﷺ) പറയുന്നത് നോക്കുക:-

ثلثة حق على الله عونهم الناكح يريد العفاف والمكاتَ يريد الاداء والغازى في سبيل الله –احمد والترمذى والنسائىوابن ماجه

(സാരം: മൂന്ന് കൂട്ടരെ സഹായിക്കുന്നത് അല്ലാഹുവിൻെറമേൽ ബാധ്യതയുള്ളതാണ്. ചാരിത്ര ശുദ്ധിയെ ഉദ്ദേശിച്ച് വിവാഹം കഴിക്കുന്നവനും, (മോചനമൂല്യം) കൊടുത്തുതീർക്കാൻ ഉദ്ദേശിച്ചുകൊണ്ട് സ്വാതന്ത്ര്യക്കച്ചീട്ടെഴുതുന്ന അടിമയും, അല്ലാഹുവിൻെറ മാർഗ്ഗത്തിൽ പടയെടുക്കുന്നവനും.) അബൂബക്കർ (ﷺ)ഇപ്രകാരം പറഞ്ഞതായി ഇബ്നു അബീഹാതീം(﵀)ഉദ്ധരിക്കുന്നു: ''അല്ലാഹു നിങ്ങളോട് വിവാഹത്തെക്കുറിച്ച് കൽപിച്ചതിൽ നിങ്ങൾ അവനെ അനുസരിക്കുവിൻ എന്നാൽ, ധന്യതയെ (ഐശ്വര്യത്തെ) ക്കുറിച്ച് അവൻ നിങ്ങളോട് വാഗ്ദാനം ചെയ്തിട്ടുള്ളത് അവൻ നിങ്ങൾക്ക് നിറവേറ്റിത്തരുന്നതാണ്.''

اطيعوا الله فيما امركم به من الناكح ينجز لكم ما وعدكم من الغنى– ابن ابى حاتم

ഇത്രയും പറഞ്ഞതുകൊണ്ട്, ദരിദ്രനായ ഒരാൾ വിവാഹം കഴിച്ചാലുടനെ അയാൾ ധനികനായിത്തീരുമെന്ന് ധരിക്കേണ്ടതില്ല. ഏതെങ്കിലും വിധേന അത്യാവശ്യം കഴിച്ചുകൂട്ടുവാനുള്ള ഒരു മാർഗ്ഗം അല്ലാഹു അവന് തുറന്ന് കൊടുക്കും, വിവാഹം കഴിച്ചതുകൊണ്ട് അവൻ എന്നേക്കും ദരിദ്രനായി കഷ്ടപ്പെടേണ്ടിവരുമെന്ന ആശങ്ക ഒരിക്കലും ഉണ്ടാവരുത് എന്ന് സമാധാനിപ്പിക്കുകയാണ് അല്ലാഹു ചെയ്യുന്നത്. വിവാഹം കഴിച്ചതിനുശേഷം ദാരിദ്ര്യം നീങ്ങി സുഖജീവിതം അനുഭവിക്കുന്നവരെയും, വിവാഹം കഴിക്കാതിരുന്നിട്ടും ദാരിദ്ര്യം വേറിട്ടുപോകാത്തവരെയും, സമ്പൽസമൃദ്ധിയിൽ ആറാടികൊണ്ടിരിക്കെ നടത്തപ്പെട്ട വിവാഹത്തിനുശേഷം പട്ടിണിപ്പരിശകളായിത്തീർന്ന ഭാര്യാഭർത്താക്കളെയും നാം കാണാറുള്ളതാണ്. നബി (ﷺ)പറഞ്ഞതെത്ര വാസ്തവം! അവിടുന്ന് പറയുന്നു:-

ليس االغنى عن كثرة العرض ولكن االغنى غنى النفس – متفق

സാരം: ധനം എന്നത് വിഭവങ്ങളുടെ ആധിക്യം കൊണ്ടുള്ളതല്ല. പക്ഷേ, മനസ്സിൻെറ ധന്യതയാണ് ധനം. (ബു: മു) ധാരാളം സമ്പാദ്യവും, മറ്റ് സുഖസൗകര്യങ്ങളും ഉണ്ടായിരുന്നിട്ടും പല കാര്യത്തിനും അന്യന്മാരെ ആശ്രയിച്ചുകൊണ്ടും, മനസ്സുഖമില്ലാതെയും കഴിഞ്ഞുകൂടുന്ന ധനികൻമാരെക്കാൾ ഭാഗ്യവാൻമാർ, അൽപമാത്രമുള്ളതിൽ സംതൃപ്തിയോടെ കഴിഞ്ഞു കൂടുന്നവരാണെന്ന് പറയേണ്ടതില്ല. ഇനി, വിവാഹം കഴിക്കുവാൻ സാധിക്കാതെ വരുന്നവരെപ്പറ്റി അല്ലാഹു പറയുന്നു:-

وَلْيَسْتَعْفِفِ ٱلَّذِينَ لَا يَجِدُونَ نِكَاحًا حَتَّىٰ يُغْنِيَهُمُ ٱللَّهُ مِن فَضْلِهِۦ ۗ وَٱلَّذِينَ يَبْتَغُونَ ٱلْكِتَـٰبَ مِمَّا مَلَكَتْ أَيْمَـٰنُكُمْ فَكَاتِبُوهُمْ إِنْ عَلِمْتُمْ فِيهِمْ خَيْرًا ۖ وَءَاتُوهُم مِّن مَّالِ ٱللَّهِ ٱلَّذِىٓ ءَاتَىٰكُمْ ۚ وَلَا تُكْرِهُوا۟ فَتَيَـٰتِكُمْ عَلَى ٱلْبِغَآءِ إِنْ أَرَدْنَ تَحَصُّنًا لِّتَبْتَغُوا۟ عَرَضَ ٱلْحَيَوٰةِ ٱلدُّنْيَا ۚ

33 വിവാഹം (ചെയ്യുവാനുള്ള സൗകര്യം) ലഭിക്കാത്തവർ-അല്ലാഹു അവൻെറ അനുഗ്രഹത്താൽ അവർക്ക് ധന്യത നൽകുന്നതുവരെ-ചാരിത്ര്യം സംരക്ഷിക്കുവാൻ ശ്രമിച്ചു കൊള്ളട്ടെ! നിങ്ങളുടെ വലങ്കൈകൾ ഉടമയാക്കിയവരിൽ (സ്വാതന്ത്ര്യക്കച്ചീട്ട്) എഴുതിക്കൊടുപ്പാനാവശ്യപ്പെടുന്നവർ-അവരിൽ നൻമയുള്ളതായി നിങ്ങൾക്ക് അറിയാമെങ്കിൽ- നിങ്ങളവർക്ക് എഴുതിക്കൊടുത്തുകൊള്ളുവിൻ. നിങ്ങൾക്ക് അല്ലാഹു തന്നിട്ടുള്ളതായ അവൻെറ സ്വത്തിൽനിന്നും

وَمَن يُكْرِههُّنَّ فَإِنَّ ٱللَّهَ مِنۢ بَعْدِ إِكْرَٰهِهِنَّ غَفُورٌ رَّحِيمٌ ﴿٣٣﴾

നിങ്ങൾ അവർക്ക് കൊടു (ത്തു സഹായി) ക്കുകയും ചെയ്യുവിൻ. നിങ്ങളുടെ (അടിമകളായ) യുവതികളെ-അവർ ചാരിത്ര ശുദ്ധിയെ ഉദ്ദേശിക്കുന്നപക്ഷം- നിങ്ങൾക്ക് ഐഹിക ജീവിത വിഭവം ലഭിക്കുവാനായി തോന്നിയവാസവൃത്തിക്ക് നിർബ്ബന്ധിക്കരുത്. ആരെങ്കിലും, അവരെ (അതിന്) നിർബ്ബന്ധിച്ചു ചെയ്യിക്കുന്നതായാൽ, അവരെ നിർബ്ബന്ധിച്ചതിനു ശേഷം അല്ലാഹു നിശ്ചയമായും (ആ നിർബ്ബന്ധിക്കപ്പെട്ട സ്ത്രീകൾക്ക്) പൊറുത്തുകൊടുക്കുന്നവനും, കരുണ ചെയ്യുന്നവനുമാകുന്നു.

وَلَقَدْ أَنزَلْنَآ إِلَيْكُمْ ءَايَٰتٍ مُّبَيِّنَٰتٍ وَمَثَلًا مِّنَ ٱلَّذِينَ خَلَوْا۟ مِن قَبْلِكُمْ وَمَوْعِظَةً لِّلْمُتَّقِينَ ﴿٣٤﴾

34 തീർച്ചയായും, (നിങ്ങൾക്കാവശ്യമായത്) വ്യക്തമാക്കിത്തരുന്ന പല ലക്ഷ്യങ്ങളും. നിങ്ങളുടെ മുമ്പ് കഴിഞ്ഞു പോയവരിൽനിന്നുള്ള ഉദാഹരണ (പാഠ) വും, ഭയഭക്തരായ ആളുകൾക്ക് (വേണ്ടുന്ന) ഉപദേശവും നാം നിങ്ങൾക്ക് ഇറക്കിത്തന്നിട്ടുണ്ട്.

---

33 وَلْيَسْتَعْفِفِ ചാരിത്ര്യം സംരക്ഷിച്ചുകൊള്ളട്ടെ, മാനം കത്തുകൊള്ളട്ടെ. الَّذِينَ لاَ يَجِدُونَ ലഭിക്കാത്തവർ. نِكَاحًا വിവാഹത്തെ, (വിവാഹത്തിനുള്ള വക). حَتَّى يُغْنِيَهُمُ അവർക്ക് ധന്യത നൽകുന്നതുവരെ, അവർക്ക് ഐശ്വര്യം കൊടുക്കുന്നതുവരെ. اللهُ അല്ലാഹു. مِن فَضْلِهِ അവൻെറ അനുഗ്രഹത്താൽ. وَالَّذِينَ يَبْتَغُونَ ആവശ്യപ്പെടുന്നവർ. الْكِتَابَ എഴുത്തു, എഴുതിക്കൊടുക്കുവാൻ. مِمَّا مَلَكَتْ ഉടമയാക്കിയവരിൽനിന്ന്. أَيْمَانُكُمْ നിങ്ങളുടെ വലങ്കൈകൾ. فَكَاتِبُوهُمْ നിങ്ങളവർക്ക് എഴുതി(കച്ചീട്ടെഴുതി)ക്കൊടുക്കുവിൻ. إِنْ عَلِمْتُمْ നിങ്ങൾക്കറിയാമെങ്കിൽ, നിങ്ങളറിഞ്ഞാൽ. فِيهِمْ അവരിൽ. خَيْرًا നന്മ, വല്ലനൻമയും (ഉള്ളതായി). وَآتُوهُم അവർക്ക് കൊടുക്കുകയും ചെയ്യുവിൻ. مِّن مَّالِ اللهِ അല്ലാഹുവിൻെറ സ്വത്തിൽനിന്ന്. الَّذِي آتَاكُمْ അവൻ നിങ്ങൾക്ക് തന്നിട്ടുള്ളതായ. وَلاَ تُكْرِهُوا നിങ്ങൾ നിർബ്ബന്ധിക്കരുത്, നിർബ്ബന്ധപൂർവ്വം ചെയ്യിക്കരുത്. فَتَيَاتِكُمْ നിങ്ങളുടെ യുവതികളെ(അടിമകളെ). عَلَى الْبِغَاءِ തോന്നിയവാസവൃത്തിക്ക്, തെമ്മാടിത്വത്തിന്. إِنْ أَرَدْنَ അവർ ഉദ്ദേശിക്കുന്നപക്ഷം. تَحَصُّنًا ചാരിത്രശുദ്ധി, പാതിവൃത്യം, മാനസംരക്ഷണം. لِّتَبْتَغُوا നിങ്ങൾക്ക് ലഭിക്കുവാനായി, നിങ്ങൾ തേടുന്നതിനായി. عَرَضَ الْحَيَاةِ ജീവിതത്തിൻെറ വിഭവത്തെ (വസ്തുക്കളെ). الدُّنْيَا ഐഹികമായ, ഇഹത്തിലെ. وَمَن يُكْرِههُّنَّ ആരെങ്കിലും അവരെ നിർബ്ബന്ധിക്കുന്നതായാൽ. فَإِنَّ اللهَ എന്നാൽ നിശ്ചയമായും അല്ലാഹു. مِن بَعْدِ إِكْرَاهِهِنَّ അവരെ നിർബ്ബന്ധിച്ചതിനു ശേഷം. غَفُورٌ പൊറുക്കുന്നവനാണ്. رَّحِيمٌ കരുണചെയ്യുന്നവനാണ്. 34 وَلَقَدْ أَنزَلْنَا തീർച്ചയായും നാം ഇറക്കിയിരിക്കുന്നു. إِلَيْكُمْ നിങ്ങൾക്ക്, നിങ്ങളിലേക്ക്. آيَاتٍ പല ദൃഷ്ടാന്തങ്ങളെ. مُّبَيِّنَاتٍ വ്യക്തമാക്കിത്തരുന്ന, വ്യക്തങ്ങളായ. وَمَثَلاً ഉദാഹരണവും, ഉപമയും. مِّنَ الَّذِينَ خَلَوْا കഴിഞ്ഞുപോയവരിൽ നിന്ന്. مِن قَبْلِكُمْ നിങ്ങൾക്ക് മുമ്പ്. وَمَوْعِظَةً ഉപദേശവും, സദുപദേശവും. لِّلْمُتَّقِينَ ഭയഭക്തൻമാർക്ക്, സൂക്ഷിക്കുന്നവർക്ക്.

---

ആദ്യത്തെ ആയത്തിൽ പ്രധാനമായും അഞ്ച് കാര്യങ്ങൾ അടങ്ങിയിട്ടുണ്ട്: 1) വിവാഹം കഴിപ്പാൻ സാധിക്കാതെ വരുന്നവർ, അല്ലാഹുവിൻെറ അനുഗ്രഹത്താൽ അവർക്ക് അതിന് സാധ്യത ഉണ്ടാകുന്നതുവരെ ക്ഷമ കൈകൊണ്ട് തങ്ങളുടെ ചാരിത്രശുദ്ധിക്ക് കളങ്കം വരുത്താതെ സൂക്ഷിക്കേണ്ടതാകുന്നു. ''വിവാഹത്തിന് സൗകര്യം ലഭിക്കാത്തവർ''(والذين لا يجدون نكاحا)

എന്ന് പറഞ്ഞതുകൊണ്ടുദ്ദേശ്യം, 'മഹ്ർ' കൊടുപ്പാൻ കഴിയാത്തവരാണെന്നാണ് പൊതുവിൽ പറയപ്പെടുന്നത്. മഹ്ർ കൊടുപ്പാൻ കഴിയുമെന്നിരുന്നാൽ തന്നെയും, മറ്റ് കാരണങ്ങളാൽ വിവാഹം ചെയ്വാൻ തരപ്പെടാതെ വന്നേക്കാമെന്ന് പറയേണ്ടതില്ല. അങ്ങിനെയുള്ളവർക്കും ഈ ഉപദേശം ബാധകമാണ്. ചാരിത്ര ശുദ്ധിക്ക് ഭംഗം നേരിട്ടേക്കുമോ എന്ന് സ്വയം ഭയപ്പെടുന്നവർക്ക് നബി (ﷺ) നൽകുന്ന ഉപദേശം ഇപ്രകാരമാകുന്നു:

**يا معشر الشباب من استطاع منكم الباءة فاليتزوج فانه اغض البصر واحس للفرج ومن لم يستطع فعليه با لصوم فانه له وجاء- متفق**

സാരം: ഹേ, യുവാക്കളുടെ കൂട്ടമേ! നിങ്ങളിൽ ആർക്ക് വിവാഹം ചെയ്വാൻ കഴിവുണ്ടോ അവൻ വിവാഹം ചെയ്തുകൊള്ളട്ടെ. കാരണം, അത് (വിരോധിക്കപ്പെട്ട നോട്ടത്തിൽ നിന്ന്) ദൃഷ്ടിയെ താഴ്ത്തിക്കളയുന്നതും, ഗുഹ്യസ്ഥാനത്തെ കാത്തുരക്ഷിക്കുന്നതുമാകുന്നു. ആർക്കെങ്കിലും , കഴിവില്ലാതെ വരുന്നപക്ഷം, അവൻ നോമ്പ് പിടിച്ചുകൊള്ളട്ടെ, എന്നാൽ അത് അവന് രക്ഷാമാർഗ്ഗമായിരിക്കും. (ബു: മു) സൂറത്തുന്നിസാഅ് 25ൽ സ്വതന്ത്രകളായ സ്ത്രീകളെ വിവാഹം ചെയ്യാൻ കഴിവില്ലാത്തവർ അടിമസ്ത്രീകളെ വിവാഹം കഴിച്ചുകൊള്ളുവാൻ അല്ലാഹു നിർദ്ദേശിച്ചിട്ടുണ്ട്. അതും സാധിക്കാതെ വരുമ്പോഴത്തെ സ്ഥിതിയാണ് ഇവിടെ പറഞ്ഞിട്ടുള്ളതെന്ന് മനസ്സിലാക്കാം. വിവാഹത്തിന് ആവശ്യം നേരിടുകയും, ഒരു വിധത്തിലും അത് സാധ്യമാകാതെ വരികയും ചെയ്യുന്നവരോട് ക്ഷമ കൈകൊള്ളുവാൻ കൽപിക്കുന്നതോടൊപ്പം, അങ്ങിനെ ചെയ്താൽ അല്ലാഹുവിൻെറ അനുഗ്രഹം കൊണ്ട് അവർക്കത് വഴിയെ സാധ്യമായേക്കുമെന്ന് ഒരു വാഗ്ദാനവും കൂടി ആയത്തിൽ അടങ്ങിയിരിക്കുന്നു.

2) സ്വതന്ത്രരാകുവാൻ ആഗ്രഹിക്കുന്ന അടിമകൾ ഒരു നിശ്ചിത കാലത്തിൽ ഒരു നിശ്ചിത സംഖ്യ മോചനമൂല്യമായി കൊടുത്തുതീർക്കുന്ന പക്ഷം സ്വാതന്ത്ര്യം നൽകാമെന്ന് യജമാനനും അടിമയും തമ്മിൽ ചെയ്യുന്ന കരാറിന് **مكاتبة** (സ്വാതന്ത്ര്യക്കച്ചീട്ട്) എന്ന് പറയുന്നു. ഒരു അടിമ ഈ ആവശ്യം ഉന്നയിച്ചാൽ, അത് ചെയ്തുകൊടുക്കണമെന്നാണ് ഈ ആയത്ത് ശാസിക്കുന്നത്. ഏതെങ്കിലും വിഷയത്തിൽ അടിമത്തം ഇല്ലാതാക്കി അടിമകളെ സ്വതന്ത്രരാക്കി വിടുവാൻ ഇതുപോലെ വേറെയും പലപല സന്ദർഭങ്ങളും, നിയമങ്ങളും അല്ലാഹു ഏർപ്പെടുത്തിയിട്ടുണ്ട്. യുദ്ധത്തിൽ പിടിച്ച് അടിമയാക്കപ്പെട്ടവരും നിയമാനുസൃതമായ മറ്റു രൂപത്തിൽ കൈവശത്തിലിരിക്കുന്ന അടിമകളും ഇക്കാര്യത്തിൽ വ്യത്യസ്തരല്ല. 'അവരിൽ നൻമയുള്ളതായി നിങ്ങൾക്കറിയാമെങ്കിൽ' (**ان علمتم فيهم خيرا**) എന്ന നിബന്ധന കേവലം വിപുലാർത്ഥത്തിലുള്ളതാകുന്നു. കൊടുത്തുവീട്ടാൻ നിശ്ചയിച്ച സംഖ്യ അടച്ച് തീർക്കുവാനുള്ള സന്നദ്ധതയും സൗകര്യവും മാത്രമല്ല, സ്വാതന്ത്ര്യക്കച്ചീട്ട് ആവശ്യപ്പെടുന്നവൻെറ പൊതുനൻമയും കൂടി അതിൽ പരിഗണിക്കേണ്ടതുണ്ട്.

3) അങ്ങിനെയുള്ള അടിമകൾക്ക് അവരുടെ കച്ചീട്ടിലെ നിശ്ചയപ്രകാരം മോചിതരാകുന്നതിനും, അവരുടെ വിഷമതകൾ തീർക്കുന്നതിനും ധനസഹായം ചെയ്യുമെന്ന് യജമാനൻമാരടക്കം കഴിവുള്ള എല്ലാവരോടും തുടർന്ന് കൽപിക്കുന്നു. നിശ്ചയിച്ച സംഖ്യയിൽ ഇളവുചെയ്തും, ജോലികൾ സൗകര്യപ്പെടുത്തിക്കൊടുത്തും മറ്റും യജമാനൻമാർക്ക് ഈ കൽപന സ്വീകരിക്കാവുന്നതാണ്. സ്വത്തുക്കളെല്ലാം വാസ്തവത്തിൽ അല്ലാഹുവിൻെറതാകുന്നു. അവൻ ഇഷ്ടപ്പെടുന്ന മാർഗ്ഗത്തിൽ ചിലവഴിക്കുവാനായി അത് ചിലരുടെ കൈകളിൽ അനാമത്ത് വെച്ചിരിക്കുകയാണ്. കൈവശക്കാരൻെറ ഇഷ്ടത്തിനൊത്ത് മാത്രം ചിലവാക്കുവാനുള്ളതല്ല. സാക്ഷാൽ ഉടമസ്ഥനായ അല്ലാഹു കൽപിക്കുന്ന പ്രകാരം അത് വിനിയോഗിക്കേണ്ടതുണ്ട്. അങ്ങനെ അവർ ചെയ്യുന്ന പക്ഷം അല്ലാഹു തക്കതായ പ്രതിഫലം കൊടുക്കുകയും, വീണ്ടും, പകരം നൽകികൊണ്ടിരിക്കുകയും ചെയ്യും. ആകയാൽ സ്വത്ത് കൈവശമുള്ളവർ അവരെ സഹായിക്കുന്നതിൽ പിന്നോക്കം വെക്കുവാൻ പാടില്ല. എന്നൊക്കെയാണ് **مال الله الذى اتاكم** (അല്ലാഹു നിങ്ങൾക്ക് തന്നിട്ടുള്ള അവൻെറ സ്വത്ത്) എന്ന പ്രയോഗത്തിൽ അടങ്ങിയ സൂചനകൾ.

4) ‘‘അടിമസ്ത്രീകൾ ചാരിത്രദൂഷ്യം ചെയ്വാൻ ഇഷ്ടപ്പെടാതിരിക്കെത്തന്നെ, അവർ മൂലം ഐഹികമായ വരുമാനങ്ങൾ കരസ്ഥമാക്കണമെന്ന ഉദ്ദേശ്യത്തോടുകൂടി വ്യഭിചാരം പോലെയുള്ള നീചവൃത്തികൾ ചെയ്വാൻ ചില യജമാനൻമാർ അവരുടെ അടിമകളെ നിർബ്ബന്ധിക്കരുത്. പ്രസ്തുത സ്ത്രീകൾ സ്വയംതന്നെ അതിന് അനുകൂലികളാണെങ്കിൽ അതിന് നിർബന്ധിക്കാമെന്നോ, അനുവദിക്കാമെന്നോ ഇതിൽനിന്ന് വ്യംഗ്യാർത്ഥം ഉദ്ദേശിക്കപ്പെട്ടിട്ടില്ല. ഐഹികലാഭം ഉദ്ദേശിക്കുന്നില്ലെങ്കിൽ അങ്ങിനെ ചെയ്യാമെന്നും അർത്ഥമില്ല. വ്യഭിചാരാദി ദുർവൃത്തികളെ കഴിയുന്നത്ര തടയുന്നത് ഓരോ മുസ്ലിമിൻെറയും കടമയാണ്. എന്നിരിക്കെ അതിന് നിർബ്ബന്ധിക്കുന്നത് പോകട്ടെ, മനസ്സുകൊണ്ട് അനുകൂലിക്കാൻപോലും പാടില്ലാത്തതാണ്. അവനവൻെറ ഉത്തരവാദിത്വത്തിലും, ചൊല്പടിയിലും ഇരിക്കുന്ന സ്ത്രീകളെ അതിന് നിർബ്ബന്ധിക്കുക, അതും തുച്ഛമായ ഭൗതിക വരുമാനം മോഹിച്ചു കൊണ്ടായിരിക്കുക, ഇതിലേറെ നിന്ദ്യവും, നികൃഷ്ടവുമായ മനസ്ഥിതി മറ്റെന്താണ്’’’?! ഇതാണ് ഇവിടെ ആക്ഷേപത്തിന് വിഷയമായിരിക്കുന്നത്. ഈ ആക്ഷേപം ഈ രൂപത്തിൽ അവതരിക്കുവാൻ കാരണം ‘ജഹിലിയ്യാ’ കാലത്ത് (ഇസ്ലാമിന്ന് മുമ്പ്) ചില യജമാനൻമാർ അവരുടെ അടിമകളെ ഇപ്രകാരം വ്യഭിചാരശാല നടത്തുവാൻ നിർബ്ബന്ധിച്ചിരുന്നതാകുന്നു. പലരും അങ്ങിനെ ചെയ്യതിരുന്നതായി നിവേദനം ചെയ്യപ്പെട്ടിട്ടുണ്ട്. കപടവിശ്വാസികളിൽ തലവനായിരുന്ന അബ്ദുല്ലാഹിബ്നുഉബയ്യ് തൻെറ രണ്ട് അടിമ സ്ത്രീകളെ അതിന്ന് നിർബ്ബന്ധിക്കുകയും അവർ നബി(സ)യോട് സങ്കടം ബോധിപ്പിക്കുകയും, അതിനെത്തുടർന്ന് ഈ വചനം അവതരിക്കുകയും ചെയ്തു എന്ന് മുസ്ലിം (ﷺ)അബൂദാവൂദ് (ﷺ)മുതലായവർ രേഖപ്പെടുത്തിയിരിക്കുന്നു. ഇതിൽനിന്ന് ആയത്തിൻെറ ഉദ്ദേശ്യം കൂടുതൽ സ്പഷ്ടമാകുന്നതാണല്ലോ.

5) നിഷ്ഠൂരബുദ്ധികളായ യജമാനൻമാരുടെ നിർബ്ബന്ധം മൂലം ആ പാവങ്ങൾ വല്ല നീച പ്രവൃത്തിയും ചെയ്തുപോകുന്ന പക്ഷം, അല്ലാഹു അവർക്ക് പൊറുത്തുകൊടുക്കുമെന്നും, അവൻ കരുണാനിധിയാണെന്നും അല്ലാഹു അവർക്ക് സന്തോഷവാർത്ത നൽകുന്നു. ഒഴിഞ്ഞു മാറാൻ സാധിക്കാത്ത വിധമുള്ള നിർബ്ബന്ധങ്ങൾക്ക് വിധേയമായി ചെയ്യപ്പെടുന്ന തെറ്റുകുറ്റങ്ങൾക്ക് ശിക്ഷിക്കപ്പെടുകയില്ല എന്നത് അല്ലാഹു നമുക്ക് നൽകിയിട്ടുള്ള ഒരു അനുഗ്രഹമത്രെ.

ഇങ്ങിനെ, നമ്മുടെ നൻമക്കും വിജയത്തിനും ആവശ്യമായ എല്ലാ നിയമനിർദ്ദേശങ്ങളും, ലക്ഷ്യദൃഷ്ടാന്തങ്ങളും, ഉദാഹരണ പാഠങ്ങളും, സദുപദേശങ്ങളും ഈ ഖുർആൻ മുഖേന അല്ലാഹു വിവരിച്ച് തന്നിരിക്കുന്നു. അതി മഹത്തായ ഈ അനുഗ്രഹത്തെ ഓർമ്മപ്പെടുത്തുകയാണ് 34-ാം വചനം ചെയ്യുന്നത്.

തുടർന്നുകൊണ്ട് അല്ലാഹു അവൻെറ പ്രകാശത്തിന് ഒരു ഉപമ വിവരിക്കുന്നു. ഓരോ മനുഷ്യനും തൻെറ ഈമാൻ, ബുദ്ധി, ചിന്താശക്തി, അറിവ് എന്നിവയുടെ തോതനുസരിച്ച്-അകംകണ്ണുകൊണ്ടും പുറംകണ്ണുകൊണ്ടും-കണ്ടറിയാൻ കഴിയുന്ന നിത്യവും അനർഘവുമായ ആ പ്രകാശത്തിൻെറ ഉദാഹരണചിത്രം ഹൃദയസാന്നിദ്ധ്യത്തോടുകൂടി ചിന്തിച്ച് വായിക്കുക:-

### വിഭാഗം-5

۞ ٱللَّهُ نُورُ ٱلسَّمَٰوَٰتِ وَٱلْأَرْضِ ۚ مَثَلُ نُورِهِۦ كَمِشْكَوٰةٍ فِيهَا مِصْبَاحٌ ۖ ٱلْمِصْبَاحُ فِى زُجَاجَةٍ ۖ ٱلزُّجَاجَةُ كَأَنَّهَا كَوْكَبٌ دُرِّىٌّ يُوقَدُ مِن شَجَرَةٍ

35 അല്ലാഹു ആകാശങ്ങളുടെയും ഭൂമിയുടെയും പ്രകാശമാകുന്നു. അവൻെറ പ്രകാശത്തിൻെറ ഉപമ(വിളക്ക് വെക്കുവാനുള്ള) ഒരു മാടം പോലെയാകുന്നു; അതിൽ ഒരു വിളക്കുണ്ട്; വിളക്കാകട്ടെ, ഒരു സ്ഫടികത്തിലാകുന്നു; സ്ഫടിക

مُّبَـٰرَكَةٍ زَيْتُونَةٍ لَّا شَرْقِيَّةٍ وَلَا غَرْبِيَّةٍ يَكَادُ زَيْتُهَا يُضِىٓءُ وَلَوْ لَمْ تَمْسَسْهُ نَارٌ ۚ نُّورٌ عَلَىٰ نُورٍ ۗ يَهْدِى ٱللَّهُ لِنُورِهِۦ مَن يَشَآءُ ۚ وَيَضْرِبُ ٱللَّهُ ٱلْأَمْثَـٰلَ لِلنَّاسِ ۗ وَٱللَّهُ بِكُلِّ شَىْءٍ عَلِيمٌ ﴿٣٥﴾

മാകട്ടെ, അതൊരു രത്നമയമായ(പ്രശോഭിത) നക്ഷത്രംപോലെയിരിക്കുന്നു! അനുഗ്രഹീതമായ ഒരു വൃക്ഷത്തിൽ നിന്ന്-പൗരസ്ത്യവുമല്ല, പാശ്ചാത്യവുമല്ലാത്ത ഒലീവുവൃക്ഷത്തിൽനിന്നു (ഉള്ള എണ്ണയാൽ)-അത് കത്തിക്കപ്പെടുന്നു; അതിൻെറ[വൃക്ഷത്തിൻെറ] എണ്ണ-അതിനെ തീ സ്പർശിച്ചിട്ടില്ലെങ്കിൽപോലും-(സ്വയം) വെളിച്ചം നൽകുമാറാകുന്നതാണ്!- (അങ്ങിനെ) പ്രകാശത്തിനുമേൽ പ്രകാശം! അല്ലാഹു, അവൻ ഉദ്ദേശിക്കുന്നവരെ അവൻെറ പ്രകാശത്തിലേക്ക് മാർഗ്ഗദർശനം ചെയ്യുന്നു. അല്ലാഹു ജനങ്ങൾക്ക് ഉപമകളെ വിവരിച്ചു കൊടുക്കുകയും ചെയ്യുന്നു. അല്ലാഹു എല്ലാ കാര്യങ്ങളെക്കുറിച്ചും അറിയുന്നവനുമാണ്

فِى بُيُوتٍ أَذِنَ ٱللَّهُ أَن تُرْفَعَ وَيُذْكَرَ فِيهَا ٱسْمُهُۥ يُسَبِّحُ لَهُۥ فِيهَا بِٱلْغُدُوِّ وَٱلْـَٔاصَالِ ﴿٣٦﴾

36 ചില വീടുകളിലാകുന്നു (അത്): അവ ഉയർത്തപ്പെടുവാനും, അവയിൽവെച്ച് തൻെറ നാമം സ്മരിക്കപ്പെടുവാനും അല്ലാഹു ഉത്തരവ് നൽകിയിരിക്കുന്നു (അങ്ങിനെയുള്ള വീടുകളിലാണ് ആ വിളക്കുള്ളത്) അവയിൽ വെച്ച് രാവിലെയും, സന്ധ്യാസമയങ്ങളിലും അവന് മഹത്വപ്രകീർത്തനം[തസ്ബീഹ്] ചെയ്യപ്പെട്ടുകൊണ്ടിരിക്കുന്നു;-

رِجَالٌ لَّا تُلْهِيهِمْ تِجَـٰرَةٌ وَلَا بَيْعٌ عَن ذِكْرِ ٱللَّهِ وَإِقَامِ ٱلصَّلَوٰةِ وَإِيتَآءِ ٱلزَّكَوٰةِ ۙ يَخَافُونَ يَوْمًا تَتَقَلَّبُ فِيهِ ٱلْقُلُوبُ وَٱلْأَبْصَـٰرُ ﴿٣٧﴾

37 ചില ആളുകൾ: അല്ലാഹുവിൻെറ സ്മരണ, നമസ്കാരം നിലനിറുത്തൽ, സകാത്ത് കൊടുക്കൽ എന്നിവയിൽ നിന്ന് കച്ചവടമാകട്ടെ, വ്യാപാരമാകട്ടെ, അവരെ മിനക്കെടുത്തുകയില്ല! (അങ്ങിനെയുള്ളവരാണ് തസ്ബീഹ് നടത്തുന്നത്;) - ഹൃദയങ്ങളും, ദൃഷ്ടികളും അവതാളത്തിലായിപ്പോകുന്ന ഒരു ദിവസത്തെ [ഖിയാമത്തുനാളിനെ]അവർ ഭയപ്പെട്ടുകൊണ്ടിരിക്കുന്നു-;

لِيَجْزِيَهُمُ ٱللَّهُ أَحْسَنَ مَا عَمِلُوا۟ وَيَزِيدَهُم مِّن فَضْلِهِۦ ۗ وَٱللَّهُ يَرْزُقُ مَن يَشَآءُ بِغَيْرِ حِسَابٍ ﴿٣٨﴾

38 അവർ പ്രവർത്തിക്കുന്നതിൽ നല്ലതിന് അല്ലാഹു അവർക്ക് പ്രതിഫലം നൽകുവാനും, അവൻെറ അനുഗ്രഹത്തിൽ നിന്ന് അവർക്ക് വർദ്ധിപ്പിച്ചു കൊടുക്കുവാനും വേണ്ടിയത്രെ (അവരത് ചെയ്യുന്നത്). അല്ലാഹുവാകട്ടെ, അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ കണക്കില്ലാതെ കൊടുത്തരുളുന്നതാകുന്നു.

---

35 اللهُ അല്ലാഹു. نُورُ السَّمَاوَاتِ ആകാശങ്ങളുടെ പ്രകാശമാകുന്നു. وَالْأَرْضِ ഭൂമിയുടെയും. مَثَلُ نُورِهِ

അവൻെറ പ്രകാശത്തിൻെറ ഉപമ. كَمِشْكَاةٍ ഒരു മാടം (ചുമർ പൊത്തു) പോലെയാണ്. فِيهَا അതിലുണ്ട്. مِصْبَاحٌ ഒരു വിളക്ക്. الْمِصْبَاحُ വിളക്ക്. فِي زُجَاجَةٍ ഒരു സ്ഫടികത്തിലാണ്, പളുങ്കിലാണ്. الزُّجَاجَةُ പളുങ്കു. كَأَنَّهَا كَوْكَبٌ അത് ഒരു നക്ഷത്രംപോലെയിരിക്കുന്നു. دُرِّيٌّ രത്നമയമായ, രത്നം പോലെയുള്ള, മുത്തുമയമായ. يُوقَدُ അത് കത്തിക്കപ്പെടുന്നു. مِن شَجَرَةٍ ഒരു മരത്തിൽനിന്ന്, ഒരു വൃക്ഷത്താൽ. مُّبَارَكَةٍ അനുഗ്രഹീതമായ. زَيْتُونَةٍ അതായത് ഒരു സൈത്തൂൻ (ഓലീവ്) മരത്തിൽനിന്ന്. لَّا شَرْقِيَّةٍ പൗരസ്ത്യമല്ലാത്ത, കിഴക്കുള്ളതല്ലാത്ത. وَلَا غَرْبِيَّةٍ പാശ്ചാത്യവുമല്ലാത്ത, പടിഞ്ഞാറുള്ളതുമല്ലാത്ത. يَكَادُ ആകുമാറാകും. زَيْتُهَا അതിൻെറ എണ്ണ. يُضِيءُ വെളിച്ചം നൽകും, ശോഭിക്കു(മാറാകും). وَلَوْ لَمْ تَمْسَسْهُ അതിനെ സ്പർശിച്ചിട്ടില്ലെങ്കിലും. نَارٌ തീ, അഗ്നി. نُّورٌ പ്രകാശം. عَلَىٰ نُورٍ പ്രകാശത്തിനുമേൽ, പ്രകാശത്തിൽകൂടി. يَهْدِي اللَّهُ അല്ലാഹു മാർഗ്ഗദർശനം നൽകുന്നു. لِنُورِهِ അവൻെറ പ്രകാശത്തിലേക്ക്. مَن يَشَاءُ അവൻ ഉദ്ദേശിക്കുന്നവരെ. وَيَضْرِبُ اللَّهُ അല്ലാഹു വിവരിച്ചുകൊടുക്കയും ചെയ്യുന്നു. الْأَمْثَالَ ഉപമകളെ, ഉദാഹരണങ്ങളെ. لِلنَّاسِ ജനങ്ങൾക്ക്, മനുഷ്യർക്ക്. وَاللَّهُ അല്ലാഹു. بِكُلِّ شَيْءٍ എല്ലാ കാര്യത്തെക്കുറിച്ചും. عَلِيمٌ അറിയുന്നവനാണ്. 36 فِي بُيُوتٍ ചില വീടുകളിലാണ്. أَذِنَ اللَّهُ അല്ലാഹു ഉത്തരവ് നൽകിയിരിക്കുന്നു. أَن تُرْفَعَ അവ ഉയർത്തപ്പെടുവാൻ. وَيُذْكَرَ സ്മരിക്കപ്പെടുവാനും, കീർത്തനം ചെയ്യപ്പെടുവാനും. فِيهَا അവയിൽവെച്ച്. اسْمُهُ തൻെറ നാമം. يُسَبِّحُ തസ്ബീഹ് (മഹത്വപ്രകീർത്തനം) ചെയ്യപ്പെടുന്നു. لَهُ അവന്ന്. فِيهَا അവയിൽവെച്ച്. بِالْغُدُوِّ രാവിലെ, കാലത്ത്. وَالْآصَالِ സന്ധ്യാസമയങ്ങളിലും, വൈകുന്നേരവും. 37 رِجَالٌ ചില പുരുഷൻമാർ, ആളുകൾ. لَّا تُلْهِيهِمْ അവരെ മിനക്കെടുത്തുക (ശ്രദ്ധവിടുത്തുക)യില്ല. تِجَارَةٌ കച്ചവടം (ആകട്ടെ). وَلَا بَيْعٌ വ്യാപാരവും ഇല്ല, വ്യാപാരമാകട്ടെ(ഇല്ല). عَن ذِكْرِ اللَّهِ അല്ലാഹുവിൻെറ സ്മരണയിൽനിന്ന്. وَإِقَامِ الصَّلَاةِ നമസ്കാരം നിലനിറുത്തുന്നതിൽനിന്നും. وَإِيتَاءِ الزَّكَاةِ സകാത്തു കൊടുക്കുന്നതിൽ നിന്നും. يَخَافُونَ അവർ ഭയപ്പെടുന്നു. يَوْمًا ഒരു ദിവസത്തെ. تَتَقَلَّبُ അവതാളത്തിലാകുന്നു, മറിഞ്ഞുപോകുന്നു. فِيهِ അതിൽ. الْقُلُوبُ ഹൃദയങ്ങൾ. وَالْأَبْصَارُ ദൃഷ്ടികളും, കണ്ണുകളും. 38 لِيَجْزِيَهُمُ അവർക്ക് പ്രതിഫലം നൽകുവാൻവേണ്ടി. اللَّهُ അല്ലാഹു. أَحْسَنَ വളരെ നല്ലതിന്നു. مَا عَمِلُوا അവർ പ്രവൃത്തിക്കുന്നതിൽ. وَيَزِيدَهُم അവർക്ക് അവൻ വർദ്ധിപ്പിക്കുവാനും. مِّن فَضْلِهِ അവൻെറ അനുഗ്രഹത്താൽ, അനുഗ്രഹത്തിൽനിന്ന്. وَاللَّهُ അല്ലാഹു. يَرْزُقُ അവൻ കൊടുത്തരുളുന്നു. مَن يَشَاءُ അവൻ ഉദ്ദേശിക്കുന്നവർക്ക്. بِغَيْرِ حِسَابٍ കണക്കില്ലാതെ.

---

**مشكاة** (മാടം) കൊണ്ട് ഉദ്ദേശ്യം ചുവരുകളിലും മറ്റും തിരിവിളക്കുകൾ വെക്കുന്നതിന് ഉണ്ടാക്കപ്പെടുന്ന പൊത്താകുന്നു. പരിഷ്കരിച്ച മണ്ണെണ്ണ വിളക്കുകളും, വൈദ്യുത വിളക്കുകളുമെല്ലാം നടപ്പിൽ വരുന്നതിന് മുമ്പ്, കാറ്റുമൂലം വിളക്ക് കെട്ടുപോകാതിരിപ്പാനും, വെളിച്ചം ശരിക്ക് കാണുവാനുമായിരുന്നു ഇവ ഉണ്ടാക്കപ്പെട്ടിരുന്നത്. 'പൗരസ്ത്യവും, പാശ്ചാത്യവുമല്ലാത്ത'– അല്ലെങ്കിൽ കിഴക്കും പടിഞ്ഞാറുമുളളതല്ലാത്ത 'ഒലീവ്'' (زيتونة لاشرقية ولا غربية) എന്ന് പറഞ്ഞതിനെ പണ്ഡിതൻമാർ പലതരത്തിൽ വ്യാഖ്യാനിച്ചു കാണുന്നു. പൗരസ്ത്യവും പാശ്ചാത്യവുമല്ലാത്ത സീനാ പ്രദേശങ്ങളിൽ വളരുന്നത്, കിഴക്കുനിന്നും പടിഞ്ഞാറുനിന്നും വെയിൽ കൊളളാവുന്ന സ്ഥലത്തുളളത്, സാധാരണ നാടുകളിലൊന്നും കാണപ്പെടാത്ത തരത്തിലുളളത്, എന്നിങ്ങിനെ വ്യത്യസ്തമായ വ്യാഖ്യാനങ്ങൾ നൽകപ്പെട്ടുകാണാം. ഏതഭിപ്രായം എടുത്താലും ശരി, അസാധാരണവും ഉയർന്ന ജാതിയുമായ ഒരു തരം സൈത്തൂൽ (ഒലീവ് മരത്തിൽ) നിന്ന് എടുക്കപ്പെടുന്ന വിശേഷതരം എണ്ണകൊണ്ടാണ് ആ വിളക്ക് കത്തിക്കപ്പെടുന്നത് എന്ന് സാരമാകുന്നു. ''ഉയർത്തപ്പെടുവാനും തൻെറ നാമം സ്മരിക്കപ്പെടുവാനും അല്ലാഹു അനുവാദം നൽകിയ വീടുകൾ'' എന്ന് പറഞ്ഞത് അല്ലാഹുവിൻെറ പളളികളാണ്. അവ വന്ദിക്കപ്പെടേണ്ടതും, അല്ലാഹുവിൻെറ 'ദിക്റി'നുവേണ്ടി സ്ഥാപിക്കപ്പെട്ടതുമാണല്ലോ.

ഹൃദയമുളളവക്ക് ചിന്തിക്കുവാനും, കണ്ണുളളവർക്ക് കാണുവാനും, കാതുളളവർക്ക് കേൾക്കുവാനും സത്യാന്വേഷികൾക്ക് കാര്യം മനസ്സിലാക്കുവാനും, ഭാഗ്യവാൻമാർക്ക് വിജയം സിദ്ധിക്കുവാനും മതിയായ പ്രകൃതിദൃഷ്ടാന്തങ്ങൾ, ദിവ്യലക്ഷ്യങ്ങൾ, വേദപ്രമാണങ്ങൾ,

പ്രവാചകാദ്ധ്യാപനങ്ങൾ ആദിയായവ മുഖേന ആകാശഭൂമിയിലുള്ളവർക്കെല്ലാം സത്യപ്രാകാശം നൽകിയവൻ അല്ലാഹുവത്രെ. ദുർമാർഗ്ഗത്തിൽനിന്ന് സൻമ്മാർഗ്ഗത്തിലേക്കും, ദൗർഭാഗ്യത്തിൽ നിന്ന് സൗഭാഗ്യത്തിലേക്കും, പരാജയത്തിൽനിന്ന് വിജയത്തിലേക്കും, അജ്ഞാനാന്ധകാരത്തിൽ നിന്ന് വിജ്ഞാന വെളിച്ചത്തിലേക്കും, പരിഭ്രമത്തിൽനിന്ന് ശാന്തിയിലേക്കും വെളിച്ചം നൽകുന്ന പ്രകാശം അല്ലാഹുവിമേതത്രെ. ശരീരത്തിനും, ആത്മാവിനും, മനസ്സിനും, കണ്ണിനും വെളിച്ചം നൽകുന്നതും ആ പ്രകാശം തന്നെ. സകലചരാചരങ്ങൾക്കും അതതിൻെറ ആകൃതവും പ്രാകൃതവുമായ സവിശേഷതകളിലേക്ക് മാർഗ്ഗദർശനം നൽകുന്ന വെളിച്ചവും അവനിൽ നിന്നു തന്നെ. സൂര്യനും, സൂര്യനെ വെല്ലുന്ന കോടാനുകോടി നക്ഷത്രലോകങ്ങൾക്കും വെളിച്ചം നൽകുന്നതും, പരമാണുവിലെ പരമരഹസ്യത്തിലേക്ക് വെളിച്ചം കാട്ടുന്നതും അതേപ്രകാശം ഒന്നുതന്നെ. അതെ, അഖിലാണ്ഡവും, അഖില വസ്തുക്കളും ആ പ്രാകാശത്തിനാൽ മാത്രം പ്രാകാശിതമാകുന്നു. എവിടെ, എന്ത്, എങ്ങിനെ, അന്ധകാരമയമല്ലാതിരിക്കുന്നുവോ അവിടെ, അത്, അപ്രകാരം പ്രകാശമയമാകുന്നത് ആ പ്രകാശത്താൽ മാത്രമായിരിക്കും. എല്ലാം അല്ലാഹുവിൻെറ പ്രകാശം! അവനത്രെ ആകാശഭൂമികളുടെ പ്രകാശം! الله نور السموات والارض

അളന്നോ, മറ്റോ കണക്കാക്കാവതല്ല, അവൻെറ പ്രകാശം. അതിൻെറ പ്രഭയും പ്രഭാവവും ഭാവനക്കതീതമാകുന്നു. ക്അപ്തത്തിന് ഒരിക്കലും അത് വിധേയമല്ല. ബുദ്ധിക്കോ യുക്തിക്കോ അതിനെ തിട്ടപ്പെടുത്തുകയും സാധ്യമല്ല. ഖുർആൻെറ അവതരണകാലത്തെ പരിതസ്ഥിതികളെ കണക്കിലെടുത്തുകൊണ്ട്, പരിമിതവും സുപരിചിതവുമായ ചില വസ്തുക്കളോട് ഉദാഹരിച്ചു കൊണ്ട് ഒരു ഉപമ പറയുകയാണെങ്കിൽ-അഥവാ ഓരോരുവൻെറ മനസ്സാന്നിദ്ധ്യത്തിൻെറയും, മനോവികാസത്തിൻെറയും തോതനുസരിച്ച് ഗ്രഹിക്കാവുന്ന ഒരു ചിത്രീകരണം നൽകുകയാണെങ്കിൽ-അതിനെ വിളക്ക് വെച്ചിട്ടുള്ള ഒരു മാടത്തോട് ഉപമിക്കാവുന്നതാണ്. مثل نوره كمشكوة فيها مصباح

വിളക്ക് മാടത്തിലായതുകൊണ്ട് കാററിനാലോ മറേറാ കെട്ടുപോകയില്ല. അതിൻെറ വെളിച്ചനാളം ചരിഞ്ഞും വളഞ്ഞും കൊണ്ടിരിക്കയുമില്ല. വേണ്ട സ്ഥലത്തേക്കു നേർക്കുനേരെ, ശോഭയോടെ, പ്രകാശം നൽകിക്കൊണ്ടിരിക്കും. എന്നാൽ, മാടം, കേവലം സാധാരണ മാടമല്ല. കാരണം, അതിലെ വിളക്ക് ഒരു പ്രത്യേക തരം വിളക്കാകുന്നു. ആ വിളക്ക് ഒരു സ്ഫടികത്തിലാണുള്ളത്. المصباح في زجاجة അതിനാൽ, വിളക്കിന് ഭദ്രതയും, ശോഭയും, അഴകും-എല്ലാം തന്നെ -ഒരുപോലെ ഒത്തിണങ്ങിയിരിക്കുകയാണ്. ഈ സ്ഫടികമാകട്ടെ, സാധരണമായ പളുങ്കേ, ചിമ്മിനിയോ അല്ല; മിന്നിത്തിളങ്ങി പ്രശോഭിതമായികൊണ്ടിരിക്കുന്ന നക്ഷത്രം പോലെയിരിക്കുന്നു! الزجاجة كأنها كوكب അത് സ്വയം തന്നെ അത്രമേൽ ശോഭാപൂരിതമത്രെ. എന്നിരിക്കെ, അതിൽ വിളക്കു കൂടി ഉണ്ടായാലുള്ള അവസ്ഥ പറയേണ്ടതുണ്ടോ?!

വിളക്ക് കത്തിക്കുവാൻ ഉപയോഗിച്ച എണ്ണയാകട്ടെ, ഏറ്റവും വിശേഷപ്പെട്ട ഒലീവെണ്ണ. സാധാരണ ഒലീവ് വൃക്ഷത്തിൽ നിന്നുള്ളതല്ല. പരിശുദ്ധ താഴ്വരയിൽ (بالوادى المقدس)വളരുന്നതും, സീനാമലയിൽനിന്ന് ഉല്പാദിക്കുന്നതും (شجرة تخرج من طور سيناء) സകലഅംശങ്ങളും ഉപയോഗപ്രദവുമായ ഒരുസവിശേഷ വൃക്ഷമാണത്. പടിഞ്ഞാറൻ പ്രദേശങ്ങളിലോ കിഴക്കൻ പ്രദേശങ്ങളിലോ ഒന്നുംതന്നെ അത്തരം വൃക്ഷം കാണപ്പെടുകയില്ല. ചുരുക്കിപ്പറഞ്ഞാൽ, ആ വിളക്ക് കത്തിക്കപ്പെടുന്നത്-അഥവാ അതിനുള്ള എണ്ണ എടുക്കുന്നത്-പൗരസ്ത്യവും പാശ്ചാത്യവുമല്ലാത്ത അനുഗ്രഹീതമായ ഒലീവുവൃക്ഷത്തിൽനിന്നാകുന്നു. يوقد من شجرة مباركة زيتونة لا شرقية ولا غربية സാധാരണ എണ്ണ വിളക്കുകളും വാതകവിളക്കുകളും കത്തിക്കുവാൻ തീ കൂടാതെ കഴിയുകയില്ല. വൈദ്യുത വിളക്കാകട്ടെ-- എണ്ണയും തീയും ആവശ്യമില്ലെങ്കിലും-അതിനും രണ്ട് വസ്തുക്കൾ തമ്മിൽ സംബന്ധിക്കേണ്ടതുണ്ട്. (*) നമ്മുടെ

* അഥവാ ജനനശക്തിയും ഹനനശക്തിയും കൂടി الابحانى والسلبى അല്ലെങ്കിൽ Positive & Negative സമ്മേളി

വിളക്ക് ഇക്കാര്യത്തിലും വ്യത്യസ്തമാണ്. അതിലെ എണ്ണ തീ സ്പർശിച്ചില്ലെങ്കിൽപോലും, സ്വയം തന്നെ വെളിച്ചം നൽകുമാറാകുന്നതാണ്! يكاد زيتها يضيئ ولو لم تمسسه نار ആകയാൽ അത് മറ്റുള്ളതിനെ കരിച്ചുകളയുകയില്ല. വായുകിട്ടാത്തപക്ഷം ശോഭിക്കാതിരിക്കുകയുമില്ല. കാരണം, അത് സാധാരണമായ തീ വെളിച്ചമല്ല-പ്രാകാശത്തിൻമേൽ പ്രകാശമാണ്! نور على نور

ആകാശങ്ങളും, ഭൂമിയുമെല്ലാം പ്രശോഭിതമാക്കിയ ആ പ്രാകാശത്തെ--യാഥാർത്ഥ്യവും, വണ്ണവലിപ്പവും ഭാവനകൊണ്ട് നിർണ്ണയിക്കുക സാധ്യമല്ലാത്ത ആ മഹത്തായ പ്രകാശത്തെ—-- അതിൻെറ ശരിക്കുശരിയും, സസൂക്ഷ്മവുമായ രൂപത്തിൽ മനസ്സിലാക്കുവാൻ അല്ലാഹുവിനല്ലാതെ ആർക്കാണ് സാധിക്കുക?! അല്ലാഹുവിൻെറ അനുഗ്രഹവും മാർഗ്ഗദർശനവും ആർക്ക് ലഭിക്കുന്നുവോ അവർക്ക് മാത്രമേ അത് ആസ്വദിക്കുവാൻ സാധിക്കുകയുള്ളു. അതെ, അല്ലാഹു അവൻ ഉദ്ദേശിക്കുന്നവരെ അവൻെറ പ്രകാശത്തിലേക്ക് മാർഗ്ഗദർശനം ചെയ്യുന്നു! يهدى الله لنوره من يشاء ഈ മഹാ പ്രകാശത്തെപ്പറ്റി ഉപമാരൂപത്തിൽ ചിത്രീകരിച്ച് കാണിക്കപ്പെടുവാൻ മാത്രമേ മനുഷ്യബുദ്ധി പ്രാപ്തമാകുകയുള്ളു. അതുകൊണ്ട് മനുഷ്യന് ചിന്തിച്ച് മനസ്സിലാക്കുവാനായി ഖുർആനിൽ ധാരാളം ഉപമകളും ഉദാഹരണങ്ങളും അല്ലാഹു വിവരിച്ച് കൊടുക്കുന്നു. يضرب الله الامثال للناس മനുഷ്യരുടെ എല്ലാ സ്ഥിതിഗതികളുമടക്കം സകലകാര്യങ്ങളും അല്ലാഹു അറിയുന്നവനാണ്. والله بكل شيئ عليم ആർക്കെല്ലാമാണ് അവൻെറ മാർഗ്ഗദർശനം ഉപയോഗപ്പെടുക, ആരെല്ലാമാണ് അതിനെ നിരസിച്ചു കളയുക, ആരെല്ലാമാണ് അതുമൂലം വിജയികളായിത്തീരുക എന്നിവയും അവൻ അറിയുന്നു.

ഇവിടെ വിളക്കുമാടത്തോട് സാദൃശ്യപ്പെടുത്തപ്പെട്ടിട്ടുള്ളത് സത്യവിശ്വാസികളുടെ ഹൃദയവും, വിളക്കിനോട് ഉപമിക്കപ്പെട്ടിരിക്കുന്നത് ഖുർആൻെറ മാർഗ്ഗദർശനവുമാണെന്നാണ് ഇബ്നു അബ്ബാസ് (ﷺ), ഉബയ്യുബ്നു കഅ്ബ് (ﷺ)മുതലായവർ പറഞ്ഞിട്ടുള്ളത്. ഈ അടിസ്ഥാനത്തിൽ, മുൻഗാമികളായ ഖുർആൻ വ്യാഖ്യാതാക്കളിൽ പ്രമുഖനായ ഇമാം ഇബ്നു ജരീർ (ﷺ)ഈ ഉപമയെ വിവരിച്ച് കാണാം. അതിൻെറ ചുരുക്കസാരം ഇപ്രകാരം മനസ്സിലാക്കാം: ''സ്ഫടികം പോലെ തെളിഞ്ഞും, കറപിടിക്കാതെയും സത്യവിശ്വാസിയുടെ നെഞ്ചിനകത്ത് നിലകൊള്ളുന്ന പ്രശോഭിതമായ ഹൃദയം--അതിൻെറ നേരായ ചിന്താഗതിയും, ബോധപൂർവ്വകമായ വിശ്വാസദാർഢ്യവും നിമിത്തം--സ്വയംതന്നെ നേർമാർഗ്ഗത്തിൻെറ പ്രകാശത്തിലേക്ക് നീങ്ങിക്കൊണ്ടിരിക്കും. അതോടുകൂടി, വ്യക്തങ്ങളായ തെളിവുകളും ലക്ഷ്യങ്ങളുമാകുന്ന ഖുർആൻെറ സന്ദേശങ്ങൾ ലഭിക്കുമ്പോൾ അത് കൂടുതൽ കൂടുതൽ പ്രാകാശമയമായിത്തീരുന്നു. അതെ പ്രകാശത്തിന്നുമേൽ പ്രകാശവും, സൻമാർഗ്ഗത്തിന്നുമേൽ സൻമാർഗ്ഗവും!'' ഈ ചിത്രീകരണം തുടർന്നുള്ള ആയത്തിലേക്ക് കൂടുതൽ വെളിച്ചം നൽകുന്നതാണെന്ന് കാണാം.

മേൽ വിവരിച്ച വിളക്ക് സ്ഥിതിചെയ്യുന്നതും, പ്രകാശം പരത്തികൊണ്ടിരിക്കുന്നതുമായ സ്ഥലം ഏതാണ്? 'അല്ലാഹുവിൻെറ വീടുകൾ' (بيوت الله) എന്ന പേരുകൊണ്ട് ബഹുമാനിക്കപ്പെട്ട പള്ളികളാണത്. അവ നിർമ്മിക്കപ്പെടുവാനും, വന്ദിക്കപ്പെടുവാനും, തൻെറ നാമം അതിൽവെച്ച് കീർത്തിക്കപ്പെടുവാനും, ഓർമ്മിക്കപ്പെടുവാനും തൻെറ ആരാധനാകർമ്മങ്ങൾ മുഖേന അലങ്കരിച്ച് ഉന്നതപ്പെടുത്തുവാനും അല്ലാഹു ഉത്തരവിട്ടിരിക്കുന്നു. ''അല്ലാഹുവിൻെറ പ്രീതിയെ ഉദ്ദേശിച്ചു കൊണ്ട് ആരെങ്കിലും ഒരു പള്ളി സ്ഥാപിക്കുന്നതായാൽ അവന് സ്വർഗ്ഗത്തിൽ അതുപോലെയുള്ളതൊന്ന് അല്ലാഹു നിർമ്മിച്ച് കൊടുക്കുന്നതാണ്.'' എന്ന് നബി (ﷺ) തിരുമേനിയും അരുളിചെയ്തിരിക്കുന്നു (*) അങ്ങനെ, ഉയർത്തപ്പെടുവാനും, അല്ലാഹുവിൻെറ നാമം കീർത്തിക്കേണ്ടതുണ്ട്.

* ഹദീസ് ഇതാണ്: من بنى مسجدا يبتغى به وجه الله له مثله فى الجنة – متفق

ക്കപ്പെടുവാനും അല്ലാഹു അനുമതി കൊടുത്തിട്ടുള്ള ഭവനങ്ങളിലാണ് അതുള്ളത്.
في بيوت اذن الله ان ترفع ويذكر فيها اسمه

പ്രസ്തുത പള്ളികളാകട്ടെ, ജനപ്പെരുമാറ്റമില്ലാതെ ശൂന്യമായിക്കിടക്കുന്നവയല്ല; വെള്ളിയാഴചയിലോ, മറ്റോ മാത്രം തുറക്കപ്പെടുന്നവയുമല്ല; വിളക്കിൻെറ പ്രകാശം നിത്യവും തന്നെ അവിടെ ആസ്വദിക്കപ്പെടുന്നുണ്ട്. രാവിലെയും വൈകുന്നേരവും-സദായ്പ്പോഴും-അതിൽവെച്ച് അല്ലാഹുവിൻെറ സ്തോത്രകീർത്തനങ്ങൾ നടത്തപ്പെടുന്നുണ്ട്. يسبح له فيها بالغدو والاصال ഈ വിശുദ്ധ കീർത്തനങ്ങൾ നടത്തുന്ന ആളുകളോ അവർക്ക് വേറെ ജോലികളൊന്നും ഇല്ലാത്തതുകൊണ്ട് അതിന് മിനക്കെട്ടിരിക്കുകയല്ല. അവർക്ക് മക്കളും കുടുംബങ്ങളുമുണ്ട്. അവർക്കുവേണ്ടി--തങ്ങൾക്കുവേണ്ടിത്തന്നെയും--കച്ചവടം, വ്യാപാരം മുതലായ ജോലിത്തിരക്കുകളും അവർക്കുണ്ട്. ''ഹേ, വിശ്വസിച്ചിട്ടുള്ളവരേ! നിങ്ങളുടെ സ്വത്തുക്കളും, നിങ്ങളുടെ മക്കളും അല്ലാഹുവിൻെറ സ്മരണയിൽനിന്ന് നിങ്ങളെ മിനക്കെടുത്തിക്കളയരുത്.'' എന്നും(സൂ: മുനാഫിഖൂൻ 9.) മറ്റുമുള്ള തിരുവചനങ്ങളെ തികച്ചും, അവർ അനുസരിച്ച് വരുകയാണ്. ആകയാൽ കച്ചവടമാകട്ടെ, വ്യാപാരമാകട്ടെ, അല്ലാഹുവിൻെറ സ്മരണയിൽനിന്നും, നമസ്കാരം നിലനിറുത്തുന്നതിൽനിന്നും, സകാത്ത് കൊടുക്കുന്നതിൽനിന്നും മിനക്കെടുത്താത്ത--മുടക്കിക്കളയാത്ത--ആളുകളാണ് അവർ. رجال لا تلهيهم تجارة ولا بيع عن ذكر الله واقام الصلوة وايتاء الزكوة

അവർ, അല്ലാഹുവിൻെറ സ്മരണയിലും, നമസ്കാരാദി പുണ്യകർമ്മങ്ങളിലും വ്യാപൃതരാകുവാനും, ദാനധർമ്മങ്ങളിൽ താൽപര്യമുള്ളവരായിരിക്കുവാനും കാരണമെന്ത്? കേവലം ചില ആചാരങ്ങളെന്ന നിലക്കോ, ജനമദ്ധ്യെ പേര് ലഭിക്കുവാനോ ഒന്നുമല്ല അവരങ്ങിനെ ചെയ്യുന്നത്. ഒരു ദിവസം വരുവാനുണ്ട്: അന്ന് മനുഷ്യൻെറ സകലകർമ്മങ്ങളെപ്പറ്റിയും അല്ലാഹുവിൻെറ മുമ്പിൽ വിചാരണ ചെയ്യപ്പെടും, അവരവർ ചെയ്ത സൽക്കർമ്മങ്ങളല്ലാതെ അന്ന് ആർക്കും ഉപയോഗപ്പെടുകയില്ല, എന്നൊക്കെ അവർക്ക് ബോധമുണ്ട്. ആ ദിവസത്തിൻെറ ഭയങ്കരത നിമിത്തം ഹൃദയങ്ങളും ദൃഷ്ടികളുമെല്ലാം പേടിച്ചു വിറച്ച് നിലതെറ്റി അവതാളപ്പെട്ടുപോകുന്നതാണ്. ആ ദിവസത്തെ അവർ ഭയപ്പെടുകയാണ്. يخافون يوما تتقلبفيه القلوب والابصار ഇതാണ് അതിന് കാരണം. എന്നാൽ വെറും ഭയം നിമിത്തം അവരങ്ങിനെ ചെയ്തുവരുവാൻ നിർബ്ബന്ധിതരായിത്തീർന്നുവെന്നല്ലാതെ, മറ്റൊരു കാര്യലഭ്യവും അവർക്കുതുമൂലം പ്രതീക്ഷിക്കുവാനില്ലേ? നിശ്ചയമായും ഉണ്ട്: അന്നത്തെ ദിവസം ശിക്ഷയിൽനിന്ന് ഒഴിവായിക്കിട്ടുക മാത്രമല്ല, വമ്പിച്ച പ്രതിഫലവും അവർക്ക് ലഭിക്കുന്നതാണ്. അതവർ പ്രതീക്ഷിക്കുകയും ചെയ്യുന്നു. അവർ പ്രവർത്തിക്കുന്ന സല്ക്കർമ്മങ്ങൾക്ക് അല്ലാഹു പ്രതിഫലം നൽകുവാനും, അവൻെറ വകയായി അവൻെറ അനുഗ്രഹം വർദ്ധിപ്പിച്ച് കൊടുക്കുവാനും വേണ്ടിയാണ് അവർ അതനുഷ്ഠിക്കുന്നത്. يجزيهم الله احسن ما عملوا ويزيدهم من فضله അതിനാൽ, ആ ദിവസത്തിൻെറ ഭയം മാത്രമല്ല, ആവേശവും, പ്രതീക്ഷയും കൂടിയാണ് അവരെ അതിന് പ്രേരിപ്പിക്കുന്നത്.

അല്ലാഹുവാകട്ടെ, അവർ ഉദ്ദേശിക്കുന്ന ആളുകൾക്ക് കണക്കില്ലാതെ നൽകുന്നതുമാകുന്നു. والله يرزق من يشاء بغير حساب എന്നിരിക്കെ, അവർക്ക് അവൻെറ പക്കൽനിന്ന് എന്തുതന്നെ പ്രതീക്ഷിച്ചുകൂടാ?! അല്ലാഹുവേ! നിൻെറ കണക്കറ്റ അനുഗ്രഹത്താൽ, ഞങ്ങളുടെ മേൽ ദയവുണ്ടായി, ഞങ്ങളെയെല്ലാം നിൻെറ ഇത്തരം സദ്‌വൃത്തരായ അടിയാരുടെ കൂട്ടത്തിൽ ഉൾപ്പെടുത്തിത്തരേണമേ! آمين

കഴിഞ്ഞ ആയത്തുകളിൽ പ്രസ്താവിച്ചിരുന്നത് അല്ലാഹുവിൻെറ മാർഗ്ഗദർശനമാകുന്ന പ്രകാശത്തിൻെറയും, ആ പ്രകാശത്തിൻെറ വെളിച്ചത്തിൽ സൽക്കർമ്മങ്ങൾ ചെയ്ത് സൽഭാഗ്യം പ്രാപിച്ചവരുടെയും ഉപമയായിരുന്നു. അടുത്ത വചനങ്ങളിൽ അതിൻെറ മറുവശത്തെപ്പറ്റിയാണ് പ്രസ്താവിക്കുന്നത്.

وَٱلَّذِينَ كَفَرُوٓاْ أَعۡمَٰلُهُمۡ كَسَرَابِۭ بِقِيعَةٖ يَحۡسَبُهُ ٱلظَّمۡـَٔانُ مَآءً حَتَّىٰٓ إِذَا جَآءَهُۥ لَمۡ يَجِدۡهُ شَيۡـٔٗا وَوَجَدَ ٱللَّهَ عِندَهُۥ فَوَفَّىٰهُ حِسَابَهُۥۗ وَٱللَّهُ سَرِيعُ ٱلۡحِسَابِ ﴿٣٩﴾

39 അവിശ്വസിച്ചിട്ടുള്ളവരാകട്ടെ, അവരുടെ കർമ്മങ്ങൾ മരുഭൂമിയിലെ കാനൽ (ജലം) പോലെയാകുന്നു: ദാഹിച്ചവൻ, അത് വെള്ളമാണെന്ന് ധരിക്കുന്നു; അങ്ങനെ, അവൻ അതിന്നടുത്ത് ചെല്ലുമ്പോൾ അതിനെ യാതൊരു വസ്തുവായും കണ്ടെത്തുകയില്ല; അവൻ അതിനടുത്ത് അല്ലാഹുവിനെ കണ്ടെത്തുന്നതാണ്; അപ്പോൾ അവൻെറ വിചാരണ അവൻ [അല്ലാഹു] തികച്ചും നടത്തുന്നതാകുന്നു. അല്ലാഹു വിചാരണ വേഗം കഴിക്കുന്നവനത്രെ.

أَوۡ كَظُلُمَٰتٖ فِي بَحۡرٖ لُّجِّيّٖ يَغۡشَىٰهُ مَوۡجٞ مِّن فَوۡقِهِۦ مَوۡجٞ مِّن فَوۡقِهِۦ سَحَابٞۚ ظُلُمَٰتُۢ بَعۡضُهَا فَوۡقَ بَعۡضٍ إِذَآ أَخۡرَجَ يَدَهُۥ لَمۡ يَكَدۡ يَرَىٰهَاۗ وَمَن لَّمۡ يَجۡعَلِ ٱللَّهُ لَهُۥ نُورٗا فَمَا لَهُۥ مِن نُّورٍ ﴿٤٠﴾

40 അല്ലെങ്കിൽ, (അവരുടെ കർമ്മങ്ങൾ) ആഴമേറിയ ഒരു സമുദ്രത്തിലെ അന്ധകാരങ്ങളെപ്പോലെയാകുന്നു: അതിനെ [ആ സമുദ്രത്തെ] തിരമാല മൂടിക്കൊണ്ടിരിക്കുന്നു; അതിനുമീതെയും തിരമാലയുണ്ട്; അതിനുമീതെ കാർമേഘവും!- (അങ്ങിനെ)ഒന്നിനുമീതെ ഒന്നായിക്കൊണ്ടുള്ള(വിവിധ) അന്ധകാരങ്ങൾ! തൻെറ കൈകൾ പുറത്തുകാട്ടിയാൽ അവന് അത് കാണുമാറാകയില്ല (അത്രയും വമ്പിച്ചഇരുട്ട്)! അല്ലാഹു ആർക്ക് പ്രകാശം ഏർപ്പെടുത്തിക്കൊടുത്തിട്ടില്ലയോ, അവന് യാതൊരു പ്രകാശവും ഇല്ലതന്നെ.

---

39 وَالَّذِينَ كَفَرُوا അവിശ്വസിച്ചിട്ടുള്ളവരാകട്ടെ. أَعْمَالُهُمْ അവരുടെ കർമ്മങ്ങൾ, പ്രവൃത്തികൾ. كَسَرَابٍ ഒരു കാനൽ (കാനൽജലം) പോലെയാണ്. بِقِيعَةٍ മരുഭൂമിയിലുള്ള. يَحْسَبُهُ അതിനെ കണക്കാക്കുന്നു, ധരിക്കുന്നു. الظَّمْآنُ ദാഹിച്ചവൻ. مَاءً വെള്ളമാണെന്ന്. حَتَّى إِذَا جَاءَهُ അങ്ങനെ അവൻ അതിന്നടുത്ത് ചെന്നാൽ(ചെല്ലുമ്പോൾ). لَمْ يَجِدْهُ അതിനെ അവൻ കണ്ടെത്തുകയില്ല. شَيْئًا ഒരു വസ്തുവായും, ഒരു സാധനമായും. وَوَجَدَ അവൻ കണ്ടെത്തുകയും ചെയ്യും. الله അല്ലാഹുവിനെ. عِندَهُ അതിനടുത്ത. فَوفَّاهُ അപ്പോൾ (എന്നിട്ട്) അവൻ അവന്ന് നിറവേറ്റിക്കൊടുക്കും, (തികച്ചും നടത്തും). حِسَابَهُ അവൻെറ വിചാരണ. وَاللهُ അല്ലാഹു. سَرِيعُ الْحِسَابِ വിചാരണ വേഗം കഴിക്കുന്നവനാണ്, വേഗം വിചാരണചെയ്യുന്നവനാണ്. 40 أَوْ അല്ലെങ്കിൽ. كَظُلُمَاتٍ ചില അന്ധകാരങ്ങളെ (ഇരുട്ടുകളെ)പ്പോലെയാണ്. فِي بَحْرٍ ഒരു സമുദ്രത്തിലെ. لُّجِّيٍّ ആഴമേറിയ. يَغْشَاهُ അതിനെ മൂടുന്നു. مَوْجٌ തിരമാല. مِن فَوْقِهِ അതിന് മീതെയുമുണ്ട്. مَوْجٌ തിരമാല. مِّن فَوْقِهِ അതിനുമീതെയുണ്ട്. سَحَابٌ കാർമേഘം. ظُلُمَاتٌ അന്ധകാരങ്ങൾ, ഇരുട്ടുകൾ. بَعْضُهَا അവയിൽ ചിലത്. فَوْقَ بَعْضٍ ചിലതിന് മീതെയാണ് (ഒന്നൊന്നിന് മീതെയാണ്). إِذَا أَخْرَجَ അവൻ പുറത്തുകാട്ടിയാൽ. يَدَهُ തൻെറ കൈ. لَمْ يَكَدْ ആകാറാവുകയില്ല. يَرَاهَا അവനത് കാണു(മാറ്). وَمَن ആർ, ഏതൊരാൾ. لَّمْ يَجْعَلِاللهُ അല്ലാഹു ഏർപ്പെടുത്തിക്കൊടുത്തില്ല. لَهُ അവന്. نُورًا പ്രകാശം. فَمَا لَهُ എന്നാൽ അവന്നില്ല. مِن نُّورٍ യാതൊരു പ്രകാശവും.

---

അല്ലാഹുവിൻെറ മാർഗ്ഗദർശനങ്ങൾ സ്വീകരിക്കാത്ത അവിശ്വാസികൾ ഈ ലോകത്തുവെ

ച്ച് ചെയ്യുന്ന കർമ്മങ്ങൾ, അവരുടെ അവിശ്വാസം നിമിത്തം ഫലശൂന്യമായിരിക്കുമെന്ന് ഈ ഉദാഹരണങ്ങൾമൂലം അല്ലാഹു വെളിപ്പെടുത്തുന്നു. രണ്ട് ഉദാഹരണങ്ങളാണ് ഇവിടെ പറഞ്ഞത്. ഒന്നാമത്തേത്: ദാഹിച്ച് വലഞ്ഞ ഒരാൾ വെള്ളത്തിന്ന് ആർത്തിയോടെ, ഒഴിഞ്ഞ സമതല പ്രദേശത്തേക്ക് നോക്കുമ്പോൾ, അകലെ വെയിലിൽ മിനുങ്ങിക്കാണുന്ന കാനൽ ഒരു ജലാശയമാണെന്ന് വിചാരിച്ച് മുന്നോട്ടുചെന്ന് നോക്കുമ്പോൾ അവിടെ യാതൊന്നും തന്നെ ഉണ്ടായിരിക്കുകയില്ല. അതുപോലെ, പരലോകത്തുവെച്ച് ഏറ്റവും വിഷമം പിടിച്ച ആ സന്ദിഗ്ദ്ധഘട്ടത്തിൽ തൻെറ കർമ്മങ്ങൾകൊണ്ട് താൻ പ്രതീക്ഷിച്ചിരുന്ന യാതൊരു പ്രയോജനവും ലഭിക്കാതെ വരുമെന്ന് സാരം. മറ്റൊരു സ്ഥലത്ത് അവരെപ്പറ്റി അല്ലാഹു പറയുന്നു:
**وقدمنا الى ما عملوا من عمل فجعلناه هباء منثورا - الفرقان**

സാരം: അവർ വല്ല കർമ്മവും പ്രവർത്തിച്ചിട്ടുള്ളതിലേക്ക് ചെന്ന് നാം അതിനെ വിതറപ്പെട്ട ധൂളിയാക്കിക്കളയുന്നതാണ്.) ചെയ്ത കർമ്മങ്ങൾ പാഴായിപ്പോകുന്നതുകൊണ്ടും കാര്യം അവസാനിക്കുന്നില്ല. കർമ്മഫലം അനുഭവിക്കേണ്ടുന്ന സ്ഥാനത്ത് അല്ലാഹുവിൻെറ വിചാരണയും, ശിക്ഷയും അഭിമുഖീകരിക്കേണ്ടിവരികയും ചെയ്യും. തങ്ങളുടെ ചെയ്തികളിൽ ഒന്നൊഴിയാതെ, സകലത്തെക്കുറിച്ചും അല്ലാഹു പൂർണ്ണവും വിശദവുമായി വിചാരണ നടത്തുകയും, അനന്തരം തക്കശിക്ഷ കൽപിക്കുകയും ചെയ്യും. വിചാരണ ചെയ്യപ്പെടുന്നവരുടെ ആധിക്യമോ, വിസ്തരിച്ച് വിശദീകരിച്ചുകൊണ്ടുള്ള അതിൻെറ സ്വഭാവമോ ഒന്നുംതന്നെ അല്ലാഹുവിനെ സംബന്ധിച്ചിടത്തോളം ഒരു പ്രശ്നമല്ല. ഒന്ന് മറ്റൊന്നിന് തടസ്സമായിത്തീരുന്നതുമല്ല. എല്ലാം വേഗത്തിൽ വിചാരണ കഴിക്കുന്നതാകുന്നു. ഇതിനെക്കുറിച്ച് കൂടുതൽ വിവരം സൂ: മആരിജ് മുതലായ ചില സൂറത്തുകളിൽ വരുന്നതാണ്.
**ان شاء الله**

രണ്ടാമത്തെ ഉപമ മിക്കവാറും അവിശ്വാസികളുടെ ഈ ജീവിതത്തിലെ അവസ്ഥയെയാണ് കാണിക്കുന്നത്. അല്ലാഹുവിൽ നിന്നുള്ള മാർഗ്ഗദർശനങ്ങളൊന്നും വകവെക്കായ്ക നിമിത്തം അവൻെറ പ്രകാശം ആസ്വദിക്കുവാൻ കഴിയാതെ അവർ വമ്പിച്ച അന്ധകാരത്തിൽ കഴിഞ്ഞ് കൂടുകയാണ്. കാർമേഘത്തോളം വരുന്ന ഉയരത്തിൽ മേൽക്കുമേൽ തിരമാലകളും അതിനുമീതെ കാർമേഘവും കൂടി ഇരുളടഞ്ഞ ഒരു വമ്പിച്ച മഹാ സമുദ്രത്തിൽ പെട്ടവരെപ്പോലെ, വിവിധ അന്ധകാരങ്ങളിൽ മുഴുകികൊണ്ടാണവർ കഴിഞ്ഞുകൂടുന്നത്. വിശ്വാസത്തിലും അന്ധകാരം, വാക്കിലും അന്ധകാരം, പ്രവൃത്തിയിലും അന്ധകാരം, ഇങ്ങിനെ ഒരു വശത്ത്. സത്യം ചിന്തിക്കുവാൻ കഴിയാതെയും, കണ്ടുംകേട്ടും കാര്യം ഗ്രഹിക്കാതെയും ഇരിക്കത്തെവണ്ണം , അവരുടെ ഹൃദയത്തിനും, കണ്ണിനും കാതിന്നും ബാധിച്ച അന്ധകാരങ്ങൾ വേറൊരു വശത്തും. ലക്ഷ്യദൃഷ്ടാന്തങ്ങൾ ഗ്രാഹ്യമാകാതിരിക്കുക, ഉപദേശങ്ങൾ ഫലപ്പെടാതിരിക്കുക, ജ്ഞാനബോധമില്ലാതിരിക്കുക മുതലായവ മറ്റൊരുവശത്തും! എല്ലാകൂടി അന്ധകാരത്തിനുമേൽ അന്ധകാരം! **ظلمات بعضها فوق بعض**

സത്യവിശ്വാസികളുടെ ഹൃദയങ്ങളെ പ്രകാശത്തോടും, അവിശ്വാസികളുടെ ഹൃദയങ്ങളെ അന്ധകാരത്തോടും ഉപമിച്ചശേഷം തൗഹീദിനെ സ്ഥാപിക്കുന്ന ചില ദൃഷ്ടാന്തങ്ങളെ തുടർന്നുള്ള വചനങ്ങളിൽ വിവരിക്കുന്നു:-

## വിഭാഗം-6

| | |
|---|---|
| 41 ആകാശങ്ങളിലും ഭൂമിയിലും ഉള്ളവരും , അണിനിരന്നു (വായുവിൽ ചിറക് വിടർത്തി)ക്കൊണ്ടുള്ള പറവകളും അല്ലാഹുവിന് 'തസ്ബീഹ്' [മഹത്വപ്രകീർത്തനം] നടത്തുന്നുണ്ടെന്ന് നീ കാണുന്നി | أَلَمْ تَرَ أَنَّ ٱللَّهَ يُسَبِّحُ لَهُۥ مَن فِى ٱلسَّمَٰوَٰتِ وَٱلْأَرْضِ وَٱلطَّيْرُ صَٰٓفَّٰتٍ ۖ كُلٌّ قَدْ عَلِمَ صَلَاتَهُۥ |

وَتَسْبِيحَهُۥ ۗ وَٱللَّهُ عَلِيمٌۢ بِمَا يَفْعَلُونَ ﴿٤١﴾

ല്ലേ?! എല്ലാററിനും തന്നെ, അതതിൻെറ നമസ്കാരവും 'തസ്ബീഹും' അറിയാവുന്നതാണ്. അവർ ചെയ്യുന്നതിനെപ്പറ്റി അല്ലാഹു അറിയുന്നവനാകുന്നു.

وَلِلَّهِ مُلْكُ ٱلسَّمَٰوَٰتِ وَٱلْأَرْضِ ۖ وَإِلَى ٱللَّهِ ٱلْمَصِيرُ ﴿٤٢﴾

42 ആകാശങ്ങളുടെയും, ഭൂമിയുടെയും രാജത്വം അല്ലാഹുവിനാണ്. അല്ലാഹുവിങ്കലേക്കാണ് മടങ്ങിയെത്തലും.

---

41 أَلَمْ تَرَ നീ കാണുന്നില്ലേ. أَنَّ اللهَ നിശ്ചയമായും അല്ലാഹു. يُسَبِّحُ لَهُ അവന് തസ്ബീഹു നടത്തുന്നു( എന്ന്). مَن فِي السَّمَاوَاتِ ആകാശത്തിലുള്ളവർ. وَالْأَرْضِ ഭൂമിയിലും. وَالطَّيْرُ പറവകളും, പക്ഷികളും. صَافَّاتٍ അണിനിരന്നുകൊണ്ട്. كُلٌّ എല്ലാംതന്നെ. قَدْ عَلِمَ അറിഞ്ഞിട്ടുണ്ട് (എല്ലാറ്റിനും അറിയാം). صَلَاتَهُ അതിൻെറ നമസ്കാരം. وَتَسْبِيحَهُ അതിൻെറ തസ്ബീഹും. وَاللهُ അല്ലാഹു. عَلِيمٌ അറിയുന്നവനാണ്. بِمَا يَفْعَلُونَ അവർ ചെയ്യുന്നതിനെപ്പറ്റി. 42 وَلِلَّهِ അല്ലാഹുവിന്നാണ്. مُلْكُ السَّمَاوَاتِ ആകാശങ്ങളുടെ രാജത്വം, ആധിപത്യം. وَالْأَرْضِ ഭൂമിയുടെയും. وَإِلَى اللهِ അല്ലാഹുവിങ്കലേക്ക് തന്നെയാണ്. الْمَصِيرُ മടങ്ങി എത്തൽ, തിരിച്ചുചെല്ലൽ.

---

''ആകാശങ്ങളിലും ഭൂമിയിലും ഉള്ളവർ'' എന്ന് പറഞ്ഞതിൽ പക്ഷികളും ഉൾപ്പെടുന്നു. എങ്കിലും ഒരു നിലക്ക് ആകാശത്തും ഭൂമിയിലുമില്ലാത്തവണ്ണം-അന്തരീക്ഷത്തിൽ-അണിനിരന്ന് ചിറകുകൾ വിടർത്തി പാറിക്കുതിച്ചും, പാടിക്കളിച്ചുംകൊണ്ടിരിക്കുന്ന പക്ഷികളിൽ അടങ്ങിയിട്ടുള്ള അൽഭുതത്തെയും, ദൃഷ്ടാന്തത്തെയും ഓർമ്മിപ്പിക്കുവാനായി അവയുടെ കാര്യം പ്രത്യേകം എടുത്ത് പറഞ്ഞിരിക്കുകയാണ്.

ഓരോ വസ്തുവും തന്നെ, അല്ലാഹു അതതിന് നിശ്ചയിച്ചുകൊടുത്ത സ്തോത്രകീർത്തനങ്ങളും, കർമ്മങ്ങളും നിർവ്വിഘ്നം നടത്തിവരുന്നു. അതതിൻെറ ചുമതലാനിർവ്വഹണത്തെപ്പറ്റി ഓരോന്നിനും ശരിക്കും അറിയുകയും ചെയ്യാം. ഈ വിഷയകമായി സൂ: അമ്പിയാഉ്; 79-ൻെറ വിവരണത്തിലും മറ്റും നാം വിവരിച്ചിട്ടുള്ളത് ഓർക്കുക.

أَلَمْ تَرَ أَنَّ ٱللَّهَ يُزْجِى سَحَابًا ثُمَّ يُؤَلِّفُ بَيْنَهُۥ ثُمَّ يَجْعَلُهُۥ رُكَامًا فَتَرَى ٱلْوَدْقَ يَخْرُجُ مِنْ خِلَٰلِهِۦ وَيُنَزِّلُ مِنَ ٱلسَّمَآءِ مِن جِبَالٍ فِيهَا مِنۢ بَرَدٍ فَيُصِيبُ بِهِۦ مَن يَشَآءُ وَيَصْرِفُهُۥ عَن مَّن يَشَآءُ ۖ يَكَادُ سَنَا بَرْقِهِۦ يَذْهَبُ بِٱلْأَبْصَٰرِ ﴿٤٣﴾

43 നീ കാണുന്നില്ലേ: അല്ലാഹു കാർമേഘത്തെ പതുക്കെത്തെളിച്ചു കൊണ്ടുവരുന്നു, പിന്നീട് അതിനിടയിൽ ഇണക്കിച്ചേർക്കുന്നു, പിന്നീടതിനെ അട്ടിയാക്കുന്നു എന്ന്?! അങ്ങനെ, അതിനിടയിൽ കൂടി മഴ പുറത്തു വരുന്നതായി നീ കാണുന്നു; ആകാശത്തുനിന്ന്, ഹിമക്കട്ടയായി അതിൽ സ്ഥിതിച്ചെയ്യുന്ന മലകളെ [കൂമ്പാരങ്ങളെ] അവൻ ഇറക്കിവിടുകയും ചെയ്യുന്നു; എന്നിട്ട്, അവൻ ഉദ്ദേശിക്കുന്നവർക്ക് അതിനെ ബാധിപ്പിക്കുന്നു. അവൻ ഉദ്ദേശിക്കുന്നവരിൽനിന്ന് അത് (ബാധിക്കാതെ) തിരിച്ചുവിടുകയും ചെയ്യുന്നു. അതിലെ [മേഘത്തിലെ] മിന്നിൻെറ തിളക്കം കാഴ്ചകളെ (റാഞ്ചി)ക്കൊണ്ടു പോകുമാറാകും!

44 അല്ലാഹു, രാവും പകലും മാറ്റിമറിച്ചു കൊണ്ടിരിക്കുന്നു. നിശ്ചയമായും അതിൽ, (മനോ) ദൃഷ്ടികളുള്ളവർക്ക് ചിന്താവിഷയമുണ്ട്.

يُقَلِّبُ ٱللَّهُ ٱلَّيْلَ وَٱلنَّهَارَ ۚ إِنَّ فِى ذَٰلِكَ لَعِبْرَةً لِّأُو۟لِى ٱلْأَبْصَـٰرِ ﴿٤٤﴾

---

43 أَلَمْ تَرَ നീ കാണുന്നില്ലേ. أَنَّ اللهَ നിശ്ചയമായും അല്ലാഹു. يُزْجِي പതുക്കെത്തെളിക്കുന്നു, തട്ടിക്കൂട്ടുന്നു(എന്ന്). سَحَابًا കാർമേഘത്തെ. ثُمَّ يُؤَلِّفُ പിന്നീട് അവൻ ഇണക്കിച്ചേർക്കുന്നു, ഘടിപ്പിക്കുന്നു. بَيْنَهُ അതിന്നിടയിൽ. ثُمَّ يَجْعَلُهُ പിന്നെ അതിനെ ആക്കുന്നു. رُكَامًا അട്ടി, അടുക്ക്. فَتَرَى അങ്ങനെ നിനക്ക് കാണാം, നീ കാണുന്നു. الْوَدْقَ മഴ. يَخْرُجُ പുറത്തുവരുന്നതായി. مِنْ خِلَالِهِ അതിൻെറ ഇടയിൽകൂടി. وَيُنَزِّلُ അവൻ ഇറക്കുകയും ചെയ്യുന്നു. مِنَ السَّمَاءِ ആകാശത്തുനിന്ന്. مِن جِبَالٍ മലകളെ. فِيهَا അതിലുള്ള. مِن بَرَدٍ ഹിമക്കട്ടയായി, ഹിമക്കട്ടയാകുന്ന. فَيُصِيبُ بِهِ എന്നിട്ട് അതിനെ ബാധിപ്പിക്കുന്നു. مَن يَشَاءُ അവൻ ഉദ്ദേശിക്കുന്നവർക്ക്. وَيَصْرِفُهُ അതിനെ തിരിച്ചുവിടുകയും ചെയ്യുന്നു. عَن مَّن يَشَاءُ അവൻ ഉദ്ദേശിക്കുന്നവരിൽനിന്ന്. يَكَادُ ആകാറാകും. سَنَا بَرْقِهِ അതിൻെറ മിന്നലിൻെറ തിളക്കം. يَذْهَبُ പോകുമാറ്. بِالْأَبْصَارِ കാഴ്ചകളെക്കൊണ്ട്. 44 يُقَلِّبُ اللهُ അല്ലാഹു മാറ്റിമറിച്ചു കൊണ്ടിരിക്കുന്നു. اللَّيْلَ രാത്രിയെ. وَالنَّهَارَ പകലിനെയും. إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട്. لَعِبْرَةً ചിന്താവിഷയം. لِّأُولِي الْأَبْصَارِ കാഴ്ചയുള്ളവർക്ക്, മനോദൃഷ്ടിയുള്ളവർക്ക്.

---

അവിടവിടെയായി ചിതറിക്കിടക്കുന്ന മഴക്കാറുകളെ പതുക്കെ തട്ടിക്കൂട്ടി ഒന്നിച്ച് ചേർത്ത് വലിയ മലപോലെയുള്ള അട്ടികളാക്കി, പിന്നീടതിൽ നിന്ന് അല്ലാഹു മഴ വർഷിപ്പിക്കുന്നു. ഈ മേഘപർവ്വതങ്ങളെ ഭൂമിയിലുള്ളവർക്ക് ശരിക്ക് കാണുവാൻ സാധ്യമല്ലെങ്കിലും ഇന്ന് വിമാന യാത്രക്കാർ അതിശയോക്തി ഒട്ടും കലരാത്ത ഈ പരമാർത്ഥം കണ്ടുകൊണ്ടിരിക്കുന്നുണ്ട്. അതേ മേഘപർവ്വതങ്ങളിൽ നിന്നുതന്നെ, ഹിമക്കട്ടകളും, ഹിമമഞ്ഞും താഴോട്ടിറങ്ങുന്നു. ചിലപ്പോൾ ചിലർക്ക് ഹിമവർഷംകൊണ്ട് വിഷമങ്ങളും ആപത്തുകളും നേരിടുന്നു. മറ്റുള്ളവർക്ക് അവ ബാധിക്കാതെയും ഇരിക്കുന്നു. തണുത്ത ജലവും, മഞ്ഞുകട്ടയും ഒഴുകുന്ന അതേ മേഘത്തിൽനിന്ന് ശക്തിയേറിയ ഒരുതരം തീ നാളമാകുന്ന മിന്നൽപിണറുകളും പുറപ്പെടുന്നു. അത് ബാധിച്ചാലുള്ള ആപത്ത് ആരെയും പറഞ്ഞറിയിക്കേണ്ടതില്ല. മനുഷ്യന് അതിൻെറ നേരെ കണ്ണുതുറക്കുവാൻ പോലും അസാധ്യമാണ്. കണ്ണിൻെറ കാഴ്ച തന്നെ നശിപ്പിക്കുവാൻ മാത്രം ഊക്കേറിയതാണത്. ഇതെല്ലാം അല്ലാഹുവിൻെറ ഏക മഹാശക്തികൊണ്ടും, അവൻെറ മാത്രം നിയന്ത്രണമനുസരിച്ചും നടക്കുന്നതത്രെ. ഇതുപോലെത്തന്നെ, രാപ്പകലുകൾ മാറിമാറിയും, ഏറിക്കുറഞ്ഞും കൊണ്ടിരിക്കുന്നു. ഈ മാറ്റങ്ങളുടെ അടിസ്ഥാനത്തിൽ ലോകത്ത് ഏതെല്ലാം തരത്തിലുള്ള മാറ്റങ്ങൾ അനുദിനം നടന്നുകൊണ്ടിരിക്കുന്നുവെന്ന് കണക്കാക്കുക സാധ്യമല്ല. ഇങ്ങിനെയുള്ള ഓരോ കാര്യത്തെക്കുറിച്ചും ഹൃദയപൂർവ്വം ചിന്തിക്കുകയാണെങ്കിൽ എത്രയെത്ര പാഠങ്ങൾ മനുഷ്യർക്ക് ലഭിക്കുവാനുണ്ട്?!

ഈ ആയത്തിൻെറ അവസാനത്തിൽ ‘‘അതിൽ മനോദൃഷ്ടികളുള്ളവർക്ക് ചിന്താവിഷയമുണ്ട്.’’ എന്ന് പറഞ്ഞത് പ്രത്യേകം ശ്രദ്ധേയമാകുന്നു. ഇതുപോലെയുള്ള വാക്യങ്ങൾ ഖുർആനിൽ പലേടത്തും കാണാം. സത്യവിശ്വാസത്തെ ശക്തിപ്പെടുത്തുകയും, അല്ലാഹുവിൻെറ ശക്തിമാഹാത്മ്യങ്ങളെ ഗ്രഹിക്കുകയും ചെയ്വാനുതകുന്ന ചിന്താഗതിയാണ് ഇതുകൊണ്ടെല്ലാം ഉദ്ദേശ്യം. അങ്ങിനെയുള്ള ചിന്താഗതിയാണ് ചിന്തിക്കുന്നവൻെറ യാഥാർത്ഥ്യഗുണത്തിന് വേണ്ടിയുള്ളത്. അല്ലാത്ത ചിന്തകൾ, ശാസ്ത്രത്തിൻെറയും യന്ത്രത്തിൻെറയും പുരോഗമനത്തിന് മാത്രമായിരിക്കും ഉപയോഗപ്പെടുക.

| | |
|---|---|
| 45 അല്ലാഹു, എല്ലാ ജന്തുക്കളെയും വെള്ളത്തിൽ നിന്ന് സൃഷ്ടിച്ചിരിക്കുന്നു. എന്നാൽ, അവരിൽ ചിലർ ഉദരത്തിന്മേൽ (ഇഴഞ്ഞു) നടക്കുന്നവരുണ്ട്; രണ്ടു കാലിൽ നടക്കുന്നവരും അവരിലുണ്ട്; നാലുകാലിൽ നടക്കുന്നവരും അവരിലുണ്ട്, അല്ലാഹു ഉദ്ദേശിക്കുന്നത് അവൻ സൃഷ്ടിക്കുന്നു. നിശ്ചയമായും അല്ലാഹു എല്ലാ കാര്യത്തിനും കഴിവുള്ളവനാകുന്നു. | وَٱللَّهُ خَلَقَ كُلَّ دَآبَّةٍ مِّن مَّآءٍ ۖ فَمِنْهُم مَّن يَمْشِى عَلَىٰ بَطْنِهِۦ وَمِنْهُم مَّن يَمْشِى عَلَىٰ رِجْلَيْنِ وَمِنْهُم مَّن يَمْشِى عَلَىٰٓ أَرْبَعٍ ۚ يَخْلُقُ ٱللَّهُ مَا يَشَآءُ ۚ إِنَّ ٱللَّهَ عَلَىٰ كُلِّ شَىْءٍ قَدِيرٌ ﴿٤٥﴾ |
| 46 തീർച്ചയായും, (യാഥാർത്ഥ്യങ്ങളെ) വ്യക്തമാക്കുന്ന പല ദൃഷ്ടാന്തങ്ങളും നാം അവതരിപ്പിച്ചിരിക്കുന്നു. അല്ലാഹു, അവൻ ഉദ്ദേശിക്കുന്നവരെ നേരായ മാർഗ്ഗത്തിലേക്ക് മാർഗ്ഗദർശനം ചെയ്യുന്നു. | لَّقَدْ أَنزَلْنَآ ءَايَـٰتٍ مُّبَيِّنَـٰتٍ ۚ وَٱللَّهُ يَهْدِى مَن يَشَآءُ إِلَىٰ صِرَٰطٍ مُّسْتَقِيمٍ ﴿٤٦﴾ |

45 وَاللهُ അല്ലാഹു. خَلَقَ സൃഷ്ടിച്ചിരിക്കുന്നു. كُلَّ دَابَّةٍ എല്ലാ ജന്തുക്കളെയും. مِّن مَّاءٍ വെള്ളത്തിൽ നിന്ന്. فَمِنْهُم എന്നാൽ അവരിൽനിന്ന്, അവരിലുണ്ട്. مَّنْ يَمْشِي നടക്കുന്ന ചിലർ, ചിലർ നടക്കുന്നു. عَلَى بَطْنِهِ തന്റെ ഉദരത്തിൻമേൽ, പള്ളമേൽ. وَمِنْهُم مَّن അവരിലുണ്ട് ചിലർ. يَمْشِي നടക്കുന്ന, അവർ നടക്കുന്നു. عَلَى رِجْلَيْنِ രണ്ടു കാലിൻമേൽ. وَمِنْهُم അവരിലുണ്ട്, അവരിൽനിന്ന്. مَّن ചിലർ. يَمْشِي നടക്കുന്നു, നടക്കുന്ന. عَلَى أَرْبَعٍ നാലെണ്ണത്തിൻമേൽ (നാലു കാലിൻമേൽ). يَخْلُقُ اللهُ അല്ലാഹു സൃഷ്ടിക്കുന്നു. مَا يَشَاءُ അവൻ ഉദ്ദേശിക്കുന്നത്. إِنَّ اللهَ നിശ്ചയമായും അല്ലാഹു. عَلَى كُلِّ شَيْءٍ എല്ലാ കാര്യത്തിനും. قَدِيرٌ കഴിയുന്നവനാണ്.. 46 لَقَدْ أَنزَلْنَا തീർച്ചയായും നാം ഇറക്കിയിരിക്കുന്നു. آيَاتٍ പല ദൃഷ്ടാന്തങ്ങളെ, ലക്ഷ്യങ്ങളെ. مُّبَيِّنَاتٍ വ്യക്തമാക്കുന്ന, സ്പഷ്ടമാക്കുന്ന. وَاللهُ يَهْدِي അല്ലാഹു മാർഗ്ഗദർശനംനൽകുന്നു. مَن يَشَاءُ അവൻ ഉദ്ദേശിക്കുന്നവർക്ക്. إِلَى صِرَاطٍ പാതയിലേക്ക്, മാർഗ്ഗത്തിലേക്ക്. مُّسْتَقِيمٍ നേരായ, ചൊവ്വായ.

---

ഭൂമിയിൽ ചലിക്കുന്ന എല്ലാ ജീവികളക്കും دابة (ജന്തു) എന്ന് പറയുന്നു. വാഹനത്തിനും, ജോലിക്കും ഉപയോഗിക്കുന്ന മൃഗങ്ങളെ മാത്രം ഉദ്ദേശിച്ചും دابة എന്ന് ഉപയോഗിക്കാറുണ്ട്. ആദ്യം പറഞ്ഞ അർത്ഥമാണിവിടെ ഉദ്ദേശ്യം. ജീവജന്തുക്കളെല്ലാം വെള്ളത്തിൽ നിന്ന് സൃഷ്ടിക്കപ്പെട്ടതിനെക്കുറിച്ച് സൂ: അമ്പിയാഉ് 30-ൽ വെച്ച് നാം വിവരിച്ചിട്ടുണ്ട്. ജീവികളുടെ സൃഷ്ടിയിൽ വെള്ളമല്ലാത്ത ധാതുക്കളുടെ അംശവും അടങ്ങിയിട്ടുണ്ടെങ്കിലും, ഘടനയിലും, ഘടനക്കു ശേഷവും, ജലാംശത്തിന്നുള്ള പ്രാധാന്യത്തെ ഇത് കുറിക്കുന്നു. നാല് കാലുകളിൽ കൂടുതലുള്ള എത്രയോ ജന്തുക്കളുണ്ടെന്ന് പറയേണ്ടതില്ല. അപ്രകാരം തന്നെ, രൂപം, ആകൃതി, പ്രകൃതി തുടങ്ങിയവയിലെല്ലാം പരസ്പരം വ്യത്യസ്തങ്ങളായ കണക്കറ്റ ജീവികൾ ലോകത്തുണ്ട്. ചിന്തിക്കുവാൻവേണ്ടി രണ്ടുമൂന്നുതരം ഉദാഹരണമായി എടുത്തുപറഞ്ഞശേഷം, അല്ലാഹു ഉദ്ദേശിക്കുന്നത് അവൻ സൃഷ്ടിക്കുന്നു. يخلق الله مايشاء എന്ന വാക്കിൽ ബാക്കിയെല്ലാം അടങ്ങിയിരിക്കുകയാണ്.

അല്ലാഹുവിന്റെ പ്രകാശത്താൽ പ്രശോഭിതരായ സജ്ജനങ്ങളെയും, പ്രകാശം ലഭിക്കാതെ അന്ധകാരത്തിൽ നട്ടംതിരിയുന്ന അവിശ്വാസികളെയും ഉദാഹരിച്ചു കാണിച്ചു. അനന്തരം, അല്ലാഹുവിന്റെ ശക്തിമാഹാത്മ്യങ്ങളെ സാക്ഷീകരിക്കുന്ന ചില പ്രത്യക്ഷ ദൃഷ്ടാന്തങ്ങളും വിവരിച്ചു. ശേഷം, മേൽപറഞ്ഞ രണ്ടു തരക്കാർക്കുമിടയിൽ കഴിഞ്ഞുകൂടുന്ന കപടവിശ്വാസികളെപ്പറ്റിയാണ് അടുത്ത വചനങ്ങൾ പ്രതിപാദിക്കുന്നത്:-

| | |
|---|---|
| 47 അവർ പറയുന്നു: ''ഞങ്ങൾ അല്ലാഹുവിലും, റസൂലിലും വിശ്വസിക്കുകയും, ഞങ്ങൾ അനുസരിക്കുകയും ചെയ്തിരിക്കുന്നു'' എന്ന്. അതിനുശേഷം പിന്നെയും (അതാ) അവരിൽപ്പെട്ട ഒരു വിഭാഗം പിൻമാറിപ്പോകുന്നു! അക്കൂട്ടർ സത്യവിശ്വാസികളല്ലതന്നെ. | وَيَقُولُونَ ءَامَنَّا بِٱللَّهِ وَبِٱلرَّسُولِ وَأَطَعْنَا ثُمَّ يَتَوَلَّىٰ فَرِيقٌ مِّنْهُم مِّنۢ بَعْدِ ذَٰلِكَ ۚ وَمَآ أُو۟لَٰٓئِكَ بِٱلْمُؤْمِنِينَ ﴿٤٧﴾ |
| 48 അവരുടെ ഇടയിൽ വിധിപറയുവാൻ വേണ്ടി, അല്ലാഹുവിലേക്കും, അവൻെറ റസൂലിലേക്കും അവർ ക്ഷണിക്കപ്പെടുന്നതായാൽ അപ്പോഴതാ, അവരിൽ ഒരു വിഭാഗം തിരിഞ്ഞുപോകുന്നു! | وَإِذَا دُعُوٓا۟ إِلَى ٱللَّهِ وَرَسُولِهِۦ لِيَحْكُمَ بَيْنَهُمْ إِذَا فَرِيقٌ مِّنْهُم مُّعْرِضُونَ ﴿٤٨﴾ |
| 49 ന്യായം അവർക്കാണ് [അവരുടെ പക്ഷത്താണ്] ഉള്ളതെങ്കിലോ, അവർ അദ്ദേഹത്തിൻെറ [റസൂലിൻെറ] അടുക്കലേക്ക് അനുസരണമുള്ളവരായിക്കൊണ്ട് വരുന്നതുമാകുന്നു! | وَإِن يَكُن لَّهُمُ ٱلْحَقُّ يَأْتُوٓا۟ إِلَيْهِ مُذْعِنِينَ ﴿٤٩﴾ |
| 50 അവരുടെ ഹൃദയങ്ങളിൽ വല്ല രോഗവുമുണ്ടോ? അതല്ല, അവർക്ക് സംശയം പിടിപെട്ടിരിക്കുകയാണോ?! അതോ, അല്ലാഹുവും, അവൻെറ റസൂലും, അവരുടെമേൽ അനീതി പ്രവർത്തിക്കുമെന്ന് അവർ ഭയപ്പെടുകയാണോ?! എന്നാൽ, (വാസ്തവത്തിൽ) അക്കൂട്ടർ തന്നെയാണ് അക്രമികൾ. | أَفِى قُلُوبِهِم مَّرَضٌ أَمِ ٱرْتَابُوٓا۟ أَمْ يَخَافُونَ أَن يَحِيفَ ٱللَّهُ عَلَيْهِمْ وَرَسُولُهُۥ ۚ بَلْ أُو۟لَٰٓئِكَ هُمُ ٱلظَّٰلِمُونَ ﴿٥٠﴾ |

47 وَيَقُولُونَ അവർ പറയുന്നു. آمَنَّا بِاللهِ ഞങ്ങൾ അല്ലാഹുവിൽ വിശ്വസിച്ചിരിക്കുന്നു. وَبِالرَّسُولِ റസൂലിലും. وَأَطَعْنَا ഞങ്ങൾ അനുസരിക്കയും ചെയ്തിരിക്കുന്നു. ثُمَّ يَتَوَلَّى പിന്നെ പിൻമാറിപ്പോകുന്നു. فَرِيقٌ مِّنْهُم അവരിൽ നിന്നൊരുവിഭാഗം. مِّن بَعْدِ ذَلِكَ അതിനുശേഷം. وَمَا أُولَئِكَ അക്കൂട്ടർ അല്ല. بِالْمُؤْمِنِينَ സത്യവിശ്വാസികൾ (തന്നെ അല്ല). 48 وَإِذَا دُعُوا അവർ ക്ഷണിക്കപ്പെട്ടാൽ, വിളിക്കപ്പെട്ടാൽ. إِلَى اللهِ അല്ലാഹുവിങ്കലേക്ക്. وَرَسُولِهِ അവൻെറ റസൂലിലേക്കും. لِيَحْكُمَ അദ്ദേഹം വിധിക്കുവാൻ. بَيْنَهُمْ അവരുടെ ഇടയിൽ. إِذَا فَرِيقٌ അപ്പോഴതാ ഒരു വിഭാഗം, ഒരു സംഘം. مِّنْهُم അവരിൽനിന്ന്, അവരിൽപ്പെട്ട. مُّعْرِضُونَ തിരിഞ്ഞുപോകുന്നർ (ആകുന്നു). 49 وَإِن يَكُن ആയിരുന്നുവെങ്കിൽ. لَّهُمُ അവർക്ക് (ഗുണമായി). الْحَقُّ ന്യായം, സത്യം. يَأْتُوا അവർ വരുന്നതാണ്. إِلَيْهِ അദ്ദേഹത്തിലേക്ക്, അതിലേക്ക്. مُذْعِنِينَ അനുസരണമുള്ളവരായിട്ട്. 50 أَفِي قُلُوبِهِم അവരുടെ ഹൃദയങ്ങളിലുണ്ടോ. مَّرَضٌ വല്ല രോഗവും. أَمِ ارْتَابُوا അതോ അവർക്ക് സംശയം പിടിപെട്ടിരിക്കുന്നുവോ, അവർ സന്ദേഹപ്പെട്ടിരിക്കുന്നുവോ. أَمْ يَخَافُونَ അതോ അവർ ഭയപ്പെടുന്നുവോ. أَن يَحِيفَ اللهُ അല്ലാഹു അനീതി ചെയ്യുമെന്ന്. عَلَيْهِمْ അവരുടെമേൽ, അവരോട്. وَرَسُولُهُ അവൻെറ റസൂലും. بَلْ എന്നാൽ, എങ്കിലും. أُولَئِكَ അക്കൂട്ടർ. هُمُ അവർതന്നെയാണ്. الظَّالِمُونَ അക്രമികൾ.

ഭാവംകൊണ്ടും, സംസാരംകൊണ്ടും മുസ്ലിംകളാണെന്ന് നടിക്കുന്നവരാണ് കപടവിശ്വാസികൾ (മുനാഫിഖുകൾ.) ഞങ്ങൾ വിശ്വാസികളാണെന്നും, അല്ലാഹുവിനെയും, റസൂലിനെയും അനുസരിക്കുന്നവരാണെന്നും അവർ ജൽപിച്ചുകൊണ്ടിരിക്കും. വല്ല പ്രശ്നവും നേരിടുമ്പോൾ,

അതിൽ റസൂൽ തിരുമേനിയുടെ തീരുമാനവും വിധിയും കേൾക്കാനോ, സ്വീകരിക്കുവാനോ അവർ തയ്യാറുണ്ടാകുകയില്ല, സത്യത്തിൻെറ മുമ്പിൽ കപടന്മാർക്ക് വിജയസാദ്ധ്യത കുറവായിരിക്കുമല്ലോ. വല്ലപ്പോഴും, അവരുടെ ഭാഗത്ത് സത്യവും ന്യായവും ഉണ്ടെന്നും, വിധി തങ്ങൾക്ക് അനുകൂലമായിരിക്കുമെന്നും കണ്ടാൽ, അവിടെ അവർ സവിനയം തിരുമേനിയുടെ മുമ്പിൽ വരുകയും ചെയ്യും. അവർക്കറിയാം: നബി(ﷺ) തിരുമേനി സത്യവും, ന്യായവും അനുസരിച്ചല്ലാതെ പ്രവർത്തിക്കയില്ലെന്ന്. അവരുടെ ഈ നിലപാടിന് കാരണം ഒന്നുകിൽ അവരുടെ ഹൃദയത്തിൽ ഒരുതരം രോഗം-കാപട്യം-ഉണ്ടായിരിക്കണം, അല്ലെങ്കിൽ അവർ യഥാർത്ഥ സത്യത്തിൽ സംശയിക്കുന്നവരായിരിക്കണം. അതുമല്ലെങ്കിൽ അല്ലാഹുവും റസൂലും അന്യായം പ്രവർത്തിക്കുന്നവരാണെന്ന ആശങ്ക അവർക്കുണ്ടായിരിക്കണം. ഈ മൂന്നിൽ ഓരോന്നുംതന്നെ അവിശ്വാസമാണുതാനും,

### വിഭാഗം–7

51 നിശ്ചയമായും, സത്യവിശ്വാസികളുടെ വാക്ക്- അവർക്കിടയിൽ വിധിപറയുവാനായി അല്ലാഹുവിലേക്കും, അവൻെറ റസൂലിലേക്കും അവർ ക്ഷണിക്കപ്പെടുന്നതായാൽ- ''ഞങ്ങൾ കേൾക്കുകയും അനുസരിക്കുകയും ചെയ്യുന്നു'' എന്ന് പറയുക മാത്രമായിരിക്കും. (അങ്ങിനെയുള്ള) അക്കൂട്ടർ തന്നെയാണ് വിജയികളും.

إِنَّمَا كَانَ قَوْلَ ٱلْمُؤْمِنِينَ إِذَا دُعُوٓاْ إِلَى ٱللَّهِ وَرَسُولِهِۦ لِيَحْكُمَ بَيْنَهُمْ أَن يَقُولُواْ سَمِعْنَا وَأَطَعْنَا ۚ وَأُوْلَٰٓئِكَ هُمُ ٱلْمُفْلِحُونَ ﴿٥١﴾

52 ആർ, അല്ലാഹുവിനെയും അവൻെറ റസൂലിനെയും, അനുസരിക്കുകയും. അല്ലാഹുവിനെ ഭയപ്പെടുകയും, അവനെ സൂക്ഷിക്കുകയും ചെയ്യുന്നുവോ അവർ തന്നെയാണ് ഭാഗ്യവാൻമാർ.

وَمَن يُطِعِ ٱللَّهَ وَرَسُولَهُۥ وَيَخْشَ ٱللَّهَ وَيَتَّقْهِ فَأُوْلَٰٓئِكَ هُمُ ٱلْفَآئِزُونَ ﴿٥٢﴾

---

51 إِنَّمَا كَانَ നിശ്ചയമായും ആയിരിക്കും. قَوْلَ الْمُؤْمِنِينَ സത്യവിശ്വാസികളുടെവാക്ക്. إِذَا دُعُوا അവർ ക്ഷണിക്കപ്പെട്ടാൽ. إِلَى اللهِ അല്ലാഹുവിലേക്ക്. وَرَسُولِهِ അവൻെറ റസൂലിലേക്കും. لِيَحْكُمَ അദ്ദേഹം വിധിക്കുവാൻ. بَيْنَهُمْ അവർക്കിടയിൽ. أَن يَقُولُوا അവർ പറയുക(മാത്രം) ആയിരിക്കും. سَمِعْنَا ഞങ്ങൾ കേട്ടു. وَأَطَعْنَا ഞങ്ങൾ അനുസരിക്കുകയും ചെയ്തു(എന്ന്). وَأُولَئِكَ هُمُ അക്കൂട്ടർതന്നെയാണ്. الْمُفْلِحُونَ വിജയികൾ. 52 وَمَن يُطِعِ اللهَ അല്ലാഹുവിനെ ആർ അനുസരിക്കുന്നുവോ, വഴിപ്പെടുന്നുവോ. وَرَسُولَهُ അവൻെറ റസൂലിനെയും. وَيَخْشَ اللهَ അല്ലാഹുവിനെ ഭയപ്പെടുകയും. وَيَتَّقْهِ അവനെ സൂക്ഷിക്കുകയും. فَأُولَئِكَ എന്നാൽ അക്കൂട്ടർ. هُمُ അവർ തന്നെയാണ്. الْفَائِزُونَ ഭാഗ്യവാൻമാർ, വിജയം നേടിയവർ.

---

അല്ലാഹുവിലേക്കും, റസൂലിലേക്കും ക്ഷണിക്കുക എന്നതിൻെറ താല്പര്യം, അല്ലാഹുവിൻെറ ഖുർആനിലേക്കും, റസൂലിൻെറ സുന്നത്തിലേക്കും ക്ഷണിക്കുക എന്നത്രെ. അല്ലാഹു അവതരിപ്പിച്ചതോ, അവൻ അവതരിപ്പിച്ചതിൻെറ അടിസ്ഥാനത്തിലുള്ളതോ അല്ലാത്ത യാതൊരു വിധിയും നബി (ﷺ) തിരുമേനിയിൽ നിന്ന് ഉണ്ടാവുകയില്ലെന്ന് തീർച്ചയാണ്. നബി (ﷺ) ഒരു കാര്യത്തെപ്പററി എന്ത് വിധി കൊടുത്തുവോ അത് അപ്പടി–യാതൊരു അനിഷ്ടമോ, ചോദ്യം ചെയ്യലോ കൂടാതെ-പൂർണ്ണമനസ്സോടെ സ്വീകരിക്കുന്നത് സത്യവിശ്വാസികളുടെ ഒഴിച്ചുകൂടാത്ത കടമയത്രെ. മാത്രമല്ല അത് സത്യവിശ്വാസത്തിൻെറ ലക്ഷണം കൂടിയാണ്. അതിൽ വിസമ്മതം തോന്നുന്നവനും, വിമർശനം കാണുന്നവനും യഥാർത്ഥത്തിൽ 'മുഅ്മിൻ' (സത്യവിശ്വാസി)

ആയിരിക്കയില്ല–കപടവിശ്വാസിയായിരിക്കും. സൂറത്തുന്നിസാഉ് 65–ലും, സൂ: അഹ്സാബ് 36–ലും മറ്റും അല്ലാഹു ഇത് വ്യക്തമായി പ്രസ്താവിച്ചിട്ടുള്ളത് കാണാം. കപടവിശ്വാസികളുടെ കാപട്യത്തിൻെറ മറ്റൊരു ഉദാഹരണം കൂടി അല്ലാഹു വെളിപ്പെടുത്തുന്നു.

۞ وَأَقْسَمُوا۟ بِٱللَّهِ جَهْدَ أَيْمَـٰنِهِمْ لَئِنْ أَمَرْتَهُمْ لَيَخْرُجُنَّ ۖ قُل لَّا تُقْسِمُوا۟ ۖ طَاعَةٌ مَّعْرُوفَةٌ ۚ إِنَّ ٱللَّهَ خَبِيرٌۢ بِمَا تَعْمَلُونَ ﴿٥٣﴾

53 (നബിയേ) താൻ അവരോട് കൽപിക്കുന്ന പക്ഷം അവർ നിശ്ചയമായും പുറപ്പെട്ട് പോരുമെന്ന്-തങ്ങൾക്ക് കഴിയും പ്രകാരമുള്ള ശപഥം-അവർ അല്ലാഹുവിൽ സത്യം ചെയ്ത് പറയുന്നു;- പറയുക: ''നിങ്ങൾ സത്യം ചെയ്യേണ്ടതില്ല; (നിങ്ങളുടേത്) പരിചയപ്പെട്ട ഒരു അനുസരണമാണ്; നിശ്ചയമായും അല്ലാഹു നിങ്ങൾ പ്രവർത്തിക്കാറുള്ളതിനെപ്പറ്റി സൂക്ഷ്മമായറിയുന്നവനാകുന്നു.''

قُلْ أَطِيعُوا۟ ٱللَّهَ وَأَطِيعُوا۟ ٱلرَّسُولَ ۖ فَإِن تَوَلَّوْا۟ فَإِنَّمَا عَلَيْهِ مَا حُمِّلَ وَعَلَيْكُم مَّا حُمِّلْتُمْ ۖ وَإِن تُطِيعُوهُ تَهْتَدُوا۟ ۚ وَمَا عَلَى ٱلرَّسُولِ إِلَّا ٱلْبَلَـٰغُ ٱلْمُبِينُ ﴿٥٤﴾

54 പറയുക: ''നിങ്ങൾ അല്ലാഹുവിനെയും, റസൂലിനെയും അനുസരിച്ചു കൊള്ളുവിൻ! എന്നാൽ നിങ്ങൾ പിൻമാറുകയാണെങ്കിലോ, അദ്ദേഹം [റസൂൽ] ചുമതലപ്പെടുത്തപ്പെട്ടത് മാത്രമായിരിക്കും അദ്ദേഹത്തിൻെറ പേരിൽ (ബാധ്യത) ഉണ്ടായിരിക്കുക; നിങ്ങൾ ചുമതലപ്പെടുത്തപ്പെട്ടത് നിങ്ങളുടെ പേരിൽ തന്നെ (ബാധകമായതും) ആയിരിക്കും നിങ്ങൾ അദ്ദേഹത്തെ അനുസരിക്കുകയാണെങ്കിൽ, നിങ്ങൾ സൻമാർഗം പ്രാപിക്കുന്നതാണ്. റസൂലിൻെറമേൽ വ്യക്തമായ പ്രബോധനമല്ലാതെ (വേറെ ബാധ്യത) ഇല്ല.''

---

53 وَأَقْسَمُوا അവർ സത്യം ചെയ്തു പറയുന്നു. بِاللهِ അല്ലാഹുവിൽ, അല്ലാഹുവിനെക്കൊണ്ട്. جَهْدَ أَيْمَانِهِمْ അവർക്ക് കഴിയും പ്രകാരമുള്ള ശപഥം (ഏറ്റവും ശക്തിമത്തായ സത്യം). لَئِنْ أَمَرْتَهُمْ നീ അവരോട് കൽപിച്ചുവെങ്കിൽ. لَيَخْرُجُنَّ നിശ്ചയമായും അവർ പുറപ്പെട്ടുപോരും (എന്നു). قُلْ പറയുക. لاَّ تُقْسِمُوا നിങ്ങൾ സത്യം ചെയ്യരുത്, (ചെയ്യേണ്ടതില്ല). طَاعَةٌ അനുസരണമാണ്. مَّعْرُوفَةٌ പരിചയപ്പെട്ട, അറിയപ്പെട്ട, പുണ്യപ്പെട്ട. إِنَّ اللهَ നിശ്ചയമായും അല്ലാഹു. خَبِيرٌ സൂക്ഷമമായറിയുന്നവനാണ്. بِمَا تَعْمَلُونَ നിങ്ങൾ പ്രവർത്തിച്ചു വരുന്നതിനെപ്പറ്റി. 54 قُلْ പറയുക. أَطِيعُوا اللهَ നിങ്ങൾ അല്ലാഹുവിനെ അനുസരിക്കുവിൻ. وَأَطِيعُوا الرَّسُولَ റസൂലിനെയും അനുസരിക്കുവിൻ. فَإِن تَوَلَّوْا ഇനി നിങ്ങൾ പിൻമാറുകയാണെങ്കിൽ. فَإِنَّمَا عَلَيْهِ എന്നാലദ്ദേഹത്തിൻെറ പേരിൽ ഉള്ളത്. مَا حُمِّلَ അദ്ദേഹം ചുമതലപ്പെടുത്തപ്പെട്ടത് (മാത്രം) ആണ്. وَعَلَيْكُم നിങ്ങളുടെ പേരിലായിരിക്കും. مَّا حُمِّلْتُمْ നിങ്ങൾ ചുമതലപ്പെടുത്തപ്പെട്ടത്. وَإِن تُطِيعُوهُ നിങ്ങൾ അദ്ദേഹത്തെ അനുസരിക്കുന്നതായാൽ. تَهْتَدُوا നിങ്ങൾ നേർമ്മാർഗ്ഗം പ്രാപിക്കും, സൻമാർഗ്ഗത്തിലാകും. وَمَا عَلَى الرَّسُولِ റസൂലിൻെറ പേരിൽ ഇല്ല. إِلاَّ الْبَلاَغُ പ്രബോധനം (എത്തിച്ചു കൊടുക്കൽ) അല്ലാതെ. الْمُبِينُ വ്യക്തമായ.

---

വല്ല യുദ്ധത്തിലോ, സേനയിലോ, പങ്കെടുക്കേണമെന്ന് നബി (ﷺ) ആവശ്യപ്പെടുന്ന പക്ഷം, യാതൊരു മടിയും കൂടാതെ തങ്ങൾ പോയിക്കൊള്ളുമെന്നും, നബി (ﷺ) എങ്ങോട്ടു പോകാൻ കല്പിച്ചാലും അതിന് തങ്ങൾ തയ്യാറാണെന്നും അവർ കഴിയുന്നത്ര ശക്തിമത്തായ

നിലയിൽ സത്യം ചെയ്തു പറയാറുണ്ട്. പക്ഷേ-63-ാം വചനത്തിൽ കാണുംപോലെ-സന്ദർഭം വരുമ്പോൾ അവർ ഒഴിഞ്ഞുമാറുകയും ചെയ്യും. അതുകൊണ്ട് അവരോടു ഇപ്രകാരം താക്കീതു ചെയ്‌വാൻ അല്ലാഹു നബി (ﷺ) യോട് കല്പിക്കുകയാണ്: ''നിങ്ങൾ വൃഥാ സത്യം ചെയ്യേണ്ട തില്ല, നിങ്ങളുടെ അനുസരണത്തിൻെറ യഥാർത്ഥ നില മുമ്പേ പരിചയമുള്ളതാണ്. അത് നാവി ൽ മാത്രമേയുള്ളു, ഹൃദയത്തിലും പ്രവൃത്തിയിലുമില്ല. ഇതൊക്കെ അല്ലാഹു അറിയും. അതി ൻെറ അനന്തരഫലം നിങ്ങൾക്ക് പിന്നീട് അറിയാറാകും. നിങ്ങൾ അനുസരിക്കായ്കകൊണ്ട് അല്ലാഹുവിൻെറ റസൂലിന് ഒന്നും നേരിടുവാനില്ല. അല്ലാഹുവിൻെറ കല്പനകൾ പ്രബോധനം ചെയ്യുക മാത്രമാണ് അദ്ദേഹത്തിൻെറ ബാധ്യത. അതദ്ദേഹം നിർവ്വഹിക്കുന്നുമുണ്ട്. നിങ്ങൾ യഥാർത്ഥമായ അനുസരണം പ്രകടിപ്പിക്കുകയാണെങ്കിൽ അത് നിങ്ങൾക്കു തന്നെ ഗുണക രമായിത്തീരും.....''

**طاعة معروفة** എന്ന വാക്കിനാണ് 'പരിചയപ്പെട്ട അനുസരണം' എന്ന് നാം അർത്ഥം കൊടു ത്തത്. ഇതനുസരിച്ചാണ് നാം മേൽ കണ്ട വിവരണം നൽകിയതും, 'ഒരു പുണ്യകർമ്മമായ-അഥ വാ ഐച്ഛികമായ-അനുസരണം' എന്നും ഇതിന് അർത്ഥം കല്പിക്കപ്പെട്ടിട്ടുണ്ട്. അതായത്, കേവലം ഒരു പുണ്യപ്പെട്ട കാര്യം മാത്രമാണ് ഈ വിഷയത്തിലുള്ള നിങ്ങളുടെ അനുസരണം; എന്നിരിക്കെ അതിനെപ്പറ്റി ഇത്ര ശക്തിയായി സത്യം ചെയ്യേണ്ടതൊന്നുമില്ല, എന്നിങ്ങിനെ അതി ന് വ്യാഖ്യാനവും നൽകപ്പെടുന്നു. അല്ലാഹുവിനെയും, റസൂലിനേയും അനുസരിച്ച് പോരുന്നത് നിമിത്തം പരലോകത്തിൽ മാത്രമല്ല, ഇഹത്തിൽവെച്ചും പല നേട്ടങ്ങൾ കൈവരുന്നതാണെന്ന് അടുത്ത വചനത്തിൽ അല്ലാഹു സത്യവിശ്വാസികൾക്ക് സന്തോഷവാർത്ത നൽകുന്നു:-

وَعَدَ ٱللَّهُ ٱلَّذِينَ ءَامَنُوا۟ مِنكُمْ وَعَمِلُوا۟ ٱلصَّـٰلِحَـٰتِ لَيَسْتَخْلِفَنَّهُمْ فِى ٱلْأَرْضِ كَمَا ٱسْتَخْلَفَ ٱلَّذِينَ مِن قَبْلِهِمْ وَلَيُمَكِّنَنَّ لَهُمْ دِينَهُمُ ٱلَّذِى ٱرْتَضَىٰ لَهُمْ وَلَيُبَدِّلَنَّهُم مِّنۢ بَعْدِ خَوْفِهِمْ أَمْنًا ۚ يَعْبُدُونَنِى لَا يُشْرِكُونَ بِى شَيْـًٔا ۚ وَمَن كَفَرَ بَعْدَ ذَٰلِكَ فَأُو۟لَـٰٓئِكَ هُمُ ٱلْفَـٰسِقُونَ ﴿٥٥﴾

55 നിങ്ങളിൽനിന്ന് വിശ്വസിക്കുകയും, സൽക്കർമ്മങ്ങൾ പ്രവർത്തിക്കുകയും, ചെയ്യുന്നവരോട് അല്ലാഹു വാഗ്ദാനം ചെയ്തിരിക്കുന്നു. ''അവരുടെ മുമ്പുള്ള വർക്ക് പ്രാതിനിധ്യം നൽകിയതു പോ ലെ, നിശ്ചയമായും ഭൂമിയിൽ അവർക്ക് അവൻ പ്രാതിനിധ്യം നൽകുന്നതാണ്; അവർക്ക് അവൻ തൃപ്തിപ്പെട്ട് കൊടു ത്തിട്ടുള്ള അവരുടെ മതത്തിന് സ്വാധീ നം നൽകുന്നതുമാണ്; അവർക്ക് ഭയ ത്തിനു ശേഷം, അഭയത്തെ പകരം നൽകുകയും ചെയ്യും'' എന്ന്. അവർ എന്നോട് യാതൊന്നിനെയും പങ്ക് ചേർ ക്കാതെ എന്നെ ആരാധിച്ചുവരുന്നു. (അ താണ് കാരണം.) അതിനുശേഷം, ആർ നന്ദികേട് ചെയ്തുവോ അവർ തന്നെ യാണ് തോന്നിയവാസികൾ.

وَأَقِيمُوا۟ ٱلصَّلَوٰةَ وَءَاتُوا۟ ٱلزَّكَوٰةَ وَأَطِيعُوا۟ ٱلرَّسُولَ لَعَلَّكُمْ تُرْحَمُونَ ﴿٥٦﴾

56 നിങ്ങൾ നമസ്കാരം നിലനിറുത്തുവിൻ, 'സക്കാത്ത്' കൊടുക്കുകയും ചെയ്യു വിൻ, റസൂലിനെ അനുസരിക്കുകയും ചെയ്യുവിൻ-നിങ്ങൾ കരുണ ചെയ്യപ്പെ ട്ടേക്കുന്നതാണ്.

لَا تَحْسَبَنَّ ٱلَّذِينَ كَفَرُوا۟ مُعْجِزِينَ فِى ٱلْأَرْضِ ۚ

57 (നബിയേ!) അവിശ്വസിച്ചിട്ടുള്ളവർ ഭൂമി യിൽ വെച്ച് (അല്ലാഹുവിനെ) അസാധ്യ മാക്കിക്കളയുന്നവരാണെന്ന് നിശ്ചയമാ

| وَمَأْوَىٰهُمُ ٱلنَّارُ ۖ وَلَبِئْسَ ٱلْمَصِيرُ ﴿٥٧﴾ | യും നീ ധരിച്ചുപോകേണ്ട! അവരുടെ വാസസ്ഥലം നരകമാകുന്നു. അത് വള രെ മോശപ്പെട്ട പ്രാപ്യസ്ഥാനം തന്നെ! |
| --- | --- |

---

55 وَعَدَ اللهُ അല്ലാഹു വാഗ്ദാനം ചെയ്തരിക്കുന്നു. الَّذِينَ യാതൊരു കൂട്ടരോട്. آمَنُوا അവർ വിശ്വസി ച്ചിരിക്കുന്നു. مِنكُمْ നിങ്ങളിൽ നിന്ന്. وَعَمِلُوا الصَّالِحَاتِ സൽക്കർമ്മങ്ങൾ പ്രവർത്തിക്കയും ചെയ്തിരി ക്കുന്നു. لَيَسْتَخْلِفَنَّهُمْ നിശ്ചയമായും അവർക്ക് പ്രാതിനിധ്യം നൽകുന്നതാണ് (എന്ന്). فِي الْأَرْضِ ഭൂമിയിൽ. كَمَا اسْتَخْلَفَ അവൻ പ്രാതിനിധ്യം നൽകിയതുപോലെ. الَّذِينَ مِن قَبْلِهِمْ അവരുടെ മുമ്പുള്ള വർക്ക്. وَلَيُمَكِّنَنَّ لَهُمْ നിശ്ചയമായും അവർക്ക് സ്വാധീനം നൽകുകയും ചെയ്യും. دِينَهُمُ അവരുടെ മതത്തിന്. الَّذِي ارْتَضَى അവൻ തൃപ്തിപ്പെട്ടു കൊടുത്തിട്ടുള്ള. لَهُمْ അവർക്ക്. وَلَيُبَدِّلَنَّهُم അവർക്ക് പകരം നൽകുകയും ചെയ്യും. مِّن بَعْدِ خَوْفِهِمْ അവരുടെ ഭയത്തിനുശേഷം. أَمْنًا അഭയത്തെ. يَعْبُدُونَنِي അവർ എന്നെ ആരാധിക്കുന്നു, എനിക്ക് ഇബാദത്ത് ചെയ്യുന്നു. لَا يُشْرِكُونَبِي അവർ എന്നോട് പങ്കു ചേർക്കാതെ. شَيْئًا യതൊന്നും. وَمَن كَفَرَ ആരെങ്കിലും നന്ദികേട് കാട്ടിയാൽ, അവിശ്വസിച്ചാൽ. بَعْدَ ذَٰلِكَ അതിനുശേഷം. فَأُولَٰئِكَ هُمُ എന്നാൽ അക്കൂട്ടർ തന്നെയാണ്. الْفَاسِقُونَ ദുർന്നടപ്പുകാർ, തോന്നി യവാസികൾ. 56 وَأَقِيمُوا നിങ്ങൾ നിലനിറുത്തുകയും ചെയ്യുവിൻ. الصَّلَاةَ നമസ്കാരം. وَآتُوا الزَّكَاةَ സക്കാത്ത് കൊടുക്കുകയും ചെയ്യുവിൻ. وَأَطِيعُوا അനുസരിക്കുകയും ചെയ്യുവിൻ. الرَّسُولَ റസൂ ലിനെ, ദൈവദൂതനെ. لَعَلَّكُمْ تُرْحَمُونَ നിങ്ങൾ കരുണ ചെയ്യപ്പെട്ടേക്കും, കരുണ ചെയ്യപ്പെടുവാ നായി. 57 لَا تَحْسَبَنَّ നിശ്ചയമായും നീ ധരിക്കേണ്ട, ഗണിക്കരുത്. الَّذِينَ كَفَرُوا അവിശ്വസിച്ചിട്ടുള്ള വരെ. مُعْجِزِينَ അസാധ്യമാക്കുന്നവരാണെന്ന് (പരാജയപ്പെടുത്തുന്നവരാണെന്ന്). فِي الْأَرْضِ ഭൂമി യിൽവെച്ച്. وَمَأْوَاهُمُ അവരുടെ വാസസ്ഥലം, അഭയസ്ഥാനം, ചെന്നണയുന്ന സ്ഥലം. النَّارُ നരകമാ കുന്നു. وَلَبِئْسَ വളരെ മോശപ്പെട്ടതുതന്നെ. الْمَصِيرُ പ്രാപ്യസ്ഥാനം, ചെന്നെത്തുന്ന സ്ഥലം, മടക്ക സ്ഥലം.

---

സൂറത്തുൽ അമ്പിയാഉ്: 105-ൽ ‘എന്റെ സദ്വൃത്തരായ അടിയാൻമാർ ഭൂമിയെ അന ന്തരമെടുക്കുന്നതാണ്’’ (ان الا رض يرثها عبادى الصالحون) എന്ന അല്ലാഹുവിന്റെ നിശ്ചയത്തെപ്പറ്റി വിവരിക്കുന്ന മദ്ധ്യേ ഈ ആയത്തുകളെ ഉദ്ധരിച്ചുകൊണ്ട് നാം സംസാരിച്ചിട്ടുള്ള സംഗതികൾ ഇവിടെ സ്മരണീയമാകുന്നു. അതിവിടെ ആവർത്തിക്കേണ്ടതില്ല. നബി (ﷺ) തിരുമേനി ഇഹലോകവാസം വിടുന്നതിനു മുമ്പുതന്നെ അറേബ്യാ ഉപദ്വീപ് മിക്കവാറും ഇസ്ലാമിന് അധീനപ്പെട്ടു. അക്കാലത്തുള്ള പ്രധാന രാജാക്കൾ, തിരുമേനിക്കു സമ്മാനങ്ങൾ കൊടത്തയച്ചു. (شجر) ഹിജ്റിലെയും, ചില സിറിയൻ നാടുകളിലെയും ജനങ്ങൾ ഇസ്ലാമിന്റെ മേൽകോയ്മ അംഗീകരിച്ച് കപ്പം കൊടുത്തുവരുവാൻ തുടങ്ങി. ഖുലഫാഉ-റശിദിന്റെ കാലത്തു കൊസ്രു (*) സാമ്രാജ്യം മുഴുവനും, കൈസർ (†) സാമ്രാജ്യത്തിന്റെ പല ഭാഗങ്ങളും മുസ്ലിംകൾ അധീനമാക്കി. ഇതെല്ലാം ഈ ആയത്തിലെ വാഗ്ദാനത്തിന്റെ പുലർച്ചയത്രെ. ഇമാം ബുഖാരി (رحمه الله)മുതലായവർ രിവായത്തു ചെയ്യുന്ന ഒരു ഹദീസ് ഇവിടെ പ്രസ്താവ്യമാകുന്നു:-

അറേബ്യായിലെ ശ്രുതിപ്പെട്ട ഉദാരമതിയായിരുന്ന ഹാതംത്വാഈയുടെ പുത്രൻ അദിയ്യ് عدي بن حاتم الطائى - رض നബി(ﷺ) യുടെ അടുക്കൽ നിവേദനം വരികയുണ്ടായി. ആ അവസ രത്തിൽ തിരുമേനിയും അദ്ദേഹവും തമ്മിൽ നടന്ന സംഭാഷണത്തിൽ ഇപ്രകാരം പറഞ്ഞിരുന്നു.

---

* പേർസ്യാ, ഇറാഖു മുതലായവ കൊസ്രു (كسر–او خسرو) സാമ്രാജ്യത്തിൽ ഉൾപ്പെടുന്നു.

† കൈസർ (قصير) സാമ്രാജ്യത്തിന്റെ തലസ്ഥാനം യൂറോപ്പിലെ കാൺസ്റ്റിനോപ്പ്ൾ ആണെങ്കിലും, സിറിയാ, ഈജിപ്ത് മുതലായവ അതിന്റെ കീഴിലായിരുന്നു. റോമാ സാമ്രാജ്യമെന്ന പേരിലും ഇത് അറിയപ്പെട്ടിരുന്നു.

''നബി (ﷺ) : അദിയ്യേ! താൻ ഹീറാ (*) രാജ്യം അറിയുമോ?
അദിയ്യ് (رضي الله عنه): ഞാൻ അറിയുകയില്ല-കേട്ടിട്ടുണ്ട്.
''നബി (സ): എന്റെ ദേഹം യാതൊരുവന്റെ കൈവശമാണോ അവൻ (അല്ലാഹു) തന്നെയാണ്! അല്ലാഹു ഇക്കാര്യത്തെ (ഇസ്ലാമിനെ) നിശ്ചയമായും പൂർത്തിയാക്കും. അങ്ങനെ, യാത്രക്കാരിയായ ഒരു സ്ത്രീ ഹീറായിൽ നിന്ന് പുറപ്പെട്ടു. യാതൊരാളുടെ രക്ഷയും കൂടാതെത്തന്നെ കഅ്ബഃ ത്വവാഫ് (പ്രദക്ഷിണം) ചെയ്തുപോകുന്ന ഒരു കാലം വരും. ഹുർമുസിന്റെ മകൻ കിസ്രായുടെ നിക്ഷേപങ്ങൾ ജയിച്ചടക്കപ്പെടുകയും ചെയ്യും.
അദിയ്യ് (رضي الله عنه): (പേർഷ്യൻ ചക്രവർത്തിയായ) ഹുർമുസിന്റെ മകൻ കിസ്രായുടെയോ?!
നബി (സ): അതെ ഹുർമുസിന്റെ മകൻ കിസ്രായുടെ തന്നെ, സ്വീകരിക്കുവാൻ ആളില്ലാതെ വരുമാറ് ധനം ചിലവഴിക്കപ്പെടുകയും ചെയ്തേക്കും.''

പിന്നീട് (നബിയുടെ കാലശേഷം) ഈ സംഭാഷണം ഉദ്ധരിച്ചുകൊണ്ട് അദിയ്യ്(رضي الله عنه) പ്രസ്താവിക്കുകയാണ്: ''ഇതാ! ഹീറായിൽനിന്ന് ഒരു യാത്രക്കാരി ആരുടെയും രക്ഷ കൂടാതെത്തന്നെ ഇന്ന് കഅ്ബഃ ത്വവാഫ് ചെയ്തുപോകുന്നു. ഹുർമുസ് മകൻ കിസ്രായുടെ നിക്ഷേപങ്ങൾ (മദാഇനിലും, അമ്പാറിലുംവെച്ച്) ജയിച്ചടക്കിയ കൂട്ടത്തിൽ ഞാനും പങ്കെടുത്തിരുന്നു. അല്ലാഹുതന്നെയാണ! ഇനി, മൂന്നമാത്തെ കാര്യവും സംഭവിക്കുകതന്നെ ചെയ്യും. കാരണം; റസൂൽ (ﷺ)തിരുമേനി അത് അരുളിച്ചെയ്തിട്ടുണ്ട്. എന്നതുതന്നെ.'' **رواه البخارى** അദിയ്യ് (رضي الله عنه)ഇത് പ്രസ്താവിച്ചതിനുശേഷം കുറച്ച് കൊല്ലങ്ങൾകൂടി കഴിഞ്ഞപ്പോൾ വാസ്തവത്തിൽ മൂന്നാമത്തെ പ്രവചനവും പുലർന്നു കഴിഞ്ഞിട്ടുണ്ടെന്ന് ഇസ്ലാമിക ചരിത്രത്തിന്റെ താളുകൾ മറിച്ചു നോക്കുമ്പോൾ കാണുവാൻ കഴിയും

**ومن كفر بعد ذلك** എന്ന വാക്കിന് 'അതിനുശേഷം ആരെങ്കിലും അവിശ്വസിച്ചാൽ' എന്നും അർത്ഥം കൽപിക്കപ്പെട്ടിട്ടുണ്ട്. **كفر** (കഫറ) എന്ന വാക്കിന് 'അവിശ്വസിച്ചു' എന്നും 'നന്ദികേടു കാണിച്ചു' എന്നും അർത്ഥം വരും. രണ്ടായിരുന്നാലും ഇവിടത്തെ സാരത്തിൽ ഒന്നുതന്നെ. വിശ്വാസത്തിലും പ്രവൃത്തിയിലും, അല്ലാഹുവും അവന്റെ റസൂലും കാണിച്ചുതന്ന നേർവഴിയിൽ നിന്ന് മുസ്ലിംകൾ, എന്നു മുതൽക്കാണ് എത്രകണ്ടാണ്, വ്യതിചലിച്ചുപോയതെങ്കിൽ, അതനുസരിച്ച് അവരുടെ യശസ്സിനും കോട്ടം വന്നുവെന്നുള്ളത് തർക്കമറ്റ സംഗതിയാകുന്നു.

അവിശ്വാസികളെ ഭൂമിയിൽതന്നെവെച്ചു ശിക്ഷിക്കുവാൻ അല്ലാഹു ഉദ്ദേശിക്കുകയാണെങ്കിൽ, അവന് അതിന് യാതൊരു പ്രയാസവുമില്ല; അല്ലാഹുവിന് പിടിയിൽ കിട്ടാതിരിക്കത്തക്കവണ്ണം അവനെ അസാധ്യപ്പെടുത്തിക്കളയുവാൻ അവർക്ക് ഒരിക്കലും സാധ്യമല്ല, എന്നുള്ള വസ്തുത 57-ാം വചനത്തിൽ നബി(ﷺ) തിരുമേനിയെ അഭിമുഖീകരിച്ചാണ് പ്രസ്താവിക്കുന്നതെങ്കിലും, വാസ്തവത്തിൽ അത് അവിശ്വാസികളോടുള്ള കനത്ത ഒരു താക്കീതാകുന്നു. മേൽ പ്രസ്താവിച്ച വാഗ്ദാനത്തിന്റെ പുലർച്ചയോടുകൂടി-അതെ, ഇസ്ലാമിന്റെ വിജയങ്ങളോടുകൂടി കുഫ്റിന്റെ പരാജയവും സംഭവിച്ചു കഴിഞ്ഞത് നാം കണ്ടുവല്ലോ. അതും അവർക്ക് ഭൂമിയിൽ വെച്ചു ലഭിച്ച ഒരു ശിക്ഷയായിരുന്നു. പരലോകത്തിലോ നരകവും!

സൂറത്തിന്റെ ആദ്യഭാഗങ്ങളിൽ പ്രസ്താവിച്ച നിമയങ്ങളുമായി ബന്ധപ്പെട്ട ചില വിശദീകരണങ്ങളാണ് അടുത്ത ആയത്തുകളിൽ കാണുന്നത്:-

## വിഭാഗം-8

* ഹീറാ: ഇറാഖിലെ ഒരു രാജ്യം (حيرة)

يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ لِيَسْتَـْٔذِنكُمُ ٱلَّذِينَ مَلَكَتْ أَيْمَٰنُكُمْ وَٱلَّذِينَ لَمْ يَبْلُغُواْ ٱلْحُلُمَ مِنكُمْ ثَلَٰثَ مَرَّٰتٍ ۚ مِّن قَبْلِ صَلَوٰةِ ٱلْفَجْرِ وَحِينَ تَضَعُونَ ثِيَابَكُم مِّنَ ٱلظَّهِيرَةِ وَمِنۢ بَعْدِ صَلَوٰةِ ٱلْعِشَآءِ ۚ ثَلَٰثُ عَوْرَٰتٍ لَّكُمْ ۚ لَيْسَ عَلَيْكُمْ وَلَا عَلَيْهِمْ جُنَاحٌۢ بَعْدَهُنَّ ۚ طَوَّٰفُونَ عَلَيْكُم بَعْضُكُمْ عَلَىٰ بَعْضٍ ۚ كَذَٰلِكَ يُبَيِّنُ ٱللَّهُ لَكُمُ ٱلْءَايَٰتِ ۗ وَٱللَّهُ عَلِيمٌ حَكِيمٌ ﴿٥٨﴾

58 ഹേ, വിശ്വസിച്ചിട്ടുള്ളവരേ! നിങ്ങളുടെ വലങ്കൈകൾ ഉടമപ്പെടുത്തിയവരും, നിങ്ങളിൽ പ്രായപൂർത്തി എത്തിയിട്ടില്ലാത്തവരും മൂന്ന് അവസരങ്ങളിൽ നിങ്ങളോട് (പ്രവേശനത്തിന്) അനുവാദം തേടിക്കൊള്ളട്ടെ. അതായത്: 'ഫജ്ർ' [പ്രഭാത] നമസ്കാരത്തിന് മുമ്പും, ഉച്ച വേളയിൽ നിങ്ങൾ നിങ്ങളുടെ വസ്ത്രങ്ങൾ എടുത്തു വെക്കുന്ന നേരത്തും, 'ഇശാ' [സന്ധ്യാ] നമസ്കാരത്തിനു ശേഷവും. (ഇങ്ങിനെ) നിങ്ങൾക്ക് മൂന്ന് ഗോപ്യാവസരങ്ങളാണുള്ളത്. അവയ്ക്കു ശേഷം, (മറ്റു വേളകളിൽ)നിങ്ങൾക്കാകട്ടെ, അവർക്കാകട്ടെ, (അനുവാദം ചോദിക്കാത്തതിൽ തെറ്റില്ല;- (അവർ) നിങ്ങളിൽകൂടി-അതായത്: നിങ്ങളിൽ ചിലർ ചിലരിൽകൂടി-ചുറ്റിപ്പറ്റിക്കൊണ്ടിരിക്കുന്നവരത്രെ. ഇപ്രകാരം, അല്ലാഹു നിങ്ങൾക്ക് ലക്ഷ്യങ്ങളെ വിവരിച്ചു തരുന്നു. അല്ലാഹു, സർവ്വജ്ഞനും, അഗാധജ്ഞനുമാകുന്നു.

وَإِذَا بَلَغَ ٱلْأَطْفَٰلُ مِنكُمُ ٱلْحُلُمَ فَلْيَسْتَـْٔذِنُواْ كَمَا ٱسْتَـْٔذَنَ ٱلَّذِينَ مِن قَبْلِهِمْ ۚ كَذَٰلِكَ يُبَيِّنُ ٱللَّهُ لَكُمْ ءَايَٰتِهِۦ ۗ وَٱللَّهُ عَلِيمٌ حَكِيمٌ ﴿٥٩﴾

59 നിങ്ങളിൽ നിന്നുള്ള കുട്ടികൾ പ്രായപൂർത്തി എത്തിയാൽ, അവരുടെ മുമ്പുള്ള(വലിയ) വർസമ്മതം ചോദിച്ചത് പോലെ അവരും സമ്മതം ചോദിച്ചു കൊള്ളട്ടെ. ഇപ്രകാരം, അല്ലാഹു നിങ്ങൾക്ക് അവന്റെ ലക്ഷ്യങ്ങൾ വിവരിച്ചു തരുന്നു, അല്ലാഹു സർവ്വജ്ഞനും, അഗാധജ്ഞനുമാകുന്നു.

---

58 يَا أَيُّهَا الَّذِينَ ഹേ, യാതൊരു കൂട്ടരെ. آمَنُوا വിശ്വസിച്ചിട്ടുള്ള. لِيَسْتَأْذِنكُمُ നിങ്ങളോട്, അനുവാദം തേടിക്കൊള്ളട്ടെ, സമ്മതം ചോദിക്കട്ടെ. الَّذِينَ യാതൊരു കൂട്ടർ. مَلَكَتْ (അവരെ) ഉടമപ്പെടുത്തിയിരിക്കുന്നു. أَيْمَانُكُمْ നിങ്ങളുടെ വലങ്കൈകൾ. وَالَّذِينَ യാതൊരു കൂട്ടരും. لَمْ يَبْلُغُوا അവർ എത്തിയിട്ടില്ല, പ്രാപിച്ചിട്ടില്ല. الْحُلُمَ തന്റേടം, ബുദ്ധി, പ്രായപൂർത്തി. مِنكُمْ നിങ്ങളിൽ നിന്ന്. ثَلَاثَ مَرَّاتٍ മൂന്ന് പ്രാവശ്യങ്ങളൽ (അവസരങ്ങളിൽ). مِّن قَبْلِ മുമ്പായി. صَلَاةِ الْفَجْرِ ഫജ്ർ(സുബ്ഹ്-പ്രഭാത) നമസ്കാരത്തിന്റെ. وَحِينَ تَضَعُونَ നിങ്ങൾ എടുത്തുവെക്കുന്ന നേരത്തും. ثِيَابَكُم നിങ്ങളുടെ വസ്ത്രങ്ങളെ. مِّنَ الظَّهِيرَةِ ഉച്ചവേളയിലായി. وَمِن بَعْدِ ശേഷവും. صَلَاةِ الْعِشَاءِ ഇശാ(സന്ധ്യാ) നമസ്കാരത്തിന്റെ. ثَلَاثُ عَوْرَاتٍ മൂന്നു ഗോപ്യാവസരങ്ങളാണ് (മറ്റുള്ളവർ അറിയാവതല്ലാത്തവയാണ്). لَّكُمْ നിങ്ങൾക്ക്. لَيْسَ عَلَيْكُمْ നിങ്ങളുടെമേൽ ഇല്ല. وَلَا عَلَيْهِمْ അവരുടെമേലും ഇല്ല. جُنَاحٌ കുറ്റം, തെറ്റ്. بَعْدَهُنَّ അവയ്ക്ക് ശേഷം, അവയ്ക്ക് പുറമെ. طَوَّافُونَ ചുറ്റി(പ്പറ്റി) നടക്കുന്നവരാണ്. عَلَيْكُم നിങ്ങളിൽകൂടി. بَعْضُكُم അതായത് നിങ്ങളിൽ ചിലർ. عَلَى بَعْضٍ ചിലരിൽകൂടി. كَذَٰلِكَ അപ്രകാരം, ഇപ്രകാരം. يُبَيِّنُ اللهُ അല്ലാഹു വിവരിക്കുന്നു. لَكُمُ നിങ്ങൾക്ക്. الْآيَاتِ ലക്ഷ്യങ്ങളെ. وَاللهُ عَلِيمٌ അല്ലാഹു സർവ്വജ്ഞനാണ്. حَكِيمٌ അഗാധജ്ഞനുമാണ്. 59 وَإِذَا بَلَغَ എത്തിയാൽ, പ്രാപിച്ചാൽ, തികഞ്ഞാൽ. الْأَطْفَالُ കുട്ടികൾ, ശിശുക്കൾക്ക്. مِنكُمُ നിങ്ങളിൽനിന്ന്. الْحُلُمَ തന്റേടം, പ്രായപൂർത്തി. فَلْيَسْتَأْذِنُوا എന്നാലവർ സമ്മതം ചോദിക്കട്ടെ. كَمَا اسْتَأْذَنَ സമ്മതം ചോദിച്ചതുപോലെ. الَّذِينَ مِن قَبْلِهِمْ അവരുടെ മുമ്പുള്ളവർ. كَذَٰلِكَ

ഇപ്രകാരം, അപ്രകാരം. يُبَيِّنُ اللهُ അല്ലാഹു വിവരിച്ചുതരുന്നു. لَكُمْ നിങ്ങൾക്ക്. آيَاتِهِ അവന്റെ ലക്ഷ്യങ്ങളെ. وَاللهُ അല്ലാഹു. عَلِيمٌ സർവ്വജ്ഞനാണ്. حَكِيمٌ അഗാധജ്ഞനുമാണ്.

---

പുറത്തുനിന്ന് വീടുകളിൽ പ്രവേശിക്കുവാൻ വരുന്നവർ അനുവാദം ചോദിക്കുന്നതിനെ സംബന്ധിച്ചു മുമ്പ് ചില ആയത്തുകളിൽ പ്രസ്താവിച്ചു. വീട്ടിനുള്ളിൽ തന്നെ അന്യോന്യം പ്രവേശിക്കുന്നതിൽ ആചരിക്കേണ്ടുന്ന ചില മര്യാദകളാണ് ഇവിടെ പറയുന്നത്. അന്യോനം ഇടകലർന്നു കഴിഞ്ഞുകൂടുന്ന കുടുംബാംഗങ്ങളെപ്പറ്റി പൊതുവിലും, കുട്ടികളെയും, അടിമകളെയും സംബന്ധിച്ച് പ്രത്യേകിച്ചും-അവർ ആണായാലും പെണ്ണായാലും ശരി-മൂന്ന് സന്ദർഭങ്ങളിൽ നിയന്ത്രണം ആവശ്യമാണെന്ന് ഈ വചനം വ്യക്തമാക്കുന്നു: (1) 'സുബ്ഹ്' നമസ്കാരത്തിനു മുമ്പ്. അതായത്: കാലത്ത് ഉറക്കിൽനിന്ന് എഴുന്നേൽക്കുന്ന സമയം. സാധാരണ ഉപയോഗിക്കാറുള്ള വസ്ത്രങ്ങൾ നീക്കം ചെയ്തു അർദ്ധവസ്ത്രങ്ങൾ ധരിച്ചുകൊണ്ടാണല്ലോ മിക്കവാറും ഉറങ്ങുവാൻ കിടക്കുക. ഉറക്കിലാണെങ്കിൽ ഒരു പക്ഷേ ധരിച്ചവസ്ത്രങ്ങൾ തന്നെ യഥാസ്ഥാനങ്ങളിൽ നിന്ന് നീങ്ങിപ്പോയിരിക്കുകയും ചെയ്യും. കൂടാതെ,എഴുന്നേൽക്കുന്നതോടുകൂടി ആ വസ്ത്രങ്ങൾ മാറ്റി ഉടുക്കുന്ന സമയവുമായിരിക്കും. 2) ഉച്ചസമയം. അതായത്: ഉഷ്ണാധിക്യം കൊണ്ടോ മറ്റോ മദ്ധ്യാഹ്നവിശ്രമത്തിനായി കിടക്കുന്ന സമയം. അപ്പോഴും മേൽപറഞ്ഞ പ്രകാരം അല്പമാത്രമായ വസ്ത്രധാരണത്തിന്റെ അവസരമാണല്ലോ: 3) 'ഇശാ' നമസ്കാരാനന്തരം. എന്നുവെച്ചാൽ: സാധാരണ വസ്ത്രങ്ങൾ മാറ്റിവെച്ച് കിടക്കുവാൻ പോകുന്ന സമയം, പൊതുവിലുള്ള പതിവനുസരിച്ച് ഇങ്ങിനെ മൂന്നു അവസരങ്ങൾ കണക്കാക്കപ്പെട്ടിരിക്കുകയാണ്. ഇത്തരം അവസരങ്ങളിൽകുട്ടികളായാലും, സ്വന്തം അടിമകളായാലും കിടപ്പറയിലേക്ക് മുന്നറിയിപ്പും, സമ്മതവും കൂടാതെ പ്രവേശിക്കരുതെന്ന് സാരം.

ഇങ്ങിനെയുള്ള സന്ദർഭങ്ങളല്ലാത്തപ്പോൾ സമ്മതം ചോദിക്കാതെ അന്യോന്യം പ്രവേശിക്കുകയും കാണുകയും, ചെയ്യാവുന്നതാകുന്നു. അതിൽ വിശേഷിച്ച് നിയന്ത്രണമൊന്നും നിശ്ചയിക്കപ്പെടാതിരിക്കുവാനുള്ള കാരണമായിട്ടാണ് ചിലർ ചിലരിൽകൂടി (പരസ്പരം) ചുറ്റിപ്പറ്റി കഴിയുന്നവരായതാണ്, (طوافون عليكم بعضكم على بعض) എന്ന് അല്ലാഹു പ്രസ്താവിച്ചത്. ഇതിൽ നിന്ന് ചില കാര്യങ്ങൾ നമുക്ക് മനസ്സിലാക്കാം. 1) എപ്പോഴും അനോന്യം കൂടിക്കലർന്നും, പരസ്പരം ഇടപെട്ടും കഴിയുന്നവരല്ലാത്ത ആളുകളെ സംബന്ധിച്ച് കുറെക്കൂടി നിഷ്കർഷ പാലിക്കേണ്ടതുണ്ട്. 2) കുട്ടികളും, അടിമകളുമല്ലാത്ത അടുത്ത ബന്ധുക്കൾ--31--ാം വചനത്തിൽ ഒഴിവാക്കപ്പെട്ട കുടുംബങ്ങൾ--അന്യോന്യം കൂടിക്കലർന്നു ജീവിച്ചു പോരുന്നവരാണെങ്കിൽ, അവരും മേൽപറഞ്ഞ പ്രത്യേകാവസരങ്ങളിൽ പ്രവേശനത്തിന് അനുമതി തേടേണ്ടതുണ്ട്. കുട്ടികൾക്കുപോലും പ്രവേശിക്കാൻ പാടില്ലാത്തപ്പോൾ വലിയവർക്ക് പ്രത്യേകിച്ചും അത് വിരോധമാണെന്ന് പറയേണ്ടതില്ലല്ലോ.

ഈ മൂന്നു സന്ദർഭങ്ങളിൽ പ്രത്യേകം സമ്മതം ചോദിക്കുവാൻ കൽപിക്കപ്പെട്ടതിനെക്കുറിച്ചു ഇബ്നു അബ്ബാസ് (رضي الله عنه)നോട് ചോദിക്കപ്പെടുകയുണ്ടായി. അദ്ദേഹം കൊടുത്ത മറുപടി ഇതായിരുന്നു: അന്ന് ജനങ്ങൾക്ക് അവരുടെ വാതിലുകളിൽ വിരിയോ, വീടുകളിൽ (വധൂവരൻമാർക്ക് തയ്യാറാക്കപ്പെടുന്ന) അറകളോ പതിവുണ്ടായിരുന്നില്ല. ആകയാൽ, ചിലപ്പോൾ ഒരാളുടെ അടുക്കൽ അവന്റെ ഭൃത്യരോ, മക്കളോ, വളർത്തുന്ന അനാഥയോ പെട്ടന്ന് കടന്നു ചെന്നേക്കാം. ഒരു പക്ഷേ, അപ്പോൾ അവൻ തന്റെ ഭാര്യയോടൊന്നിച്ചായിരിക്കും ഉള്ളത്. അതുകൊണ്ടാണ് അല്ലാഹു ഈ അവസരങ്ങളിൽ പ്രത്യേകം മുടക്കുവാൻ കാരണം. പിന്നീട്, ജനങ്ങൾക്ക് അല്ലാഹു കൂടുതൽ കഴിവു നൽകിക്കൊണ്ട് അനുഗ്രഹിച്ചു. അപ്പോൾ അവർ വിരികളും അറകളും ഏർപ്പെടുത്തി. ആകയാൽ, ജനങ്ങൾക്ക് ഇപ്പോൾ ഈ മറകൊണ്ട് മതിയാക്കാമെന്ന് വന്നിരിക്കുകയാണ്. (رواه ابن ابى حاتم ولا بى داودفي طريق اخرى)

സന്ദർഭോചിതമായ ചില സംഗതികൾ ഇവിടെ ഓർമ്മിക്കുന്നത് നന്നായിരിക്കും: 1) ഇടവും വലവും തിരിച്ചറിയാത്ത ശിശുക്കളെ സംബന്ധിച്ച് മേപ്പടി നിയന്ത്രണം ആവശ്യമില്ലെന്ന് സ്പഷ്ടമാണ്. 2) ആ മൂന്ന് സമയങ്ങളിൽ മാത്രമല്ല, വസ്ത്രങ്ങൾ മാറ്റുകയും, കുറഞ്ഞ വസ്ത്രങ്ങൾ മാത്രം ധരിക്കുകയും ചെയ്യുന്ന അതുപോലെയുളള എല്ലാ സന്ദർഭങ്ങളിലും, വിശേഷിച്ച് കുളിപ്പുര, കക്കൂസ്, കിടപ്പറ മുതലായ സ്ഥലങ്ങളിലും പെട്ടന്ന്-മുന്നറയിപ്പില്ലാതെ-മറ്റൊരാളക്ക് കടന്നു ചെല്ലുവാൻ പാടില്ലാത്തതാകുന്നു. 3) പർദ്ദാ നിയമം അന്യൻമാരായവരെ സംബന്ധിച്ചാണ് പാലിക്കേണ്ടതെങ്കിലും, 'ഔറത്ത്' (മുട്ടുപൊക്കിളിന് ഇടയിലുളള ഭാഗം) എല്ലാവരിൽ നിന്നും മറയ്ക്കേണ്ടതും, അന്യോന്യം വെളിപ്പെടുത്തുവാനും കാണുവാനും പാടില്ലാത്തതുമാകുന്നു. 4) 'ഔറത്ത്'' സൂക്ഷ്മമായി മറയ്ക്കുന്ന കാര്യത്തിൽ ഇസ്‌ലാം എത്രമാത്രം നിഷ്കർഷിക്കുന്നുണ്ടെന്ന് ഇത്തരം ഖുർആൻ വചനങ്ങളിൽനിന്നും, പല ഹദീസുകളിൽ നിന്നും മനസ്സിലാക്കാവുന്നതാണ്. ഇന്ന് മുസ്‌ലിംകൾക്കിടയിൽ പൊതുവെ ഇക്കാര്യത്തിൽ വേണ്ടത്ര നിഷ്ക്കർഷ കാണുന്നില്ലെന്ന് വ്യസനസമേതം പറയേണ്ടിയിരിക്കുന്നു. ഈ രണ്ട് ആയത്തുകളുടെയും അവസാന ഭാഗം സൂക്ഷിച്ചു നോക്കുക: ഇപ്രകാരം 'അല്ലാഹു നിങ്ങൾക്ക് ലക്ഷ്യങ്ങൾ വിവരിച്ചു തരുന്നു'' വെന്ന് പറഞ്ഞത് നാം ഗൗരവപൂർവ്വം മനസ്സിരുത്തേണ്ടതാണ്. ചില ഹദീസുകൾകൂടി നമുക്ക് ഇവിടെ ഉദ്ധരിക്കാം:-

1. പുരുഷൻ പുരുഷൻെറ ഔറത്തിലേക്കും, സ്ത്രീ സ്ത്രീയുടെ ഔറത്തിലേക്കും നോക്കുന്നതും, ഒരേ വസ്ത്രം മേലിട്ടുകൊണ്ട് രണ്ടു പുരുഷൻമാരോ, രണ്ട് സ്ത്രീകളോ ഒന്നിച്ചു കിടക്കുന്നതും നബി (ﷺ) വിരോധിച്ചിരിക്കുന്നു. (മുസ്‌ലിം.) 2. അന്യൻമാരായ ഒരു പുരുഷനും ഒരു സ്ത്രീയും കൂടി ഒരു വീട്ടിലോ, മുറിയിലോ തനിച്ചായിരിക്കുന്നതും നബി(ﷺ) വിരോധിച്ചിരിക്കുന്നു. (ബുഖാരി; മുസ്‌ലിം.) 3. കുളിക്കുന്നവൻ തുറന്ന സ്ഥലത്തുവെച്ച് കുളിക്കാതെ, എന്തെങ്കിലും ഒരു മറ സ്വീകരിക്കേണമെന്നും നബി (ﷺ) കൽപിച്ചിട്ടുണ്ട്. (അബൂദാവൂദ്; നസാഈ.) 4. നബി (ﷺ) തിരുമേനി വെളിക്കിരിക്കുവാൻ പോകുന്നപക്ഷം, ആരും കാണാത്തിടത്ത് പോകുമായിരുന്നു. (അബൂദാവൂദ്.) 5. ഇരുന്ന് മൂത്രിക്കുവാൻ സൗകര്യപ്പെടാത്തപ്പോൾ തിരുമേനി നിന്ന് മൂത്രിക്കുകയുണ്ടായിട്ടുണ്ടെങ്കിലും, സാധാരണനിലക്ക് നിന്നുകൊണ്ട് മൂത്രിക്കുന്നതിനെ അവിടുന്ന് വിരോധിച്ചിരിക്കുന്നു. (തിർമദി; ഇബ്നുമാജഃ) 6. രണ്ട് പേർ അടുത്തിരുന്ന് സംസാരിച്ചുകൊണ്ട് ഔറത്ത് തുറന്ന് വെളിക്കിരിക്കുന്നത് അല്ലാഹുവിൻെറ ക്രോധത്തിന് കാരണമാണെന്ന് അവിടുന്ന് പറഞ്ഞിരിക്കുന്നു. (അഹമദു; അബൂദാവൂദ്; ഇബ്നുമാജഃ) 7. മൂത്രിക്കുവാനോ, കാഷ്ടിക്കുവാനോ ഇരിക്കുമ്പോൾ, ഇരിക്കും മുമ്പായി വസ്ത്രം പൊക്കാതെ, നിലത്തോടടുക്കുന്നതോടൊപ്പം മാത്രമേ തിരുമേനി വസ്ത്രം പൊക്കിയിരുന്നുളളു. (തിർമദീ: അബൂദാവൂദ്; ദാരാമീ.) ദൈർഘ്യഭയം നിമിത്തം ഹദീസുകളുടെ മൂലം ഉദ്ധരിക്കാത്തതാകുന്നു.

സ്ത്രീപുരുഷ സമ്പർക്കത്തിലും, ഔറത്ത് വെളിവാക്കുന്നതിലും അനിയന്ത്രിതമായ ഇന്നത്തെ ചുറ്റുപാടിൽ മുസ്‌ലിംകളായ നാം, അല്ലാഹുവിൻെറയും റസൂലിൻെറയും കൽപനകളെ മാനിച്ചു പോരുവാൻ അല്ലാഹു നമുക്ക് 'തൗഫീഖ്' നൽകട്ടെ. (آمين) സ്ത്രീകൾ തങ്ങളുടെ സൗന്ദര്യവും, അലങ്കാരവും മറച്ചുവെക്കുന്നതിൽ എത്രമാത്രം നിഷ്കർഷ പാലിക്കേണ്ടതുണ്ടെന്നും, അതു വെളിയിൽ പ്രകടമാക്കുന്നത് എത്രമാത്രം ആക്ഷേപകരമായിട്ടുളളതാണെന്നും ഇതാ, ഈ ഒരു ഖുർആൻ വചനം മാത്രം മനസ്സിരുത്തിയാൽ ആർക്കും മനസ്സിലാക്കാം;-

وَٱلْقَوَٰعِدُ مِنَ ٱلنِّسَآءِ ٱلَّٰتِى لَا يَرْجُونَ نِكَاحًا فَلَيْسَ عَلَيْهِنَّ جُنَاحٌ أَن يَضَعْنَ ثِيَابَهُنَّ

60 സ്ത്രീകളിൽനിന്ന്- (വാർദ്ധക്യം നിമിത്തം) വിവാഹം പ്രതീക്ഷിക്കാവതല്ലാത്ത-ഇരുപ്പിലായവരാകട്ടെ, അവർക്ക് അവരുടെ (പർദ്ദാ) വസ്ത്രങ്ങൾ-അലങ്കാരമൊന്നും പ്രദർശിപ്പിക്കുന്നവരല്ലാ

غَيْرَ مُتَبَرِّجَٰتٍۭ بِزِينَةٍ ۖ وَأَن يَسْتَعْفِفْنَ خَيْرٌ لَّهُنَّ ۗ وَٱللَّهُ سَمِيعٌ عَلِيمٌ ﴿٦٠﴾

ത്ത നിലയിൽ-എടുത്തുവെക്കുന്നതിന് തെറ്റില്ല;-ചാരിത്ര സംരക്ഷണത്തിന് ശ്രമിക്കുന്നത് അവർക്ക് നല്ലതുമത്രെ. അല്ലാഹു (എല്ലാം) കേൾക്കുന്നവനും അറിയുന്നവനുമാകുന്നു.

---

60 وَالْقَوَاعِدُ ഇരുപ്പിലായ സ്ത്രീകൾ. مِنَ النِّسَاءِ സ്ത്രീകളിൽനിന്ന്. اللاَّتِي യാതൊരു സ്ത്രീകൾ. لاَ يَرْجُونَ അവര പ്രതീക്ഷിക്കുകയില്ല, പ്രതീക്ഷിക്കാവതല്ല. نِكَاحًا വിവാഹത്തെ. فَلَيْسَ عَلَيْهِنَّ അവരുടെമേൽ ഇല്ല. جُنَاحٌ തെറ്റ്, കുറ്റം. أَن يَضَعْنَ അവർ എടുത്തുവെക്കുന്നത്. ثِيَابَهُنَّ അവരുടെ വസ്ത്രങ്ങൾ. غَيْرَ مُتَبَرِّجَاتٍ പ്രദർശിപ്പുക്കുന്ന (പുറത്തുകാട്ടുന്ന)വരല്ലാത്ത നിലയിൽ. بِزِينَةٍ ഒരു അലങ്കാരത്തെയും. وَأَن يَسْتَعْفِفْنَ അവർ ചാരിത്ര്യം സൂക്ഷിക്കൽ, മാനം സംരക്ഷിക്കാൻ ശ്രമിക്കൽ. خَيْرٌ لَّهُنَّ അവർക്ക് നല്ലതാണ്. وَاللهُ അല്ലാഹു. سَمِيعٌ കേൾക്കുന്നവനാണ്. عَلِيمٌ അറിയുന്നവനാണ്, സർവ്വജ്ഞനാണ്.

---

**القواعد** (ഇരുപ്പിലായ സ്ത്രീകൾ) എന്നു പറഞ്ഞാൽ, വാർദ്ധക്യം നിമിത്തം ഭർത്താവിന്റെ ആവശ്യവും പ്രതീക്ഷയുമില്ലാതെയും, സന്താനങ്ങൾ ജനിക്കാതെയുമുള്ള അവസ്ഥ എത്തിയ സ്ത്രീകളാകുന്നു. അന്യപുരഷന്മാരിൽനിന്ന് ശരീരം മറക്കേണ്ടുന്ന വിഷയത്തിൽ, സാധാരണ സ്ത്രീകളുടെ അത്രതന്നെ നിഷ്ക്കർഷ ഇവർക്ക് ആവശ്യമില്ലെന്നാണ് ഈ ആയത്ത് കാണിക്കുന്നത്. ‘‘അവരുടെ വസ്ത്രങ്ങൾ എടുത്ത് വെക്കുക’’ (**ان يضعن ثيابهن**) എന്ന് പറഞ്ഞത് കൊണ്ടുദ്ദേശ്യം, തീരെ വസ്ത്രമില്ലാതിരിക്കുക എന്നല്ല: പർദ്ദയുടെ വസ്ത്രങ്ങളായ ചുറ്റിപ്പുത, മൂടുവസ്ത്രം മുതലായവ എടുത്തുവെച്ച് സാധാരണ രീതിയിലുള്ള തുണി, കുപ്പായം, മക്കന എന്നിവയുമായി പുരഷന്മാർക്കിടയിൽ പ്രത്യക്ഷപ്പെടാം എന്ന് മാത്രമേ ഉദ്ദേശ്യമുള്ളു. ഇവിടെ ‘വസ്ത്രങ്ങൾ’ കൊണ്ടുദ്ദേശ്യം ഇപ്പറഞ്ഞതാണെന്നുള്ളതിൽ ആർക്കും ഭിന്നാഭിപ്രായമുള്ളതായി അറിയപ്പെടുന്നില്ല. എന്നാൽ അതും ‘അലങ്കാരമൊന്നും പ്രദർശിപ്പിക്കുന്നവരല്ലാത്ത നിലയിൽ’ (**غير متبرجات بزينة**) ആയിരിക്കണമെന്ന നിബന്ധന പ്രത്യേകം ഗൗനിക്കേണ്ടിയിരിക്കുന്നു. കിഴവിയായിരുന്നാൽ പോലും വേഷഭൂഷണങ്ങൾ നിമിത്തം ചിലപ്പോൾ അവൾ സൗന്ദര്യവതിയായി തോന്നിപ്പോകുവാനിടയുള്ളതു കൊണ്ടാണ് ഇക്കാര്യം അല്ലാഹു ഇവിടെ ഓർമ്മപ്പെടുത്തുന്നത്. അലങ്കാരമൊന്നും പ്രദർശിപ്പിക്കാത്ത വിധത്തിലായാൽ തന്നെയും, സാധാരണ വസ്ത്രങ്ങൾകൊണ്ട് മതിയാക്കാതെ-മറ്റു സ്ത്രീകളെപ്പോലെ-അവരും പർദ്ദാവസ്ത്രം ഉപയോഗിക്കുകയാണ് കൂടുതൽ നല്ലതെന്നത്രെ **وان يستعففن خيرلهن** (ചാരിത്ര്യം സംരക്ഷിക്കുവാൻ ശ്രമിക്കുന്നത് അവർക്കു നല്ലതുമാണ്) എന്ന വാക്യം വ്യക്തമാക്കുന്നത്. ചിന്തിക്കുന്നവർക്ക് ഇതിൽ നിന്നും മനസ്സിലാക്കാം. പർദ്ദയുടെ പ്രാധാന്യം. ഇതെല്ലാം പ്രസ്താവിച്ചു കഴിഞ്ഞശേഷം ആയത്തിന്റെ അവസാനത്തിൽ, ‘അല്ലാഹു എല്ലാം കേൾക്കുന്നവനും അറിയുന്നവനുമാണ്’ എന്ന് ഒരു താക്കീതും!

ഇസ്ലാമിലെ പർദ്ദാ നിയമങ്ങളെ പഴഞ്ചനും, മാമൂലുമായി ചില മുസ്ലിംകൾപോലും കുരുതിവശായിട്ടുണ്ട്. ഏതോ ചുരുക്കം ചില സ്ത്രീകൾ-ഇന്ന് അത്തരക്കാരെ വളരെ വിരളമായെ കാണുകയുള്ളു.-അന്ധമായി അതിരു കവിഞ്ഞതിന്റെ പേരിൽ, നിയമാനുസൃതമായ പർദ്ദാനിയമങ്ങളെപ്പോലും ആക്ഷേപിക്കുകയും, പരിഹാസ്യമായി ചിത്രീകരിക്കുകയും ചെയ്യുന്ന ചിലരെയും കാണാം. കുത്തഴിഞ്ഞ അധാർമ്മിക പ്രസ്ഥാനങ്ങളുടെയും, പരിപൂർണ്ണ നഗ്നനൃത്തം വരെയുള്ള അശ്ലീല കലകളുടെയും ഒഴുക്കിൽപ്പെട്ട് മനുഷ്യന്റെ മനുഷ്യത്വവും, പുരുഷന്റെ പുരുഷത്വവും, സ്ത്രീയുടെ സ്ത്രീത്വവുമെല്ലാം നാശോൻമുഖമായിക്കൊണ്ടിരിക്കുന്ന ഒരു കാലഘട്ടമാണല്ലോ ഇത്. മാനുഷികമൂല്യങ്ങളെ അതിജയിച്ചു മുന്നേറിക്കൊണ്ടിരിക്കുന്ന ആധുനിക പരിഷ്കാരസംസ്ക്കാരങ്ങളുടെ ദൃഷ്ടിയിൽ ഇസ്ലാമിലെ പർദ്ദാനിയമം അപമാനിക്കപ്പെടുന്നതിൽ അത്ഭുതമില്ല. പക്ഷെ, പണ്ഡിതവേദികളിൽ നിന്നുതന്നെ ചില ആളുകൾ, പർദ്ദാനിയമങ്ങളെ

നിരുത്സാഹപ്പെടുത്തുകയും, ജനഹിതത്തിനൊത്തു ലഘൂകരിച്ച് വ്യാഖാനിക്കുകയും ചെയ്തു കാണുന്നതാണ് അത്ഭുതം! പർദ്ദയെ സംബന്ധിച്ചിടത്തോളം, അതിൽ അതിരു കവിഞ്ഞാലുണ്ടാ യേക്കുന്ന ദോഷഭവിഷ്യത്തുകളെക്കാൾ എത്രയോ മടങ്ങ് അപായകരമാണ് അത് കൈവെടിയു ന്നതിൻെറ അനന്തരഫലങ്ങളെന്ന് അവർ ഓർക്കുന്നില്ല.

അത്യാവശ്യതോതിലെങ്കിലും പർദ്ദാനിയമങ്ങൾ പാലിക്കുന്ന സ്ത്രീകൾ ഇന്ന് കേരള മുസ്ലിംകളിൽ താരതമ്യേന കുറവാണെന്നതാണ് പരമാർത്ഥം. അതേ സമയത്ത് ഒരു വിഭാഗം സ്ത്രീകൾ-യഥാർത്ഥ മതവിജ്ഞാനം ലഭിക്കാത്ത അഭ്യസ്തവിദ്യരിലും, പുരോഗമനേച്ഛുക്കളെ ന്ന് അവകാശപ്പെടുന്നവരിലുമാണ് ഇവർ കൂടുതലുള്ളത്-അർദ്ധനഗ്നരായും പുരുഷൻമാരെ ആകർഷിക്കുന്ന വേഷഭൂഷണങ്ങൾ അണിഞ്ഞും പരസ്യവിഹാരം ചെയ്വാൻ സങ്കോചമില്ലാ ത്തവരാണെന്ന വസ്തുതയും നിഷേധിക്കുക സാധ്യമല്ല. അമുസ്ലിംകളെ സംബന്ധിച്ചിടത്തോ ളം ഇതിൻെറവിധി എന്തു തന്നെ ആയിരുന്നാലും ശരി, മുസ്ലിംകളെന്ന് അവകാശപ്പെടുന്നവർ ക്ക് ഇതൊട്ടും ചേർന്നതല്ല. ഇത്തരം സംസ്ക്കാരവും ഇസ്ലാമുമായി വിദൂരബന്ധം പോലുമില്ല തന്നെ. വസ്ത്രം ധരിച്ചിട്ടുണ്ടെങ്കിലും, ശരീരത്തിൻെറ കുറെഭാഗം വെളിക്കുകാണാവുന്ന വിധം അർദ്ധധാരണം കൊണ്ടു മതിയാക്കുകയോ, ശരീരാവയവങ്ങളെ പ്രത്യക്ഷത്തിൽ കാണാവുന്നവി ധം (നൈലോപോലുള്ള) സ്ഫടിക സമാനമായ നേർമ്മവസ്ത്രങ്ങൾ ധരിക്കുകയോ ചെയ്യുന്നവ രും, പുരുഷൻമാരെ ആകർഷിക്കുമാറുള്ള പെരുമാറ്റങ്ങളും നടപടികളും സ്വീകരിച്ചു വരുന്നവരുമായ സ്ത്രീകളെ (**نساء كاسيات عاريات مميلات مائلات**) ക്കുറിച്ച് ഇമാം മുസ്ലിം (رحمه الله) നിവേദനം ചെയ്തിട്ടുള്ള ഒരു ഹദീസിൽ നബി (ﷺ) ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു: **لا يدخلن الجنة ولا يجدن ريحها** (അവർ സ്വർഗ്ഗത്തിൽ പ്രവേശിക്കുകയില്ല, അവർക്കതിൻെറ പരിമളം പോലും ലഭിക്കുകയുമില്ല.)

പർദ്ദാവിഷയകമായി സൂറത്തുൽ അഹ്സാബി (**الاحزاب**) ലും ചില പ്രസ്താവനകൾ കാണാവുന്നതാണ് അടുത്ത വചനത്തിൽ ഭക്ഷണസംബന്ധമായ ചില കാര്യങ്ങളെ വിവരി ക്കുന്നു.

لَّيْسَ عَلَى ٱلْأَعْمَىٰ حَرَجٌ وَلَا عَلَى ٱلْأَعْرَجِ حَرَجٌ وَلَا عَلَى ٱلْمَرِيضِ حَرَجٌ وَلَا عَلَىٰٓ أَنفُسِكُمْ أَن تَأْكُلُوا۟ مِنۢ بُيُوتِكُمْ أَوْ بُيُوتِ ءَابَآئِكُمْ أَوْ بُيُوتِ أُمَّهَٰتِكُمْ أَوْ بُيُوتِ إِخْوَٰنِكُمْ أَوْ بُيُوتِ أَخَوَٰتِكُمْ أَوْ بُيُوتِ أَعْمَٰمِكُمْ أَوْ بُيُوتِ عَمَّٰتِكُمْ أَوْ بُيُوتِ أَخْوَٰلِكُمْ أَوْ بُيُوتِ خَٰلَٰتِكُمْ أَوْ مَا مَلَكْتُم مَّفَاتِحَهُۥٓ أَوْ صَدِيقِكُمْ ۚ لَيْسَ عَلَيْكُمْ جُنَاحٌ أَن تَأْكُلُوا۟ جَمِيعًا أَوْ أَشْتَاتًا ۚ فَإِذَا دَخَلْتُم بُيُوتًا فَسَلِّمُوا۟ عَلَىٰٓ أَنفُسِكُمْ تَحِيَّةً مِّنْ عِندِ ٱللَّهِ

61 നിങ്ങളുടെ വീടുകളിൽ നിന്ന് (ഭക്ഷ ണം) തിന്നുന്നതിന് അന്ധൻെറ മേൽ വിഷമമില്ല; മുടന്തൻെറ മേലും വിഷമ മില്ല; രോഗിയുടെ മേലും-നിങ്ങളുടെ സ്വന്തം പേരിലും തന്നെ-വിഷമമില്ല:- അല്ലെങ്കിൽ നിങ്ങളുടെ പിതാക്കളുടെ വീടുകൾ, അല്ലെങ്കിൽ മാതാക്കളുടെ വീടുകൾ, അല്ലെങ്കിൽ സഹോദരന്മാ രുടെ വീടുകൾ, അല്ലെങ്കിൽ സഹോദരി മാരുടെ വീടുകൾ, അല്ലെങ്കിൽ പിതൃവ്യ ൻമാരുടെ വീടുകൾ, അല്ലെങ്കിൽ പിതൃ സഹോദരികളുടെ വീടുകൾ, അല്ലെ ങ്കിൽ മാതൃസഹോദരൻമാരുടെ വീടു കൾ, അല്ലെങ്കിൽ മാതൃസഹോദരിമാ രുടെ വീടുകൾ, അല്ലെങ്കിൽ നിങ്ങൾക്ക് താക്കോൽ അധീനമായിട്ടുള്ളവ, അല്ലെ ങ്കിൽ നിങ്ങളുടെ ചങ്ങാതിയുടേത്; (എ ന്നിവയിൽനിന്നും ഭക്ഷണം കഴിക്കുന്ന തിന് വിഷമമില്ല;) നിങ്ങൾ ഒരുമിച്ചോ, അല്ലെങ്കിൽ വെവ്വേറെയോ തിന്നുന്ന

مُبَـٰرَكَةً طَيِّبَةً ۚ كَذَٰلِكَ يُبَيِّنُ ٱللَّهُ لَكُمُ ٱلْـَٔايَـٰتِ لَعَلَّكُمْ تَعْقِلُونَ ﴿٦١﴾

തിന് നിങ്ങളുടെ മേൽ തെറ്റില്ല. എന്നാൽ, നിങ്ങൾ വല്ല വീടുകളിലും പ്രവേശിക്കുന്നതായാൽ, നിങ്ങൾ നിങ്ങൾക്കുതന്നെ–അല്ലാഹുവിങ്കൽ നിന്നുള്ള പാവനമായ ഒരു അനുഗ്രഹീത ഉപചാരമെന്ന നിലക്ക്- സലാം ചൊല്ലണം. ഇപ്രകാരം, അല്ലാഹു നിങ്ങൾക്ക് ലക്ഷ്യങ്ങളെ വിവരിച്ചു തരുകയാണ് -നിങ്ങൾ മനസ്സിരുത്തുവാൻ വേണ്ടി.

---

61 لَّيْسَ عَلَى الْأَعْمَى അന്ധൻെറ (കുരുടൻെറ)മേൽ ഇല്ല. حَرَجٌ വിഷമം, ബുദ്ധിമുട്ട്. وَلاَ عَلَىالْأَعْرَجِ മുടന്തൻെറമേലും ഇല്ല. حَرَجٌ വിഷമം. وَلاَ عَلَى الْمَرِيضِ രോഗിയുടെമേലും ഇല്ല. حَرَجٌ വിഷമം. وَلاَ عَلَى أَنفُسِكُمْ നിങ്ങളുടെ സ്വന്തം പേരിലും ഇല്ല. أَن تَأْكُلُوا നിങ്ങൾ ഭക്ഷിക്കൽ, തിന്നൽ. مِن بُيُوتِكُمْ നിങ്ങളുടെ വീടുകളിൽനിന്ന്. أَوْ بُيُوتِ آبَائِكُمْ അല്ലെങ്കിൽ നിങ്ങളുടെ പിതാക്കളുടെ വീടുകളിൽ. أَوْ بُيُوتِ أُمَّهَاتِكُمْ അല്ലെങ്കിൽ നിങ്ങളുടെ മാതാക്കളുടെ വീടുകളിൽ. أَوْ بُيُوتِ إِخْوَانِكُمْ അല്ലെങ്കിൽ നിങ്ങളുടെ സഹോദരൻമാരുടെ വീടുകളിൽ. أَوْ بُيُوتِ أَخَوَاتِكُمْ അല്ലെങ്കിൽ നിങ്ങളുടെ സഹോദരിമാരുടെ വീടുകളിൽ. أَوْ بُيُوتِ أَعْمَامِكُمْ അല്ലെങ്കിൽ നിങ്ങളുടെ പിതൃവ്യൻമാരുടെ വീടുകളിൽ. أَوْ بُيُوتِ عَمَّاتِكُمْ അല്ലെങ്കിൽ നിങ്ങളുടെ അമ്മായികളുടെ വീടുകളിൽ. أَوْ بُيُوتأَخْوَالِكُمْ അല്ലെങ്കിൽ നിങ്ങളുടെ അമ്മാമൻമാരുടെ വീടുകളിൽ. أَوْ بُيُوتِ خَالاَتِكُمْ അല്ലെങ്കിൽ നിങ്ങളുടെ ചിറ്റമ്മ(ഇളയമ്മ-മൂത്തമ്മ)കളുടെ വീടുകളിൽ. أَوْ مَا അല്ലെങ്കിൽ യാതൊന്നിൽ. مَلَكْتُم നിങ്ങൾക്ക് അധീനമായിരിക്കുന്നു, നിങ്ങൾ ഉടമപ്പെടുത്തിയരിക്കുന്നു. مَّفَاتِحَهُ അതിൻെറ താക്കോലുകൾ. أَوْ صَدِيقِكُمْ അല്ലെങ്കിൽ നിങ്ങളുടെ ചങ്ങാതിയുടെ (വീട്ടിൽ നിന്ന്). لَيْسَ عَلَيْكُمْ നിങ്ങളുടെ മേൽ ഇല്ല. جُنَاحٌ തെറ്റു. أَن تَأْكُلُوا നിങ്ങൾ തിന്നുന്നതിന്. جَمِيعًا ഒന്നായി, എല്ലാം കൂടി, ഒരുമിച്ച്. أَوْ أَشْتَاتًا അല്ലെങ്കിൽ വെവ്വേറെ, പിരിഞ്ഞുകൊണ്ട്. فَإِذَا دَخَلْتُم എന്നാൽ നിങ്ങൾ പ്രവേശിക്കുന്നതായാൽ. بُيُوتًا വല്ല വീടുകളിലും. فَسَلِّمُوا അപ്പോൾ നിങ്ങൾ സലാം ചൊല്ലുവിൻ. عَلَى أَنفُسِكُمْ നിങ്ങൾക്കുതന്നെ, നിങ്ങളുടെ സ്വന്തം ദേഹങ്ങൾക്ക്. تَحِيَّةً കാഴ്ചയായി (ഉപചാരമെന്ന നിലയിൽ). مِّنْ عِندِ اللهِ അല്ലാഹുവിങ്കൽ(നിന്നുള്ള). مُبَارَكَةً ആശീർവ്വദിക്കപ്പെട്ട, അനുഗൃഹീതമായ. طَيِّبَةً പാവനമായ, നല്ലതായ, ശുദ്ധമായ. كَذَلِكَ അപ്രകാരം. يُبَيِّنُ اللهُ അല്ലാഹു വിവരിച്ചുതരുന്നു. لَكُمُ നിങ്ങൾക്ക്. الْآيَاتِ ലക്ഷ്യങ്ങളെ. لَعَلَّكُمْ നിങ്ങളാകുവാൻ, നിങ്ങളായേക്കാം. تَعْقِلُونَ മനസ്സിരുത്തുന്ന, മനസ്സിലാക്കുന്ന(വർ).

---

അന്ധൻമാർ, മുടന്തൻമാർ, രോഗികൾ എന്നിവരുടെ കൂടെ ഭക്ഷണം തിന്നുന്നതിന് വിഷമമില്ല എന്ന് പറഞ്ഞതിൻെറ താൽപര്യം വിവരിക്കുന്നതിൽ, മുൻമാഗികളായ മഹാന്മാർക്കിടയിൽ വ്യത്യസ്തമായ അഭിപ്രായങ്ങൾ കാണപ്പെടുന്നു. 1) സാധാരണ ആരോഗ്യവാന്മാരായ ആളുകളൊന്നിച്ച് ഭക്ഷണം കഴിക്കുമ്പോൾ, ഇവർക്ക് മറ്റുള്ളവരെപ്പോലെത്തന്നെ അത് ഉപയോഗിക്കുവാനുള്ള കഴിവും, സാമർത്ഥ്യവും ഇല്ലാതിരിക്കുന്നതുകൊണ്ട് അവരൊന്നിച്ച് ഭക്ഷണം കഴിക്കുന്നത് അന്യായമാണെന്ന് ചിലർ കരുതി വന്നിരുന്നു. 'നിങ്ങളുടെ ധനം നിങ്ങൾക്കിടയിൽ അന്യായമായി തിന്നരുത്' (ولا تأكلوا امواكم بينكم بالباطل) എന്ന ഖുർആൻ വാക്യത്തിൻെറ അർത്ഥവ്യാപ്തിയിൽ ഇതും ഉൾപ്പെട്ടേക്കുമോ എന്നും അവർ ഭയപ്പെട്ടിരുന്നു. ആകയാൽ, അതിന്ന് വിരോധമില്ലെന്ന് കാണിക്കുകയാണ് ഈ ആയത്തിൻെറ താൽപര്യം എന്നാണ് ഒരഭിപ്രായം. ഇപ്രകാരം ഇബ്നുഅബ്ബാസ് (رضي الله عنه)പറഞ്ഞതായി നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു. 2) ഇങ്ങിനെയുള്ളവർ, മറ്റുള്ളവരോടൊപ്പം ഭക്ഷണം കഴിക്കുന്നത് അവർക്ക് തൃപ്തികരമായിരിക്കയില്ലെന്ന് കരുതി ഇവർ സ്വയംതന്നെ ഒഴിഞ്ഞ് നിൽക്കാറുണ്ടായിരുന്നു. ഇതിനെപ്പറ്റിയാണ് ഈ വചനത്തിൽ പറയുന്നതെന്ന് ചിലർ അഭിപ്രായപ്പെടുന്നു. 3) നേരേമറിച്ച് ഇവരോടൊപ്പം ഇരുന്ന് ഭക്ഷണം കഴിക്കുന്നത് ചില ആളുകൾ മ്ലേച്ഛയായി കരുതിയിരുന്നതിനെക്കുറിച്ചാണിത് എന്നാണ് മറ്റൊരഭി

പ്രായം. 4) അന്ധൻമാർ മുതലായ വൈകല്യമുള്ളവരെ തങ്ങളുടെ സ്വന്തം വീടുകളിൽവെച്ചു സ്വീകരിക്കുവാൻ സൗകര്യം കുറവായിരുന്നതുകൊണ്ട് ചില ആളുകൾ അവരെ തങ്ങളുടെ കുടുംബങ്ങളുടെ ഗൃഹങ്ങളിലേക്ക് കൂട്ടിക്കൊണ്ട് പോകാറുണ്ടായിരുന്നുവെന്നും അത് ഇവർക്ക്- അന്ധന്മാർ തുടങ്ങിയവർക്ക്--അസുഖമായിത്തോന്നാറുണ്ടായിരുന്നുവെന്നും, അതിനെപ്പറ്റിയാണിവിടെ പറഞ്ഞതെന്നും വേറേചിലർ അഭിപ്രായപ്പെടുന്നു. 5) ഇനി ഒരഭിപ്രായമുള്ളത് സഈദുബ്നുൽ മുസയ്യബ് (ﷺ), ഉബൈദുല്ലാഹിബ്നുഅബ്ദില്ലാ (ﷺ)മുതലായവരുടെ അഭിപ്രായമാണ്. അതയാത്: മുസ്ലിംകൾ യുദ്ധയാത്രകൾ ചെയ്യുമ്പോൾ, അവരുടെ ബന്ധുക്കളും, യുദ്ധത്തിനു പോകാൻ കഴിയാത്തവരുമായ മേപ്പടി ആളുകളുടെ വശം, തങ്ങളുടെ വീടുകളുടെ താക്കോൽ കൊടുത്തേല്പിക്കുക പതിവായിരുന്നു. അവർ മടങ്ങിവരുന്നതുവരെ ആ വീടുകളിൽ നിന്ന് ഭക്ഷണവും മറ്റും ഉപയോഗിച്ചുകൊള്ളുവാൻ അവരോട് പറയുകയും ചെയ്യും. എന്നാൽ വീട്ടുടമസ്ഥമ്മാരുടെ അഭാവത്തിൽ അവർ അതിന്ന് മടിക്കുമായിരുന്നു. ഇങ്ങിനെയുള്ള വിഷമങ്ങളൊന്നും സഹിക്കേണ്ടുന്ന ആവശ്യമില്ല എന്നാണ് ആയത്തിൻെറ താൽപര്യമെന്നത്രെ ഇവർ പറയുന്നത്. ഈ ഒടുവിൽ പറഞ്ഞ അഭിപ്രായത്തിന്നാണ് മഹാനായ ഇബ്നുജരീർ (ﷺ)പോലെയുള്ള ചില വ്യാഖ്യാതാക്കൾ കൂടുതൽ പ്രധാന്യം കൽപിച്ചിരിക്കുന്നത്. ഒന്നാമത്തെ അഭിപ്രായവും പലരും ബലപ്പെടുത്തിയിട്ടുണ്ട്. الله اعلم

ഏതായാലും, തത്വപരമായി നോക്കുമ്പോൾ ഈ അഭിപ്രായങ്ങൾ തമ്മിൽ പരസ്പര വൈരുദ്ധ്യമുള്ളവയല്ല. ആയത്തിൻെറ അവതരണഹേതു ഏതായിരുന്നുവെന്നതിലുള്ള വ്യത്യസ്താഭിപ്രായങ്ങൾ മാത്രമാണവ. മേൽപറഞ്ഞ തരത്തിലുള്ള യാതൊരു വിഷമങ്ങളും അവരെ- അന്ധരെയും, മുടന്തരെയും, രോഗികളെയും- സംബന്ധിച്ച് മതത്തിൽ ഇല്ല എന്നാണ് ആയത്തിൻെറ സാരമെന്ന് നമുക്ക് മൊത്തത്തിൽ മനസ്സിലാക്കാം. അപ്പോൾ ആയത്തിൻെറ ആകെ സാരം ഇങ്ങിനെ സംഗ്രഹിക്കാം: ''അന്ധന്മാർ, മുടന്തന്മാർ, രോഗികൾ മുതലായവരും, അല്ലാത്ത ആളുകളും തങ്ങളുടെ സ്വന്തം വീടുകളിൽനിന്നോ, അല്ലെങ്കിൽ (തുടർന്ന് വിവരിച്ചിട്ടുള്ള) ബന്ധുക്കളുടെയും സ്നേഹജനങ്ങളുടെയും വീടുകളിൽനിന്നോ ഭക്ഷണം കഴിക്കുന്നതിനാകട്ടെ, ഒന്നിച്ചോ, വെവ്വേറെയോ ഭക്ഷണം കഴിക്കുന്നതിനാകട്ടെ മതത്തിൽ യാതൊരു വിരോധവുമില്ല.''

بيوتكم (നിങ്ങളുടെ വീടുകൾ) എന്നു പറഞ്ഞതിൽ, സ്വഭാര്യമാരുടെയും മക്കളുടെയും വീടുകൾ ഉൾപ്പെടുന്നു. 'നീയും നിൻെറ ധനവും നിൻെറ പിതാവിൻേറതു തന്നെ.' എന്നും, 'നിങ്ങൾ ഭക്ഷിക്കുന്നതിൽവെച്ച് ഏറ്റവും ശുദധമായത് നിങ്ങളുടെ സമ്പാദ്യത്തിൽ നിന്നുള്ളതാണ്; നിങ്ങളുടെ മക്കളും നിങ്ങളുടെ സമ്പാദ്യത്തിൽ പെട്ടതാകുന്നു.' എന്നും നബി (ﷺ) പ്രസ്താവിച്ചതായി ഹദീസിൽ വന്നിട്ടുണ്ട്. 'താക്കോൽ അധീനമാക്കുക' എന്നതിൻെറ വിവക്ഷ, വീട്ടിൻെറ കൈകാര്യം കൈവശമുണ്ടായിരിക്കുക എന്നത്രെ. ഒരു വീട്ടിൻെറയോ, സ്വത്തിൻെറയോ കൈകാര്യം ഏൽപിക്കപ്പെട്ട കാര്യസ്ഥൻമാർക്കും, അടിമകൾ, കുട്ടികൾ മുതലായവരുടെ കൈകാര്യങ്ങൾ നടത്തുവാൻ ചുമതലപ്പെട്ടവർക്കും, അതാത് വീടുകൾ അധീനപ്പെട്ടവയായിരിക്കുന്നതാണ്. കുടുംബബന്ധം ഉണ്ടായാലും ഇല്ലെങ്കിലും ശരി, പരസ്പരം സ്നേഹവും ഇണക്കവും ഉള്ളവരെല്ലാം ചങ്ങാതി (صديق) മാരിൽ ഉൾപ്പെടുന്നു.

മേൽപ്രസ്താവിച്ച വീടുകളിൽ നിന്നെല്ലാം ഭക്ഷണം കഴിക്കുന്നതിന് വിഷമമില്ല എന്നതിൻെറ താൽപര്യം, പ്രത്യേകം ക്ഷണിക്കാതെയും, വീട്ടുകാർ ഹാജറില്ലാത്തപ്പോഴും അവിടെ പ്രവേശിക്കുന്നതിനും, ഭക്ഷണം കഴിക്കുന്നതിനും, തെറ്റില്ല എന്നാണ്. പക്ഷേ, സാധാരണ മര്യാദയിൽ കവിഞ്ഞ് അമിതമായോ, വീട്ടുകാരുടെ തൃപ്തികൂടാതെയോ, വീട്ടുകാർക്ക് ഏതെങ്കിലും വിഷമം നേരിടത്തക്ക വിധത്തിലോ ഒന്നും പാടില്ലെക്ക് പ്രത്യേകം പറയേണ്ടതില്ല. അതുപോലെത്തന്നെ, തമ്മിൽ കാണുവാൻ പാടില്ലാന്ന ആളുകൾ അകത്തുള്ളപക്ഷം, അനുവാദം ചോദിച്ചും, മുകളിൽ കണ്ട മര്യാദകൾ പാലിച്ചുംകൊണ്ടേ വീടുകളിൽ പ്രവേശിക്കുവാനും പാടുള്ളു.

മുമ്പ്, അറബികളിൽ ചിലർ, ഒറ്റയായി ഭക്ഷണം കഴിപ്പാൻ മടിച്ചിരുന്നതായും കൂട്ടുകാരെ കിട്ടാത്തപ്പോൾ ഭക്ഷണം ഉപേക്ഷിച്ചിരുന്നതായും, ഇബ്നുഅബ്ബാസ് (ﷺ)ൽ നിന്ന് നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു. മറിച്ച് വേറെചിലർ കൂട്ടത്തിൽ ഭക്ഷണം കഴിപ്പാൻ ഇഷ്ടപ്പെടാത്തവരും ഉണ്ടായിരിക്കാമെന്നതും സ്വഭാവികമാണല്ലോ. ഒറ്റയായോ കൂട്ടായോ മാത്രമേ ഭക്ഷണം കഴിക്കാവു എന്ന് നിർബ്ബന്ധമില്ലെന്നും, സൗകര്യംപോലെ രണ്ടും ആവാമെന്നും ഈ ആയത്ത് സ്പഷ്ടമാക്കുന്നു. ആപേക്ഷികമായി നോക്കുമ്പോൾ ഒറ്റയായിരുന്ന് ഭക്ഷണം കഴിക്കുന്നതിനെക്കാൾ ഉത്തമം കൂട്ടായിട്ടാണെന്ന് ഹദീസുകളിലും മറ്റും സ്ഥാപിതമായിട്ടുള്ളതാണ്.

ഒരാൾ വന്ന് നബി(ﷺ) യോട്: 'ഞങ്ങൾക്ക് ഭക്ഷണം കഴിച്ചിട്ട് വയറു നിറയുന്നില്ല (മതി തോന്നുന്നില്ല)' എന്ന് പറയുകയുണ്ടായി. തിരുമേനി പറഞ്ഞു: ''നിങ്ങൾ വേറിട്ടായിരിക്കാം ഭക്ഷണം കഴിക്കുന്നത്? നിങ്ങൾ നിങ്ങളുടെ ഭക്ഷണത്തിന് ഒരുമിച്ചിരിക്കുകയും, അല്ലാഹുവിൻെറ താമം (ബിസ്മി) പറയുകയും ചെയ്യുവിൻ. എന്നാൽ നിങ്ങൾക്ക് ബർക്കത്തുണ്ടാകും'' (رواه احمد وابوداود وابن ماجه) മറ്റൊരു ഹദീസിൽ നബി (ﷺ) ഇപ്രകാരം അരുളിച്ചെയ്യുന്നു: ''നിങ്ങൾ ഒരുമിച്ചു ഭക്ഷണം കഴിക്കുവിൻ; വേറിട്ട് കഴിക്കരുത്. കാരണം: ബർക്കത്തു (അഭിവൃദ്ധി) സംഘത്തോടൊപ്പമായിരിക്കും.'' كلوا جميعا ولا تفرقوا فان البركة مع الجماعة - ابن ماجه വാസ്തവത്തിൽ, അനുഭവങ്ങൾതന്നെ ഈ നബി വചനത്തിന് സാക്ഷ്യം നൽകുന്നതു കാണാം.

മേൽപറഞ്ഞ ഏത് വിട്ടിൽനിന്നും ഭക്ഷണം കഴിക്കാം, ആരൊന്നിച്ചും കഴിക്കാം, വേണമെങ്കിൽ ഒറ്റക്കിരുന്നും കഴിക്കാം, എന്നൊക്കെ നമ്മുടെ സൗകര്യത്തിന് വിട്ടുതന്നശേഷം ഒരു കാര്യം അല്ലാഹു പ്രത്യേകം ഓർമ്മിപ്പിക്കുന്നത് നോക്കുക: ''നിങ്ങൾ ഏതു വീട്ടിൽ ചെല്ലുമ്പോഴും സലാം പറഞ്ഞ് കടക്കണം'' ഇതാണത്. ''വീട്ടുകാർക്ക് സലാം പറയണം'' എന്നു പറയാതെ, ''നിങ്ങൾക്ക് തന്നെ സലാം പറയണം'' (فسلموا على انفسكم) എന്ന് പറഞ്ഞിട്ടുള്ളത് വളരെ സാരഗർഭമാകുന്നു. നിങ്ങളെല്ലാവരും--നിങ്ങളും നിങ്ങളുടെ കുടുംബങ്ങൾ തുടങ്ങിയ ബന്ധുക്കളും-അല്ല, മുസ്ലിംകളെല്ലാവരും തന്നെ--ഒരൊറ്റ ദേഹമാണ്! അതുകൊണ്ട് നിങ്ങൾ പരസ്പരം സലാം പറയുന്നതും, ആ സലാമിൻെറ ഫലം ലഭിക്കുന്നതും നിങ്ങൾക്കുതന്നെയാണ്. ഇക്കാര്യം നിങ്ങൾ പ്രത്യേകം മനസ്സിരുത്തണം, എന്നൊക്കെ ആ വാക്ക് സൂചിപ്പിക്കുന്നു. സ്വന്തം വീട്ടിൽ ചെല്ലുമ്പോൾ, ഭാര്യക്കും മക്കൾക്കും സലാം പറയണമെന്ന് ഹദീസിൽ പ്രത്യേകം പ്രോൽസാഹിപ്പിക്കപ്പെട്ടിട്ടുണ്ട്. ദൈർഘ്യംകൊണ്ട് ഹദീസുകൾ ഉദ്ധരിക്കുന്നില്ല. ഒരു വീട്ടിൽ ചെല്ലുമ്പോൾ അവിടെ ആരെയും കാണാത്തപക്ഷം സ്വന്തം ദേഹത്തിനു തന്നെ, السلام علينا (നമുക്ക് സമാധാനശാന്തി ഉണ്ടാവട്ടെ) എന്നു സലാം പറയേണ്ടതാണെന്ന് മുജാഹിദ് (رحمه الله), ഖത്താദഃ (رحمه الله) മുതലായവരിൽ നിന്ന് പ്രമാണിക്കപ്പെട്ടിരിക്കുന്നു. ഇങ്ങിനെയുള്ള ഇസ്ലാമിക മര്യാദകൾ മുസ്ലിംകൾക്കിടയിൽ ഇന്ന് മിക്കതും വിസ്മരിക്കപ്പെട്ടിരിക്കുകയാണ്! വാസ്തവത്തിൽ അതിൻെറ അനന്തരഫലം സമുദായം ഇന്നു അനുഭവിക്കുന്നുമുണ്ട്.

സലാമിൻെറ പ്രാധാന്യം എത്രമാത്രമാണെന്ന് മനസ്സിലാക്കുവാൻ അല്ലാഹു അതിന് കൊടുത്തിരിക്കുന്ന നാമവിശേഷണം മാത്രം ആലോചിച്ചാൽ മതിയാകും: تحية من عندالله مباركة طيبة ഹാ! എത്ര മഹത്തായ ഒന്നായിട്ടാണ് അല്ലാഹു അതിനെ വർണ്ണിച്ചത്?! അല്ലാഹുവിങ്കൽ നിന്നുള്ള ഉപചാര വാക്കാണത്. അവൻെറ വക കാഴ്ചായണത്. (تحية من عندالله) അനുഗ്രഹീതമാണ്, അഭിവൃദ്ധിയുള്ളതാണ്, ആശിർവ്വദിക്കപ്പെട്ടതാണ് (مباركة) പരിപാവനമാണ്, പരിശുദ്ധമാണ്, നല്ലതാണ്, ഹൃദയശുദ്ധിയോടുകൂടിയതാണ്. (طيبة) ഇനി സലാമിൻെറ അർത്ഥമാണെങ്കിലോ? ''നിങ്ങൾക്ക് സമാധാന ശാന്തി ഉണ്ടാകട്ടെ'' എന്ന പ്രാർത്ഥനയുമാണത്. സലാം മടക്കുന്നവൻ ''നിങ്ങൾക്കും സമാധാനശാന്തി ഉണ്ടാവട്ടെ'' എന്ന പ്രത്യുത്തരം പറയുകയും ചെയ്യുന്നു. ഇതിലപ്പുറം എന്തൊരു ഉപചാരവചനമാണ് മനുഷ്യർ തമ്മിൽ പറയുവാനുള്ളത്?! നബി (ﷺ) ഇപ്രകാരം അരുളിച്ചെയ്തിരിക്കുന്നു:--

لا تدخلون الجنة حتى تؤمنوا ولا تؤمنوا حتى تحابوا اولا ادلكم على شيئ اذافعلتموه تحاببتم افشوا السلام بينكم - مسلم

നിങ്ങൾ വിശ്വസിക്കുന്നതുവരെ സ്വർഗ്ഗത്തിൽ നിങ്ങൾ പ്രവേശിക്കുന്നതല്ല. നിങ്ങൾ അന്യോന്യം സ്നേഹിക്കുന്നതുവരേ നിങ്ങൾക്ക് വിശ്വാസമുണ്ടാകുകയുമില്ല. നിങ്ങൾക്ക് ഞാൻ ഒരു കാര്യം അറിയിച്ചു തരട്ടേയോ? അത് നിങ്ങൾ ചെയ്താൽ നിങ്ങൾക്ക് അന്യോന്യം സ്നേഹമുണ്ടാകും. അതായത്: നിങ്ങൾ നിങ്ങൾക്കിടയിൽ സലാം പ്രചാരപ്പെടുത്തുവിൻ! (മുസ്‌ലിം.)

ഇങ്ങിനെയുള്ള ഇസ്‌ലാമിക മര്യാദകളും ആചാരോപചാരങ്ങളും ഇത്ര വിസ്തരിച്ചു വെളിവാക്കുവാനുള്ള കാരണം 58-ഉം 59-ഉം ആയത്തുകളിൽ പ്രസ്താവിച്ചിരിക്കുന്നു. ഇവിടെ വീണ്ടും അല്ലാഹു ആവർത്തിച്ചു പറയുന്നത് നോക്കുക: **كذلك يبين الله لكم الايات لعلكم تعقلون** അതെ, ''നിങ്ങൾ മനസ്സിരുത്തുവാൻവേണ്ടിയാണ് അല്ലാഹു ലക്ഷ്യങ്ങളെ ഇപ്രകാരം വിവരിച്ചു തരുന്നത്.''

إِنَّمَا ٱلْمُؤْمِنُونَ ٱلَّذِينَ ءَامَنُوا۟ بِٱللَّهِ وَرَسُولِهِۦ وَإِذَا كَانُوا۟ مَعَهُۥ عَلَىٰٓ أَمْرٍ جَامِعٍ لَّمْ يَذْهَبُوا۟ حَتَّىٰ يَسْتَـْٔذِنُوهُ ۚ إِنَّ ٱلَّذِينَ يَسْتَـْٔذِنُونَكَ أُو۟لَـٰٓئِكَ ٱلَّذِينَ يُؤْمِنُونَ بِٱللَّهِ وَرَسُولِهِۦ ۚ فَإِذَا ٱسْتَـْٔذَنُوكَ لِبَعْضِ شَأْنِهِمْ فَأْذَن لِّمَن شِئْتَ مِنْهُمْ وَٱسْتَغْفِرْ لَهُمُ ٱللَّهَ ۚ إِنَّ ٱللَّهَ غَفُورٌ رَّحِيمٌ ﴿٦٢﴾

62 നിശ്ചയമായും, അല്ലാഹുവിലും അവന്റെ റസൂലിലും വിശ്വസിച്ചവർ മാത്രമാണ് സത്യവിശ്വാസികൾ അവർ അദ്ദേഹത്തിന്റെ [റസൂലിന്റെ] കൂടെ പൊതുവായ ഒരു കാര്യത്തിൽ ഏർപ്പെട്ടുകൊണ്ടിരുന്നാൽ, അദ്ദേഹത്തോട് സമ്മതം ചോദിക്കാതെ (വിട്ട്) പോകുന്നതല്ല. (നബിയേ!) നിശ്ചയമായും, യാതൊരു കൂട്ടർ നിന്നോട് സമ്മതം ചോദിക്കുന്നുവോ അക്കൂട്ടർ തന്നെയാണ് അല്ലാഹുവിലും, അവന്റെ റസൂലിലും വിശ്വസിക്കുന്നവർ. അതിനാൽ, അവർ തങ്ങളുടെ ചില കാര്യങ്ങൾക്കു വേണ്ടി(വിട്ട് പോകുവാൻ) നിന്നോട് സമ്മതം ചോദിക്കുന്നതായാൽ, അവരിൽ നിന്ന് നീ ഉദ്ദേശിച്ചവർക്ക് സമ്മതം കൊടുത്തുകൊള്ളുക; അവർക്കു വേണ്ടി അല്ലാഹുവിനോട് പാപമോചനം തേടുകയും ചെയ്യുക. നിശ്ചയമായും, അല്ലാഹു പൊറുക്കുന്നവനും കരുണാനിധിയും ആകുന്നു.

---

62 إِنَّمَا الْمُؤْمِنُونَ നിശ്ചയമായും സത്യവിശ്വാസികൾ. الَّذِينَ آمَنُوا വിശ്വസിച്ചവർ (മാത്രമാണ്). بِاللهِ അല്ലാഹുവിൽ. وَرَسُولِهِ അവന്റെ റസൂലിലും, ദൂതനിലും. وَإِذَا كَانُوا അവർ ആയിരുന്നാൽ. مَعَهُ അദ്ദേഹത്തിന്റെ കൂടെ. عَلَى أَمْرٍ ഒരു കാര്യത്തിൽ. جَامِعٍ പൊതുവായ. لَّمْ يَذْهَبُوا അവർ പോകയില്ല. حَتَّى يَسْتَأْذِنُوهُ അദ്ദേഹത്തോട് സമ്മതം ചോദിക്കുന്നതുവരെ (ചോദിക്കാതെ). إِنَّ الَّذِينَ നിശ്ചയമായും യാതൊരുകൂട്ടർ. يَسْتَأْذِنُونَكَ അവർ നിന്നോട് സമ്മതം ചോദിക്കും. أُولَئِكَ അക്കൂട്ടർ തന്നെയാണ്. الَّذِينَ يُؤْمِنُونَ വിശ്വസിക്കുന്നവർ. بِاللهِ അല്ലാഹുവിൽ. وَرَسُولِهِ അവന്റെ റസൂലിലും. فَإِذَا اسْتَأْذَنُوكَ ആകയാൽ അവർ നിന്നോട് സമ്മതം ചോദിച്ചാൽ. لِبَعْضِ شَأْنِهِمْ അവരുടെ ചില കാര്യത്തിനുവേണ്ടി. فَأْذَنْ അപ്പോൾ സമ്മതം കൊടുക്കുക. لِّمَن شِئْتَ നീ ഉദ്ദേശിച്ചവർക്ക്. مِنْهُمْ അവരിൽനിന്ന്. وَاسْتَغْفِرْ നീ പാപമോചനം (പൊറുതി) തേടുകയും ചെയ്യുക. لَهُمُ അവർക്ക്. اللهَ അല്ലാഹുവിനോട്. إِنَّ اللهَ നിശ്ചയമായും അല്ലാഹു. غَفُورٌ പൊറുക്കുന്നവനാണ്. رَّحِيمٌ കരുണാനിധിയുമാണ്.

---

വീട്ടിലെ അംഗങ്ങൾ, കുടുംബങ്ങൾ, സ്നേഹജനങ്ങൾ എന്നീ നിലക്ക് തമ്മതമ്മിൽ

ആചരിക്കേണ്ടുന്ന പല മര്യാദകളും നിയമനിർദ്ദേശങ്ങളും വിവരിച്ചശേഷം, സംഘങ്ങളും, സംഘടനകളും അനുഷ്ഠിക്കേണ്ടുന്ന ചില ബാധ്യതകളെ ഈ വചനത്തിൽ അല്ലാഹു അറിയിക്കുന്നു.

ഖുറൈശികളും, അറബികളായ മറ്റു പല കക്ഷികളും കൂടി ഒത്തൊരുമിച്ച് മുസ്‌ലിംകളുമായി നടത്തിയ ശ്രുതിപ്പെട്ട 'അഹ്സാബ്' الأحزاب യുദ്ധത്തിൽ, മദീനാപരിസരങ്ങളിൽ മുസ്‌ലിംകൾ വമ്പിച്ച ഒരു കിടങ്ങ് (الخندق) കുഴിച്ചിരുന്നുവല്ലോ. ഈ ജോലി നടന്നുകൊണ്ടിരിക്കുമ്പോൾ, കപടവിശ്വാസികളായ പലരും തക്കം നോക്കി ഉപായത്തിൽ അതിൽനിന്ന് ഒഴിഞ്ഞുമാറുകയും, കഴിച്ചലായിപ്പോകുകയും ചെയ്തിരുന്നു. സത്യവിശ്വാസികളാകട്ടെ, അനിവാര്യമായ ആവശ്യം നേരിടുമ്പോൾ നബി (സ)യോട് അനുവാദം വാങ്ങിക്കൊണ്ട് മാത്രം സ്ഥലംവിട്ട് പോകുകയും, ആവശ്യം തീർന്ന ഉടനെ തിരിച്ചുവരികയും ചെയ്തിരുന്നു. ഈ യുദ്ധത്തിൽ കപടവിശ്വാസികൾ മൂലം വേറെയും ചില ശല്യങ്ങൾ മുസ്‌ലിംകൾക്ക് ഉണ്ടായിട്ടുണ്ട്. പ്രസ്തുത സംഭവമാണ് ഈ ആയത്തും, അടുത്ത ആയത്തും അവതരിക്കുവാൻ ഹേതുവെന്ന് പറയപ്പെടുന്നു. الله اعلم

അവതരണഹേതു ഏതായിരുന്നാലും ശരി, ഒരു സംഘവും അതിൻെറ നേതാവും തമ്മിലുള്ള ബന്ധത്തെയും, ആ നേതാവിനെ അനുസരിച്ചുകൊണ്ട് അദ്ദേഹത്തിൻെറ പ്രവർത്തന പരിപാടികളിൽ അച്ചടക്കത്തോടെ സഹകരിക്കുന്നതിൻെറ പ്രാധാന്യത്തെയുമാണ് ഇത് ചൂണ്ടിക്കാട്ടുന്നത്. നബി (ﷺ) തിരുമേനിയുടെ സാന്നിദ്ധ്യത്തിലും, അവിടുത്തെ നേതൃത്വത്തിലും നടന്നുകൊണ്ടിരിക്കുന്ന ഒരു സംരംഭത്തിൽ നിന്ന് ഒഴിഞ്ഞുമാറി കഴിച്ചലാകുകയെന്നത് നിശ്ചയമായും ഒരു സത്യവിശ്വാസിയിൽ നിന്ന് ഉണ്ടാകുവാൻ നിവൃത്തിയില്ല. അത് കപടവിശ്വാസത്തിൻെറ വ്യക്തമായ ലക്ഷണമാണ്, നേരെമറിച്ച് അതിൽ അച്ചടക്കവും അനുസരണവും പാലിക്കുന്നത് സത്യവിശ്വാസത്തിൻെറ ലക്ഷണവുമാണ് എന്ന് അല്ലാഹു പ്രസ്താവിക്കുന്നു. നബി(ﷺ) യുടെ മുമ്പിൽ സത്യവിശ്വാസികൾ എത്രമാത്രം ബഹുമാനത്തോടും, അച്ചടക്കത്തോടും വർത്തിക്കേണ്ടതുണ്ടെന്ന് അടുത്ത ആയത്തിൽനിന്ന് കൂടുതൽ മനസ്സിലാക്കാം.

''അവർ തങ്ങളുടെ ചില കാര്യങ്ങൾക്കുവേണ്ടി സമ്മതം ചോദിച്ചാൽ നീ ഉദ്ദേശിക്കുന്നവർക്ക് സമ്മതം കൊടുത്തുകൊള്ളുക'' എന്നു പറഞ്ഞത് സാരഗർഭമാകുന്നു. സമ്മതം ചോദിക്കുന്നവർ ഉന്നയിക്കുന്ന കാരണങ്ങൾ ന്യായീകരിക്കാവുന്നതാണോ, അവർ സമ്മതിക്ക് അർഹരാണോ, സന്ദർഭം അതിന് യോജിച്ചതാണോ എന്നൊക്കെ ആലോചിച്ച് യുക്തം പോലെ ചെയ്യാമെന്നല്ലാതെ, ചോദിക്കുന്നവർക്കെല്ലാം സമ്മതം കൊടുക്കേണ്ടതില്ല എന്നു സാരം. ആയത്തിൻെറ ആദ്യഭാഗം നേതാവിനോടുള്ള കടമയും, രണ്ടാമത്തെ ഭാഗം നേതാവിൻെറ അധികാരാവകാശത്തെയും കുറിക്കുന്നു. അത്യാവശ്യകാര്യങ്ങൾക്കുപോലും-അതും തിരുമേനിയുടെ സമ്മതപ്രകാരം-കൂട്ടായി നടത്തപ്പെടുന്ന പ്രവർത്തനങ്ങളിൽ നിന്ന് ഇടക്കുവെച്ച് ഒഴിവായിപ്പോകുന്നവർക്കുവേണ്ടി പാപമോചനം തേടണമെന്ന് അല്ലാഹു തുടർന്നു പറയുന്നു. പൊതുവായ അടിന്തരഘട്ടങ്ങളിൽ നിന്ന് ഒഴിഞ്ഞുമാറുന്നതിൻെറ ഗൗരവം എത്രമാത്രമുണ്ടെന്ന് ഇതിൽ നിന്നൊക്കെ ഊഹിക്കാവുന്നതാണ്.

امر جامع (പൊതുവായ കാര്യം) എന്നതിന് ഉദാഹരണമായി മുൻഗാമികളായ പണ്ഡിതൻമാരിൽ ചിലർ, യുദ്ധകാര്യങ്ങളെയും, വേറെ ചിലർ, ജുമുഅഃ, പെരുന്നാൾ, ജമാഅത്ത് നമസ്കാരങ്ങൾ മുതലായവയെയും, എടുത്തു കാണിച്ചിട്ടുള്ളത് സ്മരണീയമാകുന്നു. പ്രസംഗം الخطبة നടക്കുന്ന എല്ലാ നമസ്ക്കാരയോഗങ്ങളും ഇതിൽ ഉൾപ്പെടുമെന്ന് ളഹ്-ഹാക്കും (الضحاك ر) ഇബ്നുസൈദു (رحمه الله)മുതലായവരും പറയുന്നു. ഇന്ന് നാം പല സ്ഥലങ്ങളിലും വെച്ച് ആളുകളെ വിളിച്ചു കൂട്ടി നടത്താറുള്ള സദുപദേശങ്ങൾ, കൂടിയാലോചനകൾ, പ്രസ്താവനകൾ മുതലായവ ആദ്യകാലങ്ങളിൽ പള്ളികളിൽവെച്ചും, നമസ്കാരാനന്തരവുമായിരുന്നു മിക്കവാറും

നിർവ്വഹിക്കപ്പെട്ടിരുന്നത്. പള്ളികളും പൊതുജനങ്ങളുമായുള്ള ബന്ധം ഇന്ന് നാമമാത്രമായിരിക്കകൊണ്ട് നമുക്ക് അതിന് അങ്ങാടികളും പീടികകളും മറ്റും ആശ്രയിക്കേണ്ടി വന്നിരിക്കുകയാണ്. അത്തരം കാര്യങ്ങൾ നബി (ﷺ) തിരുമേനിയുടെ നേതൃത്വത്തിൽ നടക്കുമ്പോൾ, അവിടുത്തോട് സമ്മതം വാങ്ങാതെ സ്ഥലം വിടുന്നതിനെപ്പറ്റിയാണ് ആയത്തിൽ പ്രതിപാദിച്ചത്. എങ്കിലും, മുസ്‌ലിംകൾ, അവരുടെ നേതാക്കളോട് ആചരിക്കേണ്ടുന്ന പൊതുമര്യാദയാണ് ഇതെന്ന്- ഹസൻ (رضي الله عنه)മുതലായ പലരും പറഞ്ഞതായി നിവേദനം ചെയ്യപ്പെട്ടിട്ടുള്ളതുപോലെ-നാം ഓർമ്മിക്കേണ്ടിയിരിക്കുന്നു. യോഗങ്ങളുടെയും, സ ദസ്സുകളുടെയും നേതൃസ്ഥാനത്തുള്ള ആളുകളുമായി സദസ്യർക്ക് യാതൊരു ബന്ധവും കടപ്പാടും ഇല്ലാത്ത ഒരു നിലയാണ് ഇന്ന് പൊതുവിലുള്ളത്. ഇസ്‌ലാമിക വീക്ഷണത്തിൽ ഇത് ശരിയല്ലെന്ന് ഈ ആയത്തിൽ നിന്ന് ഗ്രഹിക്കാവുന്നതാണ്.

لَّا تَجْعَلُوا۟ دُعَآءَ ٱلرَّسُولِ بَيْنَكُمْ كَدُعَآءِ بَعْضِكُم بَعْضًا ۚ قَدْ يَعْلَمُ ٱللَّهُ ٱلَّذِينَ يَتَسَلَّلُونَ مِنكُمْ لِوَاذًا ۚ فَلْيَحْذَرِ ٱلَّذِينَ يُخَالِفُونَ عَنْ أَمْرِهِۦٓ أَن تُصِيبَهُمْ فِتْنَةٌ أَوْ يُصِيبَهُمْ عَذَابٌ أَلِيمٌ ﴿٦٣﴾

63 നിങ്ങൾക്കിടയിൽവെച്ച് റസൂലിനെ വിളിക്കുന്നത്, നിങ്ങളിൽ ചിലർ ചിലരെ വിളിക്കുന്ന പ്രകാരമാക്കരുത്. നിങ്ങളിൽ നിന്ന് ഒളിഞ്ഞുകൊണ്ട് ചോർന്ന് (കഴിച്ചലായി) പോകുന്നവരെ തീർച്ചയായും അല്ലാഹു അറിയുന്നതാണ്. ആകയാൽ, അദ്ദേഹത്തിൻെറ കൽപനക്ക് എതിരു പ്രവർത്തിക്കുന്നവർ, അവർക്ക് വല്ല പരീക്ഷണവും [ആപത്തും] ബാധിക്കുകയോ, അല്ലെങ്കിൽ വേദനയേറിയ ശിക്ഷ ബാധിക്കുകയോ ചെയ്യുന്നത് കരുതി(സൂക്ഷിച്ചു)കൊള്ളട്ടെ!

---

63 لَا تَجْعَلُوا നിങ്ങൾ ആക്കരുത്. دُعَاءَ الرَّسُولِ റസൂലിനെ വിളിക്കുന്നത്. بَيْنَكُمْ നിങ്ങൾക്കിടയിൽവെച്ച്. كَدُعَاءِ വിളിക്കുന്ന പ്രകാരം, വിളിപോലെ. بَعْضِكُم നിങ്ങളിൽ ചിലർ, നിങ്ങളിൽ ചിലരുടെ. بَعْضًا ചിലരെ. قَدْ يَعْلَمُ اللهُ തീർച്ചയായു അല്ലാഹു അറിയുന്നതാണ്. الَّذِينَ يَتَسَلَّلُونَ ചോർന്നുപോകുന്നവരെ, ഊരിക്കഴിഞ്ഞുപോകുന്നവരെ. مِنكُمْ നിങ്ങളിൽനിന്ന്. لِوَاذًا ഒളിഞ്ഞുകൊണ്ട്, മറഞ്ഞുകൊണ്ട്. فَلْيَحْذَرِ അതുകൊുകരുതിക്കൊള്ളട്ടെ, കാത്തുകൊള്ളട്ടെ, ജാഗ്രതയായിരിക്കട്ടെ. الَّذِينَ يُخَالِفُونَ എതിര് പ്രവർത്തിക്കുന്നവർ. عَنْ أَمْرِهِ അദ്ദേഹത്തിൻെറ കൽപനക്കും. أَن تُصِيبَهُمْ അവർക്ക് ബാധിക്കുന്നത്. فِتْنَةٌ വല്ല പരീക്ഷണവും, ആപത്തും, കുഴപ്പവും. أَوْ يُصِيبَهُمْ അല്ലെങ്കിൽ അവർക്ക് ബാധിക്കുന്നത്. عَذَابٌ വല്ല ശിക്ഷയും. أَلِيمٌ വേദനയേറിയ.

---

സാധാരണമായി ജനങ്ങൾ പരസ്പരം പേരും മറ്റും വിളിച്ച് സംബോധന ചെയ്യുന്നതുപോലെ നബി (ﷺ) തിരുമേനിയെ വിളിക്കുവാൻ പാടില്ലെന്നും, 'നബിയേ, റസൂലേ' (പ്രവാചകരേ, ദൈവദൂതരേ) എന്നിങ്ങിനെ ആദരപൂർവ്വം മാത്രമേ തിരുമേനിയെ സംബോധന ചെയ്യാവൂ എന്നുമാണ് അല്ലാഹു കൽപിക്കുന്നത്. നബി (ﷺ) തിരുമേനിയോട് വാക്കിലും പെരുമാറ്റത്തിലുമെല്ലാം തന്നെ എത്രമേൽ മര്യാദയോടെ വർത്തിക്കേണമെന്ന് മനസ്സിലാക്കുവാൻ ഈ ഒരേഒരു ഖുർആൻ വാക്യം മതിയാകും. വിശുദ്ധ ഖുർആനിൽപോലും തിരുമേനിയെ 'മുഹമ്മദേ' എന്നോ 'മനുഷ്യാ' എന്നോ അല്ലാഹു വിളിച്ചിട്ടില്ല. മാത്രമല്ല--'നബിയേ, റസൂലേ, പുതപ്പിട്ടിരിക്കുന്ന ആളേ' (يا أيها النبي – يا أيها الرسول – يا أيها المدثر) എന്നും മറ്റുമാണ് വിളിച്ചിട്ടുള്ളത്. ഈ ആയത്തുംതന്നെ നബി (ﷺ) യെ സംബന്ധിച്ചാണ് പ്രതിപാദിക്കുന്നതെങ്കിലും, മഹാൻമാരായ ആളുകളോടുള്ള സംസാരത്തിലും, സംബോധനകളിലുമെല്ലാം ചില മര്യാദകൾ പാലിക്കേണ്ടതുണ്ടെന്ന വസ്തുതയും ഈ വചനത്തിൻെറ വെളിച്ചത്തിൽ നമുക്ക് ഗ്രഹിക്കുവാൻ സാധിക്കുന്നതാണ്.

**دعاء** (ദുആ) എന്ന വാക്കിന് ഇവിടെ പ്രാർത്ഥന എന്നും ചിലർ അർത്ഥം കല്പിച്ചിട്ടുണ്ട്. അപ്പോൾ ആയത്തിൻെറ സാരം, റസൂലിൻെറ പ്രാർത്ഥന നിങ്ങൾ തമ്മതമ്മിൽ (ഗുണമായോ ദോഷമായോ) ചെയ്യുന്ന പ്രാർത്ഥനപോലെ കണക്കാക്കരുത് എന്നായിരിക്കും. അതായത്: നബി (ﷺ) യുടെ പ്രാർത്ഥന അല്ലാഹുവിങ്കൽ പ്രത്യേകം സ്വീകാര്യമായിരിക്കുന്നതാകകൊണ്ട് അദ്ദേഹത്തിൽ നിന്നും നിങ്ങൾക്ക് ഗുണത്തിനുവേണ്ടിയുള്ള പ്രാർത്ഥന ലഭിക്കുവാൻതക്ക സാഹചര്യങ്ങൾ നിങ്ങൾ ഉണ്ടാക്കണം, നിങ്ങളുടെ ഗുണത്തിലല്ലാതെ കലാശിക്കത്തക്ക പ്രാർത്ഥന അദ്ദേഹത്തിൽ നിന്നുണ്ടാകുവാൻ ഇടവരുത്തരുത് എന്നൊക്കെ മുസ്‌ലിംകളെ ഉണർത്തുകയായിരിക്കും ആ അർത്ഥപ്രകാരം ആയത്തിൻെറ താല്പര്യം.

തുടർന്നുകൊണ്ട്-കഴിഞ്ഞ ആയത്തിൽ ചൂണ്ടിക്കാട്ടിയതുപോലെ-പൊതുകാര്യങ്ങളിൽ നിന്ന് നബി (ﷺ) യുടെ സമ്മതം കൂടാതെ ഉപായത്തിലും, തന്ത്രത്തിലും ചോർന്നുപോകുന്നവരെ അല്ലാഹു ശക്തിയായി താക്കീത് ചെയ്യുന്നു. അവരെപ്പറ്റി അല്ലാഹു ശരിക്കു അറിയുമെന്ന് പറഞ്ഞതിനു പുറമെ, അവർ കാത്തുകൊള്ളട്ടെ-ഒന്നുകിൽ വല്ല പരീക്ഷണം, അല്ലെങ്കിൽ വേദനയേറിയ ശിക്ഷ-എന്ന് കനത്ത ഒരു താക്കീതും! അല്ലാഹു നമ്മെ കാത്തു രക്ഷിക്കട്ടെ. **آمين**

ഏതെങ്കിലും ഒന്നിൻെറ മറപിടിച്ച് രക്ഷപ്പെടുവാൻ ശ്രമിക്കുന്നതിനാണ് **لواذا** എന്ന് സാധാരണ ഉപയോഗിക്കപ്പെടുന്നത്. വല്ല ഉപായവും തക്കിടിയും പറഞ്ഞു, ഒഴിഞ്ഞു മാറുക എന്നതാണ് ഇവിടെ ഉദ്ദേശ്യം. എല്ലാ നല്ല പൊതുകാര്യങ്ങളിൽനിന്നും, പ്രധാനപ്പെട്ട രംഗങ്ങളിൽ നിന്നും, എന്തെങ്കിലും കാരണങ്ങളുടെ പേരിൽ ഒഴിഞ്ഞുമാറുന്നവരും ഈ താക്കീതു ഗൗനിക്കേണ്ടാതാകുന്നു. നബി(ﷺ) തിരുമേനിയുടെ കാലക്കാർക്ക് മാത്രമല്ല ഈ ആയത്തു ബാധകമാകുന്നത്. അവിടുത്തെ കാലശേഷം, അവിടുത്തെ കല്പനക്കും, ചര്യക്കും എതിരു പ്രവർത്തിക്കുകയും, അതു ന്യായീകരിക്കുവാൻവേണ്ടി എന്തെങ്കിലും ദുർന്യായങ്ങളും, യുക്തിവാദങ്ങളും പറഞ്ഞൊപ്പിക്കുകയും ചെയ്യുന്ന ആളുകളും ഈ താക്കീത് സഗൗരവം ഗൗനിക്കേണ്ടിയിരിക്കുന്നു. 'പരീക്ഷണം' (**فتنة**) മിക്കവാറും ഇഹത്തിൽ വെച്ചും 'വേദനയേറിയ ശിക്ഷ' (**عذاب اليم**) മിക്കവാറും പരത്തിൽ വെച്ചും സംഭവിക്കുന്നതായിരിക്കുമെന്നാണ് വിചാരിക്കേണ്ടത്. **الله اعلم** ഈ അദ്ധ്യായത്തെ അല്ലാഹു ഇപ്രകാരം അവസാനിപ്പിക്കുന്നു:-

أَلَآ إِنَّ لِلَّهِ مَا فِى ٱلسَّمَٰوَٰتِ وَٱلْأَرْضِ ۖ قَدْ يَعْلَمُ مَآ أَنتُمْ عَلَيْهِ وَيَوْمَ يُرْجَعُونَ إِلَيْهِ فَيُنَبِّئُهُم بِمَا عَمِلُوا۟ ۗ وَٱللَّهُ بِكُلِّ شَىْءٍ عَلِيمٌۢ ﴿٦٤﴾

64 അല്ലാ! (അറിയുക) നിശ്ചയമായും, ആകാശങ്ങളിലും, ഭൂമിയിലും ഉള്ളത് (മുഴുവനും) അല്ലാഹുവിൻേറതാകുന്നു. നിങ്ങൾ ഏതൊരു നിലയിലാണുള്ളതെന്നും, അവർ [കപടവിശ്വാസികളായുള്ളവർ] അവൻെറ അടുക്കലേക്ക് മടക്കപ്പെടുന്ന ദിവസവും അവൻ തീർച്ചയായും അറിയുന്നു; അപ്പോൾ അവർ പ്രവർത്തിച്ചതിനെപ്പറ്റി അവൻ അവരെ ബോധ്യപ്പെടുത്തുന്നതാകുന്നു. അല്ലാഹു എല്ലാ കാര്യത്തെപ്പറ്റിയും അറിയുന്നവനാണ്.

---

64 أَلَا അല്ലാ, അറിയുക. إِنَّ لِلَّهِ നിശ്ചയമായും അല്ലാഹുവിന്റേതാണ്, അല്ലാഹുവിനാണ്. مَا യാതൊന്ന്. فِي السَّمَاوَاتِ ആകാശത്തിലുള്ള. وَالْأَرْضِ ഭൂമിയിലും. قَدْ يَعْلَمُ തീർച്ചയായും അവൻ അറിയും. مَا യാതൊന്നിനെ. أَنتُمْ നിങ്ങൾ. عَلَيْهِ അതിലാണ് (അങ്ങിനെയുള്ള). وَيَوْمَ يُرْجَعُونَ അവർ മടക്കപ്പെടന്ന ദിവസവും. إِلَيْهِ അവങ്കലേക്ക്. فَيُنَبِّئُهُم അപ്പോൾ അവൻ അവരെ ബോധപ്പെടുത്തും,

അറിയിച്ചുകൊടുക്കും. بِمَا عَمِلُوا അവർ പ്രവർത്തിച്ചതിനെപ്പറ്റി. وَاللَّهُ അല്ലാഹു. بِكُلِّ شَيْءٍ എല്ലാ വസ്തുവിനെപ്പറ്റിയും. عَلِيمٌ അറിയുന്നവനാണ്.

---

അല്ലാഹുവിൻെറ നിയമനിർദ്ദേശങ്ങൾ സ്വീകരിച്ചും, നബി (ﷺ) തിരുമേനിയുടെ ചര്യ അനുസരിച്ചും ജീവിച്ചുവരുന്ന സജ്ജനങ്ങളുടെ കൂട്ടത്തിൽ അവൻ നമ്മളെയെല്ലാം ഉൾപ്പെടുത്തട്ടെ! آمين

യുമുണ്ടായിരിക്കും.

6 അറിവ് നൽകപ്പെട്ടിട്ടുള്ളവർ കണ്ടറിയുന്നതാണ്: നിൻെറ രക്ഷിതാവിങ്കൽ നിന്നു നിനക്ക് ഇറക്കപ്പെട്ടിട്ടുള്ളതുതന്നെയാണ് യഥാർത്ഥമെന്നും, സ്തുത്യർഹനായ പ്രതാപശാലിയായുള്ളവൻെറ [അല്ലാഹുവിൻെറ] പാതയിലേക്ക് അത് മാർഗ്ഗദർശനം നൽകുന്നുവെന്നും.

وَيَرَى ٱلَّذِينَ أُوتُواْ ٱلْعِلْمَ ٱلَّذِىٓ أُنزِلَ إِلَيْكَ مِن رَّبِّكَ هُوَ ٱلْحَقَّ وَيَهْدِىٓ إِلَىٰ صِرَٰطِ ٱلْعَزِيزِ ٱلْحَمِيدِ ﴿٦﴾

---

4 لِيَجْزِيَ അവൻ പ്രതിഫലം കൊടുക്കുവാൻവേണ്ടി. الَّذِينَ آمَنُوا വിശ്വസിച്ചവർക്ക്. وَعَمِلُوا الصَّالِحَاتِ സൽക്കർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്ത. أُولَٰئِكَ അക്കൂട്ടർ. لَهُم അവർക്കുണ്ട്. مَّغْفِرَةٌ പാപമോചനം. وَرِزْقٌ ഉപജീവനവും, ആഹാരവും. كَرِيمٌ മാന്യമായ. 5 وَالَّذِينَ سَعَوْا പരിശ്രമം നടത്തിയ (കുഴപ്പമുണ്ടാക്കുന്ന)വർ. فِي آيَاتِنَا നമ്മുടെ ലക്ഷ്യ (ദൃഷ്ടാന്ത)ങ്ങളിൽ. مُعَاجِزِينَ അസാധ്യമാക്കുന്നവരായിട്ട്, (പരാജയപ്പെടുത്തുവാൻ ശ്രമിച്ചുകൊണ്ട്). أُولَٰئِكَ അക്കൂട്ടർ. لَهُمْ അവർക്കുണ്ട് . عَذَابٌ ശിക്ഷ. مِّن رِّجْزٍ കഠിന ദണ്ഡനയാകുന്ന, കടുത്തയാതനയിൽപെട്ട. أَلِيمٌ വേദനയേറിയ. 6 وَيَرَى കാണുന്നതാണ്. الَّذِينَ أُوتُوا നൽകപ്പെട്ടവർ. الْعِلْمَ അറിവ്. الَّذِي أُنزِلَ ഇറക്കപ്പെട്ടത്. إِلَيْكَ നിനക്ക്. مِن رَّبِّكَ നിൻെറ റബ്ബിങ്കൽ നിന്ന്. هُوَ الْحَقَّ അതു തന്നെയാണ് യഥാർത്ഥം (എന്നു). وَيَهْدِي അത് മാർഗ്ഗദർശനം നൽകുന്നു എന്നും. إِلَىٰ صِرَاطِ الْعَزِيزِ പ്രതാപശാലിയുടെ പാതയിലേക്ക്. الْحَمِيدِ സ്തുത്യർഹനായ.

---

'അറിവു നൽകപ്പെട്ടിട്ടുള്ളവർ' എന്ന് പറഞ്ഞതു വേദഗ്രന്ഥങ്ങളെയും, മതകാര്യങ്ങളെയും കുറിച്ചു അറിയുന്നവരെപ്പറ്റിയാണ്. ലൗകികമോ ശാസ്ത്രീയമോ ആയ അറിവുകൾ ആ യാഥാർത്ഥ്യം അിറയുവാൻ മതിയാവുകയില്ലല്ലോ. (5-ാം വചനത്തിലെ ആശയത്തെക്കുറിച്ചു താഴെ 33-ാം വചനത്തിൽ പ്രസ്താവിക്കുന്നുണ്ട്)

7 അവിശ്വസിച്ചവർ പറയുകയാണ്: ''നിങ്ങൾ എല്ലാ വിധേനയും (നശിച്ചു) ഛിന്നഭിന്നമാക്കപ്പെട്ടാൽ, (വീണ്ടും) നിങ്ങൾ ഒരു പുതിയ സൃഷ്ടിയിൽതന്നെ ആയിരിക്കുമെന്ന് നിങ്ങളോട് വർത്തമാനം അറിയിക്കുന്ന ഒരു മനുഷ്യനെക്കുറിച്ച് ഞങ്ങൾ നിങ്ങൾക്ക് അറിയിച്ചുതരട്ടെയോ?!

وَقَالَ ٱلَّذِينَ كَفَرُواْ هَلْ نَدُلُّكُمْ عَلَىٰ رَجُلٍ يُنَبِّئُكُمْ إِذَا مُزِّقْتُمْ كُلَّ مُمَزَّقٍ إِنَّكُمْ لَفِى خَلْقٍ جَدِيدٍ ﴿٧﴾

8 അവൻ അല്ലാഹുവിൻെറമേൽ കളവ് കെട്ടിച്ചമയ്ക്കുകയാണോ, അതല്ല, അവന് വല്ല ഭ്രാന്തുമുണ്ടോ?!'' പക്ഷെ, പരലോകത്തിൽ വിശ്വസിക്കാത്തവർ ശിക്ഷയിലും, വിദൂരമായ വഴിപിഴവിലുമായിരിക്കും.

أَفْتَرَىٰ عَلَى ٱللَّهِ كَذِبًا أَم بِهِۦ جِنَّةٌۢ ۗ بَلِ ٱلَّذِينَ لَا يُؤْمِنُونَ بِٱلْـَٔاخِرَةِ فِى ٱلْعَذَابِ وَٱلضَّلَـٰلِ ٱلْبَعِيدِ ﴿٨﴾

9 എന്നാൽ, ആകാശത്തിൽനിന്നും, ഭൂമിയിൽനിന്നും അവരുടെ മുന്നിലും പിന്നിലുമുള്ളതിലേക്ക് അവർ നോക്കിക്കാണുന്നില്ലേ?! നാം ഉദ്ദേശിക്കുകയാണെങ്കിൽ, നാമവരെ ഭൂമിയിൽ ആഴ്ത്തിക്കളയും; അല്ലെങ്കിൽ, ആകാശത്തുനിന്ന് അവരുടെമേൽ നാം തുണ്ടങ്ങൾ വീഴ്ത്തും. നിശ്ചയമായും (അല്ലാഹുവിലേക്ക്) മനസ്സ്

أَفَلَمْ يَرَوْاْ إِلَىٰ مَا بَيْنَ أَيْدِيهِمْ وَمَا خَلْفَهُم مِّنَ ٱلسَّمَآءِ وَٱلْأَرْضِ ۚ إِن نَّشَأْ نَخْسِفْ بِهِمُ ٱلْأَرْضَ أَوْ نُسْقِطْ عَلَيْهِمْ كِسَفًا مِّنَ ٱلسَّمَآءِ ۚ إِنَّ فِى ذَٰلِكَ لَـَٔايَةً لِّكُلِّ عَبْدٍ مُّنِيبٍ

മടങ്ങുന്ന എല്ലാ അടിയാന്നും അതിൽ ദൃഷ്ടാന്തമുണ്ട്. ﴿٩﴾

---

7 وَقَالَ പറഞ്ഞു, പറയുന്നു. الَّذِينَ كَفَرُوا അവിശ്വസിച്ചവർ. هَلْ نَدُلُّكُمْ ഞങ്ങൾ നിങ്ങൾക്ക് അറിയിച്ചു തരട്ടെയോ. عَلَى رَجُلٍ ഒരു പുരുഷനെ (മനുഷ്യനെ)പ്പറ്റി. يُنَبِّئُكُمْ നിങ്ങൾക്ക് വർത്തമാനമറിയിക്കുന്ന. إِذَا مُزِّقْتُمْ നിങ്ങൾ ഛിന്നഭിന്നമാക്കപ്പെട്ടാൽ, പിച്ചിച്ചീന്തപ്പെട്ടാൽ. كُلَّ مُمَزَّقٍ എല്ലാ (വിധ) ഛിന്നഭിന്നമാക്കലും. إِنَّكُمْ നിശ്ചയമായും നിങ്ങൾ. لَفِي خَلْقٍ ഒരു സൃഷ്ടിയിൽ തന്നെയായിരിക്കും. جَدِيدٍ പുതുതായ. 8 أَفْتَرَى അവൻ കെട്ടിച്ചമച്ചിരിക്കയാണോ. عَلَى اللهِ അല്ലാഹുവിന്റെ മേൽ. كَذِبًا കളവ്, വ്യാജം. أَم بِهِ അതല്ല (ഒരുപക്ഷെ) അവന്നുണ്ടോ. جِنَّةٌ വല്ല ഭ്രാന്തും. بَلِ പക്ഷേ, എങ്കിലും. الَّذِينَ لَا يُؤْمِنُونَ വിശ്വസിക്കാത്തവർ. بِالْآخِرَةِ പരലോകത്തിൽ. فِي الْعَذَابِ ശിക്ഷയിലായിരിക്കും. وَالضَّلَالِ വഴിപിഴവിലും. الْبَعِيدِ വിദൂരമായ, അകന്ന. 9 أَفَلَمْ يَرَوْا എന്നാലവർ കണ്ടില്ലേ; നോക്കുന്നില്ലേ. إِلَى مَا യാതൊന്നിലേക്ക്. بَيْنَ أَيْدِيهِمْ അവരുടെ മുന്നിലുള്ള. وَمَا خَلْفَهُمْ അവരുടെ പിന്നിലുള്ളതിലേക്കും. مِّنَ السَّمَاءِ ആകാശത്തുനിന്ന്. وَالْأَرْضِ ഭൂമിയിൽനിന്നും. إِن نَّشَأْ നാം ഉദ്ദേശിക്കുന്നുവെങ്കിൽ. نَخْسِفْ بِهِمُ അവരെ നാം വിഴുങ്ങിക്കും, ആഴ്ത്തും. الْأَرْضَ ഭൂമിയെ, ഭൂമിയിൽ. أَوْ نُسْقِطْ അല്ലെങ്കിൽ നാം വീഴ്ത്തും. عَلَيْهِمْ അവരുടെ മീതെ. كِسَفًا കഷ്ണങ്ങളെ, തുണ്ടുകളെ. مِّنَ السَّمَاءِ ആകാശത്തുനിന്ന്. إِنَّ فِي ذَلِكَ നിശ്ചയമായും അതിലുണ്ട്. അത്. لَآيَةً ഒരു ദൃഷ്ടാന്തം. لِّكُلِّ عَبْدٍ എല്ലാ (ഓരോ) അടിയാന്നും. مُّنِيبٍ മനസ്സുമടങ്ങുന്ന, ഭക്തിപ്പെട്ടുവരുന്ന.

---

മരണാനന്തരജീവിതത്തെപ്പറ്റി നബി (ﷺ) പ്രസ്താവിക്കുന്നതിനെ പരിഹസിച്ചുകൊണ്ട് മുശ്രിക്കുകൾ പറയാറുള്ള ചില വാക്യങ്ങളാണ് മുകളിൽ ഉദ്ധരിച്ചത്. ആയത്തുകളുടെ ആശയം സ്പഷ്ടമാണല്ലോ. അടുത്ത ആയത്തുകളിൽ ദാവൂദ് (عليه السلام) നബിക്കും, സുലൈമാൻ (عليه السلام) നബിക്കും നൽകപ്പെട്ട ചില പ്രത്യേകാനുഗ്രഹങ്ങളെക്കുറിച്ച് പറയുന്നു:

## വിഭാഗം 2

۞ وَلَقَدْ ءَاتَيْنَا دَاوُۥدَ مِنَّا فَضْلًا ۖ يَـٰجِبَالُ أَوِّبِى مَعَهُۥ وَٱلطَّيْرَ ۖ وَأَلَنَّا لَهُ ٱلْحَدِيدَ ﴿١٠﴾

10 ദാവൂദിന് നമ്മുടെ വകയായി ഒരു (പ്രത്യേക) അനുഗ്രഹം (അഥവാ ശ്രേഷ്ഠത) നാം നൽകയുണ്ടായിട്ടുണ്ട്;- അതായത്: "ഹേ, പർവ്വതങ്ങളേ, അദ്ദേഹത്തോടൊപ്പം-പക്ഷികളുമൊന്നിച്ചു-കീർത്തനമാവർത്തിക്കുക!" (എന്നു പറഞ്ഞു.) അദ്ദേഹത്തിന് നാം ഇരുമ്പ് മയപ്പെടുത്തിക്കൊടുക്കുകയും ചെയ്തു;-

أَنِ ٱعْمَلْ سَـٰبِغَـٰتٍ وَقَدِّرْ فِى ٱلسَّرْدِ ۖ وَٱعْمَلُوا۟ صَـٰلِحًا ۖ إِنِّى بِمَا تَعْمَلُونَ بَصِيرٌ ﴿١١﴾

11 (നാം കൽപിച്ചു:) "വിശാലമായവയെ [വലിയ പടയങ്കികളെ] നിർമ്മിക്കുക; (കണ്ണികൾ) മടയുന്നതിൽ തോത് കണക്കാക്കുകയും ചെയ്യുക" എന്ന്; "നിങ്ങൾ (എല്ലാവരും)സൽക്കർമ്മം പ്രവർത്തിക്കുകയും വേണം; നിശ്ചയമായും, നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി ഞാൻ കണ്ടറിയുന്നവനാകുന്നു" (എന്നും).

---

10 وَلَقَدْ آتَيْنَا തീർച്ചയായും നാം നൽകിയിട്ടു്. دَاوُدَ ദാവൂദിന്. مِنَّا നമ്മിൽനിന്ന് (നമ്മുടെ വക). فَضْلاً ഒരനുഗ്രഹം, ദയവു, ശ്രേഷ്ഠത. يَا جِبَالُ ഹേ, പർവ്വതങ്ങളേ, മലകളേ. أَوِّبِي (കീർത്തനം) ആവർത്തിക്കുക, മടക്കിച്ചെയ്യുക. مَعَهُ അദ്ദേഹത്തോടൊപ്പം. وَالطَّيْرَ പക്ഷികളുമൊന്നിച്ച്, പക്ഷികളോടും (വിളിച്ചുപറഞ്ഞു). وَأَلَنَّا നാം മയപ്പെടുത്തി (മൃദുവാക്കി)ക്കൊടുക്കുകയും ചെയ്തു. لَهُ

അദ്ദേഹത്തിന്. الْحَدِيدَ ഇരുമ്പ്. 11 أَنِ اعْمَلْ നിർമ്മിക്കുക എന്ന്. سَابِغَاتٍ വിശാലമായവയെ. وَقَدِّرْ തോതുവെക്കണം (കണക്കാക്കിയുണ്ടാക്കണം) എന്നും. فِي السَّرْدِ മടച്ചിലിൽ, നെയ്ത്തിൽ. وَاعْمَلُوا നിങ്ങൾ പ്രവർത്തിക്കണമന്നും. صَالِحًا സൽക്കർമ്മം. إِنِّي നിശ്ചയമായും ഞാൻ. بِمَا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി. بَصِيرٌ കണ്ടറിയുന്നവനാണ്.

---

അല്ലാഹുവിന് 'തസ്ബീഹു' (പ്രകീർത്തനം) നടത്തുന്നതിൽ ദാവൂദ്(عليه السلام) നബിയോടൊപ്പം പങ്കെടുക്കത്തക്കവണ്ണം മലകളെയും, പക്ഷികളെയും അല്ലാഹു അദ്ദേഹത്തിന് കീഴ്പെടുത്തിക്കൊടുത്തതിനെക്കുറിച്ചാണ് 10-ാം വചനത്തിൽ ആദ്യം പ്രസ്താവിച്ചിരിക്കുന്നത്. സൂറത്തുൽ അമ്പിയാഉ് 79-ാംവചനത്തിലും അതിൻെറ വിവരണത്തിലും ഇതിനെപ്പറ്റി നാം വേണ്ടതുപോലെ വിവരിച്ചിട്ടുള്ളതുകൊണ്ട് ഇവിടെ അതാവർത്തിക്കുന്നില്ല. ഈ വിഷയത്തെ അന്യഥാ ചിലർ വ്യാഖ്യാനിക്കുന്നതിനെക്കുറിച്ചും നാം അവിടെ ചൂണ്ടിക്കാണിച്ചിട്ടുണ്ട്.

ഇരുമ്പുകൊണ്ടുള്ള സാധനസാമഗ്രികൾ വളരെ വേഗത്തിൽ നിർമ്മിക്കുവാൻതക്കവണ്ണം അല്ലാഹു ദാവൂദ് (عليه السلام)നബിക്ക് അതിനെ മൃദുവാക്കിക്കൊടുത്തിരുന്നുവെന്നാണ് 10-ാം വചനത്തിൻെറ അവസാന വാക്യത്തിൽ പ്രസ്താവിക്കുന്നത്. മെഴുകോ, പൊടിമാവോ കൊണ്ടെന്നപോലെ, അത്രവേഗത്തിൽ ഇരുമ്പുകൊണ്ട് ഉപകരണങ്ങൾ നിർമ്മിക്കുവാൻ അദ്ദേഹത്തിന് സാദ്ധ്യമായിരുന്നുവെന്ന് പല മഹാൻമാരും പറഞ്ഞുകാണുന്നു. ഇതിനെക്കുറിച്ച് ചിലർ: 'അങ്ങിനെയാണെങ്കിൽ അതുകൊണ്ട് എങ്ങിനെയാണ് വാളും മറ്റും ഉണ്ടാക്കുക?' എന്നു പരിഹാസപൂർവ്വം ചോദിക്കാറുണ്ട്. ഇരുമ്പു കഴിയുന്നത്ര കാച്ചി പതംവരുത്തിയാണ് ഉപകരണങ്ങളുണ്ടാക്കുകയെന്നും, പിന്നീടത് ഊട്ടി ശരിപ്പെടുത്തുമ്പോൾ പഴയപടി കടുപ്പമുള്ളതായിത്തീരുകയാണ് ചെയ്യുന്നതെന്നും ഓർക്കാതെയുള്ള ഒരു ചോദ്യമത്രെ അത്. മെഴുകിനോടും, മാവിനോടും ഉപമിച്ചത് കേവലം ഒരു ഉപമാലങ്കാരമാണെങ്കിലും, മറ്റാർക്കുമുള്ളതിനേക്കാൾ കൂടുതൽ സൗകര്യം ഈ വിഷയത്തിൽ ദാവൂദു (عليه السلام)നബിക്ക് ലഭിച്ചിരുന്നുവെന്ന് തീർച്ചയാണ്. അല്ലാമാസയ്യിദുഖുതുബ് ചൂണ്ടിക്കാണിച്ചതുപോലെ, സാധാരണപോലെ ഇരുമ്പു കാച്ചി ചൂടുപിടിപ്പിച്ച് പതം വരുത്തി പണിയെടുക്കുവാൻ പാകമാക്കുന്നതിനെക്കുറിച്ചല്ല ഇവിടെ പറയുന്നത്. സാധാരണമാർഗ്ഗത്തിലൂടെയല്ലാതെ ഇരുമ്പുമയമായിക്കിട്ടുന്ന ഒരു 'മുഅ്ജിസത്ത്' (അമാനുഷികസംഭവം) ആയിരുന്നു അത് എന്നാണ് മനസ്സിലാക്കേണ്ടത്. الله اعلم അല്ലാത്തപക്ഷം ഈ പ്രസ്താവനക്ക് വിശിഷ്യാ സ്ഥാനമില്ലല്ലോ. ദാവൂദ് (عليه السلام)നു നൽകിയ ചില പ്രത്യേകാനുഗ്രഹങ്ങളെന്ന നിലക്കാണ് ഇതും. മലകളുടെയും പക്ഷികളുടെയും പ്രകീർത്തനവും അല്ലാഹു ഇവിടെയും മറ്റു പലേടത്തും എടുത്തുപറയുന്നത്.

ദാവൂദ് (عليه السلام)നബിക്കു പടച്ചട്ട-പടയങ്കി-നിർമ്മാണം പഠിപ്പിച്ചതിനെക്കുറിച്ചാണ് 11-ാം വചനത്തിൽ പ്രസ്താവിക്കുന്നത്. ഇതിനെപ്പറ്റി സൂ: അമ്പിയാഉ്: 80 ലും അതിൻെറ വിവരണത്തിലും കൂടുതൽ വിവരം നമുക്ക് കഴിഞ്ഞുപോയിരിക്കുന്നു. പടച്ചട്ട മടഞ്ഞുണ്ടാക്കുമ്പോൾ അതിൻെറ കണ്ണികളെല്ലാം, അളവും തോതും കൃത്യപ്പെടുത്തിക്കൊള്ളണമെന്ന നിർദ്ദേശം സൂ: അമ്പിയാഇൽ ഇല്ലാത്തതാണ്. ദാവൂദ് (عليه السلام) നു മുമ്പ് പടച്ചട്ടകൾ ഉണ്ടായിരുന്നുവെങ്കിലും അവ ഇരുമ്പുതകിടുകൊണ്ടുണ്ടാക്കപ്പെട്ടവയായിരുന്നതിനാൽ, ഭാരം കൂടുതലും ഉപയോഗിക്കാൻ സൗകര്യം കുറവും ആയിരുന്നുവെന്നും, ഇരുമ്പുകമ്പികൾകൊണ്ട് പരിഷ്കൃത രൂപത്തിൽ പടയങ്കിമടഞ്ഞുണ്ടാക്കിയത് ആദ്യമായി ദാവൂദ് (عليه السلام) നബിയാണെന്നും മഹാത്തിൽ (رحمه الله) മുതലായവർ പ്രസ്താവിച്ചിരിക്കുന്നു. الله اعلم

മേൽപ്രസ്താവിച്ച അനുഗ്രഹങ്ങളെക്കുറിച്ച് പറഞ്ഞതോടൊപ്പംതന്നെ, ദാവൂദ് (عليه السلام) നബിയും, അദ്ദേഹത്തിൻെറ ആൾക്കാരും സൽക്കർമ്മങ്ങൾവഴി അതിന് നന്ദി ചെയ്യേണ്ടതുണ്ടെന്നും അല്ലാഹു ചൂണ്ടിക്കാട്ടുന്നു. മാത്രമല്ല, അങ്ങിനെയുള്ള അനുഗ്രഹങ്ങളെ അവർ

എപ്രകാരം ഉപയോഗപ്പെടുത്തുന്നുവെന്നും, അതിൽ അവർ നന്ദിയുള്ളവരാണോ എന്നും അല്ലാഹു വീക്ഷിച്ചുകൊണ്ടിരിക്കുന്നുവെന്ന് താക്കീതും ചെയ്യുന്നു.

وَلِسُلَيْمَـٰنَ ٱلرِّيحَ غُدُوُّهَا شَهْرٌ وَرَوَاحُهَا شَهْرٌ ۖ وَأَسَلْنَا لَهُۥ عَيْنَ ٱلْقِطْرِ ۖ وَمِنَ ٱلْجِنِّ مَن يَعْمَلُ بَيْنَ يَدَيْهِ بِإِذْنِ رَبِّهِۦ ۖ وَمَن يَزِغْ مِنْهُمْ عَنْ أَمْرِنَا نُذِقْهُ مِنْ عَذَابِ ٱلسَّعِيرِ ﴿١٢﴾

12 സുലൈമാന്ന് കാറ്റിനെയും (കീഴ്പെടുത്തിക്കൊടുത്തു); അതിന്റെ കാലത്തെ പോക്ക് ഒരു മാസ(ത്തെ ദൂര) വും, അതിന്റെ വൈകുന്നേരത്തെ വരവ് ഒരു മാസ (ത്തെ ദൂര)വും ആകുന്നു. അദ്ദേഹത്തിന് നാം ചെമ്പുദ്രാവകത്തിന്റെ ഉറവ് ഒഴുക്കിക്കൊടുക്കുകയും ചെയ്തു. തന്റെ റബ്ബിന്റെ ഉത്തരവനുസരിച്ച് അദ്ദേഹത്തിന്റെ മുമ്പിൽവെച്ച് പ്രവൃത്തിയെടുക്കുന്നവർ ജിന്നുകളിൽ പെട്ടവരും ഉണ്ടായിരുന്നു. അവരിൽ [ജിന്നുകളിൽ] നിന്ന് ആരെങ്കിലും നമ്മുടെ കൽപനവിട്ട് തെറ്റിപ്പോകുന്ന പക്ഷം, നാം അവന് ജ്വലിക്കുന്ന അഗ്നിയുടെ ശിക്ഷയിൽ നിന്നും ആസ്വദിപ്പിക്കുന്നതാകുന്നു.

---

12 وَلِسُلَيْمَانَ സുലൈമാന്നും. الرِّيحَ കാറ്റിനെ. غُدُوُّهَا അതിന്റെ കാലത്തെ പോക്ക് (പുറപ്പാട്). شَهْرٌ ഒരു മാസ (ദൂര)മാണ്. وَرَوَاحُهَا അതിന്റെ വൈകുന്നേരത്തെ വരവ് (മടക്കം). شَهْرٌ ഒരു മാസമാകുന്നു. وَأَسَلْنَا നാം ഒരുക്കി (ഒലിപ്പിച്ചു)കൊടുക്കുകയും ചെയ്തു. لَهُ അദ്ദേഹത്തിന്. عَيْنَ ഉറവ. الْقِطْرِ ചെമ്പുദ്രാവകത്തിന്റേ്. وَمِنَ الْجِنِّ ജിന്നിൽപെട്ടവരാണ്, ജിന്നിൽനിന്നും. مَن ചിലർ, ചിലരെ (കീഴ്പെടുത്തി). يَعْمَلُ പ്രവർത്തിയെടുക്കുന്ന. بَيْنَ يَدَيْهِ അദ്ദേഹത്തിന്റെ മുമ്പിൽ (സാന്നിദ്ധ്യത്തിൽ). بِإِذْنِ رَبِّهِ തന്റെ റബ്ബിന്റെ ഉത്തരവനുസരിച്ച്, അനുവാദം കൊണ്ട്. وَمَن يَزِغْ ആരെങ്കിലും തെറ്റിപ്പോയാൽ. مِنْهُمْ അവരിൽനിന്ന്. عَنْ أَمْرِنَا നമ്മുടെ കല്പന വിട്ടു. نُذِقْهُ നാമവനെ ആസ്വദിപ്പിക്കും. مِنْ عَذَابِ ശിക്ഷയിരിൽ നിന്ന്. السَّعِيرِ ജ്വലിക്കുന്ന തീയിന്റെ.

---

രാവിലെ മുതൽ ഉച്ചവരേക്ക് ഒരു മാസത്തെ സാധാരണ യാത്രാദൂരവും, ഉച്ചക്കുശേഷം രാത്രിവരേക്ക് ഒരു മാസത്തെ യാത്രാദൂരവും സഞ്ചരിക്കുവാൻ അല്ലാഹു സുലൈമാൻ (عليه السلام) നബിക്ക് കാറ്റിന്റെ സഹായകമാക്കിക്കൊടുത്തിരുന്നു. കാറ്റിന്റെ സഹായത്താൽ അദ്ദേഹം തേരിൽ കയറി ഉച്ചയാകുമ്പോഴേക്കു തലസ്ഥാനമായ ദിമിശ്ഖി (ഡമസ്കസി) ൽ നിന്ന് ഇസ്തഖ്റിലേക്കും, രാത്രിയാകുമ്പോഴേക്ക് അവിടെനിന്ന് കാബൂളിലേക്കും എത്തിയിരുന്നുവെന്ന് ഹസൻബസരീ (رحمه الله) പ്രസ്താവിച്ചുകാണുന്നു. الله اعلم സുലൈമാൻ (عليه السلام) നബിക്ക് കീഴ്പെടുത്തിക്കൊടുക്കപ്പെട്ട കാറ്റ് സാധാരണപോലെയുള്ള കാറ്റല്ലായിരുന്നുവെന്നും, അതൊരു പ്രത്യേക കാറ്റുതന്നെയായിരുന്നുവെന്നും ഇമാംറാസീ (رحمه الله) എടുത്തുപറഞ്ഞിട്ടുണ്ട്. അത് വാസ്തവമാണെന്നുതന്നെയാണ് മനസ്സിലാക്കേണ്ടതും. അദ്ദേഹം അതിന് പറഞ്ഞ ഒരു തെളിവ് ഇതാണ്: ഈ കാറ്റിനെക്കുറിച്ച് പറയുമ്പോൾ ഖുർആൻ ഏകവചനമായിക്കൊണ്ട് الريح എന്ന വാക്കാണ് ഉപയോഗിക്കുന്നത്. അല്ലാത്തപക്ഷം- അനുഗ്രഹങ്ങളെക്കുറിച്ച് പറയുമ്പോൾ ഖുർആന്റെ പതിവ് പ്രകാരം-ബഹുവചനമായിക്കൊണ്ട് الرياح എന്ന് പറയേണ്ടതായിരുന്നു. വളരെ ശ്രദ്ധേയമായ ഒരു തെളിവാണിത്. കൂടുതൽ വിവരം സൂ: അമ്പിയാഉ് 82 ലും വിവരണത്തിലും നോക്കുക.

ചെമ്പുദ്രാവകത്തിന്റെ ഉറവൊഴുക്കിക്കൊടുത്തതാണ് സുലൈമാൻ (عليه السلام)നബിക്കു നൽകപ്പെട്ട മറ്റൊരു അനുഗ്രഹം. ധാരാളം ചെമ്പ് ലഭിക്കുന്ന ഖനികൾ ഏർപ്പെടുത്തിക്കൊടു

ക്കുകയും, ഉറവുജലം പോലെ ഉദ്ദേശപ്രകാരം അത് ഉപയോഗപ്പെടുത്താന്‍ സൗകര്യം നല്‍കുകയും ചെയ്തിരുന്നുവെന്ന് സാരം: പിതാവിന്‍െറ കാലത്ത് പല പ്രകാരത്തിലും ഇരുമ്പ് നിഷ്പ്രയാസം ഉപയോഗിക്കുവാന്‍ സാധിപ്പിച്ചതുപോലെ, ചെമ്പുകൊണ്ടുള്ള പലതും അതിശീഘ്റം നിര്‍മ്മിക്കുവാന്‍ പുത്രന്‍െറ കാലത്തും അല്ലാഹു സൗകര്യപ്പെടുത്തിക്കൊടുത്തു. താര്‍ മുതലായ വസ്തുക്കളെപ്പോലെ, അദ്ദേഹത്തിന്‍െറ കാലത്ത് ഖനികളില്‍ ചെമ്പും ഒഴുകിയിരുന്നുവെന്നും ചിലര്‍ പ്രസ്താവിച്ചു കാണുന്നു. അല്ലാഹുവിനറിയാം.

അടുത്ത ആയത്തില്‍ കാണുന്നതുപോലെ വമ്പിച്ച കൃത്യങ്ങള്‍ നിര്‍വ്വഹിക്കേണ്ടതിനായി മനുഷ്യനുപുറമെ, ജിന്നുവര്‍ഗ്ഗത്തെയും അല്ലാഹു സുലൈമാന്‍ (عليه السلام) നബിക്കു കീഴ്പ്പെടുത്തിക്കൊടുത്തിരുന്നു. ഇതും അദ്ദേഹത്തിന് മാത്രം സിദ്ധിച്ച ഒരനുഗ്രഹമത്രെ. ജോലികളില്‍ ജിന്നുകളെ ഉപയോഗപ്പെടുത്തുവാന്‍ സാധിച്ചു കിട്ടിയത് ഒരസാധാരണസംഭവമെന്ന നിലക്കായിരുന്നു. അതുകൊണ്ടാണ് 'തന്‍െറ റബ്ബിന്‍െറ ഉത്തരവനുസരിച്ച് പ്രവര്‍ത്തിക്കുന്നവര്‍' (باذن ربه) എന്നു പ്രത്യേകം പ്രസ്താവിച്ചിരിക്കുന്നത്. മാത്രമല്ല, ജിന്നുകളെക്കൊണ്ട് സാധാരണയായി മനുഷ്യര്‍ക്ക് ജോലി ചെയ്യിപ്പിക്കുവാന്‍ സാധ്യവുമല്ലല്ലോ. അപ്പോള്‍ സുലൈമാന്‍ (عليه السلام)നബിക്ക് വിധേയരായിരിക്കുവാന്‍ അവര്‍ നിര്‍ബ്ബന്ധിതരായിരിക്കുകയാണ്. തക്കം കിട്ടിയാല്‍ അവര്‍ അതില്‍നിന്ന് കുതറിപ്പോകുകയും ചെയ്തേക്കുമായിരുന്നു. 'അദ്ദേഹത്തിന്‍െറ മുമ്പില്‍ പ്രവൃത്തി ചെയ്യുന്നവര്‍' (من يعمل بين يديه) എന്നും, നമ്മുടെ കല്‍പ്പന വിട്ട് അവരില്‍ ആരെങ്കിലും തെറ്റിപ്പോകുന്നപക്ഷം അവന് ജ്വലിക്കുന്ന തീയില്‍ നിന്നും നാം ആസ്വദിപ്പിക്കും' (ومن يزغ منهم ....) എന്നും പ്രസ്താവിച്ചതില്‍ നിന്ന് ഇത് മനസ്സിലാക്കാം.

സുലൈമാന്‍ (عليه السلام)നബിയുടെ പട്ടാളത്തില്‍ ജിന്നുവിഭാഗവും ഉണ്ടായിരുന്നതായി സൂ: നംല്: 17ലും, അദ്ദേഹത്തിനുവേണ്ടി സമുദ്രത്തില്‍ മുങ്ങുകയും മറ്റും ചെയ്തിരുന്ന പിശാചുക്കള്‍ ഉണ്ടായിരുന്നതായി അമ്പിയാഉ് 82-ലും അല്ലാഹു വ്യക്തമായി പ്രസ്താവിച്ചിരിക്കുന്നു. നാമത് ദൃഢമായി വിശ്വസിക്കുകയും ചെയ്യുന്നു. എന്നാല്‍, ജോലി ചെയ്തിരുന്ന സമ്പ്രദായം എന്താണ്, അവരെ നയിച്ചിരുന്നത് എങ്ങിനെയൊക്കെയാണ് എന്നൊന്നും നമ്മുക്കറിവില്ല. മറ്റാരുടെയും കാലത്ത് അറിയപ്പെടാത്ത പല വമ്പിച്ച പ്രവര്‍ത്തനങ്ങളും, നിര്‍മ്മാണങ്ങളും സുലൈമാന്‍ (عليه السلام) ന്‍െറ കാലത്ത് നടന്നിരുന്നുവെന്നത് ഖുര്‍ആന്‍കൊണ്ടും, ചരിത്രംകൊണ്ടും തെളിഞ്ഞതാകുന്നു. ജിന്നുകള്‍ സുലൈമാന്‍ (عليه السلام) നബിക്കുവേണ്ടി പണിചെയ്തിരുന്ന ചില വസ്തുക്കളെ അടുത്ത ആയത്തില്‍ അല്ലാഹു എടുത്തു പറയുന്നു:

يَعْمَلُونَ لَهُۥ مَا يَشَآءُ مِن مَّحَٰرِيبَ وَتَمَٰثِيلَ وَجِفَانٍ كَٱلْجَوَابِ وَقُدُورٍ رَّاسِيَٰتٍ ۚ ٱعْمَلُوٓا۟ ءَالَ دَاوُۥدَ شُكْرًا ۚ وَقَلِيلٌ مِّنْ عِبَادِىَ ٱلشَّكُورُ ﴿١٣﴾

13 അദ്ദേഹത്തിനുവേണ്ടി മണ്ഡപങ്ങള്‍ (അഥവാ കൂറ്റന്‍ കെട്ടിടങ്ങള്‍), പ്രതിമകള്‍, ജലാശയങ്ങളെപ്പോലുള്ള (വമ്പിച്ച) തൊട്ടിപ്പാത്രങ്ങള്‍, (ഇളകാതെ) ഉറച്ചു നില്‍ക്കുന്ന കിടാരങ്ങള്‍ മുതലായി അദ്ദേഹം ഉദ്ദേശിക്കുന്നത് അവര്‍ പണിത് കൊടുത്തിരുന്നു. (നാം പറഞ്ഞു:) ''നിങ്ങള്‍- ദാവൂദിന്‍െറ കുടുംബമേ- നന്ദിയായി പ്രവര്‍ത്തിക്കുവിന്‍!'' എന്‍െറ അടിയാന്‍മാരില്‍ നിന്ന് നന്ദിയുള്ളവര്‍ കുറവാകുന്നു.

---

13 يَعْمَلُونَ അവര്‍ പണിതിരുന്നു, പ്രവര്‍ത്തിച്ചിരുന്നു. لَهُ അദ്ദേഹത്തിന്. مَا يَشَاءُ അദ്ദേഹം ഉദ്ദെശിക്കുന്നത്. مِن مَّحَارِيبَ 'മിഹ്റാബ്' (മണ്ഡപം, മന്ദിരം)കളായിട്ട്. وَتَمَاثِيلَ പ്രതിമകളായും. وَجِفَانٍ തൊട്ടിപ്പാത്രങ്ങളായും. كَالْجَوَابِ വെള്ളത്തള(ജലാശയ)ങ്ങള്‍ പോലെയുള്ള. وَقُدُورٍ കിടാരങ്ങളും,

കല(പാചകപാത്ര)ങ്ങളും. رَّاسِيَاتٍ ഉറച്ചുനിൽക്കുന്ന, നിശ്ചലമായ. اعْمَلُوا പ്രവർത്തിക്കുവിൻ. آلَ دَاوُدَ ദാവൂദിൻെറ കുടുംബമേ, ആൾക്കാരേ. شُكْرًا നന്ദിയായി, നന്ദിയെ. وَقَلِيلٌ കുറവാണ്. مِّنْ عِبَادِيَ എൻെറ അടിയാൻമാരിൽനിന്ന്. الشَّكُورُ നന്ദിയുള്ളവർ.

---

ജിന്നുകൾ അദ്ദേഹത്തിന്നുവേണ്ടി പണിതീർത്തിരുന്ന നാല് വസ്തുക്കളെയാണ് അല്ലാഹു എടുത്തു കാട്ടിയത്. 1) ഉന്നതസൗധങ്ങൾ, വമ്പിച്ച പ്രാർത്ഥനാമണ്ഡപങ്ങൾ മുതലായ കൂറ്റൻ കെട്ടിടങ്ങൾ, അഥവാ 'മിഹ്റാബു'കൾ (محاريب) ക്രിസ്തീയപള്ളികളിലെ പ്രാർത്ഥനാമണ്ഡപങ്ങൾക്കും, മുസ്‌ലിംപള്ളികളിൽ 'ഇമാമിനു നിൽക്കുവാനുള്ള പ്രത്യേക കമാനങ്ങൾക്കും കാലാന്തരത്തിൽ ഈ വാക്ക് ഉപയോഗിക്കപ്പെട്ടുവരുന്നു. പക്ഷേ, ഇവിടെ മേൽപ്പറഞ്ഞ അർത്ഥത്തിലാണ് അത് ഉപയോഗിച്ചിട്ടുള്ളത്. 2) പ്രതിമകൾ (تماثيل) കാണികളിൽ രാജകീയമായ അന്തസ്സും, ഗംഭീരതയും അങ്കുരിപ്പിക്കുവാൻ വേണ്ടി, സിംഹാസനങ്ങൾ, കൊട്ടാരങ്ങൾ, ഗോപുരങ്ങൾ ആദിയായവയിൽ സിംഹം, ആന മുതലായതിൻെറ പ്രതിമകൾ സ്ഥാപിക്കപ്പെടാറുണ്ടല്ലോ. അതുപോലെ സുലൈമാൻ(عليه السلام)നബിക്കുവേണ്ടിയും നിർമ്മിക്കപ്പെട്ടിരുന്നുവെന്നാണ് ചില വ്യാഖ്യാതാക്കൾ പറയുന്നത്. വലിയ വീടുകളും മറ്റും നിർമ്മിക്കുവാൻ ഉദ്ദേശിക്കുമ്പോൾ അതിന് മാതൃകയെന്നോണം, ഉദ്ദേശിക്കപ്പെട്ട കെട്ടിടത്തിൻെറ പ്രതിമ ഉണ്ടാക്കപ്പെടാറുണ്ട്. അതുപോലെ, അദ്ദേഹം നിർമ്മിക്കുവാൻ പോകുന്ന കൂറ്റൻ കെട്ടിടങ്ങളുടെയും, കൊട്ടാരങ്ങളുടെയും പ്രതിമകളും, യുദ്ധ സംബന്ധമായ ആവശ്യങ്ങളിൽ ഉപയോഗപ്പെടുത്തുവാൻവേണ്ടി ശത്രുക്കളുടെ കോട്ട മുതലായതിൻെറ പ്രതിമകളും ആയിരിക്കാം അതുകൊണ്ടുദ്ദേശമെന്ന് ചിലരും പറഞ്ഞുകാണാം. ഏതായാലും രാജകീയവും, ഭരണപരവുമായ ഉദ്ദേശ്യങ്ങളായിരിക്കും അതിലുള്ളതെന്നു കരുതാം. الله اعلم

3) കുളം, 'ഹൌളു' മുതലായ വലിയ വെള്ളത്തളങ്ങളോളം വലുപ്പമുള്ളതും, വളരെ ആളുകൾക്ക് ഒന്നിച്ചുപയോഗിക്കാവുന്നതുമായ വമ്പിച്ച തൊട്ടിപ്പാത്രങ്ങൾ (جفان كالجواب) അഥവാ തളികപ്പാത്രങ്ങൾ. 4) കാലുകളിലോ മറ്റോ ഭൂമിയിൽ ഉറപ്പിച്ചുവെച്ചതും, സ്ഥലമാറ്റം ചെയ്‌വാൻ സൗകര്യമില്ലാത്തതുമായ വമ്പിച്ച കിടാരങ്ങൾ (قدور راسيات) അഥവാ പാചകപാത്രങ്ങൾ. ഈ നാലിനെയുംകുറിച്ച് പ്രസ്താവിച്ചശേഷം തൻെറ തഫ്സീറിൽ അല്ലാമ: സയ്യിദ് ഖുത്ത്ബ് പറയുകയാണ്; ''അല്ലാഹുവിൻെറ ഉത്തരവനുസരിച്ച് സുലൈമാൻ (عليه السلام) നബിക്കുവേണ്ടി ഉണ്ടാക്കുവാൻ ജിന്നുകളെ അവൻ കീഴ്പ്പെടുത്തിക്കൊടുത്തതിൻെറ ചില മാതൃകകളാണ് ഈ പറഞ്ഞവ. അല്ലാഹുവിൻെറ പ്രവർത്തനങ്ങളിൽപ്പെട്ട ചില അസാധരണ വസ്തുക്കളെന്നിലക്കല്ലാതെ, അവയ്ക്ക് രൂപം നൽകുവാനോ, കാരണം പറയുവാനോ യാതൊരു മാർഗ്ഗവുമില്ല. ഇതാണതിൻെറ വ്യക്തമായ ഏകവ്യാഖ്യാനം. (فى ظلال القرأن)

ഇങ്ങിനെയുള്ള അതിമഹത്തായ അനുഗ്രഹങ്ങൾ നൽകപ്പെട്ടിരിക്കുന്നതിൻെറ പേരിൽ എപ്പോഴും അല്ലാഹുവിനോട് നന്ദിയുള്ളവരാകണമെന്നും നന്ദിയുടെ അടയാളങ്ങൾ പ്രവർത്തനം മുഖേന പ്രകടിപ്പിക്കണമെന്നും-ദാവൂദിൻെറ കുടുംബമേ എന്ന് വിളിച്ചുകൊണ്ട്- അല്ലാഹു സുലൈമാൻ (عليه السلام) നബിയെയും, അദ്ദേഹത്തിൻെറ ജനങ്ങളെയും ഓർമ്മിപ്പിക്കുന്നു. ദാവൂദ് (عليه السلام) ൻെറ പുത്രനും, അനന്തരാവകാശിയുമാണ് സുലൈമാൻ (عليه السلام). അതുല്യമായ ആ രാജകീയപ്രതാപങ്ങളെല്ലാം പിതാവിൽനിന്ന് അനന്തരസിദ്ധമാണ്. പിതാവിൻെറ കുടുംബങ്ങളും, അദ്ദേഹത്തിൻെറ ആൾക്കാരും ഒന്നുതന്നെ. അപ്പോൾ, 'ദാവൂദിൻെറ കുടുംബമേ' എന്നു വിളിച്ചതിൻെറ കാരണം വ്യക്തമാണ്. നബിമാരോടുള്ള ഇത്തരം കൽപനകൾ നബിമാരുടെ സമുദായക്കാരായ നാമും പ്രത്യേകം ഗൗനിക്കേണ്ടതുണ്ട്.
والله الموفق

നബി (صلى الله عليه وسلم) മിമ്പറിൽ (പ്രസംഗപീഠത്തിൽ) കയറി ഈ വചനം ഓതിക്കൊണ്ട്. ഇപ്രകാരം പറഞ്ഞതായി തിർമദി (رحمه الله) ഉദ്ധരിക്കുന്നു: ''മൂന്ന് കാര്യം ആർക്ക് നൽകപ്പെട്ടിട്ടുണ്ടോ അവന്

ദാവൂദ് (ﷺ) ന്റെ കുടുംബത്തിന് നൽകപ്പെട്ടതുപോലെയുള്ളത് നൽകപ്പെട്ടിരിക്കുന്നു.'' അപ്പോൾ സഹാബികൾ ചോദിച്ചു: 'ഏതാണവ?' തിരുമേനി പറഞ്ഞു: ''തൃപ്തിയിലും, കോപത്തിലും നീതിപാലനം; ദാരിദ്ര്യത്തിലും ധനത്തിലും മിതപാലനം; രഹസ്യത്തിലും പരസ്യത്തിലും അല്ലാഹുവിനെ ഭയം.'' العدل فى الرضا والغضب والقصد فى الفقر والغنى خشية الله فى السر والعلانية – الترمذى ഈ മൂന്നു ഗുണം ഒരാളിൽ ഉണ്ടായാൽ അയാൾ ദാവൂദ് (ﷺ)ന്റെ കുടുംബത്തെപ്പോലെ നന്ദിയുള്ളവരായിത്തീരുമെന്ന് സാരം. മുഗീറഃ (رضي الله عنه)പറയുന്നു: നബി (ﷺ) രണ്ടുകാലിലും നീരുകെട്ടുന്നതുവരെ നമസ്കാരം നിർവ്വഹിക്കുകയുണ്ടായി. 'എന്തിനാണ് അങ്ങുന്ന് ഇങ്ങിനെ ചെയ്യുന്നത്? അങ്ങേക്ക് കഴിഞ്ഞുപോയതും, വരാനുള്ളതുമായ പാപങ്ങൾ പൊറുക്കപ്പെട്ടിട്ടുണ്ടല്ലോ!' എന്ന് ചോദിക്കപ്പെട്ടു. തിരുമേനി മറുപടി പറഞ്ഞു: افلا اكون عبدا شكورا (അപ്പോൾ ഞാൻ നന്ദിയുള്ള ഒരു അടിയാനായിരിക്കേണ്ടതില്ലേ?!) (ബു; മു.)

നബി (ﷺ) പറഞ്ഞതായി ഇബ്നുഉമർ(رضي الله عنه)ഉദ്ധരിക്കുന്നു: (സുന്നത്തായ) നമസ്ക്കാരത്തിൽവെച്ച് അല്ലാഹുവിന് ഏറ്റവും ഇഷ്ടപ്പെട്ടത് ദാവൂദ് നബിയുടെ നമസ്കാരമാണ്. (സുന്നത്ത്) നോമ്പിൽവെച്ച് അല്ലാഹുവിന് ഏറ്റവും ഇഷ്ടപ്പെട്ടത് ദാവൂദ് നബിയുടെ നോമ്പുമാകുന്നു. അദ്ദേഹം രാത്രിയുടെ പകുതിഭാഗം ഉറങ്ങുകയും, മൂന്നിൽലൊരുഭാഗം നമസ്കരിക്കുകയും (വീണ്ടും) ആറിലൊരുഭാഗം ഉറങ്ങുകയും ചെയ്തിരുന്നു. ഒരു ദിവസം നോമ്പു പിടിക്കുകയും ഒരു ദിവസം നോമ്പ്വിടുകയും ചെയ്തിരുന്നു. (ബു; മു.) മറ്റൊരു ഹദീസിൽ നബി (ﷺ) തിരുമേനി ഇപ്രകാരം പറയുന്നു: ''സ്വന്തം കൈകളുടെ പ്രയത്നംകൊണ്ട് ഉപജീവനം കഴിക്കുന്നതിനേക്കാൾ ഉത്തമമായൊരു ഭക്ഷണവും യാതൊരാൾക്കും കഴിക്കുവാനില്ല. അല്ലാഹുവിന്റെ പ്രവാചകനായ ദാവൂദ് (ﷺ)അദ്ദേഹത്തിന്റെ കൈകളുടെ പ്രവർത്തനംകൊണ്ടായിരുന്നു ഉപജീവനം കഴിച്ചിരുന്നത്! (ബു.)

സാധാരണക്കാരൻമുതൽ ചക്രവർത്തിമാർവരെയുള്ള ഓരോ സത്യവിശ്വാസിക്കും മാതൃക ദാവൂദ് (ﷺ) നബിയിലുണ്ടെന്നും, അല്ലാഹു അദ്ദേഹത്തിനും കുടുംബത്തിനും നൽകിയ രാജകീയപ്രതാപങ്ങളൊന്നും സൽക്കർമ്മം ചെയ്യുന്നതിനോ, അല്ലാഹുവിന് നന്ദിചെയ്യുന്നതിനോ അവർക്ക് തടസ്സമായിരുന്നില്ലെന്നും ഇതിൽനിന്ന് സ്പഷ്ടമാണല്ലോ. അതുകൊണ്ടു തന്നെയാണ് അല്ലാഹു ഇതുപോലെയുള്ള ചരിത്രങ്ങൾ ആവർത്തിച്ചു പറഞ്ഞുതരുന്നതും. കഴിഞ്ഞ വചനങ്ങളിൽനിന്ന് സുലൈമാൻ (ﷺ) നബിയുടെ ശക്തി പ്രതാപങ്ങളും, നിസ്തുലമായ യോഗ്യതയും വ്യക്തമായി പക്ഷേ, അതൊന്നും അദ്ദേഹത്തിന് മരണത്തിൽനിന്ന് ഒഴിവ് നൽകിയില്ല. അല്ലാഹുവിന്റെ കൽപന വന്നപ്പോൾ അതദ്ദേഹം ഏറ്റുവാങ്ങുകതന്നെ വേണ്ടിവന്നു. അല്ലാഹു പറയുന്നു:

فَلَمَّا قَضَيْنَا عَلَيْهِ ٱلْمَوْتَ مَا دَلَّهُمْ عَلَىٰ مَوْتِهِۦٓ إِلَّا دَآبَّةُ ٱلْأَرْضِ تَأْكُلُ مِنسَأَتَهُۥ ۖ فَلَمَّا خَرَّ تَبَيَّنَتِ ٱلْجِنُّ أَن لَّوْ كَانُوا۟ يَعْلَمُونَ ٱلْغَيْبَ مَا لَبِثُوا۟ فِى ٱلْعَذَابِ ٱلْمُهِينِ ﴿١٤﴾

14 അങ്ങനെ, അദ്ദേഹത്തിൻെറമേൽ നാം മരണം വിധിച്ചപ്പോൾ, അദ്ദേഹത്തിന്റെ മരണത്തെക്കുറിച്ച് അദ്ദേഹത്തിന്റെ വടി തിന്നു (നശിപ്പിച്ചു) കൊണ്ടിരുന്ന ചിതൽ ജീവിയല്ലാതെ (മറ്റാരും) അവർക്ക് അറിവ് നൽകുകയുണ്ടായില്ല. എന്നിട്ട് അദ്ദേഹം (മരണശേഷം) നിലംപതിച്ചപ്പോൾ ജിന്നുകൾക്ക് വ്യക്തമായി: തങ്ങൾ അദൃശ്യകാര്യം അറിയുമായിരുന്നുവെങ്കിൽ, തങ്ങൾ (ഈ) നിന്ദ്യമായ ശിക്ഷയിൽ [ദുരിതത്തിൽ] കഴിഞ്ഞുകൂടേണ്ടിവരുമായിരുന്നില്ല എന്ന്.

14 فَلَمَّا قَضَيْنَا അങ്ങിനെ നാം വിധിച്ചപ്പോൾ. عَلَيْهِ അദ്ദേഹത്തിൻെറ മേൽ. الْمَوْتَ മരണം. مَا دَلَّهُمْ അവർക്ക് അറിയിച്ചില്ല. عَلَى مَوْتِهِ അദ്ദേഹത്തിൻെറ മരണത്തെപ്പറ്റി. إِلاَّ دَابَّةُ الْأَرْضِ ചിതൽ ജീവിയല്ലാതെ, ഭൂമിയിലെ ജീവിയല്ലാതെ. تَأْكُلُ തിന്നുകൊണ്ടിരുന്ന. مِنسَأَتَهُ അദ്ദേഹത്തിൻെറ വടി, ഊന്നുവടി. فَلَمَّا خَرَّ അങ്ങനെ അദ്ദേഹം നിലം പതിച്ചപ്പോൾ, വീണപ്പോൾ. تَبَيَّنَتِ വ്യക്തമായി (മനസ്സിലാക്കി). الْجِنُّ ജിന്നുകൾക്ക് (ജിന്നുകൾ). أَن لَّوْ كَانُوا അവരായിരുന്നുവെങ്കിൽ എന്ന്. يَعْلَمُونَ അറിയു(മായിരുന്നുവെങ്കിൽ). الْغَيْبَ അദൃശ്യകാര്യം. مَا لَبِثُوا അവർ കഴിഞ്ഞുകൂടുമായിരുന്നില്ല. فِي الْعَذَابِ ശിക്ഷയിൽ. الْمُهِينِ നിന്ദ്യമായ, അപമാനകരമായ.

---

പതിവുപ്രകാരം സുലൈമാൻ നബി (عليه السلام)തൻെറ വടി ഊന്നിപ്പിടിച്ചുകൊണ്ട് ആരാധനയിലോ മറ്റോ ആയിരിക്കെ, അദ്ദേഹത്തിൻെറ ആയുഷ്കാലത്തിന് അല്ലാഹു വിരാമമിട്ടു. അവൻെറ വിധി ആരിലും, എപ്പോഴും, നടപ്പാകുമല്ലോ. മരണപ്പെട്ടുവെങ്കിലും, ആ സ്ഥിതിയിൽ-അദ്ദേഹം വടി ഊന്നിപ്പിടിച്ച അതേരൂപത്തിൽ-തന്നെ അവശേഷിച്ചു. നിലംപതിച്ചില്ല. മരണവാർത്ത ആരും അറിഞ്ഞതുമില്ല. മിന്നലേറ്റോ മറ്റോ പെട്ടന്ന് മരണം സംഭവിക്കുമ്പോൾ ഇപ്രകാരം ഉണ്ടാകാറുണ്ടല്ലോ. കുറേകഴിഞ്ഞപ്പോൾ അദ്ദേഹത്തിൻെറ ഊന്നുവടിക്ക് ചിതൽ ബാധിച്ചു. ആ വടിയുടെ നിലതെറ്റുകയും അദ്ദേഹം നിലംപതിക്കുകയും ചെയ്തു. അപ്പോഴാണ് അദ്ദേഹം മരണപ്പെട്ടിട്ടുണ്ടെന്ന് അറിവായത്. തങ്ങൾ അദൃശ്യകാര്യങ്ങളെ അറിയുന്നവരാണെന്ന് ജിന്നുകൾ വാദിക്കാറുണ്ടായിരുന്നു. ഈ വാദം തീരെ ശരിയല്ലെന്നും, അദൃശ്യകാര്യം അറിയാമായിരുന്നെങ്കിൽ സുലൈമാൻനബി (عليه السلام) മരണപ്പെട്ട വസ്തുത നേരത്തെത്തന്നെ തങ്ങൾ അറിയേണ്ടതായിരുന്നുവെന്നും, അദ്ദേഹം മരിച്ച അതേ നിമിഷത്തിൽത്തന്നെ തങ്ങൾക്ക് ഈ ശ്രമകരമായ ജോലികളിൽനിന്ന് ഒഴിഞ്ഞുപോയി രക്ഷപ്പെടാമായിരുന്നു എന്നും ജിന്നുകൾക്ക് ബോധ്യമായി. അവർ നിർബന്ധിതരായി കൽപനക്ക് വഴങ്ങിയിരിക്കുകയാണല്ലോ.

ഇത്രയും കാര്യങ്ങൾ ആയത്തിൻെറ വാചകങ്ങളിൽനിന്നും, പ്രധാന ഖുർആൻ വ്യാഖ്യാതാക്കളുടെ വിശദീകരണങ്ങളിൽനിന്നും നമുക്ക് ഗ്രഹിക്കാവുന്നതാകുന്നു കുത്തിപ്പിടിച്ചു നിൽക്കുന്ന ആ വടിയുടെ അടിഭാഗം കുറച്ച് ചിതൽ പറ്റുന്നതോടെത്തന്നെ തൂക്കത്തിൻെറ സമനില തെറ്റുകയും, മൃതദേഹം മറിഞ്ഞുവീഴുകയും ചെയ്യുമെന്ന് പറയേണ്ടതില്ല. ഇതിന് കൊല്ലങ്ങളോ മാസങ്ങളോ ആവശ്യമില്ല. അൽപം ദിവസങ്ങളോ ഏതാനും മണിക്കൂറുകളോ കഴിഞ്ഞാലും മതിയായേക്കും. പക്ഷെ, അദ്ദേഹം വീണപ്പോൾ, തങ്ങൾക്ക് അദൃശ്യകാര്യം അറിയാമായിരുന്നെങ്കിൽ ഈ നിന്ദ്യമായ ദുരിതത്തിൽ കഴിഞ്ഞുകൂടേണ്ടിയിരുന്നില്ല....
(فلما خر تبينت الجن الخ) എന്ന് പറഞ്ഞതിൽനിന്ന് അദ്ദേഹം മരണപ്പെട്ടതിനും, നിലം പതിച്ചതിനുമിടയിൽ കുറച്ച് ദിവസങ്ങളെങ്കിലും കഴിഞ്ഞിട്ടുണ്ടാവണമെന്നത്രെ മനസ്സിലാക്കേണ്ടത്. യഥാർത്ഥത്തിൽ അതെത്ര നാളായിരുന്നുവെന്ന് നിർണ്ണയിക്കുവാൻ തെളിവില്ല.

മരണം സംഭവിച്ചപ്പോൾ സുലൈമാൻ നബി (عليه السلام) എവിടെയായിരുന്നു? അദ്ദേഹം ഒരു സ്വകാര്യസ്ഥലത്തായിരുന്നുവോ, അല്ലേ? ജനങ്ങൾക്ക് അദ്ദേഹത്തെ കാണാമായിരുന്നോ, ഇല്ലേ? വടികുത്തി നിൽക്കുകയായിരുന്നുവോ? അതോ, ഇരിക്കുകയായിരുന്നോ? ഇതിനെപ്പറ്റി ഒന്നും തീർത്തുപറയുവാൻ നിവൃത്തിയില്ല. (ഈ സംഭവത്തിൽ-സുലൈമാൻ നബി (عليه السلام)യുടെ മറ്റു സംഭവങ്ങളിൽ ചെയ്തപോലെ- ചിലർ പുതിയ രൂപങ്ങൾ നൽകി ചിത്രീകരിച്ചുകാണുന്നതിനെപ്പറ്റി ഈ സൂറത്തിനുശേഷമുള്ള വ്യാഖ്യാനക്കുറിപ്പിൽ നിരൂപണം ചെയ്തിട്ടുള്ളതു നോക്കുക)

ഈ അദ്ധ്യായത്തിന് സൂ: 'സബഉ' എന്ന് പേര്‌വരാൻ കാരണമായ 'സബഉ' ഗോത്രത്തിൻെറ കഥയാണ് അടുത്ത വചനം മുതൽക്കുള്ളത്. സബഉകാരും, സുലൈമാൻ (عليه السلام)

നബിയും തമ്മിൽ ചില ബന്ധങ്ങൾ ഉണ്ടായിരുന്നത് സൂ: നംലിൽനിന്നും മനസ്സിലായിട്ടുള്ളതാണല്ലോ.

لَقَدْ كَانَ لِسَبَإٍ فِي مَسْكَنِهِمْ ءَايَةٌ ۖ جَنَّتَانِ عَن يَمِينٍ وَشِمَالٍ ۖ كُلُوا۟ مِن رِّزْقِ رَبِّكُمْ وَٱشْكُرُوا۟ لَهُۥ ۚ بَلْدَةٌ طَيِّبَةٌ وَرَبٌّ غَفُورٌ ﴿١٥﴾

15 'സബഉ' ഗോത്രത്തിന് അവരുടെ വാസസ്ഥലത്ത് ഒരു ദൃഷ്ടാന്തം ഉണ്ടായിട്ടുണ്ടായിരുന്നു. അതായത്: വലഭാഗത്തും, ഇടഭാഗത്തുമായി രണ്ടു തോട്ടങ്ങൾ! (നാം പറഞ്ഞിരുന്നു: ''നിങ്ങളുടെ റബ്ബിൻെറ (പക്കൽനിന്നുള്ള) ആഹാരത്തിൽ നിന്ന് നിങ്ങൾ ഭക്ഷിച്ചുകൊള്ളുവിൻ; അവന് നന്ദി ചെയ്യുകയും ചെയ്യുവിൻ. (നല്ല) ശുദ്ധമായ ഒരു രാജ്യം! വളരെ പൊറുക്കുന്നവനായ ഒരു റബ്ബും!!''.

فَأَعْرَضُوا۟ فَأَرْسَلْنَا عَلَيْهِمْ سَيْلَ ٱلْعَرِمِ وَبَدَّلْنَٰهُم بِجَنَّتَيْهِمْ جَنَّتَيْنِ ذَوَاتَىْ أُكُلٍ خَمْطٍ وَأَثْلٍ وَشَىْءٍ مِّن سِدْرٍ قَلِيلٍ ﴿١٦﴾

16 എന്നിട്ട് അവർ (നന്ദികെട്ടവരായി) തിരിഞ്ഞുകളഞ്ഞു. അപ്പോൾ, അവരുടെമേൽ നാം അണക്കെട്ടിൻെറ ജലപ്രവാഹത്തെ അയച്ചു. അവരുടെ (ആ) രണ്ടു തോട്ടങ്ങൾക്ക് പകരം തിന്നാൻ പറ്റാത്ത (കൈപ്പുള്ള) ഫലങ്ങളും, 'അഥ്ൽ' വൃക്ഷവും, അല്പം 'സിദ്റ്' വർഗ്ഗത്തിൽ പെട്ട ചിലതും ഉള്ള രണ്ടുതോട്ടങ്ങളെ അവർക്ക് നാം മാറ്റിക്കൊടുക്കുകയും ചെയ്തു.

ذَٰلِكَ جَزَيْنَٰهُم بِمَا كَفَرُوا۟ ۖ وَهَلْ نُجَٰزِىٓ إِلَّا ٱلْكَفُورَ ﴿١٧﴾

17 അത് അവർ (അവിശ്വസിച്ച്) നന്ദികേട് കാണിച്ചതുനിമിത്തം നാമവർക്ക് പ്രതിഫലം നൽകിയതാണ്. നന്ദികെട്ടവരോടല്ലാതെ നാം (ഇത്തരം) പ്രതിഫലനടപടി എടുക്കുമോ?!.

15 لَقَدْ كَانَ ഉണ്ടായിട്ടുണ്ടായിരുന്നു, തീർച്ചയായും ഉണ്ടായി. لِسَبَإٍ സബഉഗോത്രത്തിന്. فِي مَسْكَنِهِمْ അവരുടെ വാസസ്ഥലത്തിൽ. آيَةٌ ഒരു ദൃഷ്ടാന്തം. جَنَّتَانِ അതായത് രണ്ടുതോട്ടങ്ങൾ. عَن يَمِينٍ വലഭാഗത്തും. وَشِمَالٍ ഇടഭാഗത്തും. كُلُوا ഭക്ഷിക്കു(തിന്നു)വിൻ. مِن رِّزْقِ رَبِّكُمْ നിങ്ങളുടെ റബ്ബിൻെറ ആഹാര(ഉപജീവന)ത്തിൽനിന്ന്. . وَاشْكُرُوا നന്ദിയും കാണിക്കുവിൻ. لَهُ അവന്. بَلْدَةٌ ഒരു രാജ്യം. طَيِّبَةٌ നല്ല, ശുദ്ധമായ, സന്തുഷ്ടമായ. وَرَبٌّ ഒരു രക്ഷിതാവും. غَفُورٌ വളരെ പൊറുക്കുന്ന. 16 فَأَعْرَضُوا എന്നിട്ടവർ തിരിഞ്ഞു കളഞ്ഞു, അവഗണിച്ചു. فَأَرْسَلْنَا അപ്പോൾ നാം അയച്ചു, വിട്ടു. عَلَيْهِمْ അവരിൽ. سَيْلَ الْعَرِمِ അണക്കെട്ടിൻെറ ജലപ്രവാഹം, വെള്ളപ്പൊക്കം, മലവെള്ളം. وَبَدَّلْنَاهُمْ അവർക്ക് നാം പകരം (മാറ്റി) കൊടുക്കുകയും ചെയ്തു. بِجَنَّتَيْهِمْ അവരുടെ രണ്ട് തോട്ടങ്ങൾക്ക്. جَنَّتَيْنِ രണ്ട് തോട്ടങ്ങളെ. ذَوَاتَيْ أُكُلٍ ഒരു (തരം) തീനി (ഫലം) ഉള്ളവയായ. خَمْطٍ തിൻമാൻ കൊള്ളാത്ത (കയ്പുള്ള, ചവർപ്പുള്ള). وَأَثْلٍ അഥ്ൽ മരവും. وَشَيْءٍ ഒരു (കുറഞ്ഞ) വസ്തുവും. مِّن سِدْرٍ സിദ്റു (ഇലന്ത) വർഗ്ഗത്തിൽനിന്ന്. قَلِيلٍ അല്പമായ. 17 ذَلِكَ അത്. جَزَيْنَاهُم അവർക്ക് നാം പ്രതിഫലം നൽകിയിരിക്കയാണ്. بِمَا كَفَرُوا അവർ അവിശ്വസിച്ചതുകൊണ്ട്, നന്ദികേട് കാണിച്ചതിനാൽ. وَهَلْ نُجَازِي നാം പ്രതിഫലനടപടി എടുക്കുമോ.. إِلاَّ الْكَفُورَ നന്ദികെട്ടവരോടല്ലാതെ.

ചരിത്രപ്രസിദ്ധമായ ഒരു വലിയ സംഭവത്തെയാണ് ഈ വചനങ്ങളിൽ അല്ലാഹു ഓർമ്മിപ്പിക്കുന്നത്. അറേബ്യാ ഉപദ്വീപിൻെറ തെക്കുഭാഗത്തായി സമുദ്രതീരത്ത് സ്ഥിതി ചെയ്യുന്ന ഒരു രാജ്യമാണ് യമൻ. പടിഞ്ഞാറുഭാഗം ചെങ്കടലും, തെക്കുഭാഗം അറബിക്കടലും സ്ഥിതിചെയ്യുന്നു. യമനിലെ നിവാസികളായിരുന്ന പ്രാചീന അറബി ഗോത്രങ്ങളെ

വളരെക്കാലം ഭരിച്ചുവന്ന 'ഖഹ്ത്വാനീ' (القحطانى) വംശത്തിൻെറ ആദ്യപിതാവായ ഖഹ്ത്വാൻെറ പൗത്രനായിരുന്നു 'സബഉ്' (سبا) ഇദ്ദേഹത്തിനുശേഷം ആ വംശപരമ്പര 'സബഉ'ഗോത്രം എന്നപേരിൽ അറിയപ്പെട്ടു. തലസ്ഥാനമായ സ്വൻആഉ (صنعاء)ൽ നിന്ന് മൂന്നു ദിവസത്തെ യാത്രാദൂരത്തായിരുന്നു മആരിബ് (مآرب) ഇവരുടെ വാസസ്ഥലമായിരുന്നു ഇത്. അവിടെ രാജ്യം വാണിരുന്നവരിൽ ഒരാളായിരുന്നു ബിൽഖീസ്റാണിയും, 'തുബ്ബഉ' (تبع) എന്ന പേരിലാണ് ആ രാജവംശം അറിയപ്പെടുന്നത്. സദ്വൃത്തരായ ഏക ദൈവവിശ്വാസികളും, അല്ലാത്തവരും ഇവരിൽ ഉണ്ടായിട്ടുണ്ട്. ചില രാജാക്കളുടെ കാലത്ത് രാജ്യത്തിൻെറ അതിരും, പ്രശസ്തിയുമെല്ലാം വളരെ വികസിച്ചിരുന്നു.

തുബ്ബഉവംശത്തിൻെറ സ്മരണകളായിക്കൊണ്ട് പല അവശിഷ്ടങ്ങളും ഇന്നും അവിടെ അവശേഷിക്കുന്നുണ്ടെന്നാണ് ചരിത്രങ്ങളിൽ കാണുന്നത്. സബഉഗോത്രത്തെയും, ഖുർആനിൽ പ്രസ്താവിച്ച ഈ അണക്കെട്ടിനെയും സംബന്ധിച്ചു പല ചരിത്രകാരൻമാരും ഗ്രന്ഥങ്ങൾ എഴുതിയിട്ടുണ്ട്. കൂടുതൽ വിശ്വാസ്യമായും, വസ്തു നിഷ്ഠമായതും, ആധുനികനിരീക്ഷണഫലങ്ങളോടു കൂടുതൽ യോജിച്ചതുമാണ് ഹമദാനീ എന്ന മഹാൻെറ 'അറേബ്യാദ്വീപിൻെറ വിവരണം' (وصف جزيرة العرب – للهمدانى) എന്ന ഗ്രന്ഥം.

ഫലസമൃദ്ധവും, നാട്ടുകാർക്ക് ക്ഷേമൈശ്വര്യത്തോടെ കഴിഞ്ഞുകൂടുവാൻ മതിയായതുമായ രണ്ടു വമ്പിച്ച തോട്ടങ്ങൾ ആ നാട്ടിലുണ്ടായിരുന്നു. ഏതോ ഒരു നല്ല മനുഷ്യനായ രാജാവിൻെറ ഭരണകാലത്ത് നിർമ്മിക്കപ്പെട്ട ഒരു പടുകൂറ്റൻഅണക്കെട്ടിൽ നിന്നായിരുന്നു അതിൻെറ ഇടതുവലത്തായി സ്ഥിതി ചെയ്തിരുന്ന ആ വിശാലമായ തോട്ടങ്ങൾക്ക് വേണ്ടത്ര വെള്ളം സിദ്ധിച്ചിരുന്നത്. ക്രമേണ നാട്ടുകാർ ദുർന്നടപ്പുകാരും, അല്ലാഹുവിനോട് നന്ദിയില്ലാത്തവരുമായിത്തീർന്നു. പ്രവാചകൻമാരുടെ പ്രബോധനങ്ങളും, ഉപദേശങ്ങളും അവർ നിരസിച്ചു. ഈ അവസരത്തിലാണ് അല്ലാഹു ആ വമ്പിച്ച ശിക്ഷ നൽകിയത്. അണക്കെട്ടു പൊട്ടിത്തകർന്നു തരിപ്പണമായി. അതോടെ വമ്പിച്ച ജലപ്രവാഹവും! തോട്ടങ്ങളെല്ലാം നാമാവശേഷമായി. നാട് നശിക്കുകയും ആൾനാശം സംഭവിക്കുകയും ചെയ്തു. തോട്ടങ്ങൾ നശിച്ചതുമാത്രമല്ല, ജനങ്ങളുടെ വാസസ്ഥലങ്ങൾ താറുമാറാകുകയും, അവർക്ക് ഉപജീവനമാർഗ്ഗം നഷ്ടപ്പെടുകയും ചെയ്തു. അങ്ങനെ, ജനങ്ങൾ അവിടവിടെയായി ചിന്നിച്ചിതറി, പിന്നീടവിടെ ഉണ്ടായിത്തീർന്നതു ഇരുഭാഗത്തും മിക്കവാറും ഉപയോഗശൂന്യമായും, ഉപജീവനയോഗ്യമല്ലാത്തതുമായ വൃക്ഷങ്ങളും ചെടികളുമാണ്. വരണ്ടു കിടക്കുന്ന തരിശുഭൂമികളിലും, പാറക്കുന്നിൻപ്രദേശങ്ങളിലും ഉണ്ടാകാറുള്ള ചുരുക്കം ചില ചെടികളും മരങ്ങളും മാത്രം. ഇതാണ് ആ നന്ദികേടിന് ഈ ലോകത്തുവെച്ച് അല്ലാഹു അവരിൽ എടുത്ത ശിക്ഷാനടപടി.

അല്ലാഹുവിൻെറ അനുഗ്രഹങ്ങൾ ആസ്വദിച്ചു സുഖമായി ജീവിച്ചുകൊണ്ടിരിക്കുന്നതോടൊപ്പം, അവനെ ധിക്കരിക്കുന്ന എല്ലാ ജനങ്ങളും-ഏതുകാലത്തും പ്രദേശത്തുമുള്ളവരും-ഇത്തരം ശിക്ഷകൾ അല്ലാഹുവിൻെറ ഭാഗത്തുനിന്നുണ്ടാകുന്നതിനെ ഭയപ്പെടേണ്ടതാണ്. അതിനുവേണ്ടിതന്നെയാണ് അല്ലാഹു ഈ സംഭവം നമ്മെ ഉണർത്തുന്നതും. ഇതുപോലെയുള്ള ശിക്ഷാസംഭവങ്ങൾ പലതും ഇടക്കിടെ ചിലേടത്ത് സംഭവിക്കാറുള്ളത് നാം കണ്ടുംകേട്ടും കൊണ്ടിരിക്കുന്നു. പക്ഷേ, സത്യവിശ്വാസവും, ഉറ്റുവിചാരവുമുള്ളവർക്കുമാത്രമേ അതിൽ നിന്നെല്ലാം പാഠം ലഭിക്കുന്നുള്ളു. അല്ലാത്തവർ അതെല്ലാം പ്രകൃതികോപമോ, യാദൃശ്ചിക സംഭവമോ ആക്കിത്തള്ളുകയും ചെയ്യും. അല്ലാഹു പറഞ്ഞതുപോലെ, മനുഷ്യൻ സ്വഭാവേന അക്രമിയും വിഡ്ഢിയുമാണല്ലോ. (انه كان ظلوما جهولا)

അണക്കെട്ടു പൊട്ടി രാജ്യം തരിശായശേഷം, സബഉകാർക്ക് പിന്നീടുണ്ടായിത്തീർന്ന നാമമാത്ര തോട്ടങ്ങളിലെ പ്രധാന ഉൽപന്നങ്ങളെയാണ് അല്ലാഹു ആയത്തിൽ പ്രസ്താവിച്ചിരിക്കുന്നത്. കൈപ്പ്, ചവർപ്പ് മുതലായ ദുസ്വാദുനിമിത്തം തിന്നാൻകൊള്ളാത്ത ഫല

ങ്ങൾക്കാണ് أكل خمط എന്നു പറയുന്നത്. اثل (അഥ്ൽ) എന്ന വാക്കിനു ചില നിഘണ്ടുകളിൽ 'പിച്ചുലം, ഭാനുകം, മന്നച്ചെടി'എന്നൊക്കെ അർത്ഥം പറഞ്ഞു കാണുന്നു. എങ്കിലും, ഏതാണ് ഈ വൃക്ഷം-അല്ലെങ്കിൽ ചെടി-എന്നു മനസ്സിലാകുന്നില്ല. കാറ്റാടിമരം എന്നു പറയപ്പെടുന്ന 'ത്വർഫാഇ' (طرفاء) ൻെറ ഇനത്തിൽപ്പെട്ടതാണ് ഇതെന്നു ചിലർ പറയുന്നു. ഈ മരം കായയില്ലാത്തതാണുതാനും. 'സിദ്ർ' എന്ന വാക്കിനു 'ഇലന്തമരം' എന്ന് സാധാരണ അർത്ഥം പറയാറുള്ളതാണ്. ഇത് ധാരാളം മുള്ളുകളുള്ള മരമാണെങ്കിലും, ഇതിൻെറ ഫലം ഏറെക്കുറെ ഉപയോഗപ്രദമായതുകൊണ്ടാണ് അല്പം ഇലന്തമരവും (وسدر قليل)എന്ന് അല്ലാഹു പ്രത്യേകം പ്രസ്താവിച്ചതെന്നു ഇബ്നുകഥീർ (ﷺ)ചൂണ്ടിക്കാട്ടിയിട്ടുണ്ട്. നമ്മുടെ രാജ്യങ്ങളിൽ കാണപ്പെടാത്തതും, അറേബ്യായിലെ ചില പ്രദേശങ്ങളിൽ പ്രത്യേകം കാണപ്പെടുന്നതുമാകകൊണ്ട് ഇവയെപ്പറ്റി നമുക്ക് സൂക്ഷ്മമായി നിർണ്ണയിക്കുവാൻ പ്രയാസമാണ്. ആയത്തിൻെറ ആശയവും, അതിൽനിന്നുള്ള പാഠവും ഗ്രഹിക്കുവാൻ അതാവശ്യമില്ലതാനും.

അണക്കെട്ടിനെപ്പറ്റി കൂടുതൽ വിവരം ഈ സൂറത്തിനുശേഷം നൽകിയിട്ടുള്ള വ്യാഖ്യാനക്കുറിപ്പിൽ നിന്നും പടത്തിൽനിന്നും അറിയാവുന്നതാണ്. സബഉകാരുടെ നന്ദികേടിൻെറ ചില ഉദാഹരണങ്ങൾ അടുത്ത ആയത്തിൽ അല്ലാഹു വ്യക്തമാക്കുന്നു:-

وَجَعَلْنَا بَيْنَهُمْ وَبَيْنَ ٱلْقُرَى ٱلَّتِى بَٰرَكْنَا فِيهَا قُرًى ظَٰهِرَةً وَقَدَّرْنَا فِيهَا ٱلسَّيْرَ ۖ سِيرُوا۟ فِيهَا لَيَالِىَ وَأَيَّامًا ءَامِنِينَ ﴿١٨﴾

18 അവരുടെ [സബഉഗോത്രത്തിൻെറ]യും, നാം അഭിവൃദ്ധി നൽകിയിട്ടുള്ള രാജ്യങ്ങളുടെയും ഇടയിൽ പ്രത്യക്ഷമായ പല രാജ്യങ്ങളെയും നാം ഉണ്ടാക്കി; അവയിലൂടെ സഞ്ചാരത്തിന് നാം തോത് കണക്കാക്കുകയും ചെയ്തു. (നാം പറഞ്ഞു:) ''അവയിൽകൂടി നിങ്ങൾ രാവും പകലും നിർഭയരായിക്കൊണ്ട് സഞ്ചരിച്ചു കൊള്ളുവിൻ!''.

فَقَالُوا۟ رَبَّنَا بَٰعِدْ بَيْنَ أَسْفَارِنَا وَظَلَمُوٓا۟ أَنفُسَهُمْ فَجَعَلْنَٰهُمْ أَحَادِيثَ وَمَزَّقْنَٰهُمْ كُلَّ مُمَزَّقٍ ۚ إِنَّ فِى ذَٰلِكَ لَءَايَٰتٍ لِّكُلِّ صَبَّارٍ شَكُورٍ ﴿١٩﴾

19 എന്നാൽ, അവർ പറഞ്ഞു: ''ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങളുടെ യാത്രകൾക്കിടയിൽ നീ ദൂരമേർപ്പെടുത്തിത്തരേണമേ!'' അവർ തങ്ങളോടുതന്നെ അക്രമം പ്രവർത്തിക്കുകയുംചെയ്തു. അതിനാൽ, നാം അവരെ(പഴക്കം ചെന്ന) വർത്തമാനങ്ങളാക്കിത്തീർക്കുകയും, എല്ലാ വിധേനയും അവരെ (നശിപ്പിച്ച്) ഛിന്നഭിന്നമാക്കുകയും ചെയ്തു. നിശ്ചയമായും, അതിൽ നന്ദികാണിക്കുന്ന ക്ഷമാശീലരായ എല്ലാവർക്കും പല ദൃഷ്ടാന്തങ്ങളുമുണ്ട്.

---

18 وَجَعَلْنَا നാം ഉണ്ടാക്കുക (ഏർപ്പെടുത്തുക)യും ചെയ്തു. بَيْنَهُمْ അവരുടെ ഇടയിൽ. وَبَيْنَ الْقُرَى രാജ്യങ്ങളുടെയും ഇടയിൽ. الَّتِي بَارَكْنَا നാം ബർക്കത്ത് (അഭിവൃദ്ധി) നൽകിയിട്ടുള്ള. فِيهَا അതിൽ. قُرًى ظَاهِرَةً പ്രത്യക്ഷമായ ചില രാജ്യങ്ങളെ. وَقَدَّرْنَا നാം കണക്കാക്കുക (തോതുനിർണ്ണിയിക്കുക)യും ചെയ്തു. فِيهَا അവയിലൂടെ. السَّيْرَ സഞ്ചാരം, നടത്തം. سِيرُوا സഞ്ചരിക്കുവിൻ. فِيهَا അവയിലൂടെ. لَيَالِيَ രാത്രികളിലും. وَأَيَّامًا ദിനങ്ങളി (പകലുകളി)ലും. آمِنِينَ നിർഭയരായിട്ട്. 19 فَقَالُوا എന്നാലവർ പറഞ്ഞു. رَبَّنَا ഞങ്ങളുടെ റബ്ബേ. بَاعِدْ നീ ദൂരമുണ്ടാക്കണേ, അകലപ്പെടുത്തണേ. بَيْنَ أَسْفَارِنَا ഞങ്ങളുടെ യാത്രകൾക്കിടയിൽ. وَظَلَمُوا അവർ അക്രമവും ചെയ്തു. أَنفُسَهُمْ അവരോട് തന്നെ. فَجَعَلْنَاهُمْ അപ്പോൾ നാമവരെ ആക്കി. أَحَادِيثَ വർത്തമാനങ്ങൾ (കഥകൾ). وَمَزَّقْنَاهُمْ നമവരെ

ഛിന്നഭിന്നമാക്കുകയും ചെയ്തു. كُلَّ مُمَزَّقٍ എല്ലാ (വിധ) ഛിന്നഭിന്നമാക്കലും. إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട്. لَآيَاتٍ പല ദൃഷ്ടാന്തങ്ങൾ. لِّكُلِّ صَبَّارٍ എല്ലാ ക്ഷമാശീലൻമാർക്കും. شَكُورٍ നന്ദിയുള്ള, കൃതജ്ഞരായ.

---

'നാം അഭിവൃദ്ധി നൽകിയ രാജ്യങ്ങൾ (القرى التي باركنا فيها)' എന്ന് പറഞ്ഞത് ശാം (സിരിയാ) രാജ്യങ്ങളെക്കുറിച്ചാണെന്നാണ് മിക്ക ഖുർആൻ വ്യാഖ്യാതാക്കളും പറയുന്നത്. സബഉ ജനതക്ക് അവരുടെ നാട്ടിൽനിന്ന് ശാംവരെയുള്ള യാത്രാമാർഗ്ഗത്തിൽ, യാതൊരു വിഷമവും കൂടാതെ രാവും പകലും നിർബാധം സഞ്ചരിക്കത്തക്കവിധത്തിൽ അടുത്തടുത്ത് ജനവാസുള്ള താവളങ്ങളും ഗ്രാമങ്ങളും ഉണ്ടായിരുന്നു. അതുകൊണ്ട് രാവിലെ യാത്ര തുടങ്ങിയാൽ ഉച്ചക്ക് ഇറങ്ങി വിശ്രമിക്കുവാനും, ആഹാരവും മറ്റും കഴിക്കുവാനും വേണ്ടുന്ന സൗകര്യങ്ങളുണ്ടായിരുന്നു. ഉച്ചക്കുശേഷം പുറപ്പെട്ടാൽ രാത്രി ഇറങ്ങി താവളമടിക്കുവാൻ വേണ്ടുന്ന സൗകര്യങ്ങളും ആവശ്യമനുസരിച്ച് അവർക്കുണ്ടായിരുന്നു. ഇതാണ് 18-ാംവചനത്തിന്റെ സാരം. 'അഭിവൃദ്ധി നൽകിയ രാജ്യങ്ങൾ'കൊണ്ട് വിവക്ഷ മസ്ഖത്തു മുതലായ (കിഴക്കെ കടൽതീരപ്രദേശങ്ങളായ) രാജ്യങ്ങളായിരിക്കാമെന്നും ചിലർക്കഭിപ്രായമുണ്ട്. യമനിൽ നിന്നു വടക്കോട്ടു ശാമിലേക്കുള്ള മാർഗ്ഗത്തിൽ മുമ്പ് ജനവാസം അത്രത്തോളം ഉണ്ടായിരുന്നതിന്റെ ലക്ഷണം കാണുന്നില്ലെന്നാണ് ഇവ പറയുന്നത്. എങ്കിലും, ആദ്യത്തെ അഭിപ്രായമാണ് ശരിയായിരിക്കുവാൻ കൂടുതൽ ന്യായം കാണുന്നത്. الله اعلم

ശൈത്യകാലത്ത് യമനിലേക്കും, ഉഷ്ണകാലത്ത് ശാമിലേക്കും ഖുറൈശികൾ കച്ചവട യാത്രകൾ നടത്താറുണ്ടായിരുന്നു. യമനിൽനിന്നു ശാമിലേക്കുള്ള മാർഗ്ഗമാകട്ടെ, മക്കാപരിസരത്തുകൂടിയാണുതാനും. അറേബ്യായുടെ ചരിത്രഭൂപടങ്ങളിൽ ഈ മാർഗ്ഗം അടയാളപ്പെടുത്തിക്കാണാം. അതേസമയത്ത് സബഉ ജനതയുടെ പ്രതാപകാലങ്ങളിൽ, അവർക്ക് ഈജിപ്ത് (മിസ്ർ), സിരിയാ (ശാം) മുതലായ മദ്ധ്യധരണ്യാഴി പ്രദേശങ്ങളുമായും, യൂപ്രട്ടീസ്, ടൈഗ്രീസ് (ഫുറാത്ത്, ദിജ്‌ലഃ) എന്നീ നദീതീരപ്രദേശങ്ങളുമായും കച്ചവടബന്ധവും മറ്റും ഉണ്ടായിരുന്നതായി ചരിത്രങ്ങളുമുണ്ട്. ഒന്നാമത്തെ യാത്രാമാർഗ്ഗം ചെങ്കടൽ തീരപ്രദേശങ്ങളും, പേർഷ്യൻ ഉൾക്കടൽ(*) തീരങ്ങളുമാകുന്നു. യമനിൽനിന്നു ശാമിലേക്ക് പോകുമ്പോൾ, മക്ക, മദീന, ഹിജ്ർ, തബൂക്ക്, മദ്‌യൻ, പെത്രാ (സേലാ), ലൂത്ത് (عليه السلام) നബിയുടെ രാജ്യങ്ങൾ, ബസ്രാ എന്നിവിടങ്ങളിൽകൂടി ദിമിശ്ഖ് (ഡമസ്കസ്)ലെത്തുന്നു. ഇറാഖിലെ നദീതീരപ്രദേശങ്ങളിലേക്ക് പോകുമ്പോൾ, ഹളറമൂത്ത്, മസ്ഖത്ത്, ബഹ്റൈൻ എന്നീ പ്രദേശങ്ങൾ കടന്നുപോകുന്നു. ശാമിലേക്കുള്ള അറബികളുടെ യാത്രാമാർഗ്ഗത്തെക്കുറിച്ച് സൂ: ഹിജ്ർ 76ഉം 79ഉം വചനങ്ങളിൽ സൂചിപ്പിക്കപ്പെട്ടിരിക്കുന്നു.

മേൽകണിച്ചതുപോലയുള്ള അനുഗ്രഹങ്ങൾക്ക് നന്ദി കാണിക്കുന്നതിനുപകരം അവർ ക്രമേണ നന്ദികേടു കാണിക്കയാണുണ്ടായത്. യാത്രാമദ്ധ്യെ അടുത്തടുത്തു രാജ്യങ്ങളും ജനങ്ങളും ഉള്ളതുകൊണ്ട് യാത്രയുടെ രസം അനുഭവപ്പെടുന്നില്ല; സാധുക്കൾക്കും പ്രമാണിമാർക്കും യാത്രാസൗകര്യം ഒരുപോലെയാണ്; വലിയ യാത്രാസംഘങ്ങളെ സംഘടിപ്പിച്ച് ആഘോഷത്തോടും ആർഭാടങ്ങളോടും കൂടി യാത്ര നടത്തുവാൻ ഇതൊരു തടസ്സമാണ്. എന്നിങ്ങിനെ അവർക്ക് പരാതിയായി. അതിനാൽ, ഇടക്കിടെ മരുഭൂമിയും, വിജനപ്രദേശവുമായിരിക്കണം; വിശ്രമത്തിന്നുള്ള താവളങ്ങൾ തമ്മിൽ കുറെ അകലമുണ്ടായിരിക്കണം. എന്നായി അവരുടെ ആവശ്യം. ഇത് വാസ്തവത്തിൽ ക്രൂരവും, ധിക്കാരപരവുമാണെന്നു മാത്രമല്ല, അവരോട് തന്നെ അവർ ചെയ്യുന്ന അനീതിയുമാണല്ലോ. ഇതിന്റെ ഫലമായി നാനാവിധേന അല്ലാഹു അവരെ ഛിന്നഭിന്നമാക്കി. കുറെഭാഗം നശിച്ചുപോയി. കുറെഭാഗം

* ഇപ്പോൾ അറേബ്യൻ ഉൾക്കടൽ എന്നാണ് പറയാറുള്ളത്.

ദൂരപ്രദേശങ്ങളിൽ അലഞ്ഞുതിരിയേണ്ടിവന്നു. പലരും പലേടത്തായി താവളമുറപ്പിച്ചു. സബഇൻെറ ഒരേ ശാഖകളായ ജഫ്നഃ (جفنة) ശാമിലും, ഔസും, ഖസ്റജും (الاوس والخزرج) യഥ്രിബിലും (മദീനായിലും), അസ്ദിൻെറ ഒരു വിഭാഗം ازدسراة സറാത്തിലും മറ്റൊരു വിഭാഗം (ازدعمان) ഉമ്മാനിലും വസിച്ചുവന്നു. അങ്ങനെ, വളരെക്കാലം വമ്പിച്ച കീർത്തിയും പ്രതാപവുമുണ്ടായിരുന്ന സബഉവർഗ്ഗം പഴങ്കഥകളായിമാത്രം അവശേഷിച്ചു. 'സബഉഗോത്രക്കാരെപ്പോലെ ഛിന്നിച്ചിതറി' (تفرقوا ايدى سبأ) എന്നൊരു ഉപമാവാക്യം അറബികളിൽ ഇന്നും ഉപയോഗിക്കാറുള്ളത് സ്മരണീയമാകുന്നു.

ആപത്തുകളിലും, വിഷമങ്ങളിലും ക്ഷമയും സഹനവും കൈക്കൊള്ളുകയും, സുഖത്തിലും സന്തോഷത്തിലും നന്ദി കാണിക്കുകയും ചെയ്യുന്നവർക്ക്- അവർ വ്യക്തികളാകട്ടെ, സമൂഹമാകട്ടേ- ഇതിലെല്ലാം ധാരാളം ദൃഷ്ടാന്തവും പാഠവും ലഭിക്കുവാനുണ്ട് (ان فى ذلك لا يات لكل صبار شكور) അതവർ ഉപയോഗപ്പെടുത്തുകയും ചെയ്യും. ആ രണ്ട് സ്വഭാവവുമില്ലാത്തവരുടെ അവസ്ഥ എന്തായിരിക്കുമെന്ന് അടുത്ത വചനത്തിൽ സബഇനെക്കുറിച്ച് അല്ലാഹു തുടർന്നു പ്രസ്താവിച്ചതിൽനിന്ന് മനസ്സിലാക്കാം:-

وَلَقَدْ صَدَّقَ عَلَيْهِمْ إِبْلِيسُ ظَنَّهُۥ فَٱتَّبَعُوهُ إِلَّا فَرِيقًا مِّنَ ٱلْمُؤْمِنِينَ ﴿٢٠﴾

20 തീർച്ചയായും, ഇബ്ലീസ് തൻെറ ധാരണ അവരിൽ സത്യമാക്കുകയുണ്ടായി. അങ്ങനെ-സത്യവിശ്വാസികളിൽനിന്ന് ഒരു വിഭാഗം ഒഴിച്ച്-അവർ (മുഴുവനും) അവനെ പിൻപറ്റി.

وَمَا كَانَ لَهُۥ عَلَيْهِم مِّن سُلْطَـٰنٍ إِلَّا لِنَعْلَمَ مَن يُؤْمِنُ بِٱلْـَٔاخِرَةِ مِمَّنْ هُوَ مِنْهَا فِى شَكٍّ ۗ وَرَبُّكَ عَلَىٰ كُلِّ شَىْءٍ حَفِيظٌ ﴿٢١﴾

21 അവന് അവരുടെമേൽ യാതൊരു അധികാരശക്തിയും ഉണ്ടായിരുന്നില്ല; പക്ഷെ, പരലോകത്തെക്കുറിച്ച് സംശയത്തിൽ സ്ഥിതിചെയ്യുന്നവരിൽനിന്ന് അതിൽ വിശ്വസിക്കുന്നവരെ നമുക്ക് (വേർതിരിച്ച്) അറിയുവാൻ വേണ്ടിയാകുന്നു (അതുണ്ടായത്). നിൻെറ റബ്ബ് എല്ലാ വസ്തുവിൻെറമേലും സൂക്ഷ്മവീക്ഷണം ചെയ്യുന്നവനാണ്.

---

20 وَلَقَدْ صَدَّقَ തീർച്ചയായും സത്യമാക്കിയിട്ടുണ്ട്. عَلَيْهِمْ അവരിൽ. إِبْلِيسُ ഇബ്ലീസ്. ظَنَّهُ അവൻെറ ധാരണ, വിചാരം. فَاتَّبَعُوهُ അങ്ങനെ അവർ അവനെ പിൻപറ്റി. إِلاَّ فَرِيقًا ഒരു വിഭാഗം ഒഴികെ. مِّنَ الْمُؤْمِنِينَ സത്യവിശ്വാസികളിൽനിന്ന്. 21 وَمَا كَانَ ഇല്ല, ഉണ്ടായിരുന്നില്ല. لَهُ അവന്. عَلَيْهِم അവരുടെ മേൽ. مِّن سُلْطَانٍ ഒരധികാരവും, ശക്തിയും. إِلاَّ പക്ഷേ, എങ്കിലും. لِنَعْلَمَ നാം (നമുക്ക്) അറിയാൻവേണ്ടി. مَن يُؤْمِنُ വിശ്വസിക്കുന്നവരെ. بِالْآخِرَةِ പരലോകത്തിൽ. مِمَّنْ യാതൊരാളിൽനിന്ന്. هُوَ അവൻ. مِنْهَا അതിനെക്കുറിച്ച്. فِي شَكٍّ സംശയത്തിലാണ്. وَرَبُّكَ നിൻെറ റബ്ബ്. عَلَى كُلِّ شَيْءٍ എല്ലാ വസ്തുവിൻെറ മേലും. حَفِيظٌ സൂക്ഷിച്ചു(വീക്ഷിച്ചു) വരുന്നവനാണ്.

---

നിഷ്കളങ്കരല്ലാത്ത ആളുകളെ താൻ വഴിപിഴപ്പിക്കുമെന്ന് ഇബ്ലീസ് ശപഥം ചെയ്തിട്ടുള്ള വിവരം ഖുർആൻ പലേടത്തും ഉണർത്തിയിട്ടുള്ളതാണ്. അവൻെറ ധാരണയും, ആഗ്രഹവും അവരെ സംബന്ധിച്ചേടത്തോളം നടപ്പാകുന്നതല്ല. അതെ, അവർ അവൻെറ ദുഷ്പ്രേരണകൾക്കും, ദുരുപദേശങ്ങൾക്കും വശംവദരാകുകയില്ല. നിഷ്കളങ്കരല്ലാത്തവരെ നിർബന്ധിച്ചു വഴിപിഴപ്പിക്കുവാനുള്ള അധികാരശക്തി ഇബ്ലീസിന്നില്ലെങ്കിലും അവർ അവനെ നേതാവാക്കി പിൻപറ്റുകയും, അവൻെറ കെണിയിലകപ്പെടുകയും ചെയ്യും. ഇതാണ് സബഉഗോത്രക്കാരിലും സംഭവിച്ചത്. ഇങ്ങിനെ ഇബ്ലീസിന്ന് അഭിമാനിക്കുവാൻ അവസരം

ലഭിക്കുന്നതിൻെറ രഹസ്യം യഥാർത്ഥ സത്യവിശ്വാസികളെയും അല്ലാത്തവരെയും വേർതിരിക്കുക എന്നുള്ളതാകുന്നു.

### വിഭാഗം 3

قُلِ ٱدۡعُواْ ٱلَّذِينَ زَعَمۡتُم مِّن دُونِ ٱللَّهِ لَا يَمۡلِكُونَ مِثۡقَالَ ذَرَّةٖ فِي ٱلسَّمَٰوَٰتِ وَلَا فِي ٱلۡأَرۡضِ وَمَا لَهُمۡ فِيهِمَا مِن شِرۡكٖ وَمَا لَهُۥ مِنۡهُم مِّن ظَهِيرٖ ﴿٢٢﴾

22 (നബിയേ) പറയുക: അല്ലാഹുവിനു പുറമെ നിങ്ങൾ (ആരാധ്യരായി) ജൽപിക്കുന്നവരെ നിങ്ങൾ വിളിച്ചു (പ്രാർത്ഥിച്ചു) കൊള്ളുക; ആകാശങ്ങളിലാകട്ടെ, ഭൂമിയിലാകട്ടെ, ഒരു അണുത്തൂക്കവും അവർ അധീനമാക്കുന്നില്ല; അവ രണ്ടിലും അവർക്ക് യാതൊരു പങ്കും ഇല്ല; അവരിൽനിന്ന് അവന് [അല്ലാഹുവിന്] യാതൊരു പിന്തുണക്കാരനും ഇല്ല.

وَلَا تَنفَعُ ٱلشَّفَٰعَةُ عِندَهُۥٓ إِلَّا لِمَنۡ أَذِنَ لَهُۥۚ حَتَّىٰٓ إِذَا فُزِّعَ عَن قُلُوبِهِمۡ قَالُواْ مَاذَا قَالَ رَبُّكُمۡۖ قَالُواْ ٱلۡحَقَّۖ وَهُوَ ٱلۡعَلِيُّ ٱلۡكَبِيرُ ﴿٢٣﴾

23 അവൻ സമ്മതം നൽകിയവർക്കല്ലാതെ അവൻെറ അടുക്കൽ ശുപാർശ ഫലപ്പെടുന്നതുമല്ല. അങ്ങനെ, അവരുടെ ഹൃദയങ്ങളിൽ നിന്ന് പരിഭ്രമം നീങ്ങുമ്പോൾ അവർ (തമ്മിൽ) പറയും: ‘‘നിങ്ങളുടെ റബ്ബ് എന്താണ് പറഞ്ഞത്!’’ അവർ (മറുപടി) പറയും: ‘‘ന്യായമായുള്ളതുതന്നെ. അവൻ വലിയ (മഹാനായ) ഉന്നതനത്രെ!’’.

---

22 قُلِ പറയുക. ادْعُوا നിങ്ങൾ വിളിക്കുവിൻ. الَّذِينَ زَعَمْتُم നിങ്ങൾ ജല്പിക്കുന്നവരെ. مِّن دُونِ اللَّهِ അല്ലാഹുവിന് പുറമെ. لاَ يَمْلِكُونَ അവർ അധീനമാക്കുന്നില്ല (ശക്തരല്ല). مِثْقَالَ ذَرَّةٍ ഒരു അണുത്തൂക്കം. فِي السَّمَاوَاتِ ആകാശങ്ങളിൽ. وَلاَ فِي الأَرْضِ ഭൂമിയിലുമില്ല. وَمَا لَهُمْ അവർക്ക് ഇല്ലതാനും. فِيهِمَا അവ രണ്ടിലും. مِنْ شِرْكٍ ഒരു പങ്കും. وَمَا لَهُ അവന്നില്ല.. مِنْهُم അവരിൽനിന്ന്. مِّنْ ظَهِيرٍ ഒരു പിൻതുണക്കാരനും. 23 وَلاَ تَنفَعُ ഫലം ചെയകയുമില്ല. الشَّفَاعَةُ ശുപാർശ. عِندَهُ അവൻെറ അടുക്കൽ. إِلاَّ لِمَنْ ഒരുവന്നല്ലാതെ. أَذِنَ لَهُ അവന് അവൻ സമ്മതം നൽകി. حَتَّى إِذَا فُزِّعَ അങ്ങനെ പരിഭ്രമം നീക്കപ്പെട്ടാൽ (നീങ്ങിയാൽ). عَن قُلُوبِهِمْ അവരുടെ ഹൃദയങ്ങളിൽനിന്ന്. قَالُوا അവർ പറയും. مَاذَا قَالَ എന്തുപറഞ്ഞു. رَبُّكُمْ നിങ്ങളുടെ റബ്ബ്. قَالُوا അവർ പറയും. الْحَقَّ ന്യായം (വേണ്ടപ്പെട്ടതു)തന്നെ. وَهُوَ അവൻ, അവനത്രെ. الْعَلِيُّ ഉന്നതൻ. الْكَبِيرُ വലിയവൻ, മഹാൻ.

---

ആകാശഭൂമികളുടെ സ്രഷ്ടാവ് അല്ലാഹുവാണെങ്കിലും അവയിലെ കൈകാര്യങ്ങൾ നടത്തുന്നത് ചില മഹാത്മാക്കളാണെന്ന് ചിലർ; ഭൂമിയിലെ ചില വസ്തുക്കളെ സൃഷ്ടിച്ചിരിക്കുന്നത് അല്ലാഹു അല്ലാത്ത ഏതോ ചില അദൃശ്യശക്തികളാണെന്ന് ചിലർ; ജനനം, മരണം, സുഖം, ദുഃഖം ആദിയായവ ഏർപ്പെടുത്തുന്നതിൽ ചില ദേവീദേവൻമാർക്കും മഹാത്മാക്കൾക്കും പങ്കുണ്ടെന്ന് മറ്റു ചിലർ; എല്ലാം അല്ലാഹുവിൻെറ അധികാരാതിർത്തിയിൽ ഉൾക്കൊണ്ടതാണെങ്കിലും അവൻെറ മുമ്പിൽ ശുപാർശ നടത്തി ഉദ്ദേശ്യം സാധിപ്പിക്കുവാൻ മഹാത്മാക്കൾക്കും, ആരാധ്യവസ്തുക്കൾക്കും കഴിയുമെന്ന് വേറെ ചിലർ; ഇങ്ങിനെ പലതരത്തിലുള്ള വിശ്വാസവും വാദവും പുലർത്തിക്കൊണ്ടിരിക്കുന്നവരെ ശിർക്കിൻെറ ആൾക്കാരിൽ കാണാം. ഇവർക്കെല്ലാമുള്ള ഖണ്ഡനം ഈ വചനങ്ങളിൽ അടങ്ങിയിരിക്കുന്നു.

വലിയവരുടെ മുമ്പിൽ ശുപാർശയും, സ്വാധീനയും ചെലുത്തി ഐഹിക കാര്യങ്ങൾ

സാധിപ്പിക്കുന്നതുപോലെ അല്ലാഹുവിങ്കൽ സാധ്യമല്ല. അവൻ ആർക്ക് സമ്മതം നൽകിയോ, ആർക്കുവേണ്ടി സമ്മതം നൽകിയോ, അവർക്ക് മാത്രമേ ശുപാർശ ചെയ്വാനും, ചെയ്യപ്പെടുവാനും സാധ്യമാകൂ. അവിശ്വാസികൾക്ക് അല്ലാഹുവിൻെറ മുമ്പിൽ ഏതെങ്കിലും പ്രകാരത്തിലുള്ള ശുപാർശക്കോ, പ്രതീക്ഷക്കോ, അവകാശമില്ലെന്ന് വ്യക്തമാണ്. എന്നിരിക്കെ, ശുപാർശ ചെയ്യപ്പെടുന്നവർ സത്യവിശ്വാസികളും, ശുപാർശക്കാർ, മലക്കുകൾ, നബിമാർ മുതലായവരുമായിരിക്കുമല്ലോ ആരായാലുംശരി, പ്രത്യേകം അനുമതി കിട്ടിയാലല്ലാതെ അല്ലാഹുവിൻെറ മുമ്പിൽ സംസാരിക്കുവാൻപോലും അവർ ശക്തരല്ലതാനും. അല്ലാഹു പറയുന്നു:

(١) يوم يقوم الروح والملئكة صفالا يتكلمون الا من اذن له الرحمن وقال صوابا –النبأ
(٢) وكم من ملك فى السموات لاتغنى شفاعتهم شيئا الا من بعد ان يأذن الله لمن يشآءويرضى–النجم
(٣) ولا يشفعون الا من ارتضى – الانبياء

(സാരം: 1. 'റൂഹും' മലക്കുകളും അണിയായി നിൽക്കുന്ന ആ ദിവസം, പരമകാരുണികൻ ആർക്ക് സമ്മതം നൽകുകയും, താൻ നേരായത് പറയുകയും ചെയ്തിരിക്കുന്നുവോ അവനല്ലാതെ സംസാരിക്കുകയില്ല. (സൂ: നബഉ്.) 2. ആകാശത്തിൽ എത്രയോ മലക്കുകളുണ്ട് -അല്ലാഹു ഉദ്ദേശിക്കുകയും തൃപ്തിപ്പെടുകയും ചെയ്യുന്നവർക്കുവേണ്ടി അവൻ സമ്മതം കൊടുക്കുന്നതിനുശേഷമല്ലാതെ- അവരുടെ ശുപാർശ ഒട്ടും ഫലപ്പെടുകയില്ല. (സൂ: അന്നജ്മു.) 3. അവൻ-അല്ലാഹു-തൃപ്പിപ്പെട്ടവർക്കല്ലാതെ അവർ-മലക്കുകൾ-ശുപാർശ ചെയ്കയില്ല. (സൂ:അമ്പിയാഉ്)

'ശുപാർശയുടെ ഹദീസ്' (حديث الشفاعة) എന്നപേരിൽ പ്രസിദ്ധമായതും, ബുഖാരി, മുസ്ലിം (ﷺ)തുടങ്ങിയ മഹാൻമാരെല്ലാം രേഖപ്പെടുത്തിയിട്ടുള്ളതുമായ ഹദീസിൽ 'മഹ്ശറി'ൽ വെച്ച് നടക്കുന്ന ഏറ്റവും വമ്പിച്ച ശുപാർശ ഏതാണെന്ന് വിവരിച്ചിരിക്കുന്നു. അതിൻെറ ചുരുക്കം ഇതാണ്: ''ജനങ്ങളെല്ലാം താങ്ങാൻവയ്യാത്ത വ്യസനത്തിലും, ഭയത്തിലുമായിരിക്കെ അവർ ആദം (عليه السلام)നബിയുടെയും, പിന്നീട് നൂഹ് (عليه السلام)നബി, ഇബ്റാഹീം (عليه السلام)നബി മുതലായ നബിമാരുടെയും അടുക്കൽചെന്ന് തങ്ങളുടെ കാര്യത്തിൽ വിചാരണ നടത്തി തീരുമാനമെടുക്കുവാൻ അല്ലാഹുവിങ്കൽ ശുപാർശ ചെയ്യണമന്നപേക്ഷിക്കും. ഓരോരുത്തരും ഓരോ കാരണം പറഞ്ഞ് താൻ അതിനർഹനല്ലെന്ന് മറുപടികൊടുക്കും. അവസാനം അവർ മുഹമ്മദ് നബി (ﷺ) തിരുമേനിയുടെ അടുക്കൽ ചെന്നപേക്ഷിക്കും. തിരുമേനി അല്ലാഹുവിന് സുജൂദായി വീഴുകയും, ചില പ്രത്യേക സ്തോത്രകീർത്തനങ്ങൾ നടത്തുകയും ചെയ്യും. അല്ലാഹുവിൽനിന്ന് ഇങ്ങിനെ ഉത്തവ് ലഭിക്കും: 'തല ഉയർത്തുക, മുഹമ്മദേ! പറയൂ, കേൾക്കാം! ചോദിക്കൂ, തരാം! ശുപാർശ ചെയ്തുകൊള്ളുക, ശുപാർശ സ്വീകരിക്കാം!'
(ارفع رأسك يا محمد وقل تسمع وسل تعطه واشفع تشفع – مختصرا من المتفق عليه)

വർണ്ണിക്കുവാൻ അസാധ്യമായ ആ ഗൗരവഘട്ടത്തിൽ, അല്ലാഹുവിൻെറ കാരുണ്യം സത്യവിശ്വാസികളിൽ വർഷിക്കുന്നു. ഭയവിഹ്വലതയും, പരിഭ്രമവും അവരുടെ ഹൃദയങ്ങളിൽ നിന്ന് നീങ്ങുകയും ചെയ്യുന്നു. ദീർഘമായ പരിഭ്രമത്തിനുശേഷം ലഭിച്ച ആ ആശ്വാസ വാർത്തയെക്കുറിച്ച് അവർ അന്യോന്യം ചോദിക്കുകയാണ്: 'റബ്ബ് എന്തുപറഞ്ഞു?' (ماذا قال ربكم) ഇങ്ങിനെ മറുപടി ലഭിക്കും: ''ന്യായമായതുതന്നെ! അല്ലാഹു അത്യുന്നതനാണ്, അതിമഹാനാണ്''. (الحق وهو العلى السكبير) എന്ന്.

24 ۞ قُلْ مَن يَرْزُقُكُم مِّنَ ٱلسَّمَـٰوَٰتِ وَٱلْأَرْضِ ۖ قُلِ ٱللَّهُ ۖ وَإِنَّآ أَوْ إِيَّاكُمْ لَعَلَىٰ

(നബിയേ) പറയുക: ''ആകാശങ്ങളിൽ നിന്നും, ഭൂമിയിൽനിന്നും നിങ്ങൾക്ക് ഉപജീവനം നൽകുന്നത് ആരാണ്?!'' പറയുക: ''അല്ലാഹു (തന്നെ). നിശ്ചയമാ

هُدًى أَوْ فِي ضَلَٰلٍ مُّبِينٍ ﴿٢٤﴾

യും ഞങ്ങൾ, അല്ലെങ്കിൽ നിങ്ങൾ, സൻമാർഗ്ഗത്തിലാണ്; അല്ലെങ്കിൽ സ്പഷ്ടമായ ദുർമ്മാർഗ്ഗത്തിലാണ്.''

قُل لَّا تُسْـَٔلُونَ عَمَّآ أَجْرَمْنَا وَلَا نُسْـَٔلُ عَمَّا تَعْمَلُونَ ﴿٢٥﴾

25 പറയുക: ''ഞങ്ങൾ കുറ്റം ചെയ്തതിനെപ്പറ്റി നിങ്ങളോട് ചോദിക്കപ്പെടുകയില്ല; നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി ഞങ്ങളോടും ചോദിക്കപ്പെടുന്നതല്ല''.

قُلْ يَجْمَعُ بَيْنَنَا رَبُّنَا ثُمَّ يَفْتَحُ بَيْنَنَا بِٱلْحَقِّ وَهُوَ ٱلْفَتَّاحُ ٱلْعَلِيمُ ﴿٢٦﴾

26 പറയുക: ''നമ്മുടെ രക്ഷിതാവ് നമ്മുടെയിടയിൽ ഒരുമിച്ചുകൂട്ടും; പിന്നീട് നമുക്കിടയിൽ യഥാർത്ഥ (ന്യായ) പ്രകാരം തീർപ്പുണ്ടാക്കുന്നതാണ്. സർവ്വജ്ഞനായ തീർപ്പ് കൽപിക്കുന്നവൻ അവനത്രെ.''

قُلْ أَرُونِيَ ٱلَّذِينَ أَلْحَقْتُم بِهِۦ شُرَكَآءَ ۖ كَلَّا ۚ بَلْ هُوَ ٱللَّهُ ٱلْعَزِيزُ ٱلْحَكِيمُ ﴿٢٧﴾

27 പറയുക: ''പങ്കുകാരെന്ന നിലയിൽ നിങ്ങൾ അവനോട് കൂട്ടിച്ചേർത്തിട്ടുള്ളവരെ എനിക്ക് കാട്ടിത്തരുവിൻ! (ഞാനൊന്നു കാണട്ടെ)'' അങ്ങിനെയില്ല! [അത് സാധ്യമല്ല.]എന്നാലവൻ, അല്ലാഹുവാണ്; അഗാധജ്ഞനായ പ്രതാപശാലിയാണ്.

---

24 قُلْ പറയുക. مَن يَرْزُقُكُم നിങ്ങൾക്ക് ഉപജീവനം (ആഹാരം) തരുന്നതാരാണ്. مِّنَ السَّمَاوَاتِ ആകാശങ്ങളിൽ നിന്ന്. وَالْأَرْضِ ഭൂമിയിൽ നിന്നും. قُلِ اللهُ പറയുക അല്ലാഹുവാണ്. وَإِنَّا നിശ്ചയമായും ഞങ്ങൾ. أَوْ إِيَّاكُمْ അല്ലെങ്കിൽ നിങ്ങൾ. لَعَلَى هُدًى സൻമാർഗ്ഗത്തിൽതന്നെ. أَوْ فِي ضَلَالٍ അല്ലെങ്കിൽ ദുർമ്മാർഗ്ഗത്തി(പിഴവി)ലാണ്. مُّبِينٍ സ്പഷ്ടമായ. 25 قُلْ പറയുക. لاَّ تُسْأَلُونَ നിങ്ങളോട് ചോദിക്കപ്പെടുകയുമില്ല. عَمَّا أَجْرَمْنَا ഞങ്ങൾ കുറ്റം ചെയ്തതിനെപ്പറ്റി. وَلاَ نُسْأَلُ ഞങ്ങളോട് ചോദിക്കപ്പെടുകയുമില്ല. عَمَّا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി. 26 قُلْ പറയുക. يَجْمَعُ بَيْنَنَا നമ്മുടെ ഇടയിൽ ഒരുമിച്ചുകൂട്ടും. رَبُّنَا നമ്മുടെ റബ്ബ്. ثُمَّ يَفْتَحُ പിന്നെ അവൻ തുറവിയുണ്ടാക്കും (തീർപ്പ് കല്പിക്കും). بَيْنَنَا നമുക്കിടയിൽ. بِالْحَقِّ ന്യായപ്രകാരം സത്യമനുസരിച്ച്. وَهُوَ അവൻ, അവനത്രെ. الْفَتَّاحُ തുറവിയാക്കുന്ന (തീർപ്പ് കല്പിക്കുന്ന)വൻ. الْعَلِيمُ സർവ്വജ്ഞനായ. 27 قُلْ പറയുക. أَرُونِيَ എനിക്ക് കാണിച്ചുതരുവിൻ. الَّذِينَ أَلْحَقْتُم നിങ്ങൾ കൂട്ടിച്ചേർത്തവരെ. بِهِ അവനോട്. شُرَكَاءَ പങ്കുകാരായി. كَلاَّ അങ്ങിനെയില്ല. بَلْ هُوَ എന്നാൽ (എങ്കിലും) അവൻ. اللهُ അല്ലാഹുവാണ്. الْعَزِيزُ പ്രതാപശാലിയാണ്. الْحَكِيمُ അഗാധജ്ഞനായ.

---

ആകാശത്തുനിന്ന് മഴയും മറ്റും ഇറക്കി, ഭൂമിയിൽ ഉല്പാദനമുണ്ടാക്കി, ജനങ്ങൾക്ക് ഉപജീവനമാർഗ്ഗങ്ങളൊരുക്കുന്നവൻ അല്ലാഹുവാണെന്ന് മുശ്‌രിക്കുകളും സമ്മതിക്കുന്നു. ആ സ്ഥിതിക്ക് അവൻ മാത്രമേ ആരാധക്ക് അർഹനാകുകയുള്ളുവെന്നും അവർ സമ്മതിക്കേണ്ടിയിരിക്കുന്നു. അപ്പോൾ അല്ലാഹുവിനെമാത്രം ആരാധിക്കുന്ന സത്യവിശ്വാസികളാണോ പിഴച്ചവർ, അതല്ല തങ്ങളോ എന്ന് അവർക്ക് കാണുവാൻ പ്രയാസമില്ല. രണ്ടിലൊരു കൂട്ടർ സൻമാർഗ്ഗത്തിലും, മറ്റേവർ ദുർമ്മാർഗ്ഗത്തിലുമെന്നല്ലാതെ-ഇരുകൂട്ടരും ഒരുപോലെയാണെന്നു-വരുവാൻ നിവൃത്തിയില്ലല്ലോ. ഓരോരുത്തരുടെയും തെറ്റുകുറ്റങ്ങൾക്ക് ഉത്തരവാദി അവരവർ തന്നെയാണുതാനും. ആകയാൽ, അല്പം മനസ്സാക്ഷിയോടുകൂടി ഒന്ന് ചിന്തിച്ചാൽ തങ്ങളുടെ അബദ്ധം തങ്ങൾക്ക് വ്യക്തമാകുമെന്ന് മുശ്‌രിക്കുകളെ ഓർമ്മിപ്പിക്കുന്നു. അതിനവർ തയ്യാറില്ലാത്തപക്ഷം എല്ലാവരെയും അല്ലാഹു അവൻെറ മുമ്പിൽ ഒരുമിച്ചുകൂട്ടി ന്യായമായ തീരുമാനമുണ്ടാക്കിക്കൊള്ളുമെന്ന് താക്കീത് ചെയ്കയും ചെയ്യുന്നു. ഈ വാക്യങ്ങളിലെ ആശയം ഗൗരവതരമാണെങ്കിലും, അവയുടെ ശൈലി എത്ര മിതവും, സൗമ്യവുമാണെന്ന് നോക്കുക!

അല്ലാഹുവിന് സമൻമാരാക്കി സങ്കല്പിച്ചുകൊണ്ട് പലരെയും മുശ്‌രിക്കുകൾ ദൈവങ്ങളായി സ്വീകരിച്ചിട്ടുണ്ടല്ലോ. അവരിൽ ആരെങ്കിലും, അല്ലാഹുവിൻെറ മഹത്തായ ഗുണഗണങ്ങളോ, ശക്തിമാഹാത്മ്യങ്ങളോ-ഭാഗികമായെങ്കിലും- അവകാശപ്പെടുന്നവർ ഇല്ലതന്നെ. ഉണ്ടെങ്കിൽ അതൊന്നു കാണട്ടെ എന്ന് 27-ാം വചനത്തിൽ അവരെ വെല്ലുവിളിക്കുന്നു. 'ഇല്ല, അതൊരിക്കലും സാധ്യമല്ല.' എന്ന് തീർത്തുപറയുകയും, അല്ലാഹു മാത്രമെ ആരാധ്യനുള്ളുവെന്ന് സ്ഥാപിക്കുകയും ചെയ്യുന്നു.

28 (നബിയേ) സന്തോഷവാർത്ത അറിയിക്കുന്നവനായും, താക്കീത് നൽകുന്നവനായും കൊണ്ട് മനുഷ്യരിലേക്ക് ആകമാനമായിട്ടല്ലാതെ നിന്നെ നാം അയച്ചിട്ടില്ല. എങ്കിലും, മനുഷ്യരിൽ അധികമാളും അറിയുന്നില്ല.

وَمَآ أَرۡسَلۡنَٰكَ إِلَّا كَآفَّةً لِّلنَّاسِ بَشِيرًا وَنَذِيرًا وَلَٰكِنَّ أَكۡثَرَ ٱلنَّاسِ لَا يَعۡلَمُونَ ﴿٢٨﴾

---

28 وَمَا أَرْسَلْنَاكَ നിന്നെ നാം അയച്ചിട്ടില്ല. إِلاَّ كَافَّةً ആകമാനമായിട്ടല്ലാതെ. لِّلنَّاسِ മനുഷ്യർക്ക്. بَشِيرًا സന്തോഷവാർത്ത അറിയിക്കുന്നവനായി. وَنَذِيرًا താക്കീതു നൽകുന്നവനായും. وَلَكِنَّ എങ്കിലും, പക്ഷെ. أَكْثَرَ النَّاسِ മനുഷ്യരിലധികവും. لاَ يَعْلَمُونَ അറിയുന്നില്ല.

---

നബി മുഹമ്മദ് (ﷺ) തിരുമേനിയുടെ മുമ്പുള്ള പ്രവാചകൻമാരെല്ലാം, ഏതെങ്കിലും ഒരു പ്രത്യേക സമുദായത്തിലേക്കും, കാലത്തേക്കും നിയോഗിക്കപ്പെട്ടവരായിരുന്നു. മനുഷ്യസമൂഹത്തിൻെറ അന്നത്തെ പരിതസ്ഥിതിയായിരുന്നു അതിന് കാരണം. ബുദ്ധിപരമായും, സാമൂഹ്യമായും, നാഗരീകമായും മനുഷ്യൻ വളർന്നുവരികയായിരുന്നു. ആവശ്യമായ പക്വതയും, പാകതയും അവരിൽ സംജാതമായിത്തുടങ്ങിയ ഘട്ടത്തിലാണ് നബി (ﷺ) തിരുമേനി റസൂലായി നിയോഗിക്കപ്പെട്ടത്. ലോകാവസാനം വരെയുള്ള മനുഷ്യൻെറ വളർച്ചക്ക് അനുയോജ്യമായിക്കൊണ്ട് ലോകാവസാനംവരെ അവശേഷിക്കുന്ന ഒരു വേദഗ്രന്ഥവും അദ്ദേഹത്തിന് നൽകപ്പെട്ടു. ഇനി ഒരു റസൂലോ, പ്രവാചകനോ അയക്കപ്പെടേണ്ടുന്ന ആവശ്യമില്ല. അതുകൊണ്ട് അദ്ദേഹം എല്ലാ മനുഷ്യസമുദായത്തിനും, എല്ലാ കാലത്തേക്കുമായി നിയോഗിക്കപ്പെട്ടിരിക്കുകയാണ്.

സജ്ജനങ്ങൾക്ക് സന്തോഷ വാർത്തയും, ദുർജ്ജനങ്ങൾക്ക് താക്കീതും നൽകുകയാണ് ഒരു റസൂലിനു മൊത്തത്തിൽ നിർവ്വഹിക്കേണ്ടതുള്ളത്. അതാണദ്ദേഹം ചെയ്യുന്നതും. അദ്ദേഹത്തിൻെറ പ്രബോധനം ഏതെങ്കിലും ഒരു വിഭാഗത്തിനോ, ജനതക്കോ മാത്രം ഉള്ളതല്ല. അദ്ദേഹത്തിൻെറ ദൗത്യം അറബികൾക്കോ, മുസ്‌ലിംകൾക്കോ മാത്രവുമല്ല, സൂ: അഅ്റാഫ് 158ൽ അല്ലാഹു പറയുന്നു: ''പറയുക: ഹേ, മനുഷ്യരേ, ആകാശ ഭൂമികളുടെ രാജത്വം ഏതൊരുവനുള്ളതാണോ ആ അല്ലാഹു നിങ്ങളിലേക്കു മുഴുവനുമായി അയച്ച ദൂതനാണ് ഞാൻ.'' (قل يا ايهاالناس انى رسول الله اليكم جميعا الخ–الاعراف) (സൂ: അഹ്സാബ് 40-ാംവചനത്തിൻെറ വിവരണത്തിൽ ഈ വിഷയകമായി പ്രസ്താവിച്ചിട്ടുള്ളതു ഓർമ്മിക്കുക.)

29 അവർ [അവിശ്വാസികൾ] പറയുന്നു: ''എപ്പോഴാണ് ഈ വാഗ്ദാനം (ഉണ്ടാവുക) നിങ്ങൾ സത്യം പറയുന്നവരാണെങ്കിൽ!?''

وَيَقُولُونَ مَتَىٰ هَٰذَا ٱلۡوَعۡدُ إِن كُنتُمۡ صَٰدِقِينَ ﴿٢٩﴾

30 (നബിയേ) പറയുക: ''നിങ്ങൾക്ക് ഒരു നിശ്ചിത ദിവസമുണ്ട്; (അത് വരുമ്പോൾ)

قُل لَّكُم مِّيعَادُ يَوۡمٖ لَّا تَسۡتَـٔۡخِرُونَ عَنۡهُ سَاعَةٗ

وَلَا تَسۡتَقۡدِمُونَ ٣٠

നിങ്ങൾ അതുവിട്ട് ഒരു നാഴിക സമയവും പിന്നോട്ട് പോകുകയില്ല; മുന്നോട്ടും പോകുകയില്ല''.

---

29 وَيَقُولُونَ അവർ പറയുന്നു. مَتَىٰ എപ്പോഴാണ്. هَٰذَا الْوَعْدُ ഈ വാഗ്ദാനം. إِن كُنتُمْ നിങ്ങളാണെങ്കിൽ. صَادِقِينَ സത്യം പറയുന്നവർ. 30 قُل പറയുക. لَّكُم നിങ്ങൾക്കുണ്ട്. مِيعَادُ يَوْمٍ ഒരു നിശ്ചിത ദിവസം, ദിവസത്തിൻെറ നിശ്ചയം. لَّا تَسْتَأْخِرُونَ നിങ്ങൾ പിന്നോട്ട് പോകയില്ല, പിന്തുകയില്ല. عَنْهُ അതിൽനിന്ന്, അതുവിട്ട്. سَاعَةً ഒരു നാഴികയും. وَلَا تَسْتَقْدِمُونَ നിങ്ങൾ മുന്നോട്ട് പോകയുമില്ല, മുന്തുകയുമില്ല.

---

''പുനുർത്ഥാനത്തെക്കുറിച്ച് നിങ്ങൾ പറയാറുണ്ടല്ലോ. അത് വാസ്തവമാണെങ്കിൽ അതെപ്പോഴാണ് സംഭവിക്കുക? അതൊന്ന് പറഞ്ഞു തരണം'' എന്ന് അവിശ്വാസികൾ പരിഹാസ പൂർവ്വം ചോദിക്കുകയാണ്. ''അതിനൊരു നിശ്ചിതസമയമുണ്ട്. അത് എപ്പോഴാണെന്ന് പറയാൻ വയ്യ. പക്ഷേ, അത് വന്നു കഴിഞ്ഞാൽ പിന്നെ അതിൽ നിന്ന് യാതൊരു രക്ഷയും, നീക്കുപോക്കും ലഭിക്കുന്നതല്ല. ഇതാണ് നിങ്ങൾ ആലോചിക്കേണ്ടത്'' എന്നാണതിന്നുള്ള മറുപടി.

## വിഭാഗം 4

وَقَالَ ٱلَّذِينَ كَفَرُواْ لَن نُّؤۡمِنَ بِهَٰذَا ٱلۡقُرۡءَانِ وَلَا بِٱلَّذِي بَيۡنَ يَدَيۡهِۗ وَلَوۡ تَرَىٰٓ إِذِ ٱلظَّٰلِمُونَ مَوۡقُوفُونَ عِندَ رَبِّهِمۡ يَرۡجِعُ بَعۡضُهُمۡ إِلَىٰ بَعۡضٍ ٱلۡقَوۡلَ يَقُولُ ٱلَّذِينَ ٱسۡتُضۡعِفُواْ لِلَّذِينَ ٱسۡتَكۡبَرُواْ لَوۡلَآ أَنتُمۡ لَكُنَّا مُؤۡمِنِينَ ٣١

31 അവിശ്വസിച്ചവർ പറയുകയാണ്: ''ഈ ഖുർആനിലാകട്ടെ, ഇതിൻെറ മുമ്പുള്ളതിലാകട്ടെ, ഞങ്ങൾ വിശ്വസിക്കുകയില്ലതന്നെ''. (ആ) അക്രമികൾ-അവരിൽ ചിലർ ചിലരുടെ നേരെ വാക്ക് [സംസാരം]ആവർത്തിച്ചു[തർക്കിച്ചു]കൊണ്ട്-തങ്ങളുടെ റബ്ബിൻെറ അടുക്കൽ നിറുത്തപ്പെട്ടവരാകുന്ന സന്ദർഭം നീ കണ്ടിരുന്നുവെങ്കിൽ?! (ഹാ! അത് വല്ലാത്തൊരു കാഴ്ചയായിരിക്കും.) അതായത്: ബലഹീനരായി ഗണിക്കപ്പെട്ടിട്ടുള്ളവർ വലിയവരെന്ന് (ഗർവ്വ്) നടിച്ചവരോട് പറയും: ''നിങ്ങളില്ലായിരുന്നുവെങ്കിൽ ഞങ്ങൾ സത്യവിശ്വാസികളാകുമായിരുന്നു!''

قَالَ ٱلَّذِينَ ٱسۡتَكۡبَرُواْ لِلَّذِينَ ٱسۡتُضۡعِفُوٓاْ أَنَحۡنُ صَدَدۡنَٰكُمۡ عَنِ ٱلۡهُدَىٰ بَعۡدَ إِذۡ جَآءَكُمۖ بَلۡ كُنتُم مُّجۡرِمِينَ ٣٢

32 വലിയവരെന്ന് (ഗർവ്വ്) നടിച്ചവർ ബലഹീനരായി ഗണിക്കപ്പെട്ടവരോട് പറയും: ''ഞങ്ങളാണോ, നിങ്ങൾക്ക് സൻമാർഗ്ഗം വന്നെത്തിയശേഷം നിങ്ങളെ അതിൽനിന്ന് തടഞ്ഞത്?! പക്ഷേ, നിങ്ങൾ (സ്വയം) കുറ്റവാളികളായിരുന്നു.''

وَقَالَ ٱلَّذِينَ ٱسۡتُضۡعِفُواْ لِلَّذِينَ ٱسۡتَكۡبَرُواْ بَلۡ مَكۡرُ ٱلَّيۡلِ وَٱلنَّهَارِ إِذۡ تَأۡمُرُونَنَآ أَن نَّكۡفُرَ بِٱللَّهِ وَنَجۡعَلَ لَهُۥٓ أَندَادٗاۚ وَأَسَرُّواْ ٱلنَّدَامَةَ لَمَّا رَأَوُاْ ٱلۡعَذَابَ وَجَعَلۡنَا ٱلۡأَغۡلَٰلَ فِيٓ أَعۡنَاقِ ٱلَّذِينَ كَفَرُواْ

33 ബലഹീനരായി ഗണിക്കപ്പെട്ടവർ, വലിയവരെന്ന് (ഗർവ്വ്) നടിച്ചവരോട് വീണ്ടും പറയും; ''എങ്കിലും, രാവും പകലുമുള്ള (നിങ്ങളുടെ) കുതന്ത്രം! ഞങ്ങൾ അല്ലാഹുവിൽ അവിശ്വസിക്കുന്നതിനും, അവന് സമൻമാരെ ആക്കുന്നതിനും നിങ്ങൾ ഞങ്ങളോട് ആജ്ഞാപിച്ചുകൊണ്ടിരുന്നപ്പോഴത്തെ (കുതന്ത്രം! അതാണ് ഞങ്ങ

هَلۡ يُجۡزَوۡنَ إِلَّا مَا كَانُواْ يَعۡمَلُونَ ﴿٣٣﴾

ളെ തടഞ്ഞത്)''. ശിക്ഷ കാണുന്ന അവസരത്തിൽ അവർ (ഇരുകൂട്ടരും) ഖേദം മറച്ചുവെക്കുന്നതാണ്. അവിശ്വസിച്ചവരുടെ കഴുത്തുകളിൽ നാം ആമങ്ങൾ [വിലങ്ങുകൾ] ഏർപ്പെടുത്തുന്നതുമാണ്. അവർ പ്രവർത്തിച്ചുവന്നിരുന്നതിനല്ലാതെ അവർക്ക് പ്രതിഫലം കൊടുക്കപ്പെടുമോ?!

---

31 وَقَالَ പറഞ്ഞു (പറയുന്നു). الَّذِينَ كَفَرُوا അവിശ്വസിച്ചവർ. لَن نُّؤْمِنَ ഞങ്ങൾ വിശ്വസിക്കുകയില്ല തന്നെ. بِهَذَا الْقُرْآنِ ഈ ഖുർആനിൽ. وَلاَ بِالَّذِي യാതൊന്നിലുമില്ല. بَيْنَ يَدَيْهِ അതിൻെറ മുമ്പിലുള്ള. وَلَوْ تَرَى നീ കിരുന്നുവെങ്കിൽ, കാണുകയാണെങ്കിൽ. إِذِ الظَّالِمُونَ അക്രമികളാകുന്ന സന്ദർഭം. مَوْقُوفُونَ നിറുത്തപ്പെട്ടവർ. عِندَ رَبِّهِمْ തങ്ങളുടെ റബ്ബിൻെറ അടുക്കൽ. يَرْجِعُ ആവർത്തിച്ചുകൊ്. بَعْضُهُمْ അവരിൽ ചിലർ. إِلَى بَعْضٍ ചിലരോട്, ചിലരുടെ നേരെ,. الْقَوْلَ വാക്ക് (സംസാരം). يَقُولُ പറയും. الَّذِينَ اسْتُضْعِفُوا ബലഹീനരായി ഗണിക്കപ്പെട്ടവർ. لِلَّذِينَ اسْتَكْبَرُوا വലിയവരെന്ന് (ഗർവ്വ്) നടിച്ചവരോട്. لَوْلاَ أَنتُمْ നിങ്ങളില്ലായിരുന്നുവെങ്കിൽ. لَكُنَّا ഞങ്ങൾ ആകുമായിരുന്നു. مُؤْمِنِينَ സത്യവിശ്വാസികൾ. 32 قَالَ പറയും. الَّذِينَ اسْتَكْبَرُوا വലുപ്പം (ഗർവ്വ്) നടിച്ചവർ. لِلَّذِينَ اسْتُضْعِفُوا ബലഹീനമായിഗണിക്കപ്പെട്ടവരോട്. أَنَحْنُ ഞങ്ങളാണോ. صَدَدْنَاكُمْ നിങ്ങളെ തടഞ്ഞു, തട്ടിത്തിരിച്ചത്. عَنِ الْهُدَى സൻമാർഗ്ഗത്തിൽ നിന്ന്, നേർമ്മാർഗ്ഗം വിട്ട്. بَعْدَ ശേഷം. إِذْ جَاءَكُم അത് നിങ്ങൾക്ക് വന്നതിനു. بَلْ പക്ഷേ. كُنتُم നിങ്ങളായിരുന്നു. مُّجْرِمِينَ കുറ്റവാളികൾ. 33 وَقَالَ പറയും. الَّذِينَ اسْتُضْعِفُوا ബലഹീനരായി ഗണിക്കപ്പെട്ടവർ. لِلَّذِينَ اسْتَكْبَرُوا വലിയവരായി നടിച്ചവരോട്. بَلْ എങ്കിലും, പക്ഷേ. مَكْرُ اللَّيْلِ രാത്രിയിലെ കുതന്ത്രം. وَالنَّهَارِ പകലിലെയും. إِذْ تَأْمُرُونَنَا നിങ്ങൾ ഞങ്ങളോട് ആജ്ഞാപിച്ചുകൊണ്ടിരുന്നപ്പോൾ. أَن نَّكْفُرَ ഞങ്ങൾ അവിശ്വക്കുവാൻ. بِاللَّهِ അല്ലാഹുവിൽ. وَنَجْعَلَ لَهُ ഞങ്ങൾ അവന് ആക്കുവാനും. أَندَادًا സമൻമാരെ, തുല്യൻമാരെ. وَأَسَرُّوا അവർ സ്വകാര്യമാക്കും (മറച്ചുവെക്കും). النَّدَامَةَ ഖേദം. لَمَّا رَأَوُا അവർ കാണുമ്പോൾ. الْعَذَابَ ശിക്ഷ. وَجَعَلْنَا നാം ആക്കുകയും ചെയ്യും. الْأَغْلاَلَ ആമങ്ങളെ, വിലങ്ങുകളെ. فِي أَعْنَاقِ കഴുത്തുകളിൽ. الَّذِينَ كَفَرُوا അവിശ്വസിച്ചവരുടെ. هَلْ يُجْزَوْنَ അവർക്ക് പ്രതിഫലം കൊടുക്കപ്പെടുമോ. إِلاَّ مَا യാതൊന്നിനല്ലാതെ. كَانُوا يَعْمَلُونَ അവർ പ്രവർത്തിച്ചുകൊണ്ടിരുന്ന.

---

ഖുർആനെയും, അതിനുമുമ്പുള്ള വേദഗ്രന്ഥങ്ങളെയും നിഷേധിക്കുക മാത്രമല്ല, ഒരിക്കലും തങ്ങളതിൽ വിശ്വസിക്കുകയില്ലെന്ന് അഹങ്കാരപൂർവ്വം പ്രഖ്യാപിക്കുകയും ചെയ്യുന്ന ആ ധിക്കാരികൾ, അല്ലാഹുവിൻെറ മുമ്പിൽ ഹാജരാക്കപ്പെടുമ്പോൾ ഉണ്ടാകുന്ന ചില രംഗങ്ങളാണ് ഈ വചനങ്ങളിൽ കാണുന്നത്. അവരിൽ അവിശ്വാസത്തിനും ദുർമ്മാർഗ്ഗത്തിനും കൊടിപിടിച്ചും, അവയുടെ പ്രചരണത്തിന് വേണ്ടി ഭഗീരഥപ്രയത്നങ്ങൾ നടത്തിയും, കുതന്ത്രങ്ങൾ പ്രയോഗിച്ചുകൊണ്ടിരുന്ന വലിയവരും, അവരുടെ ഇംഗിതത്തിനും താളത്തിനും വഴങ്ങിക്കൊണ്ടിരുന്ന അനുഗാമികളും പരസ്പരം ആരോപണങ്ങളും, പ്രത്യാരോപണങ്ങളും നടത്തുന്നതാണ്. പക്ഷേ, ഫലമെന്ത്? ശിക്ഷയിൽ രണ്ടുകൂട്ടരും പങ്കാളികൾതന്നെ.

ഒരു വിഭാഗത്തിന് മറ്റേവിഭാഗത്തെ പഴിചാരി ഒഴിവാകുവാൻ മാർഗ്ഗമില്ലെന്ന് കാണുമ്പോൾ-അപമാനവും നിരാശയുംനിമിത്തം-അവർ മിണ്ടുവാൻ കഴിയാതെമൗനമവലംബിക്കുന്നതിനെക്കുറിച്ചാണ് واسروا الندامة (അവർ ഖേദം മറച്ചുവെക്കും) എന്നു പറഞ്ഞത് ശിക്ഷ അനുഭവിക്കുമ്പോൾ സഹിക്കവയ്യാതെ, അവർ നിലവിളിച്ച് അട്ടഹസിക്കുകയും, രക്ഷക്കപേക്ഷിച്ചുകൊണ്ടിരിക്കുകയും ചെയ്യുമെന്നു മറ്റു വചനങ്ങളിൽ പറഞ്ഞിട്ടുള്ളത് അവരുടെ വേറെ ചില രംഗങ്ങളെ വിവരിച്ചതാകുന്നു.

وَمَآ أَرۡسَلۡنَا فِي قَرۡيَةٖ مِّن نَّذِيرٍ إِلَّا قَالَ مُتۡرَفُوهَآ

34 ഒരു രാജ്യത്തും തന്നെ, വല്ല താക്കീതുകാരനേയും നാം അയച്ചിട്ട് അതിലെ

إِنَّا بِمَآ أُرۡسِلۡتُم بِهِۦ كَٰفِرُونَ ﴿٣٤﴾

സുഖലോലുപന്മാർ പറയാതിരുന്നിട്ടില്ല: ''നിങ്ങൾ ഏതൊന്നുമായി അയക്കപ്പെട്ടിരിക്കുന്നുവോ നിശ്ചയമായും അതിൽ ഞങ്ങൾ അവിശ്വസിക്കുന്നവരാണ്'' എന്ന്.

وَقَالُواْ نَحۡنُ أَكۡثَرُ أَمۡوَٰلٗا وَأَوۡلَٰدٗا وَمَا نَحۡنُ بِمُعَذَّبِينَ ﴿٣٥﴾

35 ''ഞങ്ങൾ, സ്വത്തുക്കളും, മക്കളും അധികമുള്ളവരാകുന്നു; ഞങ്ങൾ ശിക്ഷിക്കപ്പെടുന്നവരല്ലതാനും'' എന്നും അവർ പറയും.

---

34 وَمَا أَرْسَلْنَا നാം അയച്ചിട്ടില്ല. فِي قَرْيَةٍ ഒരു രാജ്യത്തിലും. مِّن نَّذِيرٍ ഒരു താക്കീതുകാരനെയും. إِلاَّ قَالَ പറയാതെ. مُتْرَفُوهَا അതിലെ സുഖലോലുപൻമാർ. إِنَّا നിശ്ചയമായും ഞങ്ങൾ. بِمَا യാതൊന്നിൽ. أُرْسِلْتُم بِهِ നിങ്ങൾ അതുമായി അയക്കപ്പെട്ടിരിക്കുന്നു. كَافِرُونَ അവിശ്വാസികളാണ് (നിഷേധികളാണ്). 35 وَقَالُوا അവർ പറയുകയും ചെയ്യും. نَحْنُ ഞങ്ങൾ. أَكْثَرُ കൂടുതലുള്ളവരാണ്. أَمْوَالاً സ്വത്തുക്കൾ. وَأَوْلاَدًا മക്കളും. وَمَا نَحْنُ ഞങ്ങളല്ലതാനും. بِمُعَذَّبِينَ ശിക്ഷിക്കപ്പെടുന്നവർ.

---

നബി(ﷺ) തിരുമേനിയുടെ പ്രബോധനത്തിൽ വിശ്വസിക്കുന്നവർ താരതമ്യേന സാധുക്കളും, സാധാരണക്കാരുമാണ്. ഖുറൈശിപ്രമാണികളായ ആളുകളാകട്ടെ, നബി(ﷺ)യെ ധിക്കരിക്കുകയും, അവഹേളിക്കുകയുമാണ് ചെയ്യുന്നത്. ഇതിൽ അസ്വാസ്ഥ്യപ്പെടേണ്ടതില്ലെന്ന് അല്ലാഹു ചൂണ്ടിക്കാട്ടുന്നു. കാരണം, സുഖജീവിതത്തിനാവശ്യമായ ഉപാധികൾ ലഭിക്കുകയും, അങ്ങനെ ഭൗതികമായ ആഡംബരജീവിതത്തിൽ ലയിക്കുകയും ചെയ്തിട്ടുള്ള ആളുകൾ പ്രവാചകൻമാരെ നിഷേധിക്കലും, ദിവ്യദൗത്യങ്ങളെ അവഹേളിക്കലും പണ്ടുമുതൽക്കേയുള്ള ഒരു പാരമ്പര്യമാണ്. ഓരോ പ്രവാചകൻെറയും കാലത്തുള്ള സുഖലോലുപൻമാരുടെ നില ഇതുതന്നെയായിരുന്നു. ഈ സമുദായത്തിൽമാത്രം കാണപ്പെടുന്ന ഒരു പ്രവണതയല്ല ഇത്.

സത്യപ്രബോധനത്തെ നിരാകരിക്കലോ, പ്രവാചകൻമാരെ നിഷേധിക്കലോ മാത്രമല്ല ഇവർ ചെയ്യുന്നത്. തങ്ങൾക്ക് ലഭിച്ചിട്ടുള്ള സുഖസൗകര്യങ്ങളിൽ അഹങ്കരിക്കുകയും, അതെല്ലാം തങ്ങളുടെ യോഗ്യതയുടെ അടയാളമായി ഗണിക്കുകയും ചെയ്യും. അല്ലാഹുവിങ്കൽ തങ്ങൾക്കുള്ള പ്രത്യേക അടുപ്പംമൂലമാണ് അവൻ തങ്ങൾക്ക് ഇതെല്ലാം നൽകിയിരിക്കുന്നതെന്നും, ആകയാൽ തങ്ങളൊരിക്കലും അല്ലാഹുവിൻെറ ശിക്ഷക്ക് പാത്രമാകുകയില്ലെന്നുമായിരിക്കും അവരുടെ ധാരണ പ്രവാചകൻമാരുടെ കാലത്തും അവരെ നിഷേധിക്കുന്ന അവിശ്വാസികളിലും മാത്രമല്ല ഇത്തരം സ്വഭാവങ്ങൾ കാണപ്പെടുക. ഭൗതികസുഖങ്ങൾക്കും, ദേഹേച്ഛകൾക്കും മുൻഗണന നൽകിവരുന്ന ധനികരും പ്രമാണികളുമായ എല്ലാവരിലും-അവർ മുസ്‌ലിംകളോ അമുസ്‌ലിംകളോ ആകട്ടെ- ഏറെക്കുറെ ഈ സ്വഭാവങ്ങൾ കാണാവുന്നതാണ്. അടുത്ത വചനങ്ങളിൽ ഇത്തരം ധാരണ വെച്ചുപുലർത്തുന്നവർക്കുള്ള മറുപടി കാണുക:

قُلۡ إِنَّ رَبِّي يَبۡسُطُ ٱلرِّزۡقَ لِمَن يَشَآءُ وَيَقۡدِرُ وَلَٰكِنَّ أَكۡثَرَ ٱلنَّاسِ لَا يَعۡلَمُونَ ﴿٣٦﴾

36 പറയുക (നബിയേ): ''നിശ്ചയമായും എൻെറ റബ്ബ് അവൻ ഉദ്ദേശിക്കുന്നവർക്ക് ഉപജീവനം വിശാലപ്പെടുത്തിക്കൊടുക്കുന്നു; (അവൻ ഉദ്ദേശിക്കുന്നവർക്ക്) കുടുസ്സാക്കുകയും ചെയ്യുന്നു. എങ്കിലും, മനുഷ്യരിൽ അധികമാളും അറിയുന്നില്ല.''

## വിഭാഗം 5

وَمَآ أَمْوَٰلُكُمْ وَلَآ أَوْلَٰدُكُم بِٱلَّتِى تُقَرِّبُكُمْ عِندَنَا زُلْفَىٰٓ إِلَّا مَنْ ءَامَنَ وَعَمِلَ صَٰلِحًا فَأُو۟لَٰٓئِكَ لَهُمْ جَزَآءُ ٱلضِّعْفِ بِمَا عَمِلُوا۟ وَهُمْ فِى ٱلْغُرُفَٰتِ ءَامِنُونَ ﴿٣٧﴾

37 നിങ്ങളുടെ സ്വത്തുക്കളാകട്ടെ, നിങ്ങളുടെ മക്കളാകട്ടെ, നമ്മുടെ അടുക്കൽ നിങ്ങ ൾക്ക് സാമീപ്യസ്ഥാനം നൽകുന്നവയല്ല തന്നെ; പക്ഷെ, വിശ്വസിക്കുകയും, സൽ ക്കർമ്മം പ്രവർത്തിക്കുകയും ചെയ്യുന്ന താരോ അക്കൂട്ടർക്ക് അവർ പ്രവർത്തി ച്ചിട്ടുള്ളതിന് ഇരട്ടി പ്രതിഫലമുണ്ടായിരി ക്കും. അവരാകട്ടെ, മണിമന്ദിരങ്ങളിൽ നിർഭയരുമായിരിക്കും.

---

36 قُلْ പറയുക. إِنَّ رَبِّي നിശ്ചയമായും എന്റെ റബ്ബ്. يَبْسُطُ വിശാലപ്പെടുത്തുന്നു, നീട്ടിക്കൊടു ക്കുന്നു. الرِّزْقَ ഉപജീവനം, ആഹാരം. لِمَن يَشَاءُ അവൻ ഉദ്ദേശിക്കുന്നവർക്ക്. وَيَقْدِرُ കുടുസ്സാക്കുക (കണക്കാക്കുക, ഇടുക്കുമാക്കുക)യും ചെയ്യുന്നു. وَلَكِنَّ എങ്കിലും. أَكْثَرَ النَّاسِ മനുഷ്യരിൽ അധി കവും. لاَ يَعْلَمُونَ അറിയുന്നില്ല. 37 وَمَا أَمْوَالُكُمْ നിങ്ങളുടെ സ്വത്തുക്കളല്ല. وَلاَ أَوْلاَدُكُم നിങ്ങളുടെ മക്ക ളുമല്ല. بِالَّتِي تُقَرِّبُكُمْ നിങ്ങളെ അടുപ്പിക്കുന്ന (സാമീപ്യം നൽകുന്ന)വ. عِندَنَا നമ്മുടെ അടുക്കൽ. زُلْفَى ഒരു സാമീപ്യം (സാമീപ്യം സ്ഥാനം). إِلاَّ مَنْ آمَنَ പക്ഷെ ആരെങ്കിലും വിശ്വസിച്ചാൽ, വിശ്വ സിച്ചവർക്കൊഴികെ. وَعَمِلَ صَالِحًا സൽക്കർമ്മം പ്രവർത്തിക്കുകയും. فَأُولَئِكَ എന്നാൽ അക്കൂട്ടർ. لَهُمْ അവർക്കുണ്ട്. جَزَاءُ الضِّعْفِ ഇരട്ട പ്രതിഫലം. بِمَا عَمِلُوا അവർ പ്രവർത്തിച്ചതിന്. وَهُمْ അവരാകട്ടെ. فِي الْغُرُفَاتِ മണിമാളികകളിൽ, കൊട്ടാരങ്ങളിൽ. آمِنُونَ നിർഭയരായിരിക്കും, സ്വസ്ഥരായിരിക്കും.

---

ഉപജീവനമാർഗ്ഗങ്ങൾ ചിലർക്ക് വിശാലമായും, മറ്റുചിലർക്ക് കുടുസ്സായും ലഭിക്കുന്നു. കൂടുതൽ ലഭിക്കുന്നവർക്ക് അവരുടെ കുത്തകാവകാശമായതുകൊണ്ടോ, അവരുടെ ഏതെങ്കിലും അർഹതകൊണ്ടോ ലഭിക്കുന്നതല്ല അത്. ലഭിക്കാത്തവർക്ക് അവരുടെ ഏതെങ്കി ലും സ്ഥാനക്കുറവുകൊണ്ട് ലഭിക്കാത്തതുമല്ല. എല്ലാം അല്ലാഹു കണക്കാക്കുന്നതാണ്. അവൻ ഉദ്ദേശിക്കുന്നവർക്ക് കൂടുതലായും, അവൻ ഉദ്ദേശിക്കുന്നവർക്ക് കുറവായും അവൻ നൽകുന്നു. അതെല്ലാം ചില യുക്തിരഹസ്യങ്ങളുടെ അടിസ്ഥാനത്തിൽ അവൻ നിശ്ചയിക്കു ന്നതാണ്. മനുഷ്യന്റെ യോഗ്യതയോ അയോഗ്യതയോ, നന്മയോ തിൻമയോ കണക്കാക്കു വാനുള്ള അളവുകോലല്ല അത്. ഈ വാസ്തവം അധികമാളുകളും അറിയുന്നില്ല. അതു കൊണ്ടാണ് അത്തരം ധാരണകൾക്ക് അവർ വശംവദരാകുന്നത്.

ധനം, ഐശ്വര്യം, സന്താനം മുതലായവ സിദ്ധിച്ചതുകൊണ്ടുമാത്രം അല്ലാഹുവിങ്കൽ യാതൊരു സ്ഥാന വലിപ്പമോ, സാമീപ്യമോ ആർക്കും ലഭിക്കുന്നില്ല. അവ വിനിയോഗി ക്കേണ്ടുന്നപ്രകാരം വിനിയോഗിക്കുന്നവർക്ക് അത് വമ്പിച്ച നേട്ടമായിരിക്കും. അല്ലാത്തവർക്ക് അത് നഷ്ടത്തിനും നാശത്തിനും മാത്രം ഹേതുവായിത്തീരുകയും ചെയ്യും. ചുരുക്കി പ്പറഞ്ഞാൽ ധനവും മക്കളുമെല്ലാംതന്നെ ഒരു പരീക്ഷണമാകുന്നു. انما اموالكم واولادكم فتنة – الانفال അതുകൊണ്ട് സത്യവിശ്വാസത്തോടുകൂടി സൽക്കർമ്മങ്ങൾ പ്രവർത്തിക്കുകയും, തങ്ങൾക്ക് സിദ്ധിച്ച അനുഗ്രഹങ്ങളെ നല്ല മാർഗ്ഗത്തിൽ വിനിയോഗിക്കുകയും ചെയ്യുന്നവരാരോ അവർക്ക് കൂടുതൽ ഇരട്ടി പുണ്യഫലം ലഭിക്കുന്നു. കാരണം, മറ്റുള്ളവർ ചെയ്യുന്ന സൽക്കർമ്മങ്ങളിൽ ഇവരും പങ്കുകാരാണെന്നതിനു പുറമെ, പ്രസ്തുത അനുഗ്രഹങ്ങളെ നല്ല മാർഗ്ഗത്തിൽ വിനിയോഗിക്കുവാനുള്ള അവസരം കൂടി ഇവർക്കുണ്ടല്ലോ. അങ്ങനെ, ഇവർക്ക് കൂടുതൽ ഉന്നതമായ സ്വർഗ്ഗീയപദവികൾ ലഭിക്കുവാൻ അവ കാരണമായിത്തീരുന്നു.

ഇമാം മുസ്‌ലിം ഉദ്ധരിച്ചിട്ടുള്ള ഒരു ഹദീസ് ഇവിടെ പ്രസ്താവ്യമാണ്. അതിന്റെ ചുരുക്കം ഇപ്രകാരമാകുന്നു: ''ധനികൻമാരായ ആളുകൾ ഞങ്ങളെപ്പോലെ നമസ്കാരം,

നോമ്പ് മുതലായ കർമ്മങ്ങൾ നിർവ്വഹിച്ചു വരുന്നു. അതേസമയത്ത് ഹജ്ജ് ഉംറഃ, ജിഹാദ് (ധർമ്മസമരം), ദാനധർമ്മങ്ങൾ ആദിയായ സൽക്കർമ്മങ്ങളും അവർ ചെയ്യുന്നു. അങ്ങനെ, സൽക്കർമ്മങ്ങളിൽ ഉന്നതമായ സ്ഥാനം ധനികൻമാർ കൈക്കലാക്കുന്നുവല്ലോ?''എന്നിങ്ങിനെ മുഹാജിറുകളിൽ ദരിദ്രൻമാരായ സഹാബികൾ നബി (ﷺ)യോടു സങ്കടപ്പെടുകയുണ്ടായി. തിരുമേനി മറുപടി പറഞ്ഞു: ''നിങ്ങളുടെ മുമ്പിൽ കടന്നിട്ടുള്ളവരുടെ ഒപ്പം എത്തിച്ചേരുവാനും, നിങ്ങളുടെ പിന്നാലെ വരുന്നവരുടെ മുമ്പിൽ കടക്കുവാനും പറ്റുന്ന ഒരു കാര്യം ഞാൻ നിങ്ങൾക്ക് പഠിപ്പിച്ചുതരാം: നിങ്ങൾ ഓരോ നമസ്കാരത്തിനുശേഷവും മുപ്പത്തിമൂന്നിത് പ്രാവശ്യം തസ്ബീഹും, ഹംദും, തക്ബീറും (سبحان الله، الحمد لله ، الله اكبر എന്നു) ചൊല്ലുക''. പിന്നീട് അവർ വീണ്ടും വന്നു ഇങ്ങിനെ അറിയിച്ചു: ''ധനികൻമാരായ ഞങ്ങളുടെ സഹോദരങ്ങളും അപ്രകാരം ചെയ്തുവരുന്നുവല്ലോ!'' അപ്പോൾ തിരുമേനി ഈ ഖുർആൻ വചനം ഓതുകയാണ് ചെയ്തത്: ذلك فضل الله يؤتيه من يشآء (അതു അല്ലാഹുവിൻെറ അനുഗ്രഹമാണ്. അവൻ ഉദ്ദേശിക്കുന്നവർക്ക് അതവൻ കൊടുക്കുന്നു,)''

മനുഷ്യൻ മരണപ്പെട്ടാലും മുറിഞ്ഞുപോകാതെ അവശേഷിക്കുന്നത് മൂന്നു കാര്യങ്ങളാണെന്ന് നബി(ﷺ) അരുളിച്ചെയ്തിട്ടുള്ളത് പ്രസിദ്ധമാണ്. നിലനിൽക്കുന്ന ദാനധർമ്മങ്ങൾ, ഉപകാരപ്രദമായ അറിവ്, അവന് വേണ്ടി പ്രാർത്ഥിക്കുന്ന സൽക്കർമ്മികളായ മക്കൾ ഇവയാണത്. അപ്പോൾ, സ്വത്തും മക്കളും-അവയെ ശരിയാംവണ്ണം ഉപയോഗപ്പെടുത്തിയാൽ-മനുഷ്യനു എത്രമാത്രം അവൻെറ ഭാവിനൻമക്ക് ഉപകരിക്കുമെന്ന് ആലോചിച്ചു നോക്കുക! നേരെമറിച്ച് അവയെ ദുരുപയോഗപ്പെടുത്തുന്നപക്ഷം അത് ഭാവിജീവിതത്തെ അങ്ങേഅറ്റം നഷ്ടപ്പെടുത്തുകയും ചെയ്യും. ഇങ്ങിനെയുള്ളവരോട് പരലോകത്തുവെച്ച് പറയപ്പെടുന്നത് ഇപ്രകാരമായിരിക്കും:

اذهبتم طيباتكم فى حياتكم الدنيا واستمتعتم بها فاليوم تجزون عذاب الهون الخ – الاحقاف

സാരം: ''നിങ്ങൾക്ക് ലഭിച്ച നല്ല വിഭവങ്ങളെ നിങ്ങൾ നിങ്ങളുടെ ഐഹികജീവിതത്തിൽവെച്ച് നശിപ്പിച്ചുകളയുകയും, അവമൂലം നിങ്ങൾ സുഖമനുഭവിക്കുകയും ചെയ്തു. ആകയാൽ ഇന്ന്-നിങ്ങൾ ഭൂമിയിൽ ന്യായമില്ലാതെ ഗർവ്വ് നടിച്ചുകൊണ്ടിരിക്കുകയും, നിങ്ങൾ തോന്നിയവാസം പ്രവർത്തിച്ചുകൊണ്ടിരിക്കുകയും ചെയ്ത കാരണത്താൽ-നിങ്ങൾക്ക് നിന്ദ്യതയുടെ ശിക്ഷ പ്രതിഫലം നൽകപ്പെടുന്നു.'' (സൂ: അഹ്ഖാഫ്-20) മേൽകണ്ട ആശയങ്ങളെ അടുത്ത ആയത്തുകളിൽ വീണ്ടും ആവർത്തിച്ചുകാണാം:-

وَٱلَّذِينَ يَسْعَوْنَ فِىٓ ءَايَٰتِنَا مُعَٰجِزِينَ أُو۟لَٰٓئِكَ فِى ٱلْعَذَابِ مُحْضَرُونَ ﴿٣٨﴾

38 (നമ്മെ) പരാജയപ്പെടുത്തുവാൻ ശ്രമിച്ചു കൊണ്ട് നമ്മുടെ 'ആയത്തുകളി'ൽ (കുഴപ്പത്തിന്) പരിശ്രമിക്കുന്നവരാകട്ടെ, അക്കൂട്ടർ ശിക്ഷയിൽ ഹാജറാക്കപ്പെടുന്നവരാകുന്നു.

قُلْ إِنَّ رَبِّى يَبْسُطُ ٱلرِّزْقَ لِمَن يَشَآءُ مِنْ عِبَادِهِۦ وَيَقْدِرُ لَهُۥ ۚ وَمَآ أَنفَقْتُم مِّن شَىْءٍ فَهُوَ يُخْلِفُهُۥ ۖ وَهُوَ خَيْرُ ٱلرَّٰزِقِينَ ﴿٣٩﴾

39 പറയുക: ''നിശ്ചയമായും എൻെറ റബ്ബ് തൻെറ അടിയാൻമാരിൽനിന്ന് താൻ ഉദ്ദേശിക്കുന്നവർക്ക് ഉപജീവനം വിശാലപ്പെടുത്തിക്കൊടുക്കുകയും, (താനുദ്ദേശിക്കുന്നവർക്ക്) കുടുസ്സാക്കിക്കൊടുക്കുകയും ചെയ്യുന്നു. നിങ്ങൾ ഏതൊരു വസ്തു ചിലവഴിക്കുന്നതായാലും അവൻ നിങ്ങൾക്ക് അതിന് പകരം തരുന്നതാണ്. അവൻ, ഉപജീവനം നൽകുന്നവരിൽവെച്ച് ഉത്തമനുമത്രെ.''

38 وَالَّذِينَ يَسْعَوْنَ (കുഴപ്പത്തിന്) പരിശ്രമിക്കുന്നവർ. فِي آيَاتِنَا നമ്മുടെ ആയത്തുകളിൽ, ലക്ഷ്യങ്ങളിൽ. مُعَاجِزِينَ അസാധ്യരാക്കിക്കൊണ്ട്, പരാജയപ്പെടുത്തുവാൻ ശ്രമിക്കുന്നവരായി. أُولَٰئِكَ അക്കൂട്ടർ. فِي الْعَذَابِ ശിക്ഷയിൽ. مُحْضَرُونَ ഹാജറാക്കപ്പെടുന്നവരാണ്. 39 قُلْ പറയുക. إِنَّ رَبِّي നിശ്ചയമായും എന്റെ റബ്ബ്. يَبْسُطُ الرِّزْقَ ഉപജീവനം വിശാലപ്പെടുത്തുന്നു. لِمَن يَشَاءُ അവൻ ഉദ്ദേശിക്കുന്നവർക്ക്. مِنْ عِبَادِهِ തന്റെ അടിയാൻമാരിൽനിന്ന്. وَيَقْدِرُ കുടുസ്സാക്കുകയും ചെയ്യുന്നു. لَهُ അവന്. وَمَا أَنفَقْتُم നിങ്ങൾ ചിലവ് ചെയ്യുന്നത്. مِّن شَيْءٍ ഏതൊരു വസ്തുവെയും. فَهُوَ എന്നാലവൻ. يُخْلِفُهُ അതിന് പകരം നൽകുന്നു. وَهُوَ അവൻ. خَيْرُ الرَّازِقِينَ ഉപജീവനം നൽകുന്നവരിൽ ഉത്തമനുമാണ്.

---

പിഴച്ച ആദർശലക്ഷ്യങ്ങളുള്ളവരും, ഭൗതികതാൽപര്യങ്ങൾക്ക് മുൻഗണന നൽകുന്നവരും അല്ലാഹുവിന്റെ ആയത്തുകളിൽ-ദൃഷ്ടാന്തങ്ങളും വേദവാക്യങ്ങളുമാകുന്ന ലക്ഷ്യങ്ങളിൽ-കുഴപ്പമുണ്ടാക്കുവാൻ ശ്രമിക്കുക പതിവാണ്. ചിലർ അവയെ നിഷേധിക്കും, ചിലർ അവഗണിച്ചുതള്ളും, മറ്റുചിലർ ദുർവ്യാഖ്യാനങ്ങൾ നൽകി തൃപ്തിയടയും, വേറെ ചിലർ അതെല്ലാം ഇക്കാലത്തേക്ക് പറ്റിയതല്ലെന്ന് സമർത്ഥിക്കും. ഇങ്ങിനെ പലരും പലതും. അല്ലാഹുവിന് മനുഷ്യന്റെ ഗുണദോഷങ്ങളെപ്പറ്റി വേണ്ടത്ര അറിഞ്ഞുകൂടാഎന്നും, അവന്റെ ലക്ഷ്യങ്ങൾ വേണ്ടത്ര പ്രായോഗികമല്ല എന്നുമാണിവരുടെ നാട്യം. ഇങ്ങിനെയുള്ളവർക്ക് ചുരുങ്ങിയ വാക്കിൽ കനത്ത താക്കീതാണ് 38-ാം വചനവും, മുകളിൽ വായിച്ച 5-ാം വചനവും നൽകുന്നത്.

മനുഷ്യരെല്ലാം അല്ലാഹുവിന്റെ അടിയാൻമാരാണ്. എല്ലാവർക്കും അവൻ ഉപജീവനം നൽകുകയും ചെയ്യും. وما من دابة فى الارض الاعلى الله رزقها – هود (ഭൂമിയിലുള്ള ഏതൊരു ജീവിയാകട്ടെ, അതിന് ഉപജീവനം നൽകുന്നത് അല്ലാഹുവിന്റെമേൽ ബാധ്യത ഇല്ലാത്തതില്ല.) പക്ഷെ, മുമ്പ് പറഞ്ഞതുപോലെ, അവനുമാത്രം വിശദമായി അറിയാവുന്ന ചില യുക്തിരഹസ്യങ്ങളനുസരിച്ച് അവൻ ചിലർക്ക് വിശാലമായും ചിലർക്ക് ഇടുക്കമായും അത് വിതരണം ചെയ്യുന്നു. അതിൽ വ്യത്യാസം വരുത്തുവാൻ ആർക്കും സാധ്യമല്ല. ദാവൂദ് (عليه السلام), സുലൈമാൻ(عليه السلام)മുതലായ നബിമാർക്ക് അവൻ ധാരാളം സമ്പത്ത് നൽകി. ഈസാ നബി (عليه السلام), മുഹമ്മദ്നബി (ﷺ) മുതലയ നബിമാർ നിർദ്ധനൻമാരായിരുന്നു. നേരെമറിച്ച് ദുഷ്ടൻമാരായ ആളുകളിലും ധാരാളം ധനവാൻമാരെയും, ദരിദ്രൻമാരെയും കാണാം. അതാണ് ഇതിന് കാരണം. അപ്പോൾ ധനവും, ദാരിദ്ര്യവും-രണ്ടുംതന്നെ-ഓരോ പരീക്ഷണങ്ങളാണ്. ونبلوكم بالشر والخير فتنة –الانبياء (തിൻമകൊണ്ടും, നന്മകൊണ്ടും നാം നിങ്ങളെ പരീക്ഷണം നടത്തുന്നതാണ്. ദാരിദ്ര്യത്തിലും, വിഷമത്തിലും ക്ഷമ കൈകൊള്ളണം. ധനത്തിലും സന്തോഷത്തിലും നന്ദി കൈകൊള്ളുകയും അവയെ സൽകാര്യങ്ങളിൽ ഉപയോഗപ്പെടുത്തുകയും വേണം.)

നല്ല മാർഗ്ഗത്തിൽ ചിലവഴിക്കുന്ന ധനം വാസ്തവത്തിൽ നശിക്കുകയല്ല, വളരുകയാണ് ചെയ്യുന്നത്. അല്ലാഹു അതിന് കൂടുതൽ മെച്ചപ്പെട്ട പ്രതിഫലം നൽകുന്നു. പരലോകത്തുവെച്ച് ലഭിക്കുന്ന പ്രതിഫലം ഏതു നിലക്കും മെച്ചപ്പെട്ടതുതന്നെ. ഇഹത്തിൽവെച്ചും അല്ലാഹുവിന്റെ കാരുണ്യവും, സഹായവും ലഭിക്കുവാൻ അത് കാരണമാകുന്നു. കൂടാതെ, സഹജീവികളിൽനിന്നുള്ള സ്നേഹാദരവുകൾ, സഹായസഹകരണങ്ങൾ, പ്രാർത്ഥന എന്നിവയും മനസ്സന്തോഷവും അതുമൂലം സിദ്ധിക്കുവാനുണ്ട്, പക്ഷേ, ചിലവഴിക്കുന്നത് അല്ലാഹുവിന്റെ പ്രീതി ഉദ്ദേശിച്ചായിരിക്കേണ്ടതാണ്. ചിലവഴിച്ചതിന്റെ ഫലം ഭാവിയിലേക്കും അവശേഷിക്കുന്നു. ചിലവഴിക്കാത്ത ധനം ഉടമസ്ഥനെ വിട്ടുപിരിയുകയും, ചിലപ്പോൾ അവനുതന്നെ ആപത്തുണ്ടാക്കുകയും ചെയ്യും. ഒരിക്കൽ ഒരു ആട്ടിനെ അറുത്ത അവസരത്തിൽ നബി (ﷺ) ചോദിച്ചു: ''ഇനി എന്തു ബാക്കിയുണ്ട്?'' ആയിശ (رضي الله عنها)പറഞ്ഞു: ''അതിന്റെ കുറകല്ലാതെ ഒന്നും ബാക്കിയില്ല.'' തിരുമേനി പറഞ്ഞു: ''എല്ലാം ബാക്കിയുണ്ട്-കുറകൊഴിച്ച്.'' (ബു; മു) കുറകു

വീട്ടാവശ്യത്തിലും, ബാക്കിഭാഗം ധർമ്മത്തിലും വിനിയോഗിച്ചിരുന്നതാണ് നബി (ﷺ) ഇങ്ങിനെ പറയുവാൻ കാരണം.

ആഹാരമാർഗ്ഗം എല്ലാവർക്കും ഒരേ അളവിൽ നൽകാതിരുന്നത് ഈ ലോക വ്യവസ്ഥയുടെ ഒരാവശ്യമാണെന്ന് സൂറത്ത്-സുഖ്റൂഫു: 32ൽവെച്ചു നമുക്ക് കാണാം. ان شاء الله

وَيَوْمَ يَحْشُرُهُمْ جَمِيعًا ثُمَّ يَقُولُ لِلْمَلَٰٓئِكَةِ أَهَٰٓؤُلَآءِ إِيَّاكُمْ كَانُوا۟ يَعْبُدُونَ ﴿٤٠﴾

40 അവരെ മുഴുവനും അവൻ[അല്ലാഹു] ഒരുമിച്ചുകൂട്ടുന്ന ദിവസം (ഓർക്കുക); പിന്നീട് അവൻ മലക്കുകളോട് പറയും: ''ഇക്കൂട്ടർ നിങ്ങളെയായിരുന്നുവോ ആരാധിച്ചിരുന്നത്?!''

قَالُوا۟ سُبْحَٰنَكَ أَنتَ وَلِيُّنَا مِن دُونِهِم ۖ بَلْ كَانُوا۟ يَعْبُدُونَ ٱلْجِنَّ ۖ أَكْثَرُهُم بِهِم مُّؤْمِنُونَ ﴿٤١﴾

41 അവർ പറയും: ''നീ എത്രയോ പരിശുദ്ധൻ! നീയത്രെ ഞങ്ങൾക്ക് ബന്ധപ്പെട്ടവൻ-അവരല്ല. പക്ഷേ, അവർ ജിന്നുകളെ ആരാധിച്ചുവരികയായിരുന്നു. അവരിൽ അധികമാളും അവരിൽ വിശ്വസിക്കുന്നവരാകുന്നു.''

---

40 وَيَوْمَ يَحْشُرُهُمْ അവരെ അവൻ ഒരുമിച്ചുകൂട്ടുന്ന ദിവസം. جَمِيعًا മുഴുവനും, എല്ലാം. ثُمَّ يَقُولُ പിന്നെ അവൻ പറയും. لِلْمَلَائِكَةِ മലക്കുകളോട്. أَهَؤُلَاءِ ഇക്കൂട്ടർ (ആയിരുന്നോ). إِيَّاكُمْ നിങ്ങളെ. كَانُوا يَعْبُدُونَ ആരാധിച്ചുവരുക(യായിരുന്നോ). 41 قَالُوا അവർ പറയും. سُبْحَانَكَ നീ മഹാപരിശുദ്ധൻ, നിന്റെ പരിശുദ്ധിയെ വാഴ്ത്തുന്നു. أَنتَ നീ നീയത്രെ. وَلِيُّنَا ഞങ്ങൾക്ക് ബന്ധപ്പെട്ടവൻ, കാര്യകർത്താവ്. مِن دُونِهِم അവരെക്കൂടാതെ (അവരല്ല). بَلْ كَانُوا പക്ഷേ (എങ്കിലും). يَعْبُدُونَ അവർ ആരാധിച്ചുവന്നിരുന്നു. الْجِنَّ ജിന്നുകളെ. أَكْثَرُهُم അവരിലധികവും. بِهِم അവരിൽ. مُّؤْمِنُونَ വിശ്വസിക്കുന്നവരാണ്.

---

മലക്കുകളെ അധിക്ഷേപിക്കുകയല്ല-അല്ലാഹു അല്ലാത്തവരെ ആരാധിച്ചുവന്നവരുടെ അപരാധം സ്ഥാപിക്കുകയും, അവരെ അധിക്ഷേപിക്കുകയുമാണ്-ഈ ചോദ്യത്തിന്റെ താൽപര്യം. ഇതുപോലെ, ഈസാ (عليه السلام)നബിയെയും, മാതാവിനെയും ആരാധിച്ചുവരുന്നവരെക്കുറിച്ച് ഈസാ (عليه السلام)നബിയോടും അല്ലാഹു പരലോകത്തുവെച്ച് ചോദിക്കുമെന്നും, അദ്ദേഹം അവരെ നിഷേധിച്ചുകൊണ്ട് മറുപടി പറയുമെന്നും സൂറത്തുൽമാഇദഃ 116ലും പ്രസ്താവിച്ചുകാണാം.

അല്ലാഹു അല്ലാത്ത ദൈവങ്ങളെ ആരാധിച്ചു വരുന്നവരിൽ പല തരക്കാരുണ്ട്. ചിലർ മലക്കുകളുടെ പേരിൽ വിഗ്രഹങ്ങളെ സ്ഥാപിക്കുന്നു; ചിലർ ദേവീദേവൻമാരെ ആരാധിക്കുന്നു; ചിലർ വിഗ്രഹങ്ങൾ പ്രതിഷ്ഠിച്ചും പ്രതിഷ്ഠിക്കാതെയും പിശാചുക്കളെ ആരാധിക്കുന്നു; ചിലർ പ്രേതങ്ങളെയും 'കാരണവൻമാരെയും' ആരാധിക്കുന്നു. മുസ്ലിം പാമരൻമാരിൽ പോലും പിശാചുക്കളെ ആരാധിക്കുന്ന ചിലരുണ്ടെന്നത് വളരെ ദുഃഖകരമായ ഒരു വാസ്തവമത്രെ. പക്ഷേ, അവരുടെ ആരാധ്യരായ പിശാചുക്കളെക്കുറിച്ച് 'ജിന്നു'കളെന്നോ, 'മലക്കുകളെന്നോ അറബിപ്പേർ പറഞ്ഞ് അവർ സമാധാനിക്കും. ചിലപ്പോൾ തങ്ങളുടെ പിശാചുക്കൾക്ക് (ചേക്കുട്ടി, കോയസ്സൻ മുതലായ) മുസ്ലിം നാമങ്ങൾ നൽകിയും തൃപ്തി അടയും, അത്രമാത്രം. തങ്ങളുടെ ആരാധ്യൻമാർ തങ്ങൾക്ക് ഗുണവും ദോഷവും ചെയ്വാൻ കഴിവുള്ളവരാണെന്നും, അസാധാരണമായ ചില കഴിവുകൾ അവർക്കുണ്ടെന്നും, അവർക്ക് അദൃശ്യകാര്യങ്ങൾ അറിയുമെന്നും, അവർക്കുവേണ്ടി ചില കർമ്മങ്ങളും വഴിപാടുകളും ചെയ്യേണ്ടതുണ്ടെന്നും മറ്റുമുള്ള ധാരണകൾ പലരിലും കാണാം. ഇങ്ങിനെയുള്ളവരെക്കുറി

ച്ചാണ് മലക്കുകളോട് അല്ലാഹു മേൽകണ്ട ചോദ്യം ചോദിക്കുന്നത്.

മലക്കുകളുടെ മറുപടിയുടെ സാരം ഇതാണ്: അല്ലാഹുവേ, അവർ ഞങ്ങളെ ആരാധിക്കുകയോ, ഞങ്ങൾ അതിന് അനുകൂലിക്കുകയോ ചെയ്യുന്ന പ്രശ്നമേ ഇല്ല. ആരാധനക്കർഹത നിനക്കുമാത്രമാണല്ലോ. നീ പരമപരിശുദ്ധനും, എല്ലാ മാഹാത്മ്യങ്ങളുടെയും നാഥനുമാണ്. ഞങ്ങളുടെ കൈകാര്യവും, ഞങ്ങളുടെ രക്ഷയും, ഞങ്ങളുടെ സഹായവുമെല്ലാം നിൻെറ പക്കലാണ്. ഞങ്ങളും അവരുമായി യാതൊരു മൈത്രിയോ ബന്ധമോ ഇല്ല. ഞങ്ങളറിയാതെയും, ഞങ്ങളുടെ യാതൊരു പ്രേരണകൂടാതെയും അവർ ഞങ്ങളെ ആരാധിച്ചിട്ടുണ്ടെങ്കിൽ, അതുകൊണ്ടുതന്നെ അവർ ഞങ്ങളുടെ ശത്രുക്കളാണ്. വാസ്തവത്തിൽ അവർ ജിന്നുവർഗ്ഗമായ പിശാചുക്കളെ ആരാധിക്കുകയും, അവരുടെ പ്രേരണകളിൽ വഞ്ചിതരാവുകയുമാണ് ചെയ്തിരുന്നത്. ചിലർ യാഥാർത്ഥ്യം ഓർക്കാതെ വിഡ്ഢിത്തം പ്രവർത്തിച്ചതായിരിക്കാമെങ്കിലും, മിക്കവരും ജിന്നുകളിൽ തികച്ചും ദിവ്യത്വം കൽപിക്കുന്നവരും വിശ്വാസം അർപ്പിക്കുന്നവരും തന്നെയായിരുന്നു.

ഇബ്‌ലീസും അവൻെറ വർഗ്ഗക്കാരുമാണ് ഇവിടെ 'ജിന്നുകൾ' (الجن) കൊണ്ട് ഉദ്ദേശ്യം. 'ജിന്ന്' എന്നു പറയുന്നത് മനുഷ്യർക്ക് അഗോചരമായ ഒരു വർഗ്ഗമാണ്. അതുകൊണ്ട് അതിൽ മനുഷ്യൻ ഉൾപ്പെടുന്നില്ല. ജിന്നിലും മനുഷ്യരിലും ഉൾപ്പെട്ട ദുഷിച്ച ആളുകൾക്ക് 'പിശാചുക്കൾ' (الشياطين) എന്നു പറയപ്പെടും. പക്ഷെ, ജിന്നുവർഗ്ഗത്തിലെ പിശാചുക്കളെ ഉദ്ദേശിച്ചാണ് സാധാരണ 'പിശാചുക്കൾ' (الشياطين) എന്നു പറയാറുള്ളത്. ചില സന്ദർഭങ്ങളിൽ രണ്ടുവർഗ്ഗത്തിലുള്ളവരെയും ഉദ്ദേശിച്ചുകൊണ്ടും ആ വാക്ക് ഉപയോഗിച്ചേക്കും. ഖുർആനിൽ രണ്ടിന്നും ഉദാഹരണം കാണും. (കൂടുതൽ വിവരം സൂ: ഹിജ്റിനുശേഷമുള്ള വ്യാഖ്യാനക്കുറിപ്പിൽ കാണാം) انشاء الله

42 അന്ന് നിങ്ങളിൽ ചിലർ ചിലർക്ക് (അന്യോന്യം) ഒരു ഉപകാരം ചെയ്‌വാനാകട്ടെ, ഉപദ്രവം ചെയ്‌വാനാകട്ടെ കഴിവുണ്ടാകുന്നതല്ല. അക്രമം പ്രവർത്തിച്ചവരോട് നാം പറയുകയും ചെയ്യും: "നിങ്ങൾ വ്യാജമാക്കിയിരുന്ന (ആ) നരകത്തിലെ ശിക്ഷ നിങ്ങൾ ആസ്വദിച്ചുകൊള്ളുവിൻ!"

فَٱلْيَوْمَ لَا يَمْلِكُ بَعْضُكُمْ لِبَعْضٍ نَّفْعًا وَلَا ضَرًّا وَنَقُولُ لِلَّذِينَ ظَلَمُوا۟ ذُوقُوا۟ عَذَابَ ٱلنَّارِ ٱلَّتِى كُنتُم بِهَا تُكَذِّبُونَ ﴿٤٢﴾

42 فَالْيَوْمَ അന്ന്. لاَ يَمْلِكُ സ്വാധീനപ്പെടുത്തുകയില്ല (കഴിയുകയില്ല). بَعْضُكُمْ നിങ്ങളിൽ ചിലർ. لِبَعْضٍ ചിലർക്ക്. نَّفْعًا ഉപകാരം ചെയ്‌വാൻ. وَلاَ ضَرًّا ഉപദ്രവം ചെയ്‌വാനും ഇല്ല. وَنَقُولُ നാം പറയുകയും ചെയ്യും. لِلَّذِينَ ظَلَمُوا അക്രമം ചെയ്തവരോട്. ذُوقُوا ആസ്വദിക്കുവിൻ, രുചി നോക്കുവിൻ. عَذَابَ النَّارِ നരകത്തിലെ ശിക്ഷ. الَّتِي كُنتُم നിങ്ങളായരുന്നതായ. بِهَا അതിനെ. تُكَذِّبُونَ വ്യാജമാക്കും.

ഇവർക്ക് യാതൊരു രക്ഷക്കും മാർഗ്ഗമില്ലാതായിത്തീർന്നതിൻെറ കാരണം അടുത്ത ആയത്തിൽ നിന്ന് മനസ്സിലാക്കാം:

43 നമ്മുടെ 'ആയത്തുക'ൾ വ്യക്തമായ നിലയിൽ അവർക്ക് ഓതിക്കേൾപ്പിക്കപ്പെടുന്നതായാൽ അവർ പറയും: "ഇവൻ നിങ്ങളുടെ പിതാക്കൾ ആരാധിച്ചുവരുന്നതിൽനിന്ന് നിങ്ങളെ തടയുവാൻ ഉദ്ദേശിക്കുന്ന ഒരു മനുഷ്യൻ എന്നല്ലാതെ

وَإِذَا تُتْلَىٰ عَلَيْهِمْ ءَايَـٰتُنَا بَيِّنَـٰتٍ قَالُوا۟ مَا هَـٰذَآ إِلَّا رَجُلٌ يُرِيدُ أَن يَصُدَّكُمْ عَمَّا كَانَ يَعْبُدُ ءَابَآؤُكُمْ وَقَالُوا۟ مَا هَـٰذَآ إِلَّآ إِفْكٌ مُّفْتَرًى ۚ وَقَالَ ٱلَّذِينَ

كَفَرُواْ لِلْحَقِّ لَمَّا جَآءَهُمْ إِنْ هَـٰذَآ إِلَّا سِحْرٌ مُّبِينٌ ﴿٤٣﴾

(മറ്റൊന്നും) അല്ല''. ''ഇത് കെട്ടിച്ചമക്കപ്പെട്ട ഒരു കള്ളം [നുണ] അല്ലാതെ (മറ്റൊന്നും) അല്ല'' എന്നും അവർ പറയും. (ആ) അവിശ്വസിച്ചവർ യഥാർത്ഥത്തെക്കുറിച്ച്-അതവർക്ക് വന്നെത്തിയപ്പോൾ-പറയുകയാണ്: ''ഇത് പ്രത്യക്ഷമായ ഒരു ജാലമല്ലാതെ (മറ്റൊന്നും) അല്ല''.

وَمَآ ءَاتَيْنَـٰهُم مِّن كُتُبٍ يَدْرُسُونَهَا ۖ وَمَآ أَرْسَلْنَآ إِلَيْهِمْ قَبْلَكَ مِن نَّذِيرٍ ﴿٤٤﴾

44 അവർ പഠിച്ചറിയുമാറുള്ള യാതൊരു വേദഗ്രന്ഥങ്ങളും നാം അവർക്ക് കൊടുത്തിട്ടില്ല; നിനക്കുമുമ്പ് അവരിലേക്ക് ഒരു താക്കീതുകാരനെയും നാം അയച്ചിട്ടുമില്ല.

43 وَإِذَا تُتْلَى ഓതിക്കൊടുക്കപ്പെടുന്നതായാൽ. عَلَيْهِمْ അവർക്ക്. آيَاتُنَا നമ്മുടെ ആയത്തുകൾ. بَيِّنَاتٍ വ്യക്തങ്ങളായ നിലയിൽ. قَالُوا അവർ പറയും. مَا هَذَا ഇവനല്ല. إِلاَّ رَجُلٌ ഒരു പുരുഷൻ (മനുഷ്യൻ) അല്ലാതെ. يُرِيدُ അവൻ ഉദ്ദേശിക്കുന്നു. أَن يَصُدَّكُمْ നിങ്ങളെ തടയുവാൻ. عَمَّا كَانَ ആയിരുന്നതിൽനിന്ന്. يَعْبُدُ ആരാധിക്കും. آبَاؤُكُمْ നിങ്ങളുടെ പിതാക്കൾ. وَقَالُوا അവർ പറയുകയും ചെയ്യും. مَا هَذَا ഇതല്ല. إِلاَّ إِفْكٌ കള്ളം (നുണ) അല്ലാതെ. مُّفْتَرًى കെട്ടിച്ചമക്കപ്പെട്ട. وَقَالَ പറയുകയും ചെയ്യും. الَّذِينَ كَفَرُوا അവിശ്വസിച്ചവർ. لِلْحَقِّ യഥാർത്ഥ(സത്യ)ത്തെക്കുറിച്ച്. لَمَّا جَاءَهُمْ അതവർക്ക് വന്നപ്പോൾ. إِنْ هَذَا ഇതല്ല. إِلاَّ سِحْرٌ ഒരു ജാലം (ചെപ്പടിവിദ്യ) അല്ലാതെ. مُّبِينٌ പ്രത്യക്ഷമായ. 44 وَمَا آتَيْنَاهُم നാമവർക്ക് നൽകിയിട്ടില്ല. مِّن كُتُبٍ വേദഗ്രന്ഥങ്ങളൊന്നും. يَدْرُسُونَهَا അവർ പഠിച്ചറിയുന്ന. وَمَا أَرْسَلْنَا നാം അയച്ചിട്ടുമില്ല. إِلَيْهِمْ അവരിലേക്ക്. قَبْلَكَ നിന്റെ മുമ്പ്. مِن نَّذِيرٍ ഒരു താക്കീതുകാരനെയും.

അവിശ്വാസികളുടെ ഒന്നാമത്തെ ആരോപണം നബി (ﷺ)യെപ്പറ്റിയും, രണ്ടാമത്തേത് ഖുർആനെപ്പറ്റിയും മൂന്നാമത്തേത് ഖുർആനും നബി (ﷺ)യും പ്രബോധനം ചെയ്യുന്ന തത്വങ്ങളെ സംബന്ധിച്ചുമാകുന്നു. നിരർത്ഥങ്ങളായ ഈ ആരോപണങ്ങൾ ഉന്നയിക്കുവാൻ ഇവർക്ക് വല്ല അർഹതയും ഉണ്ടോ? ഇല്ല. വേദഗ്രന്ഥത്തെക്കുറിച്ചുള്ള പരിചയമോ, പ്രവാചകൻമാർ മുഖേന സിദ്ധിച്ച അറിവോ ഇവർക്കുണ്ടായിരുന്നെങ്കിൽ, അതിന്റെ അടി സ്ഥാനത്തിൽ എന്തെങ്കിലും വിധി കൽപ്പിക്കുവാൻ ഇവർക്ക് ന്യായമുണ്ടായിരുന്നു; അറബി മുശ്‌രിക്കുകൾക്ക് അത് രണ്ടും ഇല്ലല്ലോ.

وَكَذَّبَ ٱلَّذِينَ مِن قَبْلِهِمْ وَمَا بَلَغُواْ مِعْشَارَ مَآ ءَاتَيْنَـٰهُمْ فَكَذَّبُواْ رُسُلِى ۖ فَكَيْفَ كَانَ نَكِيرِ ﴿٤٥﴾

45 ഇവർക്കുമുമ്പുള്ളവരും വ്യാജമാക്കിയിരിക്കുന്നു. അവർക്ക് നാം നൽകിയതിന്റെ പത്തിലൊരംശത്തിങ്കൽ ഇവർ എത്തിച്ചേർന്നിട്ടുമില്ല. അങ്ങനെ, അവർ എന്റെ ദൂതൻമാരെ വ്യാജമാക്കി. അപ്പോൾ എന്റെ പ്രതിഷേധം എപ്രകാരമാണുണ്ടായത്?! (ഇവരൊന്ന് അന്വേഷിക്കട്ടെ.)

45 وَكَذَّبَ الَّذِينَ യാതൊരുകൂട്ടരും കളവാക്കി. مِن قَبْلِهِمْ ഇവരുടെമുമ്പുള്ള. وَمَا بَلَغُوا ഇവർ എത്തിയിട്ടുമില്ല. مِعْشَارَ യാതൊന്നിന്റെ പത്തിലൊരംശം. مَا آتَيْنَاهُمْ നാമവർക്കുനൽകിയ. فَكَذَّبُوا എന്നിട്ടവർ വ്യാജമാക്കി. رُسُلِي എന്റെ ദൂതൻമാരെ. فَكَيْفَ كَانَ അപ്പോൾ എങ്ങിനെ ആയി, ഉണ്ടായി. نَكِيرِ എന്റെ പ്രതിഷേധം, വെറുപ്പ്.

സൂ:റൂം 9ൽ പ്രസ്താവിച്ചതുപോലെ, ഇവരെക്കാൾ ശക്തിയും, പ്രതാപവും, നാഗരീകതയും, ആയുസ്സുമെല്ലാം ഉണ്ടായിരുന്നിട്ടും അവരുടെ അക്രമത്തിന് നടപടി എടുക്കുന്നതിൽ അല്ലാഹുവിന് യാതൊരു തടസ്സവുമുണ്ടായില്ല. എന്നിരിക്കെ, അവരുടെ ദശമാനക്കണക്കിന് പോലും ശക്തി ലഭിച്ചിട്ടില്ലാത്ത ഇവരിൽ ശിക്ഷാ നടപടി എടുക്കുന്നതിനുണ്ടോ വല്ല മുടക്കം?!

## വിഭാഗം 6

۞ قُلْ إِنَّمَآ أَعِظُكُم بِوَٰحِدَةٍ ۖ أَن تَقُومُوا۟ لِلَّهِ مَثْنَىٰ وَفُرَٰدَىٰ ثُمَّ تَتَفَكَّرُوا۟ ۚ مَا بِصَاحِبِكُم مِّن جِنَّةٍ ۚ إِنْ هُوَ إِلَّا نَذِيرٌ لَّكُم بَيْنَ يَدَىْ عَذَابٍ شَدِيدٍ ﴿٤٦﴾

46 (നബിയേ) പറയുക: ''ഒരൊറ്റ കാര്യം മാത്രം ഞാൻ നിങ്ങളെ ഉപദേശിക്കുന്നു: നിങ്ങൾ അല്ലാഹുവിനുവേണ്ടി, ഈരണ്ടാളായും, ഓരോരുത്തരായും എഴുന്നേൽക്കുക [തയ്യാറാവുക]; പിന്നെ നിങ്ങൾ ചിന്തിച്ചുനോക്കുക! (ഇത്രമാത്രം.) നിങ്ങളുടെ സുഹൃത്തിന് യാതൊരു ഭ്രാന്തുമില്ല; കഠിനമായ ഒരു ശിക്ഷയുടെ മുമ്പിൽ അദ്ദേഹം നിങ്ങൾക്കൊരു താക്കീതുകാരനാണെന്നല്ലാതെ (മറ്റൊന്നും) അല്ല.''

قُلْ مَا سَأَلْتُكُم مِّنْ أَجْرٍ فَهُوَ لَكُمْ ۖ إِنْ أَجْرِىَ إِلَّا عَلَى ٱللَّهِ ۖ وَهُوَ عَلَىٰ كُلِّ شَىْءٍ شَهِيدٌ ﴿٤٧﴾

47 പറയുക: ''ഞാൻ നിങ്ങളോട് പ്രതിഫലമായി വല്ലതുംചോദിക്കുന്നപക്ഷം അത് നിങ്ങൾക്കുവേണ്ടിയാകുന്നു. എന്റെ പ്രതിഫലം അല്ലാഹുവിന്റെമേൽ അല്ലാതെ (ബാധ്യത) ഇല്ല. അവൻ എല്ലാ കാര്യത്തിനും സാക്ഷ്യം വഹിക്കുന്നവനുമാകുന്നു.

---

46 قُلْ പറയുക. إِنَّمَا أَعِظُكُم നിശ്ചയമായും ഞാൻ നിങ്ങളെ ഉപദേശിക്കുന്നു(ള്ളു). بِوَاحِدَةٍ ഒറ്റ കാര്യം (മാത്രം). أَن تَقُومُوا നിങ്ങൾ എഴുന്നേൽക്കണ (തയ്യാറാകണ)മെന്ന്. لِلَّهِ അല്ലാഹുവിനുവേണ്ടി. مَثْنَى ഈരണ്ടാളായിട്ട്. وَفُرَادَى ഓരോരുത്തരായിട്ടും. ثُمَّ تَتَفَكَّرُوا പിന്നെ നിങ്ങൾ ചിന്തിക്കുക. مَا بِصَاحِبِكُم നിങ്ങളുടെ ആളിൽ (സുഹൃത്തിൽ, ചങ്ങാതിയിൽ) ഇല്ല. مِّن جِنَّةٍ യാതൊരു ഭ്രാന്തും. إِنْ هُوَ അദ്ദേഹമല്ല. إِلاَّ نَذِيرٌ ഒരു താക്കീതുകാരനല്ലാതെ لَّكُمْ നിങ്ങൾക്ക്.بَيْنَ يَدَيْ ഒരു ശിക്ഷയുടെ മുമ്പിൽ. عَذَابٍ شَدِيدٍ കഠിനമായ. 47 قُلْ പറയുക. مَا سَأَلْتُكُم ഞാൻ നിങ്ങളോട് എന്തു ചോദിച്ചുവോ (വല്ലതും ചോദിച്ചാൽ). مِّنْ أَجْرٍ പ്രതിഫലമായിട്ട്. فَهُوَ لَكُمْ എന്നാലത് നിങ്ങൾക്കുവേണ്ടിയാണ്. إِنْ أَجْرِيَ എന്റെ പ്രതിഫലമല്ല. إِلاَّ عَلَى اللهِ അല്ലാഹുവിന്റെ പേരിലല്ലാതെ. وَهُوَ അവൻ. عَلَى كُلِّ شَيْءٍ എല്ലാകാര്യത്തിന്റെമേലും. شَهِيدٌ സാക്ഷ്യം വഹിക്കുന്നവനാണ്, സന്നദ്ധനാണ്.

---

എത്ര മഹത്തായ ഉപദേശം: ബുദ്ധിയും മനസ്സാക്ഷിയുമുള്ള ഏതൊരാൾക്കും നിരസിക്കാനാവാത്ത ഉപദേശം! മനുഷ്യ സ്രഷ്ടാവ്-മനുഷ്യന്റെ മനസ്സാക്ഷിയെയും, മനശ്ശാസ്ത്രത്തെയും കുറിച്ച് സസൂക്ഷ്മം അറിയുന്ന അല്ലാഹു-അവതരിപ്പിച്ച ഈ പ്രമേയം അസ്വീകാര്യമായിക്കാണുന്നവൻ നിശ്ചയമായും ഭാഗ്യം കെട്ടവൻ തന്നെ, ബുദ്ധിശൂന്യമോ, മനസ്സാക്ഷി പണയപ്പെട്ടവനോ അല്ലാത്ത ആർക്കും ഇതവഗണിക്കുക സാധ്യമല്ല.

ഒരാൾ ഒരു കാര്യത്തെക്കുറിച്ച് തുറന്ന ഹൃദയത്തോടെ സ്വയം ചിന്തിക്കുന്നപക്ഷം അവന്റെ മനസ്സാക്ഷി അവന് നേർവഴി ചൂണ്ടിക്കാട്ടാതിരിക്കുകയില്ല. പരസ്പരം ഗുണകാംക്ഷികളായ രണ്ടു സ്നേഹിതൻമാർ ചേർന്ന് ആത്മാർത്ഥയോടെ അഭിപ്രായം കൈമാറിക്കൊണ്ട് ചർച്ച നടത്തുമ്പോഴും അവർ തങ്ങളുടെ കാര്യത്തിൽ ഒരു നല്ല തീരുമാനത്തിൽ എത്തിച്ചേരും.

പക്ഷെ, കൂടുതൽ ആളുകൾ ചേർന്ന് സത്യാന്വേഷണം നടത്തുമ്പോൾ അത് സ്വസ്ഥതക്കും, കാര്യക്ഷമമായി ചിന്തിക്കുന്നതിനും ഭംഗം വരുത്തിയേക്കും. ചിന്താഗതി ചിതറിപ്പോകുവാനും, പരപ്രേരണകൾ രംഗപ്രവേശം ചെയ്‌വാനും, പക്ഷപരമായ സമീപനങ്ങൾ ഉടലെടുക്കുവാനും അത് കാരണമാകുകയും ചെയ്യും. ആശയക്കുഴപ്പത്തിനും കക്ഷിവഴക്കുകൾക്കും പാത്രമായിട്ടുള്ള വിഷയങ്ങളെക്കുറിച്ച് സത്യാന്വേഷണം നടത്തുവാനും, തർക്കശാസ്ത്രത്തിന്റെയോ ഏതെങ്കിലും പ്രത്യയശാസ്ത്രത്തിന്റെയോ നിർബ്ബന്ധത്തിന് വിധേയമാകാത്ത പരിശുദ്ധമായ തീരുമാനം കണ്ടെത്തുവാനും ഏറ്റവും ഉപയുക്തമായ മാർഗ്ഗമത്രെ സ്വകാര്യവിചിന്തനം. ഈ തത്വം അടിസ്ഥാനമാക്കിയാണ് ഇമാംശാഫീ(ﷺ)പറഞ്ഞതു: ''ഒരാൾ തന്റെ സഹോദരനെ സ്വകാര്യമായി ഉപദേശിക്കുന്നപക്ഷം, അവൻ അവനെ അലങ്കരിക്കുകയായിരിക്കും. ഒരാൾ തന്റെ സഹോദരനെ പരസ്യമായി ഉപദേശിക്കുന്നപക്ഷം, അവൻ അവനെ വികലപ്പെടുത്തുകയായിരിക്കും (من نصح اخاه سرا فقدزانه ومن نصح اخاه جهرا فقد شأنه)

നബി(ﷺ) തിരുമേനിയുടെ അതുപര്യന്തമുള്ള എല്ലാ ചരിത്രവും അവർക്കറിയാം. നാട്ടിലെ ജനങ്ങളുടെ എല്ലാ ശോച്യാവസ്ഥയും അവർ കണ്ടുകൊണ്ടിരിക്കുന്നു. നബി (ﷺ) പ്രബോധനം ചെയ്തുവരുന്ന തത്വങ്ങളാകട്ടെ, അങ്ങേഅറ്റം പ്രായോഗികവും, സനാതനവും. എന്നിരിക്കെ, ആത്മാർത്ഥതയോടും, നിഷ്കളങ്ക ഹൃദയത്തോടും കൂടി-ഒരാരോരുത്തൻ സ്വന്തമായോ, മറ്റൊരുവനോട് കൂടിചേർന്നോ-അൽപം ചിന്തിച്ചുനോക്കുകയേ വേണ്ടതുള്ളു, എന്നാലവർക്ക് നബി (ﷺ)യുടെ സത്യാവസ്ഥ ബോധ്യപ്പെടാതിരിക്കുകയില്ല. അതുകൊണ്ട് അതിന് തയ്യാറാകുവാൻ അവരെ ഉപദേശിക്കണമെന്നും, എന്തെങ്കിലും സ്വാർത്ഥോദ്ദേശ്യത്തോടുകൂടിയല്ല ഈ പ്രബോധനകൃത്യം നിർവ്വഹിക്കുന്നത്-അവരുടെ ഗുണത്തെമാത്രം ഉദ്ദേശിച്ചാണ്-എന്ന വസ്തുത അവരെ ഓർമ്മിപ്പിക്കണമെന്നും നബി (ﷺ)യോടു കൽപിക്കയാണ്. ആശയക്കുഴപ്പം നേരിടുന്ന വിഷയങ്ങളിൽ മനസ്സമാധാനം കൈവരുന്നതിന് ആത്മാർത്ഥതയോടുകൂടി സ്വതന്ത്രമായും സ്വസ്ഥമായും സ്വയം ചിന്തിക്കേണ്ടതുണ്ടെന്നും, ഉപദേഷ്ടാക്കളായ ആളുകൾ നിസ്വാർത്ഥരായിരിക്കേണ്ടതുണ്ടെന്നും ഇതിൽനിന്ന് മനസ്സിലാക്കാം. والله الموافق

قُلْ إِنَّ رَبِّى يَقْذِفُ بِٱلْحَقِّ عَلَّٰمُ ٱلْغُيُوبِ ﴿٤٨﴾

48 പറയുക: ''നിശ്ചയമായും എന്റെ റബ്ബ് യഥാർത്ഥത്തെ ഇട്ടുതരുന്നു; (അവൻ) അദൃശ്യങ്ങളെ നന്നായറിയുന്നവനാണ്.''

قُلْ جَآءَ ٱلْحَقُّ وَمَا يُبْدِئُ ٱلْبَٰطِلُ وَمَا يُعِيدُ ﴿٤٩﴾

49 പറയുക: ''യഥാർത്ഥം വന്നു (കഴിഞ്ഞു). നിരർത്ഥമായത് തുടക്കമുണ്ടാക്കുകയുമില്ല. ആവർത്തനം ചെയ്കയുമില്ല.''

---

48 قُلْ പറയുക. إِنَّ رَبِّي നിശ്ചയമായും എന്റെ റബ്ബ്. يَقْذِفُ ഇടുന്നു, എറിയുന്നു. بِالْحَقِّ യഥർത്ഥത്തെ, യഥാർത്ഥംകൊണ്ട്. عَلاَّمُ الْغُيُوبِ അദൃശ്യങ്ങളെ നന്നായറിയുന്നവനാണ്. 49 قُلْ പറയുക. جَاءَ الْحَقُّ യഥർത്ഥം (സത്യം) വന്ന്. وَمَا يُبْدِئُ തുടക്കമുണ്ടാക്കുക (തുടങ്ങിവെക്കുക)യില്ല. الْبَاطِلُ നിരർത്ഥം, അയഥാർത്ഥം. وَمَا يُعِيدُ അത് ആവർത്തനമുണ്ടാക്കുക (ആവർത്തിക്ക)യുമില്ല.

---

'ഹഖ്-ഖു' (الحق) എന്ന പദത്തിന് സന്ദർഭമനുസരിച്ച് 'സത്യം, ന്യായം, പരമാർത്ഥം, യഥാർത്ഥം, മുറ, ശരിയായത്, ധർമ്മം, കടമ, അവകാശം, അധികാരം, കാര്യം, വാസ്തവം, വേണ്ടപ്പെട്ടത്' എന്നൊക്കെ അർത്ഥം വരുന്നതാണ്. ഇതിന്റെ വിപരീതാർത്ഥങ്ങളിൽ വരുന്ന പദമത്രെ 'ബാത്വിൽ' (الباطل).

യഥാർത്ഥത്തെ ഇട്ടുതരുന്നു-അഥവാ എറിഞ്ഞുകൊടുക്കുന്നു (يقذف بالحق)-എന്നു പറഞ്ഞതിന്റെ താല്പര്യം, അല്ലാഹു നബി(ﷺ)ക്കു സത്യയഥാർത്ഥ്യങ്ങളെ വഹ്‌യുമൂലം എത്തിച്ചു

കൊടുക്കുന്നു എന്നത്രെ. ഈ വാക്യത്തിന് 'യഥാർത്ഥംകൊണ്ട് എറിയുന്നു' എന്നും അർത്ഥം വരാവുന്നതാണ്. അപ്പോൾ-സൂ: അമ്പിയാഉ് 18ൽ കാണുന്നതു പോലെ-സത്യാമായുള്ളതു കൊണ്ട് അസത്യമായതിനെ എറിഞ്ഞുതകർക്കുന്നു എന്നായിരിക്കും ഉദ്ദേശ്യം. ആദ്യത്തെ വചനത്തിലെ ആശയം ബലപ്പെടുത്തുകയാണ് രണ്ടാമത്തെ വചനം ചെയ്യുന്നത്. അതായത്, സത്യം- അഥവാ ഇസ്‌ലാമികവ്യവസ്ഥ-വന്നുകഴിഞ്ഞു, അസത്യത്തിന് ഇനി തലപൊക്കു വാനും, നിലനിൽക്കുവാനും സാധ്യതയില്ല എന്നുസാരം. ഈ അർത്ഥത്തിൽ സാധാരണ ഉപയോഗിക്കാറുള്ള ഒരു നീതിവാക്യം കൂടിയാണ് وما يبدئ الباطل وما يعيد എന്ന വാചകം.

قُلْ إِن ضَلَلْتُ فَإِنَّمَآ أَضِلُّ عَلَىٰ نَفْسِى ۖ وَإِنِ ٱهْتَدَيْتُ فَبِمَا يُوحِىٓ إِلَىَّ رَبِّىٓ ۚ إِنَّهُۥ سَمِيعٌ قَرِيبٌ ﴿٥٠﴾

50 പറയുക: ''ഞാൻ വഴിപിഴച്ചിട്ടുണ്ടെങ്കിൽ, എന്റെ പേരിൽ (ദോഷം വരുത്തി) തന്നെയാണ് ഞാൻ വഴി പിഴക്കുന്നത്. ഞാൻ നേർമ്മാർഗ്ഗം പ്രാപിച്ചിട്ടുണ്ടെങ്കിൽ (അത്), എന്റെ റബ്ബ് എനിക്ക് 'വഹ്‌യു' നൽകുന്നതുകൊണ്ടുമാണ്. നിശ്ചയമായും അവൻ കേൾക്കുന്നവനാണ്; സമീപ സ്ഥനാണ്''.

---

50 قُلْ പറയുക. إِن ضَلَلْتُ ഞാൻ വഴിപിഴച്ചെങ്കിൽ. فَإِنَّمَا أَضِلُّ എന്നാൽ നിശ്ചയമായും ഞാൻ വഴി പിഴക്കുന്നു. عَلَى نَفْسِي എന്റെ പേരിൽ (മാത്രം). وَإِنِ اهْتَدَيْتُ ഞാൻ നേർമ്മാർഗ്ഗം പ്രാപിച്ചെങ്കിൽ. فَبِمَا يُوحِي എന്നാൽ വഹ്‌യു (ബോധനം) നൽകുന്നതുകൊണ്ടുമാണ്. إِلَيَّ എനിക്ക്. رَبِّي എന്റെ റബ്ബ്. إِنَّهُ سَمِيعٌ നിശ്ചയമായും അവൻ കേൾക്കുന്നവനാണ്. قَرِيبٌ സമീപസ്ഥനാണ്, അടുത്തവ നാണ്.

---

നബി (ﷺ)യുടെ മാർഗ്ഗം ശരിയാണോ തെറ്റാണോ എന്ന സംശയത്തോടുകൂടിയുള്ള ഒരു പ്രസ്താവനയല്ല- സത്യനിഷേധികളെ ചിന്തിപ്പിക്കുവാനും, ആകർഷിക്കുവാനും വേണ്ടിയുള്ള ഒരു സമീപനനയമാണ്-ഇത്. നബി(ﷺ) പാപങ്ങളിൽനിന്ന് സുരക്ഷിതനായിരിക്കെ, എന്റെ തിൻമകൾക്ക് ഞാൻ തന്നെ ഉത്തരവാദിയാണെന്നും, എന്റെ നൻമകൾ അല്ലാഹുവിന്റെ സഹായത്താൽ ലഭിക്കുന്നതാണെന്നും പ്രഖ്യാപിക്കുവാൻ നബി (ﷺ)യോടു കൽപിച്ചിരി ക്കുന്നത് നാം പ്രത്യേകം മനസ്സിരുത്തേണ്ടുന്ന ഒരു വിഷയമാകുന്നു.

وَلَوْ تَرَىٰٓ إِذْ فَزِعُوا۟ فَلَا فَوْتَ وَأُخِذُوا۟ مِن مَّكَانٍ قَرِيبٍ ﴿٥١﴾

51 അവർ പേടിച്ചു നടുങ്ങുന്ന സന്ദർഭം നീ കാണുകയാണെങ്കിൽ (ഹാ, ഭയങ്കരം തന്നെ)! അപ്പോൾ പിടിയിൽ പെടാതെ) ഒഴിവാകലേ ഇല്ല. സമീപസ്ഥലത്ത് നിന്നുതന്നെ അവർ പിടിക്കപ്പെടുകയും ചെയ്യും.

---

51 وَلَوْ تَرَى നീ കാണുകയാണെങ്കിൽ, കണ്ടിരുന്നെങ്കിൽ. إِذْ فَزِعُوا അവർ പേടിച്ചു നടങ്ങുമ്പോൾ. فَلَا فَوْتَ അപ്പോൾ ഒഴിവാകൽ (പാഴാകൽ) ഇല്ല. وَأُخِذُوا അവർ പിടിക്കപ്പെടുകയുംചെയ്യും. مِن مَّكَانٍ ഒരു സ്ഥലത്തുനിന്ന്. قَرِيبٍ അടുത്ത, സമീപമായ.

---

ഇപ്പോൾ എത്ര കേമൻമാരും, ധീരൻമാരുമാണെങ്കിലും ആ അവിശ്വാസികൾ പരലേ ാകത്തെത്തുമ്പോൾ അങ്ങേഅറ്റം ഭയവിഹ്വലരായിരിക്കും. രക്ഷപ്പെടുവാൻ ഒരു മാർഗ്ഗവും അവർക്കില്ല. ഓടിപ്പോകുവാൻ അവർ ശ്രമിച്ചേക്കും. പക്ഷേ, സ്ഥലം വിടാൻ അനുവദിക്കാതെ നിന്നിടത്തുവെച്ചുതന്നെ അവരെ പിടികൂടും.

52 അവർ(അപ്പോൾ) പറയുകയും ചെയ്യും: ''ഞങ്ങൾ അതിൽ വിശ്വസിച്ചു'' എന്ന്. (പ്രാപ്യമല്ലാത്ത)വിദൂരസ്ഥലത്തുനിന്ന് എങ്ങിനെയാണ് അവർക്ക് (വേഗമത്) കരസ്ഥമാകൽ?-

وَقَالُوٓاْ ءَامَنَّا بِهِۦ وَأَنَّىٰ لَهُمُ ٱلتَّنَاوُشُ مِن مَّكَانِۭ بَعِيدٖ ﴿٥٢﴾

53 അവർ മുമ്പ് അതിൽ അവിശ്വസിച്ചിരിക്കയാണല്ലോ! വിദൂരസ്ഥലത്തുനിന്ന് അവർ കാണാതെ (ഊഹാസ്ത്രം) എറിയുകയും ചെയ്തിരുന്നു.

وَقَدْ كَفَرُواْ بِهِۦ مِن قَبْلُ ۖ وَيَقْذِفُونَ بِٱلْغَيْبِ مِن مَّكَانِۭ بَعِيدٖ ﴿٥٣﴾

---

52 وَقَالُوا അവർ പറയുകയും ചെയ്യും. آمَنَّا بِهِ ഞങ്ങൾ അതിൽ (അദ്ദേഹത്തിൽ) വിശ്വസിച്ചു. وَأَنَّى لَهُمُ എങ്ങിനെയാണ് (എവിടെനിന്നാണ്) അവർക്ക്. التَّنَاوُشُ കരസ്ഥമാകൽ, കയ്പറ്റൽ, കിട്ടൽ. مِن مَّكَانٍ ഒരു സ്ഥലത്തുനിന്ന്. بَعِيدٍ വിദൂരമായ, അകന്ന. 53 وَقَدْ كَفَرُوا അവർ അവിശ്വസിച്ചിട്ടുണ്ട്, അവിശ്വസിച്ചിരിക്കെ. بِهِ അതിൽ, അദ്ദേഹത്തിൽ. مِن قَبْلُ മുമ്പ്. وَيَقْذِفُونَ അവർ എറിയുകയും (ആരോപിക്കുകയും) ചെയ്തിരുന്നു. بِالْغَيْبِ അദൃശ്യത്തിൽ (കാണാതെ, ഊഹിച്ചുകൊണ്ട്). مِن مَّكَانٍ بَعِيدٍ വിദൂരസ്ഥലത്തുനിന്ന്.

---

വിശ്വസിക്കേണ്ടുന്ന സമയമെല്ലാം അവർ പാഴാക്കിക്കളഞ്ഞു. എന്നിട്ട് ഇപ്പോഴും ശിക്ഷ കൺമുമ്പിൽ കണ്ടപ്പോൾ ഞങ്ങൾ വിശ്വസിച്ചുവെന്ന് പറയുന്നു. വിശ്വസിക്കുവാനുള്ള സന്ദർഭം ഇനി പ്രാപിക്കാനാവാത്ത വിധം ദൂരപ്പെട്ടുപോയിരിക്കുന്നു. ഈ അവസരത്തിൽ എങ്ങിനെയാണ് ഇത്രവേഗം അവർക്ക് വിശ്വാസം ഉണ്ടായിത്തീർന്നത്?! ഇതേവരെ അതിനെക്കുറിച്ച് ചിന്തിക്കുകയോ, അതിനെ സമീപിച്ചുനോക്കുകയോ അവർ ചെയ്തില്ല. അങ്ങകലെ നിന്ന് വെറും ഊഹത്തെ അടിസ്ഥാനമാക്കി ആരോപണങ്ങൾ ഉന്നയിക്കുകയും, ആക്ഷേപത്തിൻെറ ശരവർഷം പൊഴിക്കുകയുമാണവർ ചെയ്തിരുന്നത്. ജാലമാണ്, ഭ്രാന്താണ്, തനി വ്യാജമാണ് എന്നൊക്കെ പറഞ്ഞു കാലം കഴിക്കുകയാണല്ലോ അവർ ചെയ്തത്. എന്ന്സാരം.

'അതിൽ വിശ്വസിച്ചു'(امنا به) എന്നും 'അതിൽ അവിശ്വസിച്ചു' (كفروا به) എന്നും പറഞ്ഞതിലുള്ള സർവ്വനാമം (ضمير) കൊണ്ടുദ്ദേശ്യം നബി (ﷺ) പ്രബോധനം ചെയ്ത സത്യയാഥാർത്ഥ്യം (الحق) ആകുന്നു. ഒരുപക്ഷേ അത് നബി (ﷺ)യെ ഉദ്ദേശിച്ചായിരിക്കുവാനും സാധ്യതയുണ്ട്. അപ്പോൾ به എന്നതിന്ന് രണ്ടേടത്തും 'അദ്ദേഹത്തിൽ' എന്ന് അർത്ഥം കൊടുക്കാം.

54 അവരുടെയും, അവർ ഇച്ഛരിക്കുന്നതിൻെറയും ഇടയിൽ മറ ഇടപ്പെടും [തടസ്സം നേരിടും]; മുമ്പുണ്ടായിരുന്ന അവരുടെ കക്ഷികളെക്കൊണ്ട് ചെയ്യപ്പെട്ടതുപോലെ (തന്നെ). (കാരണം) നിശ്ചയമായും അവർ ആശയക്കുഴപ്പമുണ്ടാക്കുന്ന സംശയത്തിലായിരുന്നു.

وَحِيلَ بَيْنَهُمْ وَبَيْنَ مَا يَشْتَهُونَ كَمَا فُعِلَ بِأَشْيَاعِهِم مِّن قَبْلُ ۚ إِنَّهُمْ كَانُواْ فِى شَكٍّ مُّرِيبِۭ ﴿٥٤﴾

---

54 وَحِيلَ മറിയപ്പെടും, (തടയപ്പെടും). بَيْنَهُمْ അവർക്കിടയിൽ. وَبَيْنَ مَا يَشْتَهُونَ അവർ ഇച്ഛിക്കുന്നതിനിടയിലും. كَمَا فُعِلَ ചെയ്യപ്പെട്ടതുപോലെ. بِأَشْيَاعِهِم അവരുടെ കക്ഷികളെക്കൊണ്ട്. مِّن قَبْلُ മുമ്പ്, മുമ്പുള്ള. إِنَّهُمْ كَانُوا നിശ്ചയമായും അവരായിരുന്നു. فِي شَكٍّ സംശയത്തിൽ. مُّرِيبٍ ആശയക്കുഴപ്പമുണ്ടാക്കുന്ന, സന്ദേഹകരമായ.

---

എനി അവർ എന്തുതന്നെ ഇച്ഛിച്ചിട്ടും ഫലമില്ല. മുമ്പ് ഇവരെപ്പോലെ അവിശ്വാസികളായി

ജീവിച്ചിരുന്ന എല്ലാ വിഭാഗക്കാരിലും എടുക്കപ്പെടുന്ന അതേ ശിക്ഷാനടപടി ഇവരിലും നടത്തപ്പെടും. കാരണം, സത്യത്തിൽ വിശ്വസിക്കാതെ, ആശയക്കുഴപ്പവും സംശയവുമായി തങ്ങളുടെ ജീവിതകാലം അവർ പാഴാക്കിയതുതന്നെ.
والله الموفق والمعين وله الحمد والمنة

വ്യാഖ്യാനക്കുറിപ്പ്.

## സുലൈമാൻ (ﷺ) നബിയുടെ മരണവാർത്തയെപ്പററി ഖുർആന്റെ പ്രസ്താവനയും തൽപര കക്ഷികളുടെ വ്യാഖ്യാനവും

സ്വന്തം ആശയങ്ങൾക്കു യോജിച്ചു കാണാത്ത ഖുർആൻ വാക്യങ്ങൾക്കു പുത്തൻ വ്യാഖ്യാനങ്ങൾ കണ്ടുപിടിച്ചു പ്രചരിപ്പിക്കുക പതിവാക്കിയവരുടെ പല ദുർവ്യാഖ്യാനങ്ങളെക്കുറിച്ചു നാം ഇതിനു മുമ്പ് നിരൂപണം നടത്തുകയുണ്ടായി. സുലൈമാൻ (ﷺ), അദ്ദേഹത്തിന്റെ പിതാവായ ദാവൂദ് (ﷺ)എന്നീ നബിമാരെ സംബന്ധിച്ചുള്ള ഖുർആന്റെ പല പ്രസ്താവനകളും ഇവരുടെ പുതിയ വ്യാഖ്യാനങ്ങൾക്കു പ്രത്യേകം കാരണമായിട്ടുണ്ട്. അതിലൊന്നാണ് സുലൈമാൻ (ﷺ)നബിയുടെ മരണ വൃത്താന്തത്തെക്കുറിച്ച് സൂ: സബഉ് 14-ാം വചനത്തിൽ അല്ലാഹു ചെയ്ത് പ്രസ്താവനയും, ഈ വചനത്തിന്റെ അർത്ഥവ്യാഖ്യാനങ്ങളിൽ ഇവർ ചെയ്ത പല ക്രമക്കേടുക്കളും ചൂണ്ടിക്കാട്ടുകയും, അത്തരം വ്യാഖ്യാനങ്ങൾ വഴി ആശയക്കുഴപ്പത്തിലായവർക്കു യഥാർത്ഥ്യം മനസ്സിലാക്കുകയുമാണ് ഈ കുറിപ്പുകൊണ്ടുദ്ദേശ്യം. والله الموفق

സൂ: സബഇലെ പ്രസ്തുത വചനം ഇതാണ്:-

فلما قضينا عليه الموت ما دلهم على موته الآ دآبة الارض تأكل منسأته فلما خر تبينت الجن ان لوكانوا يعلمون الغيب مالبثوا فى العذاب المهين

(അങ്ങനെ, അദ്ദേഹത്തിന്റെ-സുലൈമാന്റെ-മേൽ നാം മരണം വിധിച്ചപ്പോൾ, അദ്ദേഹത്തിന്റെ മരണത്തെക്കുറിച്ച് അദ്ദേഹത്തിന്റെ വടിതിന്നു (നശിപ്പിച്ചു) കൊണ്ടിരുന്ന ചിതൽജീവിയല്ലാതെ (മററാരും) അവർക്കു അറിവു നൽകുകയുണ്ടായില്ല. എന്നിട്ട് അദ്ദേഹം നിലംപതിച്ചപ്പോൾ ജിന്നുകൾക്കു വ്യക്തമായി: തങ്ങൾ അദൃശ്യകാര്യം അറിയുമായിരുന്നുവെങ്കിൽ ഈ നിന്ദ്യമായ ശിക്ഷയിൽ തങ്ങൾ കഴിഞ്ഞുകൂടേണ്ടിവരുമായിരുന്നില്ല എന്ന്.)

ഈ ആയത്തിന്റെ നേർക്കുനേരേയുള്ളതും, ഖുർആൻ വ്യാഖ്യാതാക്കൾ നാളിതുവരെ സ്വീകരിച്ചുവന്നതുമായ വ്യാഖ്യാനം യഥാസ്ഥത്തു നാം വിവരിച്ചിട്ടുണ്ട്. ആയത്തിന്റെ ആദ്യഭാഗത്തിനു പുതിയ വ്യാഖ്യാനക്കാർ സ്വീകരിച്ച അർത്ഥം: 'അങ്ങനെ, അദ്ദേഹത്തിന്റെ പേരിൽ നാം മരണം വിധിച്ചപ്പോൾ, ഭൂമിയിലെ ഒരു ജീവി മാത്രമാണ് അദ്ദേഹത്തിന്റെ മരണം അവരെ അറിയിച്ചത്. ആ ജീവി അദ്ദേഹത്തിന്റെ രാജദണ്ഡു തിന്നുകയായിരുന്നു.' എന്നാണ്. ഇവർ ഇതിനു നൽകുന്ന വ്യാഖ്യാനത്തിന്റെ ചുരുക്കം ഇപ്രകാരമാകുന്നു:- 'ബൈബിളിൽ (1. രാജാക്കൾ, അ: 12.) പറഞ്ഞതുപോലെ' സുലൈമാൻ (ﷺ)ന്റെ മകൻ അദ്ദഹത്തിനുശേഷം രംഗത്തുവരികയും, ജനങ്ങൾക്കിടയിൽ ഭിന്നിപ്പുണ്ടായിത്തീരുകയും ചെയ്തു. ഇസ്റാഈല്യ, യഹൂദ്യ എന്നിങ്ങിനെ രാഷ്ട്രം രണ്ടായി പിരിഞ്ഞു: അങ്ങനെ, ആ ക്ഷേമ രാഷ്ട്രം ആ മകൻ താമസംവിനാ അധഃപതിപ്പിച്ചു. അതുവഴി, സുലൈമാൻ നബിയുടെ മരണം ജനങ്ങളെ അറിയച്ചതു അവനാണ്. 'ഭൂമിയിലെ ഒരു ജീവി' (دابة لارض) എന്നു പറഞ്ഞത് ആ മകനെപ്പററിയാണ്. അല്ലാഹു വെറുപ്പോടെ പറഞ്ഞതാണ് ആ വാക്ക്. ഒരു തറവാട്ടിലെ അച്ചടക്കത്തെ ലംഘിക്കുന്ന അനന്തരാവകാശിയെക്കുറിച്ച് അതിലെ മുതിർന്ന അംഗങ്ങൾ 'ഞങ്ങളുടെ ബാപ്പ മരിച്ചതു അറിയിച്ചതു ഇവനാണ്' എന്നു പറുയംപോലെയുള്ള ഒരു പ്രയോഗമാണിത്. 'മിൻസഅത്ത്' منسأة എന്നാൽ 'രാജദണ്ഡു' അഥവാ 'ചെങ്കോൽ' എന്നാണർത്ഥം. 'ചെങ്കോൽ ധരിക്കുക' എന്നു പറഞ്ഞാൽ 'രാജത്വം കൊടുക്കുക' എന്നാണല്ലോ ഉദ്ദേശ്യം. അതുപോലെ

സുലൈമാൻ നബി (ﷺ)മരണപ്പെട്ടപ്പോൾ അദ്ദോഹത്തിൻെറ രാജദണ്ഡു, അഥവാ രാജത്വം നശിപ്പിച്ചതു ഭൂമിയിലെ ഒരു അധമ ജീവിയാണ്. ആ മകനാണ്.) അഥവാ അദ്ദേഹം മരിച്ചതുകൊണ്ടുണ്ടായ മാററം അറിയിച്ചതു അവനാണ്.' ഇതാണ് ഇവരുടെ വ്യാഖ്യാനത്തിൻെറ ചുരുക്കം.

ആയത്തിൻെറ ബാക്കി ഭാഗത്തിനു ഇവരുടെ അർത്ഥം: 'അങ്ങനെ അദ്ദേഹം മരണമടഞ്ഞപ്പോൾ തങ്ങൾ അദൃശ്യകാര്യം അറിഞ്ഞിരുന്നെങ്കിൽ അപമാനകരമായ ശിക്ഷയിൽ (ഇത്രയും കാലം) ജീവിക്കേണ്ടിവരികയില്ലായിരുന്നുവെന്ന് ജിന്നുകൾക്കു വ്യക്തമായി.' എന്നാണ് ഇതിനു നൽകുന്ന വിവരണത്തിൻെറ ചുരുക്കം ഇപ്രകാരമകുന്നു: 'ഫലസ്തീൻ കടുത്ത പോക്കിരികളുടെയും, ധിക്കാരികളുടെയും നാടാണ്. സുലൈമാൻ നബി (ﷺ)അവരെ കർശനമായി നിയന്ത്രിച്ചു. പാകത വിട്ടവരെ ചങ്ങലയിട്ടും മററും ശിക്ഷിച്ചു. കുറെയൊക്കെ പാകതയുള്ളവരെക്കൊണ്ട് കഠിന ജോലികൾ ചെയ്യിച്ചു ആ മുരട്ടുജീവികൾക്കു ചാടിപ്പോകാനും ഭയമായി. അദ്ദേഹം മരിച്ചപ്പേൾ അവർക്കൊരു ഖേദം: ഇദ്ദേഹം ഇന്നസമയത്തു മരിക്കുമെന്നറിഞ്ഞെങ്കിൽ അതിന്നു അൽപം മുമ്പ് നമുക്ക് ചാടിപ്പോകാമായിരുന്നു. എന്നാൽ, നമ്മെ തിരിച്ചുകൊണ്ടുവരാൻ സാധ്യമല്ലല്ലോ. പിന്നീടുള്ളതു മകനാണ്. അവനെപ്പററി നമുക്കറിയാവുന്നതാണ്. (മരണമടഞ്ഞു എന്നു അർത്ഥംകൊടുത്തു) خر എന്ന പദത്തിനു 'മരിച്ചു' എന്നും 'വീണു എന്നും അർത്ഥമുണ്ട്. വീണു എന്ന അർത്ഥം കൽപിച്ചതുകൊണ്ടാണ് വടി ചിതൽതിന്നു എന്നും മററും പറയേണ്ടിവന്നതും കഥ കെട്ടിയുണ്ടാക്കേണ്ടി വന്നതും.' (*) ഇവർ വളരെയേറെ നീട്ടിവലിച്ചു പ്രസ്താവിച്ചിട്ടുള്ളതിൻെറ ചുരുക്കമാണിത്.

തങ്ങളുടെ അഭിപ്രായം ശരിവെച്ച ഒരു പണ്ഡിതൻെറയോ ഗ്രന്ഥത്തിൻെറയോ പേർ ഇവർ കണ്ടെത്തിയതായി കാണുന്നില്ല. എങ്കിലും-പലപ്പോഴും ഇവർ ചെയ്യാറുള്ളതു പോലെ-ഒരു വൃഥാശ്രമം ഇവിടെയും നടത്തിനോക്കാതിരുന്നിട്ടില്ല. മഹാനായ ഇബ്നു കഥീർ(رحمه الله) തങ്ങളുടെ അഭിപ്രായക്കാരാണെന്നു വരുത്തുവാൻ ഇവർ ഒരു ചെപ്പടിവിദ്യ നടത്തിയിരിക്കുന്നു: 'ഇബ്നു കസീറിനെക്കൊണ്ടു ചിലപ്പോൾ വളരെ കാര്യമുണ്ട്, അദ്ദേഹം ഒരു ഹദീസു പണ്ഡിതനും കൂടിയാണ് സുലൈമാൻ നബിയുടെ മരണം സംബന്ധിച്ച കഥ സ്വീകാര്യമല്ലെന്നു അദ്ദേഹം തൻെറ തഫ്സീറിൽ വ്യക്തമാക്കിയിട്ടുണ്ട്. ഈ കഥ നബി (ﷺ) പറഞ്ഞതായിട്ടാണ് ഉദ്ധരിച്ചുകാണുന്നതെന്നും, പക്ഷേ അതു 'മുങ്കറും' 'ഗരീബു' മാണെന്നും അദ്ദേഹം വ്യക്തമാക്കിയിരിക്കുന്നു. ഇത് വലിയ ആശ്വാസംതന്നെ' എന്നു ഇവർ പ്രസ്താവിക്കുന്നു. ആയത്തിലെ വാക്കുകളുടെ അർത്ഥം പരിശോധിക്കുന്നതിനു മുമ്പായി ആദ്യം ഇബ്നു കഥീർ (رحمه الله)നെപ്പററി പറഞ്ഞ ഈ പ്രസ്താവന നമുക്കൊന്നു പരിശോധിക്കാം:-

മേലുദ്ധരിച്ച ഖുർആൻ വചനത്തെക്കുറിച്ച് തനിക്കുപറയുവാനുള്ള വ്യാഖ്യാനം ഇബ്നു കഥീർ (رحمه الله)തൻെറ തഫ്സീറിൽ ആദ്യമേ വിവരിച്ചിട്ടുണ്ട്. നാലുവരിയോളം വരുന്ന അതിൻെറ സാരം ഇതാണ്: സുലൈമാൻ നബിയുടെ മരണം ഉണ്ടായതെങ്ങിനെയെന്നും, അദ്ദേഹത്തിനു കീഴ്പെടുത്തിക്കൊടുത്ത ജിന്നുകൾക്ക് ആ വാർത്ത എങ്ങിനെയാണ് അല്ലാഹു അറിയാൻ കഴിയാതാക്കിയതു എന്നും ഈ ആയത്തിൽ അല്ലാഹു വിവരിക്കുന്നു. അതായതു: ഇബ്നു അബ്ബാസ്, മുജാഹിദു, ഹസൻ, ഖത്താദഃ(رضي الله عنهم)എന്നിവരും ഒന്നിലധികംആളുകളും പറഞ്ഞിട്ടുള്ളതുപോലെ ഒരു കൊല്ലത്തോളം വരുന്ന ഒരു നീണ്ട കാലം അദ്ദേഹത്തിൻെറ വടിയുടെ-അതാണ് അദ്ദേഹത്തിൻെറ 'മിൻസഅത്ത്' എന്നു പറഞ്ഞു-മേൽ അദ്ദേഹം ഊന്നിപ്പിടിച്ചുകൊണ്ടു കഴിഞ്ഞുകൂടി. അങ്ങനെ 'ദാബ്ബത്തുൽഅർള്'-അതായതു ചിതൽ-അതു

* സുലൈമാൻ നബി (ﷺ) മരിച്ച വിവരം അറിഞ്ഞതു അദ്ദേഹത്തിൻെറ വടി ചിതൽ തിന്നറുത്തതു കൊണ്ടാണെന്നും മറ്റും പറയുന്നതാണ് 'കഥ' കൊണ്ടുദ്ദേശ്യം.

തിന്നപ്പോൾ അതു ദുർബ്ബലമാകുകയും, അദ്ദേഹം ഭൂമിയിലേക്കു വീഴുകയും, അദ്ദേഹം അതിൻെറ ഒരു നീണ്ട കാലം മുമ്പ് മരണപ്പെട്ടിരുന്നുവെന്നു അറിയപ്പെടുകയും ചെയ്തു. ജിന്നുകൾ ധരിച്ചു വശാകുകയും, മനുഷ്യരെ അവർ ധരിപ്പിക്കുകയും ചെയ്തിരുന്നതുപോലെ, മറഞ്ഞ കാര്യങ്ങൾ തങ്ങൾക്കു അറിയുകയില്ലെന്നു ജിന്നുകൾക്ക്-മനുഷ്യർക്കു തന്നെയും-വ്യക്തമാക്കുകയും ചെയ്തു' ഇതാണ് ഇബ്നു കഥീറിൻെറ വ്യാഖ്യാനവും, അദ്ദേഹത്തിൻെറ വാചകങ്ങളും.

തുടർന്നുകൊണ്ട് ഇബ്നു കഥീർ (ﷺ)-അദ്ദേഹത്തിൻെറ പതിവുക്രാരം-ഈ വിഷയക മായി വന്ന ചില പ്രമാണങ്ങൾ ഉദ്ധരിക്കുകയും, അവയുടെ സ്വീകാര്യതയെക്കുറിച്ചു സംസാരിക്കുകയും ചെയ്യുന്നു. ഒന്നാമതായി ഉദ്ധരിക്കുന്നതു ഇവർ ചൂണ്ടിക്കാട്ടിയ ആ ഹദീസു-നബി (ﷺ) പറഞ്ഞതായി നിവേദനം ചെയ്യപ്പെട്ട ഹദീസു-തന്നെ. കുറെ അതി യോക്തി കലർന്ന ആ ഹദീസിൻെറ മുമ്പും പിമ്പും (ഇവർ ചൂണ്ടിക്കാട്ടിയതിനെക്കാൾ ശക്തിയായ ഭാഷയിൽ) അതു സ്വീകരിക്കുവാൻ നിവൃത്തിയില്ലെന്ന് അദ്ദേഹം വ്യക്ത മാക്കുകയും ചെയ്തിരിക്കുന്നു. ഒരു പക്ഷേ അതു 'മൌഖൂഫ്' (സഹാബിയുടെ പ്രസ്താവന) ആയിരിക്കാമെന്നു അഭിപ്രായപ്പെടുകയും ചെയ്തിട്ടുണ്ട്. രണ്ടാമതായി, ചില സഹാബി കളിൽനിന്നു നിവേദനം ചെയ്യപ്പെട്ടതും, കൂടുതൽ അതിശയോക്തി കലർന്നതുമായ ഒരു രിവായത്താണദ്ദേഹം ഉദ്ധരിക്കുന്നത്. തുടർന്നുകൊണ്ട് ആ പ്രസ്താവന വേദക്കാരിൽനിന്നു കേട്ടതായിരിക്കുമെന്നും, യഥാർത്ഥത്തോടു യോജിച്ച ഭാഗമല്ലാതെ അതിൽനിന്നൊന്നും സ്വീകരിച്ചുകൂടാത്തതാണെന്നും അദ്ദേഹം വ്യക്തമാക്കുന്നു. അപ്പോൾ ഈ രണ്ടു പ്രമാണ ങ്ങളും വിശ്വാസയോഗ്യമല്ലെന്നു അദ്ദേഹം നമുക്കു കാണിച്ചുതന്നു. ഒരു കാര്യം മറന്നുകൂടാ: ഒരു ഹദീസോ രിവായത്തോ സ്വീകാര്യമല്ലെന്നു പറയുമ്പോൾ, അതിൽ അതിശയോക്തി കലരാത്തതും, മററു തെളിവുകളാൽ സ്ഥാപിതമായതുമായ ഭാഗം അവയി ലുണ്ടെങ്കിൽ അതും തള്ളപ്പെടണമെന്നു അതിനു അർത്ഥമില്ലാത്തതാണ്.

മൂന്നാമതായി ഇബ്നുകഥീർ(ﷺ)ഉദ്ധരിക്കുന്നതു. അബ്ദുറഹിമാനുബ്നു സൈദു ബ്നുഅസ്ലം(ﷺ)പ്രസ്താവിച്ചതായി ഇബ്നുവഹബും, അസ്ബഗും (اصبغ) ഉദ്ധരിച്ച രിവായ ത്താണ്. അതിൻെറ ചുരുക്കം ഇപ്രകാരമാകുന്നു: സുലൈമാൻ(ﷺ)ഒരു പളുങ്കു കാട്ടാരമുണ്ടാ ക്കുവാൻ ജിന്നുകളോട് കൽപിച്ചിരുന്നു. അദ്ദേഹം അതിൽ വടി കുത്തിപ്പിടിച്ചുകൊണ്ട് നമസ്കാരത്തിനു നിന്നു. ആ നിലയിൽ അദ്ദേഹം മരണമടഞ്ഞു. ജിന്നുകൾ പതിവുപോലെ അവരവരുടെ ജോലിചെയ്തുകൊണ്ടിരുന്നു. അവർക്കു അദ്ദേഹത്തെ കാണാമായിരുന്നു. അല്ലാഹു അദ്ദേഹത്തിൻെറ വടി തിന്നറുക്കുവാൻ ചിതലിനെ നിയോഗിച്ചു. വടിക്കു ബലക്ഷ യം വന്നപ്പോൾ അദ്ദേഹം നിലംപതിച്ചു. അപ്പോഴാണ് ജിന്നുകൾ വിട്ടുപോയത്. ഇതിൻെറ രണ്ടു നിവേദകൻമാരിൽ ഒരാളായ അസ്ബഗു പറയുകയാണ്: നിലംപതിക്കുന്നതിനുമുമ്പ് സുലൈമാൻനബി(ﷺ)ഒരു കൊല്ലം അങ്ങിനെ നിന്നിട്ടുണ്ടെന്നു (ഇബ്നുസൈദു അല്ലാത്ത) മററു ചിലരിൽനിന്നു എനിക്കു വിവരം കിട്ടിയിരിക്കുന്നു.' ഇതാണ് മൂന്നാമത്തെ ഉദ്ധരണി. ഇതിനെത്തുടർന്ന് ഇബ്നുകഥീർ (ﷺ)ൻെറ വാചകം ഇതാണ്:
وذكر غير واحدمن السلف نحوا من هذا – والله اعلم (മുൻഗാമികളിൽ ഒന്നിലധികം ആളുകൾ ഏതാണ്ടിപ്രകാരം പ്രസ്താവിച്ചിട്ടുണ്ട്. അല്ലാഹുവിനറിയാം.)

ചുരുക്കത്തിൽ, ഇബ്നുകഥീർ(ﷺ)തൻെറ തഫ്സീറിൽ ആദ്യം തനിക്കു മേപ്പടി ആയത്തി ൻെറ വ്യാഖ്യാനമായി മനസ്സിലായതു ഇന്നതാണെന്നു രേഖപ്പെടുത്തി. പിന്നീടു വിഷയത്തെ സംബന്ധിച്ച രണ്ടു ഉദ്ധരണികൾ ഉദ്ധരിക്കുകയും അവയെ വിമർശിക്കുകയും, അവ സ്വീകാര്യമല്ലെന്നു ചൂണ്ടിക്കാട്ടുകുയം ചെയ്തു. അവസാനം, തൻെറ വ്യാഖ്യാനമായി താൻ ആദ്യം രേഖപ്പെടുത്തിയ അഭിപ്രായത്തോടു യോജിച്ച ഒരു രിവായത്തു ഉദ്ധരിക്കുകയും, മുൻഗാമികളിൽ ഒന്നിലധികം ആളുകൾ അപ്രകാരം പ്രസ്താവിച്ചിട്ടുണ്ടെന്നു പറഞ്ഞ് ഈ

രിവായത്തിനെ ശരിവെക്കുകയും. അതുവഴി തൻെറ ആദ്യത്തെ സ്വന്തം പ്രസ്താവനയെ ഒന്നുകൂടി ബലപ്പെടുത്തുകയും ചെയ്തു. ഇതാണ് ഇബ്നുകഥീർ(ﷺ)ചെയ്തത്. അദ്ദേഹം 'വടി'യെ രാജദണ്ഡാക്കുകയും, 'ചിതലി'നെ 'മനുഷ്യ'നാക്കുകയും ചെയ്തിട്ടില്ല, 'ജിന്നു'കളെ 'പോക്കിരിക'ളാക്കുകയും ചെയ്തിട്ടില്ല. മാത്രമല്ല 'മിൻസഅത്തു' എന്നാൽ 'വടി'യാണെന്നും, ദാബ്ബ ത്തുൽഅർള്' എന്നാൽ 'ചിതലാണെ'ന്നും പ്രത്യേകം എടുത്തുപറയുകകൂടി ചെയ്തിരിക്കുകയാണ്. ഇബ്നു കഥീർ(ﷺ)ഒരു പുത്തൻ വ്യാഖ്യാനക്കാരനാണെന്നു വരുത്തി ത്തീർക്കണമെന്ന വാശിയില്ലാത്തവർക്കു ഇപ്പോൾ ഇവരുടെ കൃത്രിമം മനസ്സിലായിരിക്കുമെന്നു കരുതുന്നു.

ഇബ്നുകഥീറിനെക്കൊണ്ടു ചിലപ്പോൾ ഉപകാരമുണ്ടെന്നും, അദ്ദേഹം ഖുർആൻ വ്യാ ഖ്യാതാവും ഹദീസു പണ്ഡിതനും കൂടിയാണെന്നുമുള്ള ഇവരുടെ പ്രശംസ നാം കണ്ടുവല്ലോ. അതു നാമും ഏററുപറയുന്നു. കൂടാതെ, അദ്ദേഹം ഖുർആൻെറയും ഹദീസിൻെറയും ഉദ്ദേശ്യങ്ങളെ അന്യഥാവ്യാഖ്യാനിക്കാത്ത മഹാനും, 'സലഫുസ്സാലിഹിൻെറ' മാർഗ്ഗം മുറുകെ പിടിക്കുന്ന ആളുംകൂടിയാണെന്നും നമുക്ക് പറയാം. ഈ ആയത്തിൻെറ വിവരണത്തിൽ അദ്ദേഹവും, അദ്ദേഹത്തെപ്പോലെയുള്ള പല മഹാൻമാരും സ്വീരിച്ച അതേനിലതന്നെ നാമും സ്വീകരിക്കുന്നു. അവർ പ്രസ്താവിച്ചുവെന്നുള്ളതല്ല കാരണം. ഖുർആൻെറ വാക്യങ്ങളോടു അവരുടെ വ്യാഖ്യാനങ്ങൾ വ്യക്തമായി യോജിച്ചുകാണുന്നതും, അവർ സ്വന്തമായൊരഭി പ്രായം ആദ്യം സ്വരൂപിച്ചുവെച്ച ശേഷം ഖുർആനെ അതിനോടു യോജിപ്പിക്കുവാൻ ശ്രമിക്കാറില്ലാത്തതുമാണ് അതിനുകാരണം. എന്നാൽ, സുലൈമാൻ നബി (عليه السلام) മരണപ്പെട്ട ശേഷം ഒരു കൊല്ലത്തോളം വടി കുത്തിപ്പിടിച്ച നിലയിൽ നിന്നുവെന്നുള്ള കാലനിർയത്തെ ശരിവെക്കുവാനോ നിഷേധിക്കുവാനോ മതിയായ തെളിവു നാം കാണുന്നുമില്ല.
واللهاعلم

ഇനി ആയത്തിലെ ചില വാക്കുകൾക്കു ഇവർ കൽപിച്ച അർത്ഥങ്ങളെക്കുറിച്ചു നമുക്ക് പരിശോധിക്കാം. ഇവരുടെ വ്യാഖ്യാനത്തിൻെറ അച്ചുതണ്ട് 'മിൻസഅത്ത്, ദാബ്ബത്തുൽഅർള്' (منسأة، دابة الارض) മുതലായ ചില വാക്കുകളുടെ അർത്ഥങ്ങളിലാണു സ്ഥിതിചെയ്യുന്നത്. 'മിൻസഅത്തു' എന്ന പദത്തിന്നു 'വടി, ആട്ടിടയൻെറ വടി, ഇടയൻെറ കൈവശമുണ്ടാകുന്ന വലിയ വടി' എന്നിങ്ങിനെയുള്ള അർത്ഥങ്ങളാണ് നിഘണ്ടുക്കളിലും മററുംകാണുന്നതു. (*) 'രാജദണ്ഡ്' എന്നോ 'ചെങ്കോൽ' എന്നോ അർത്ഥം വരത്തക്ക ഒരു വാക്കും എവിടെയും കാണുന്നില്ല. ഉണ്ടായിരുന്നുവെങ്കിൽ ഇവർതന്നെ അതു തേടിപ്പിടിക്കുമായിരുന്നുവല്ലോ.

'ദാബ്ബത്ത്' (دابة) എന്നാൽ 'ജീവി. ജന്തു, മൃഗം' എന്നൊക്കെയാണർത്ഥം. 'അർളു' (ارض) എന്നാൽ 'ഭൂമി'യും. ഇതേ മൂന്നു അക്ഷരങ്ങൾമാത്രം ഉൾക്കൊള്ളുന്ന 'അരിള' എന്നതിന് ചിതൽപിടിച്ചു' എന്നും, 'അറളുൻ' എന്നതിന് 'ചിതൽ പിടിക്കുക' എന്നുമാണ് അർത്ഥം. ഇതും നിഘണ്ടുക്കളിൽ കാണാം. ഏതായാലും 'ദാബ്ബത്തുൽ അർളു' എന്നുപറയുമ്പോൾ 'ഭൂമിയിലെ ജീവി' അല്ലെങ്കിൽ 'ഭൂമിയിലെജന്തു' എന്നിങ്ങിനെ മലയാളത്തിൽ ആ വാക്കിനു വിവർത്തനം നൽകാമെങ്കിലും, എല്ലാ ഖുർആൻ വ്യാഖ്യാതാക്കളും ഇവിടെ അതിനു അറബിയിൽ പര്യായപദമായി കൊടുത്തിട്ടുള്ളവാക്കു ('അൽഅറളത്ത്') എന്നത്രെ. ഈ വാക്കിനാകട്ടെ, ചിതൽ എന്നിതന്നെയാണർത്ഥം. ഇവർ പറയുംപോലെ 'ഭൂമിയിലെ ഒരു ജീവി'

---

* 'ഖാമൂസി'ൽ العصا ک (വടി) എന്നും, 'മുൻജിദി'ൽ العصا العضيمة التى تكون مع الراعى എന്നും, 'മുഹ്ററദാത്തു-റാഗിബി'ൽ عصاينسأبه الشيئ او يؤخر എന്നും, ഫറാഇദു-ദുർയ്യിയ:യിൽ Stick, Shepherd's staff എന്നും കാണാം. അറബി ഭാഷാനിപുണനായ അബൂഉബൈദഃ المنسأة العصا مفعلة من نسأ اذا زجرا الابل എന്നു പറഞ്ഞതായി ഫത്ത്ഹുൽബാരിയിലും കാണാം. ഇമാംബുഖാരീ (باب واذكر عبدنا داود ذاالايد انه اواب എന്ന അദ്ധ്യാത്തിൽ) ഇബ്നുഅബ്ബാസ് (رضي الله عنه)ൻെറ ഒരു പ്രസ്താവന ഉദ്ധരിച്ചതിൽ ഇങ്ങിനെ കാണാം–: ذابة الارض الارضو تأكل متساته عصاه... ഇങ്ങിനെ പലതും.

എന്നു (دابةالارض) ന് ആരും അർത്ഥം പറഞ്ഞിട്ടില്ല. പറയുവാൻ തരവുമില്ല. 'അൽ' എന്ന അവ്യയം കൂടാതെ ('ദാബ്ബത്തു അർളിൻ') എന്നായിരുന്നു ഉള്ളതെങ്കിൽ ആ അർത്ഥം വരുമായിരുന്നു. മാത്രമല്ല, വടി തിന്നറുക്കുന്ന ജീവിയായതുകൊണ്ട് ആ ജീവി-ഇവർ പറയുംപോലെ-മനുഷ്യനാകുവാനും ന്യായമില്ല.

ഇനി, 'മിൻസഅത്തി'നു 'ചെങ്കോൽ', അല്ലെങ്കിൽ 'രാജദണ്ഡു' എന്നും, 'ദാബ്ബത്തുൽ അർളി'ന്ന് 'ഭൂമിയിലെ ഒരു ജീവി' അല്ലെങ്കിൽ 'മനുഷ്യജീവി' എന്നും അർത്ഥം വരാമെന്ന് സങ്കൽപിക്കുക: എന്നാൽതന്നെയും, രാഷ്ട്രത്തെ-അല്ലെങ്കിൽ രാജാധികാരത്തെ-നശിപ്പിക്കുക എന്ന അർത്ഥത്തിൽ دابة الارض تأكل المنسأة പോലെയുള്ള ഒരു അലങ്കാരപ്രയോഗം നാളിതുവരെ അറബിഭാഷയിലുള്ളതായി അറിയപ്പെടുന്നില്ല. 'ഇന്ന ആളുടെ മരണംകൊണ്ടുണ്ടായ നഷ്ടം വെളിപ്പെട്ടതു ഇന്ന ആൾ മൂലമാണ്' എന്ന ഉദ്ദേശ്യത്തിൽ مادل على موته الافلان (ഇന്നവനല്ലാതെ അയാളുടെ മരണത്തെപ്പററി അറിയിച്ചില്ല) എന്നതുപോലെയുള്ള ഒരു പ്രയോഗം അറബികളിൽ പതിവുള്ളതായും കാണുന്നില്ല. ഇനി, വല്ല ആധുനിക അറബിസാഹിത്യങ്ങളിലും അങ്ങിനെ ഉണ്ടെങ്കിൽതന്നെ, അതു ഖുർആൻ അവതരിച്ചകാലത്തെ ഭാഷക്കു ബാധകവുമല്ല. ഒരു ഭാഷയിലെ പ്രയോഗവും, ശൈലിയും മററൊരു ഭാഷയിൽ-ആ ഭാഷക്കാർ ഉപയോഗിക്കാറില്ലാത്തപക്ഷം-അർത്ഥവിവരണത്തിനു മാനദണ്ഡമാക്കുവാൻ നിവൃത്തിയില്ല. ഇതെല്ലാം ഉദാഹരണങ്ങൾ ഉദ്ധരിച്ചു വിവരിക്കുന്നപക്ഷം ഈ കുറിപ്പ് വളരെ ദീർഘിച്ചുപോകുമെന്നുകരുതി ചുരുക്കുകയാണ്.

'മിൻസിഅത്തി'ൻെറയും, 'ദാബ്ബത്തുൽ അർളി'ൻെറയും അർത്ഥങ്ങൾ ഇവർ കൽപിച്ചതു ശരിയല്ലാത്ത സ്ഥിതിക്കു ആ തെററായ അർത്ഥത്തിൻെറ അടിസ്ഥാനത്തിൽ കെട്ടിപ്പടുത്ത വ്യഖ്യാനങ്ങൾക്കൊന്നും, മറുപടി പറയേണ്ടതായിട്ടില്ല. എങ്കിലും സാധാരണക്കാരെ സംശയിപ്പിക്കുന്ന ഇവരുടെ ചില ചോദ്യങ്ങളെയും, യുക്തിവാദങ്ങളെയുംകുറിച്ചു അൽപംചില സംഗതികൾകൂടി ഇവിടെ ഓർമ്മിപ്പിക്കാം:

'വളരെ തന്ത്രപരമായ പ്ളാനുകളോടുകൂടി എല്ലാ കാര്യങ്ങളും നടത്തിവരുന്ന അല്ലാഹുവിനു ഒരു നബിയുടെ മയ്യിത്ത് (മൃതദേഹം) മറവുചെയ്യാൻ പ്ളാനുണ്ടാക്കുവാൻ കഴിയുകയില്ലേ?' എന്നു ഇവർ ചോദിക്കുന്നു. എന്നാൽ, സുലൈമാൻ(عليه السلام)നബിയുടെ മരണവർത്തമാനം കുറെ നാളത്തേക്കു ആരും അറിയാതാക്കിയതു കഴിവുകേടായോ, പ്ളാനുകളിൽ വന്ന പാകപ്പിഴവായോ-ഇവരല്ലാതെ-ആരും കരുതുകയില്ല. കരുതുന്നുമില്ല. നേരെമറിച്ച് അവൻെറ അപാരമായ കഴിവിൻെറയും, മനുഷ്യർക്ക് കണ്ടുപിടിക്കാൻ കഴിയാത്ത വമ്പിച്ച പ്ളാനുകളുടെയും ഒരു ചെറിയ ഉദാഹരണം മാത്രമായിരുന്നു അത് ഒരു വടിയുമായി നിൽക്കുന്ന സുലൈമാൻ(عليه السلام)-ഒരു പ്രവാചകവര്യനും മഹാലാജാവും കൂടിയാണദ്ദേഹം-അതേ നിലയിൽ മരണപ്പെടുകയും, ആ വാർത്ത മനുഷ്യരും ജിന്നുകളും അടങ്ങുന്ന പ്രജകളും, ഉദ്യോഗസ്ഥൻമാരും കുറെ ദിവസം അറിയാതിരിക്കുകയും അതേ സമയത്തു ആ മൃതദേഹത്തിൽ മരണത്തിൻെറ അടയാളങ്ങൾ പ്രത്യക്ഷപ്പെടാതിരിക്കുകയും ചെയ്യുന്നതു ഒരു അസാധാരണസംഭവം തന്നെയാണ്. സുലൈമാൻ (عليه السلام)നബിയെപ്പററി മററുപല അസാധാരണ കാര്യങ്ങളും പറയുന്ന കൂട്ടത്തിലൊന്നായിത്തന്നെയാണ് ഈ സംഭവവും അല്ലാഹു പറഞ്ഞിട്ടുള്ളതും. പക്ഷേ, ആ ഓരോ കാര്യവും ദുർവ്യാഖ്യാനം ചെയ്വാൻ നേർച്ച നേർന്നിട്ടുള്ളവർക്കു അതു സമ്മതിക്കുവാൻ വിഷമമുണ്ടാകും എന്നേയുള്ളു മരണവാർത്ത അറിയാൻ താമസിച്ചതുനിമിത്തം മൃതദേഹത്തിൽ സ്വാഭാവികമായും ഉണ്ടാകാറുള്ള സാധാരണമായ വല്ല മാററങ്ങളും സംഭവിച്ചിരുന്നുവെങ്കിൽ ഇവരുടെ ചോദ്യത്തിനു സ്ഥാനമുണ്ടായിരുന്നു. അങ്ങിനെ ആരും പറയുകയോ, സംശയിക്കുകയോ ചെയ്തിട്ടുമില്ല-ഈക്കൂട്ടർ ഒഴികെ.

